Elect, *a.* തെരിഞ്ഞെടുക്കപ്പെട്ട.
Election, *s.* തെരിഞ്ഞെടുപ്പു.
Elector, *s.* തെരിഞ്ഞെടുക്കുന്നവൻ.
Electricity, *s.* വിദ്യുച്ഛക്തി.
Electuary, *s.* ലേഹം.
Elegance, *s.* ഭംഗി, ശോഭ, ചന്തം, ചാതുൎയ്യം.
Elegant, *a.* ഭംഗിയുള്ള, ചന്തമായ, ചാരു.
Elegantly, *ad.* ഭംഗിയോടെ, ചാരുവായി.
Elegy, *s.* ദുഃഖപ്പാട്ടു, വിലാപഗീതം.
Element, *s.* മൂലം, ഭൂതം, വാസന, ആദ്യപാഠം.
Elemental, *a.* പഞ്ചഭൂതസമന്വിതം, ആദ്യപാഠമുള്ള.
Elementary, *a.* ആദ്യപാഠമുള്ള, വിദ്യാമൂലമുള്ള.
Elephant, *s.* ആന, ഗജം, കരി.
Elephantiasis, *s.* ആനക്കാൽ, പെരിങ്കാൽ.
Elevate, *v. a.* ഉയൎത്തുക, പൊക്കുക, മേലാക്ക.
Elevate, *a.* ഉയൎത്തിയ, പൊക്കിയ.
Elevation, *s.* ഉന്നതി, ഉയൎത്തുന്നതു, പൊങ്ങച്ചം.
Eleven, *n. a.* പതിനൊന്നു, ഏകാദശം.
Eleventh, *n. a.* പതിനൊന്നാം.
Elicit, *v. a.* പുറത്തുവരുത്തുക, ചോദിച്ചറിക.
Elicitation, *s.* വെളിയിൽ വരുത്തുന്നതു.
Elide, *v. a.* ശകലിക്ക, തകൎത്തുക.
Eligibility, *s.* തെരിഞ്ഞെടുക്കപ്പെടുവാനുള്ളയോഗ്യത.
Eligible, *a.* തെരിഞ്ഞെടുക്കപ്പെടത്തക്ക.
Eligibleness, *s.* തെരിഞ്ഞെടുപ്പിന്നു യോഗ്യത.
Elision, *s.* പുറത്താക്കുന്നതു, നീക്കം.
Elixir, *s.* ഇറക്കിയതൈലം, സത്ത്.
Elk, *s.* മ്ലാവു.
Ell, *s.* ഒരു മുഴം.
Ellipsis, *s.* ലോപം, ലക്ഷണ.
Elocution, *s.* വാഗ്വൈഭവം, ചാതുൎയ്യം.
Elogy, *s.* സ്തുതി, പുകഴ്ച, കൊണ്ടാട്ടം.
Elongate, *v. a.* നീളമാക്ക, നീട്ടുക, ദീൎഘമാക്ക.
Elongate, *v. n.* നീളുക, ദീൎഘമാക.
Elongation, *s.* ദീൎഘത, നീട്ടം, നീളം.
Eloquence, *s.* വാക്ചാതുൎയ്യം, വാഗ്ചാതുൎയ്യം, വാചോയുക്തി.
Eloquent, *a.* വാഗ്വൈഭവമുള്ള, വാഗ്സാമൎത്ഥ്യമുള്ള.
Else, *pro.* അല്ലാതെ, കൂടാതെ.
Else, *ad.* പിന്നെയും, ഇനിയും അല്ലാഞ്ഞാൽ.
Elsewhere, *ad.* മറെറങ്ങാനും, മററിടത്തു.
Elucidate, *v. a.* തെളിയിക്ക, വ്യാഖ്യാനിക്ക.
Elucidation, *s.* വിവരണം, വ്യാഖ്യാനം.
Elucidator, *s.* വ്യാഖ്യാനക്കാരൻ.
Elude, *v. a.* ഉപായംകൊണ്ടു ഒഴിഞ്ഞുകളക.
Elusion, *s.* ഉപായമുള്ള ഒഴിച്ചൽ, തന്ത്രം, തറുതല.
Elusive, *a.* ഉപായമുള്ള, കൌശലമുള്ള.
Elusory, *a.* വഞ്ചനയുള്ള, കപടമുള്ള.
Emaciate, *v. a. & n.* ശോഷിപ്പിക്ക, ശോഷിക്ക.
Emaciation, *s.* ശോഷിപ്പു, മെലിച്ചൽ, കൃശത.
Emaculation, *s.* ശുദ്ധീകരണം, പവിത്രം.
Emanant, *s.* പുറപ്പെടുന്ന, ഒഴുകിവരുന്ന.
Emanate, *v. n.* പുറപ്പെടുക, ഒഴുകിവരിക.
Emanation, *s.* പുറപ്പാടു, നിൎഗ്ഗമനം.
Emancipate, *v. a.* അടിമസ്ഥാനം നീക്കുക.

**Emancipation**, *s.* അടിമ വിടുതൽ, വിമോചനം.

**Embale**, *v. a.* കെട്ടായികെട്ടുക, വരിഞ്ഞു കെട്ടുക.

**Embalm**, *v. a.* സുഗന്ധവൎഗ്ഗങ്ങളിൽ ഇടുക.

**Embar**, *v. a.* അടെക്ക, തടുത്തു നിൎത്തുക.

**Embark**, *v. n.* കപ്പലിൽ കയറുക.

**Embark**, *v. a.* കപ്പലിൽ കയററുക.

**Embarkation**, *s.* കപ്പലിൽ കയറുന്നതു.

**Embarrass**, *v. a.* കുഴക്ക, കുഴപ്പിക്ക, ഭ്രമിപ്പിക്ക.

**Embarrassment**, *s.* കുഴപ്പം, ഞെരുക്കം, പരുങ്ങൽ, ബുദ്ധിമുട്ടു.

**Embassador**, *s.* സ്ഥാനപതി, ദൂതൻ, വക്കീൽ.

**Embassage**, *s.* സ്ഥാനാപത്യം, ദൂതു.

**Embassy**, *s.* ദൂത്യം, ദൌത്യം.

**Embattle**, *v. a.* പടക്കു അണി നിരത്തുക.

**Embay**, *v. a.* കുളിക്ക, നനെക്ക.

**Embellish**, *v. a.* ശൃംഗാരിക്ക, അലങ്കരിക്ക.

**Embellishment**, *s.* ശൃംഗാരം, അലങ്കൃതി.

**Embers**, *s. pl.* തീ കെടാത്ത ചാരം, വെണ്ണീർ.

**Embezzle**, *v. a.* വഞ്ചിച്ചെടുക്ക, അപഹരിക്ക.

**Embezzlement**, *s.* അപഹരണം, മോഷണം.

**Emblazon**, *v. a.* ചിത്രംകൊണ്ടു അലങ്കരിക്ക, മിനുസം വരുത്തുക, വൎണ്ണിക്ക.

**Emblem**, *s.* സാദൃശ്യം, പ്രതിനിധി, മാതിരി, ചിഹ്നം, അടയാളം.

**Embrace**, *v. a.* കെട്ടിപിടിക്ക, ആലിംഗനം ചെയ്ക.

**Embrace**, *v. n.* തഴുക, അടങ്ങുക.

**Embrace**, *s.* തഴുകൽ, ആലിംഗനം.

**Embracement**, *s.* ആലിംഗനം, ആശ്ലേഷം.

**Embrocate**, *v. a.* തിരുമ്മുക, കിഴികുത്തുക.

**Embrocation**, *s.* തിരുമ്മൽ, അനുലേപനം.

**Embroider**, *v. a.* ചിത്രം തൈക്ക.

**Embroidery**, *s.* ചിത്രത്തയ്യൽ.

**Embroil**, *v. a.* താറുമാറാക്ക, കലഹിക്ക.

**Embryo**, *s.* ഗൎഭപിണ്ഡം, മുഴുവനാകാത്ത കാൎയ്യം.

**Emendable**, *a.* നന്നാക്കുവാന്തക്ക.

**Emendation**, *s.* നന്നാക്കുന്നതു, ഗുണമാക്കുന്നതു.

**Emerald**, *s.* മരതകക്കല്ലു, മഹാനീലം.

**Emerge**, *v. a.* വെള്ളത്തിൽനിന്നു പൊങ്ങിവരിക, പുറപ്പെടുക, കാണായ്വരിക.

**Emergency**, *s.* പുറപ്പാടു, കിളച്ച്, അത്യാവശ്യം, മഹാമുട്ടു, അവസരം.

**Emergent**, *a.* പുറപ്പെടുന്ന, അത്യാവശ്യമുള്ള.

**Emery**, *s.* ഇരിമ്പുപൊടി.

**Emetic**, *s.* ഛൎദ്ദിയുണ്ടാക്കുന്ന ഔഷധം.

**Emetic**, *a.* ഛൎദ്ദിയുണ്ടാക്കുന്ന.

**Emigrant**, *s.* അന്യരാജ്യത്തേക്കു പാൎപ്പാൻ പോകുന്നവൻ.

**Emigration**, *s.* അന്യരാജ്യത്തേക്കു പാൎപ്പാൻ പോകുന്നതു.

**Emigrate**, *v. a.* അന്യരാജ്യത്തിൽ പോയി പാൎക്ക.

**Eminence**, *s.* ഉയൎച്ച, ഉന്നതി, ശ്രേഷ്ഠത.

**Eminent**, *a.* ഉയരമുള്ള, ഉന്നതമുള്ള.

**Eminently**, *ad.* വിശേഷമായി, ശ്രേഷ്ഠമായി.

**Emissary**, *s.* ഒററുകാരൻ, ദൂതൻ.

**Emit**, *v. a.* പുറത്തു തള്ളുക, പുറത്തു വിടുക.

**Emmet**, *s.* ഇറുമ്പു, പിപീലിക.

**Emollition**, *s.* പതമാക്കുന്നതു.

**Emolument**, *s.* ആദായം, ലാഭം, വരവു.

**Emotion**, *s.* മനോവികാരം, ഇളക്കം.

**Emperor**, *s.* ചക്രവൎത്തി, രാജരാജൻ.

**Emphasis**, *s.* വാക്കിന്റെ ഉറപ്പു, വാക്കിന്റെ ശക്തി.

**Empire**, *s.* ചക്രാധിപത്യം, സാമ്രാജ്യം.

**Employ**, *v. a.* വേല എടുപ്പിക്ക, പ്രയോഗിക്ക, കൊള്ളിക്ക.

**Employ**, *s.* തൊഴിൽ, വേല, ഉദ്യോഗം.

**Employer**, *s.* വേല കൊടുക്കുന്നവൻ, യജമാനൻ.

**Employment**, *s.* പണി, തൊഴിൽ, വ്യാപാരം, ഉദ്യോഗം.

**Empoison**, *v. a.* വിഷം കൊടുക്ക, നഞ്ചിടുക.

**Emporium**, *s.* വ്യാപാരപട്ടണം, കച്ചവടസ്ഥലം.

**Empoverish**, *v. a.* ദാരിദ്ര്യം വരുത്തുക, ശൂന്യമാക്ക.

**Empower** *v. a.* അധികാരം ഏല്പിക്ക, പ്രാപ്തി വരുത്തുക.

**Empress**, *s.* ചക്രവൎത്തിനി, മഹാരാജ്ഞി.

**Emprise**, *s.* അപകടപ്രവൃത്തി.

**Emptiness**, *s.* ഒഴിവു, വെറുമ, ശൂന്യം, വ്യൎത്ഥത.

**Emption**, *s.* വാങ്ങൽ, ക്രയം, ആധാരം.

**Empty**, *a.* ഒഴിഞ്ഞ, വെറും, വ്യൎത്ഥമുള്ള, ശൂന്യമുള്ള.

**Empty**, *v. a.* ഒഴിക്ക, വ്യൎത്ഥമാക്ക, ശൂന്യമാക്ക.

**Empyreal**, *a.* പരമണ്ഡലസമന്വിതം.

**Emulate**, *v. a.* മത്സരിക്ക, പിണക്ക, സ്പൎദ്ധിക്ക.

**Emulation**, *s.* മത്സരം, പിണക്കം, സ്പൎദ്ധ.

**Emulator**, *s.* മത്സരക്കാരൻ, സ്പൎദ്ധക്കാരൻ.

**Enable**, *v. a.* പ്രാപ്തി വരുത്തുക, ശക്തിപ്പെടുത്തുക.

**Enact**, *v. a.* നടത്തുക, കല്പിക്ക, സ്ഥാപിക്ക.

**Enactment**, *s.* നടത്തൽ, കല്പന, വെപ്പു.

**Enactor**, *s.* നടത്തുന്നവൻ, കല്പിക്കുന്നവൻ.

**Enamel**, *v. a.* അഴുത്തി പതിക്ക.

**Enamour**, *v. a.* കാമിപ്പിക്ക, മോഹിപ്പിക്ക, ലാളിപ്പിക്ക.

**Encamp**, *v. a.* പാളയം ഇറങ്ങുക, പാളയം ഇടുക.

**Encampment**, *s.* പാളയം, കഴിനിലം.

**Enchafe**, *v. a.* കോപിപ്പിക്ക, ക്ഷോഭപ്പെടുത്തുക.

**Enchain**, *v. a.* ചങ്ങലയിടുക, ബന്ധിക്ക.

**Enchant**, *v. a.* മോഹിപ്പിക്ക, വശീകരിക്ക.

**Enchanter**, *s.* ആഭിചാരക്കാരൻ, മായാവി.

**Enchantment**, *s.* സ്തംഭനം, ആഭിചാരം, വശീകരം.

**Enchantress**, *s.* ആഭിചാരക്കാരത്തി, ഇന്ദ്രജാലിക.

**Encircle**, *v. a.* വളയുക, ചൂഴുക, ചുറ്റുക.

**Encirclet**, *s.* വലയം, മോതിരം, വട്ടം.

**Enclose**, *v. a.* വേലി വളച്ചു കെട്ടുക, പൊതിയുക.

**Enclosure**, *s.* വേലി, പ്രാകാരം, വാട, പ്രാവൃതി.

**Encomium**, *s.* മംഗലവാക്കു, സ്തുതി, പ്രശംസ.

**Encompass**, *v. a.* ആവേഷ്ടിക്ക, പ്രദക്ഷിണം ചെയ്ക.

**Encounter**, *s.* പോർ, പട, നേരിടൽ.

**Encounter**, *v. a.* പൊരുതുക, നേരിടുക.

**Encountering**, *s.* സമ്മുഖം, സംഘടനം.

**Encourage**, *v. a.* ധൈൎയ്യപ്പെടുക, ഉത്സാഹിപ്പിക്ക.

**Encouragement**, *s.* ധൈൎയ്യപ്പെടുത്തുന്നതു, ഉറപ്പു, താങ്ങൽ, ആദരം, സഹായം.

**Encroach**, *v. a.* ആക്രമിക്ക, അപഹരിക്ക.

**Encroachment**, *s.* ആക്രമം, അപഹാരം.

**Encumber**, *v. a.* ഭാരം ചുമത്തുക, തടുക്ക.

**Encumbrance**, *s.* ഭാരം, വിഘ്നം, മിനക്കേട്.

**Encyclopædia**, *s.* ശാസ്ത്രവലയം.

**End**, *s.* അവസാനം, സമാപ്തി, തീൎച്ച, അന്തം.

**End**, *v. n.* അവസാനിക്ക, തിരുക, നിവൃത്തിയാക.

**End**, *v. a.* അവസാനിപ്പിക്ക, നിവൃത്തിയാക്ക.

**Endanger**, *v. a.* ആപത്തിലാക്ക.

**Endear**, *v. a.* പ്രിയപ്പെടുത്തുക, ലാളിപ്പിക്ക.

**Endearment**, *s.* പ്രീതി, സ്നേഹം, പ്രേമം.

**Endeavour**, *s.* ശ്രമം, പ്രയത്നം, ഉത്സാഹം.

**Endeavour**, *v. n.* ശ്രമിക്ക, ഉത്സാഹിക്ക, യത്നിക്ക.

**Endeavour**, *v. a.* പരീക്ഷിക്ക, ചെയ്വാൻ നോക്ക.

**Endeavourer**, *s.* ശ്രമിക്കുന്നവൻ, ഉത്സാഹി.

**Endictment**, *s.* കുററം ചുമത്തൽ.

**Endless**, *a.* അവസാനമില്ലാത്ത, തീരാത്ത.

**Endlessly**, *ad.* ഇടവിടാതെ, എല്ലായ്പോഴും.

**Endlessness**, *s.* അനന്തം, അനവസാനം.

**Endorse**, *v. a.* ഒർ ആധാരത്തിന്റെ പുറത്തു എഴുതുക, കയ്യൊപ്പിടുക.

**Endorsement**, *s.* ഒർ ആധാരത്തിന്റെ പുറത്തുള്ള എഴുത്തു, കൈയൊപ്പു.

**Endow**, *v. a.* സ്ത്രീധനം കൊടുക്ക, വരം കൊടുക്ക.

**Endowment**, *s.* സംവൃത്തി, സ്ത്രീധനം, സ്വഭാവവിശിഷ്ടത, സാമൎത്ഥ്യം.

**Endue**, *v. a.* വരം കൊടുക്ക, നല്കുക, അനുഗ്രഹിക്ക.

**Endurance**, *s.* സഹിഷ്ണുത, സ്ഥിരത, പൊറുതി, സഹനം, ക്ഷമ.

**Endure**, *v. a.* സഹിക്ക, പൊറുക്ക, ക്ഷമിക്ക.

**Endure**, *v. n.* നിലനില്ക്ക, സ്ഥിരപ്പെടുക.

**Endurer**, *s.* സഹിക്കുന്നവൻ, ക്ഷമാവാൻ.

**Enemy**, *s.* ശത്രു, വൈരി, രിപു, ദ്വേഷി.

**Energetic**, *a.* അതിപ്രയത്നമുള്ള, ഉത്സാഹമുള്ള.

**Energy**, *s.* അതിപ്രയത്നം, അത്യുത്സാഹം.

**Enervate**, *v. a.* ക്ഷീണിപ്പിക്ക, ഹീനപ്പെടുത്തുക.

**Enervation**, *s.* ക്ഷീണിപ്പിക്കുന്നതു, ബലഹീനത.

**Enerve**, *v. a.* ക്ഷീണിപ്പിക്ക, ക്ഷയിപ്പിക്ക.

**Enfeeble**, *v. a.* ക്ഷീണിപ്പിക്ക, ബലമില്ലാതാക്ക.

**Enforce**, *v. a.* നിബന്ധിക്ക, ഹേമിക്ക, ഞെരുക്ക.

**Enforcement**, *s.* നിബന്ധം, ബലബന്ധം.

**Enfranchise**, *v. a.* നഗരാവകാശംകൊടുക്ക.

**Enfranchisement**, *s.* നഗരാവകാശദാനം.

**Engage**, *v. a.* വാക്കു കൊടുക്ക, എതിൎക്ക, പ്രവേശിപ്പിക്ക.

**Engage**, *v. n.* ശണ്ഠയിടുക, പറഞ്ഞുബോധിക്ക.

**Engagement**, *s.* വാഗ്ദത്തം, കറാർ, പ്രതിജ്ഞ, പോർ, വേല, കാൎയ്യം.

**Engender**, *v. n.* ജനിക്ക, ഉത്ഭവിക്ക, ഉണ്ടാക.

**Engender**, *v. a.* ജനിപ്പിക്ക, ഉത്ഭവിപ്പിക്ക.

Engine, *s.* യന്ത്രം, സൂത്രം, യന്ത്രപ്പണി.
Engineer, *s.* യന്ത്രികൻ, സൂത്രപ്പണിക്കാരൻ.
Enginery, *s.* യന്ത്രപ്പണി, സൂത്രപ്പണി.
Engird, *v. a.* ചുഴുക, ചുററുക, വളയുക.
English, *a.* ഇങ്ക്ലിഷ.
Engorge, *v. a.* വിഴുങ്ങുക, തിന്നുകളക.
Engrapple, *v. a.* മല്ലുപിടിക്ക, തമ്മിൽ കെട്ടിപിടിക്ക.
Engrasp, *v. a.* കൈകൊണ്ടു പിടിക്ക.
Engrave, *v. a.* ചിത്രം കൊത്തുക.
Engraver, *s.* ചിത്രപ്പണിക്കാരൻ.
Engraving, *s.* കൊത്തു, ചിത്രപ്പണി.
Enhance, *v. a.* ഉയൎത്തുക, അധികമാക്ക.
Enhancement, *s.* വലുതാക്കുന്നതു, അധികത്വം, ആധിക്യം.
Enigma, *s.* വിടുകഥ, മറപൊരുൾ.
Enjoin, *v. a.* കല്പിക്ക, പറക, നിൎദ്ദേശിക്ക.
Enjoinment, *s.* കല്പന, നിൎദ്ദേശം.
Enjoy, *v. a.* അനുഭവിക്ക, ഉപഭോഗിക്ക.
Enjoy, *v. a.* ഉല്ലസിക്ക, സന്തോഷിക്ക.
Enjoyment, *s.* അനുഭവം, ഉപഭോഗം, ഫലം.
Enkindle, *v. a.* കത്തിക്ക, ജ്വലിപ്പിക്ക, എരിക്ക.
Enlarge, *v. a.* വലുതാക്ക, വൎദ്ധിപ്പിക്ക, വിസ്തരിച്ചു പറക.
Enlarge, *v. n.* വലുതാക വൎദ്ധിക്ക.
Enlargement, *s.* വൎദ്ധന, വൃദ്ധി, വിസ്താരം.
Enlighten, *v. a.* വെളിച്ചമാക്ക, പ്രകാശിപ്പിക്ക, ശോഭിപ്പിക്ക, ഉപദേശിക്ക.
Enlist, *v. a.* പട്ടാളത്തിൽ ചേരുക.
Enliven, *v. a.* ജീവിപ്പിക്ക, ഉണൎത്തിക്ക.
Enmity, *s.* ശത്രുത്വം, ദ്വേഷം, വൈരം, പക.
Ennoble, *v. a.* ശ്രേഷ്ഠപ്പെടുത്തുക, ഗുണീകരിക്ക.
Ennoblement, *s.* ശ്രേഷ്ഠത, ഗുണീകരണം.
Enormity, *s.* അക്രമം, അന്യായം, അതിവലിപ്പം.
Enormous, *a.* അക്രമമുള്ള, അതിവമ്പിച്ച.
Enough, *a.* മതിയായ, തൃപ്തിയുള്ള, കൃതമായ.
Enough, *s.* മതി, തൃപ്തി.
Enough, *ad.* മതിയായി, തൃപ്തിയായി.
Enrage, *v. a.* കോപിപ്പിക്ക, രോഷിപ്പിക്ക, മദിപ്പിക്ക.
Enrapture, *v. a.* പരവശപ്പെടുത്തുക, ആനന്ദിപ്പിക്ക.
Enravish, *v. a.* പരവശപ്പെടുത്തുക.
Enravishment, *s.* പരവശത, അത്യാമോദം.
Enrich, *v. a.* സമ്പത്തുണ്ടാക്ക, പുഷ്ടിയാക്ക.
Enrichment, *s.* ധനവൃത്തി, ധനവൎദ്ധന, സമൃദ്ധി.
Enrobe, *v. a.* ഉടുപ്പിക്ക, വസ്ത്രംധരിപ്പിക്ക.
Enrol, *v. a.* പേർ ചാൎത്തുക, പേർവഴി പതിക്ക.
Enrolment, *s.* പേർചാൎത്തൽ, പേർവഴി പതിവു.
Enroot, *v. a.* വേരൂന്നിക്ക, കഴിച്ചുവെക്ക.
Ensample, *s.* മാതിരി, ഉദാഹരണം, ദൃഷ്ടാന്തം.
Enshield, *v. a.* പലിശകൊണ്ടു മറെക്ക, തടുക്ക.
Enshrine, *v. a.* പെട്ടിയിൽവെച്ചു സൂക്ഷിക്ക.
Ensign, *s.* കൊടി, കൊടിക്കൂറ, വിരുത, കൊടിക്കാരൻ.
Ensigncy, *s.* കൊടിക്കാരന്റെ സ്ഥാനം.
Enslave, *v. a.* അടിമപ്പെടുത്തുക, ദാസീകരിക്ക.
Enslavement, *s.* അടിമസ്ഥാനം, അടിമപ്പാടു.

**Enslaver**, *s.* അടിമപ്പെടുത്തുന്നവൻ.
**Ensnare**, *v. a.* കുടുക്ക, കണിയിലകപ്പെടുത്തുക.
**Ensue**, *v. a.* പിന്തുടരുക, പിൻചെല്ലുക.
**Ensurance**, *s.* ഭീമ.
**Ensure**, *v. a.* ഉറപ്പിക്ക, ഭീമതിക്ക.
**Entail**, *v. a.* അവകാശികളെ സ്ഥിരപ്പെടുത്തുക.
**Entame**, *v. a.* ഇണക്കം വരുത്തുക, മരുക്ക.
**Entangle**, *v. a.* കുടുക്ക, പിണെക്ക, അകപ്പെടുത്തുക.
**Entanglement**, *s.* കുടുക്ക, പിണക്കം, കുഴക്ക, ശമ്മല.
**Enter**, *v. a.* പ്രവേശിപ്പിക്ക, അകത്താക്ക, ഉൾപ്പെടുത്തുക.
**Enter**, *v. n.* പ്രവേശിക്ക, അകം പൂക, വിവേശിക്ക.
**Entering**, *s.* പ്രവേശനം, പൂകൽ, വിവേശനം.
**Enterprise**, *s.* പ്രയത്നം, പ്രവൃത്തി.
**Enterprise**, *v. a.* പ്രയത്നംചെയ്യു, യത്നിക്ക.
**Enterpriser**, *s.* പ്രയത്നക്കാരൻ, മഹാരംഭൻ.
**Entertain**, *v. a.* രസിപ്പിക്ക, പ്രസാദിപ്പിക്ക, ഭക്ഷണത്തിനു ഇരുത്തുക.
**Entertainment**, *s.* ഊട്ടു, സദ്യ, വിരുന്ന, വിനോദം.
**Enthrone**, *v. a.* രാജ്യാഭിഷേകം ചെയ്യു.
**Enthusiasm**, *s.* അതിസക്തി, ഉന്നതഭാവം.
**Enthusiast**, *s.* അതിസക്തൻ, മതഭ്രാന്തൻ.
**Entice**, *v. a.* ആശപ്പെടുത്തുക, വശീകരിക്ക.
**Enticement**, *s.* വശീകരണം, മോഹനം.
**Enticer**, *s.* വശീകരിക്കുന്നവൻ.
**Entire**, *a.* മുഴുവൻ, അശേഷം, ഒക്ക.
**Entirely**, *ad.* മുഴുവനും, തീരെ, കേവലം.
**Entireness**, *s.* പൂർത്തി, പാരായണം.
**Entitle**, *v. a.* സ്ഥാനമാനം കൊടുക്ക, അധികാരം കൊടുക്ക, പേർകെട്ടുക.
**Entomb**, *v. a.* കല്ലറയിൽ ഇടുക.
**Entrails**, *s. pl.* കുടലുകൾ.
**Entrance**, *s.* പ്രവേശനം, പൂകൽ.
**Entrap**, *v. a.* കണിയിലാക്ക, കുടുക്ക.
**Entreat**, *v. a.* അൎത്ഥിക്ക, യാചിക്ക.
**Entreaty**, *s.* അപേക്ഷ, അൎത്ഥന, യാചന.
**Entry**, *s.* പൂമുഖം, പ്രവേശനം, എഴുപ്പാടു.
**Enumerate**, *v. a.* കണക്കുകൂട്ടുക, ഗണിക്ക.
**Enumeration**, *s.* ഗണനം, കണക്കുകൂട്ടൽ.
**Enunciate**, *v. a.* പ്രകടിക്ക, പ്രസിദ്ധമാക്ക.
**Enunciation**, *s.* പരസ്യം, പ്രസിദ്ധം, പ്രകടനം.
**Envelop**, *v. a.* മൂടുക, മറെക്ക, പൊതിയുക.
**Envelope**, *s.* മൂടി, പൊതപ്പു, ഉറ.
**Envenom**, *v. a.* നഞ്ചിടുക, വെറുപ്പാക്ക.
**Enviable**, *a.* അസൂയപ്പെടത്തക്ക.
**Envious**, *a.* അസൂയയുള്ള, ഈൎഷ്യയുള്ള.
**Enviously**, *ad.* അസൂയയാൽ.
**Environ**, *v. a.* ചൂഴുക, വളയുക, ചുററുക.
**Environs**, *s. pl.* ഉപഗ്രാമങ്ങൾ, അയൽസ്ഥലങ്ങൾ.
**Envoy**, *s.* ദൂതൻ, കാൎയ്യസ്ഥൻ.
**Envy**, *v. a.* പകക്ക, വെറുക്ക.
**Envy**, *v. n.* അസൂയപ്പെടുക, ഈൎഷ്യപ്പെടുക.
**Envy**, *s.* അസൂയ, ഈൎഷ്യ, മത്സരം, സ്പൎദ്ധ.
**Ephemerist**, *s.* ഗണിതക്കാരൻ, ഗണകൻ.
**Epicure**, *s.* ഭോജനപ്രിയൻ.
**Epicurean**, *s.* കാമവികാരി, മദൻ.
**Epicurism**, *s.* കാമവികാരം, മത്തവിലാസം.

Epidemic, *s.* പകരുന്ന വ്യാധി.
Epigram, *s.* ഒരു ചെറു കവിത.
Epilepsy, *s.* സന്നിവലി, അപസ്മാരം.
Epileptic, *a.* സന്നിസമന്വിതം.
Epilogue, *s.* മംഗലപ്പാട്ടു.
Epiphany, *s.* പ്രകാശനദിനം.
Episcopacy, *s.* ബിഷൊപ്പവാഴ്ച, ബിഷൊപ്പസ്ഥാനം.
Episcopate, *s.* ബിഷൊപ്പിന്റെ അധികാരം.
Epistle, *s.* ലേഖനം, കത്തു, കറി.
Epithet, *s.* വിശേഷണം, ക്രട്ടുവാക്കു.
Epitome, *s.* ചുരുക്കം, സംക്ഷേപം, സംഗ്രഹം.
Epoch, *s.* കാലക്കണക്ക, ശാകം, കാലം.
Equability, *s.* തുല്യത, ഒപ്പം, സമത്വം.
Equable, *a.* തുല്യം, ഒക്കുന്ന, സമം.
Equal, *a.* തുല്യം, സമം, ശരി, ഒക്കുന്ന.
Equal, *s.* തുല്യൻ, സമൻ, സമാനൻ.
Equal, *v. a.* സമമാക്ക, ഒപ്പിക്ക, ശരിയാക്ക.
Equalise, *v. a.* തുല്യമാക്ക, ഒപ്പമിടുക.
Equality, *s.* തുല്യത, സമത്വം, ഒപ്പം, നിരപ്പു.
Equally, *ad.* തുല്യമായി, സമമായി, ഒരുപോലെ.
Equangular, *a.* സമകോണമുള്ള.
Equation, *s.* ഒപ്പം, സമഭാഗം, വികല്പം.
Equator, *s.* ഭൂഗോളത്തിന്റെ മദ്ധ്യരേഖ.
Equatorial, *a.* മദ്ധ്യരേഖസമന്വിതം.
Equidistant, *a.* സമദൂരമുള്ള.
Equiformity, *s.* സമരൂപം, സമത്വം.
Equilateral, *a.* ഒക്കുന്ന ഭാഗങ്ങളുള്ള.
Equilibrium, *s.* സമതൂക്കം, സമത്വം.
Equinox, *s.* സമരാത്രി, രാപ്പകൽ ഒക്കുന്ന കാലം, വിഷുവം.
Equip, *v. a.* കോപ്പു ഒരുക്ക, കോപ്പിടുക.
Equipage, *s.* കോപ്പു, ചമയം, വാഹനം, സംഭാരം.
Equipment, *s.* കോപ്പു, സന്നാഹം, ചമയം.
Equitable, *a.* നീതിയുള്ള, ന്യായമായ, നേരുള്ള.
Equitably, *ad.* നീതിയോടെ, നേരോടെ.
Equity, *s.* നീതി, നേർ, ശരി, ന്യായം.
Equivalence, *s.* സമത്വം, ഒപ്പം, സമവില.
Equivalent, *a.* സമവിലയുള്ള, തുല്യാൎത്ഥമുള്ള.
Equivalent, *s.* സമവിലയുള്ളതു, തുല്യാൎത്ഥമുള്ളതു.
Equivocal, *a.* സംശയാൎത്ഥമുള്ള, ഇരുവാക്കുള്ള.
Equivocation, *s.* ഇരുവാക്കു, സംശയാൎത്ഥം.
Era, *s.* കാലക്കണക്ക, ശകം, അബ്ദം, കാലം.
Eradicate, *v. a.* നിൎമ്മൂലമാക്ക, ഉന്മൂലനം ചെയ്ക.
Eradication, *s.* നിൎമ്മൂലം, നിൎമ്മൂലനാശം.
Erase, *v. a.* മായ്ക്ക, കുത്തികളക, കിറുക്ക.
Erasement, *s.* മായ്ക്കൽ, കുത്തു, കിറുക്കൽ, നാശനം.
Ere, *ad.* മുമ്പെ.
Erelong, *ad.* ഏറക്കാലം കഴിയാതെ.
Erenow, *ad.* ഇതിനു മുമ്പെ.
Erewhile, *ad.* കുറെ മുമ്പെ, മുമ്പെതന്നെ.
Erect, *v. a.* നിവിൎക്ക, നിൎത്തുക, നാട്ടുക, ഉയൎത്തുക.
Erect, *v. n.* നിവിരുക, നിവിൎന്നുനില്ക്ക.
Erect, *a.* നിവിൎന്ന, നാട്ടിയ, നേരെ നില്ക്കുന്ന.
Erection, *s.* ഉയൎത്തുന്നതു, ഉയൎച്ച, പണി.
Erectness, *s.* നിവിൎച്ച.

**Ereption**, *s.* പറിപ്പ്, പിടിച്ചുപറി.

**Err**, *v. n.* തെറ്റുക, പിഴെക്ക, ഭ്രമിക്ക, തപ്പിപ്പോക.

**Errable**, *a.* തപ്പിപോകുന്ന.

**Errand**, *s.* ദൂത.

**Errant**, *a.* തെറ്റുന്ന, പിഴെക്കുന്ന.

**Errata**, *s. pl.* തപ്പുകൾ, പിഴകൾ, ഗ്രന്ഥാന്തരം.

**Erroneous**, *a.* തെറ്റുള്ള, അബദ്ധമുള്ള.

**Erroneously**, *ad.* തെറ്റായി, അബദ്ധമായി.

**Error**, *s.* തെറ്റ, തപ്പ, പിഴ, ഭ്രംശം, കൈപ്പിഴ.

**Erudition**, *s.* വിദ്യ, വിജ്ഞാനം, പാണ്ഡിത്യം.

**Eruption**, *s.* പൊട്ടൽ, പൊട്ട, വെടിച്ചൽ.

**Eruptive**, *a.* പൊട്ടുന്ന, പൊങ്ങുന്ന, കുരുക്കുന്ന.

**Escape**, *v. a.* ഒഴിഞ്ഞുപോക, തെറ്റിപോക.

**Escape**, *s.* തെറ്റിപ്പോക്ക, ഒഴിഞ്ഞുപോക്ക.

**Eschar**, *s.* വട്ട, തഴമ്പ, പാട.

**Escheat**, *v. a.* അന്ന്യം നിന്നുപോക.

**Eschew**, *v. a.* അകറ്റുക, വിട്ടു മാറുക, വിട്ടകലുക.

**Escort**, *s.* വഴിത്തുണ, യാത്രസഹായം.

**Escort**, *v. a.* വഴിയിൽ തുണെക്ക, യാത്രയിൽ സഹായിക്ക.

**Esculent**, *a.* ഭക്ഷ്യം, തിന്മാന്തക്ക.

**Esculent**, *s.* ഭോജ്യം, ഭക്ഷണസാധനം.

**Especial**, *a.* വിശേഷമുള്ള, മുഖ്യമായ.

**Especially**, *ad.* വിശേഷാൽ, പ്രധാനമായി.

**Espial**, *s.* ഒറ്റുകാരൻ, അവെസപ്പൻ.

**Espouse**, *v. a.* വിവാഹം പറഞ്ഞു നിശ്ചയിക്ക.

**Espy**, *v. a.* ദൂരം നോക്കി കാണ്‌ക, കണ്ടുപിടിക്ക.

**Esquire**, *s.* (സ്ഥാനപ്പേർ.) വാഴുന്നോർ.

**Essay**, *v. a.* ശ്രമിക്ക, പ്രയത്നം ചെയ്ക.

**Essay**, *s.* ശ്രമം, പ്രയത്നം, പരീക്ഷ, പരിശോധന.

**Essence**, *s.* സത്ത, സാരം, ക്ഷാരം, കാതൽ, ഗുണം.

**Essence**, *v. a.* പരിമളിക്ക, ഗന്ധിക്ക.

**Essential**, *a.* സാരാന്വിതം, സത്തുള്ള, ശുദ്ധമുള്ള.

**Essential**, *s.* സത്തു, പ്രകൃതി, സാരം, മൂലം.

**Essentially**, *ad.* സത്തായി, പ്രധാനമായി.

**Establish**, *v. a.* സ്ഥാപിക്ക, സ്ഥിരപ്പെടുത്തുക.

**Establishment**, *s.* സ്ഥാപനം, സ്ഥിതി, ഉറപ്പ.

**Estate**, *s.* ആസ്ഥി, വസ്തുവക, അവസ്ഥ.

**Esteem**, *v. a.* മതിക്ക, വിലമതിക്ക, അഭിമാനിക്ക.

**Esteem**, *s.* മതി, മതിപ്പ, അഭിമാനം, നിനവ.

**Estimable**, *a.* വിലയേറിയ, വന്ദ്യമുള്ള.

**Estimate**, *v. a.* മതിക്ക, വിലമതിക്ക, ഗണിക്ക.

**Estimate**, *s.* ഗണനം, വില, അഭിപ്രായം.

**Estimation**, *s.* വിലമതിപ്പ, ഗണനം, നിനവ.

**Estimator**, *s.* വിലമതിക്കുന്നവൻ.

**Estrange**, *v. a.* അകറ്റുക, പിരിക്ക, ഭിന്നിപ്പിക്ക.

**Estrangement**, *s.* മിത്രഭേദം, അന്ന്യഥാത്വം.

**Estuary**, *s.* അഴിമുഖം, കൂടാക്കടൽ.

Estuate, *v. n.* തിളെക്ക, പൊങ്ങുക, അലയുക.

Estuation, *s.* തിളെപ്പ, പൊങ്ങൽ.

Etc. or etcetera, ഇത്യാദി, ആദി.

Eternal, *a.* ആദ്യന്തമില്ലാത്ത, നിത്യമുള്ള.

Eternally, *ad.* എന്നും, എന്നേക്കും, നിത്യമെ.

Eternity, *s.* നിത്യത്വം, ശാശ്വതം.

Ether, *s.* ആകാശം, വായുവാസ്സദം.

Ethereal, *a.* ആകാശം സംബന്ധിച്ച.

Ethic, *a.* നീതിസാരമുള്ള, നീതിമാൎഗ്ഗമുള്ള.

Ethics, *s.* നീതിശാസ്ത്രം, നീതിസാരം.

Etiquette, *s.* ഉപചാരമുറ.

Etymology, *s.* ശബ്ദശാസ്ത്രം, പദകാണ്ഡം.

Eucharist, *s.* തിരുവത്താഴം, രാത്രിഭോജനം.

Eucharistical, *a.* തിരുവത്താഴസമന്വിതം.

Euphony, *s.* സ്വരവാസന, മധുരശബ്ദം.

Euphorbium, *s.* കള്ളി, ചതുരക്കള്ളി.

European, *s.* വിലാത്തിക്കാരൻ, വെള്ളക്കാരൻ.

European, *a.* വിലാത്തിസംബന്ധിച്ച.

Evacuate, *v. a.* ഒഴിച്ചുകളക, ഒഴിപ്പിക്ക.

Evacuant, *s.* ഒഴിക്കുന്ന മരുന്ന.

Evacuation, *s.* ഒഴിവാക്കുന്നതു, ഒഴിവു.

Evade, *v. a.* അകററുക, നീക്കുക, ഒഴിക്ക.

Evade, *v. n.* തപ്പിപ്പോക, മാറിപ്പോക.

Evangelical, *a.* സുവിശേഷസമന്വിതം.

Evangelist, *s.* സുവിശേഷകൻ.

Evangelize, *v. a.* സുവിശേഷം അറിയിക്ക.

Evaporation, *s.* പുകയുന്നതു, വററൽ, ആവി.

Evasion, *s.* നീക്കുപോക്കു, ഒഴികഴിവു, തിരിപ്പടി.

Eve, *s.* വൈകുന്നേരം, ഒരു വലിയ ദിനത്തിന്റെ തലനാൾ.

Even, *a.* നിരപ്പുള്ള, ഒപ്പമുള്ള, സമമുള്ള, ശരിയുള്ള.

Even, *v. a.* സമമാക്ക, നിരപ്പാക്ക, നിരത്തുക.

Even, *ad.* തന്നെ, പോലെ, തന്നെയും, പോലും.

Evenhanded, *a.* പക്ഷഭേദമില്ലാത്ത, നീതിയുള്ള.

Evening, *s.* വൈകുന്നേരം, സന്ധ്യാകാലം, അന്തി.

Evenly, *ad.* സമമായി, നിരപ്പോടെ, ശരിയായി.

Evenness, *s.* സമത്വം, നിരപ്പ, ചൊവ്വ, ശാന്തത.

Event, *s.* സംഭവം, സംഗതി, സാദ്ധ്യം, പ്രസക്തി.

Eventful, *a.* പല വിധസംഗതി കാരണമുള്ള.

Eventide, *s.* സന്ധ്യാനേരം, സായങ്കാലം.

Eventual, *a.* പ്രയുക്തമുള്ള, സിദ്ധിയുള്ള, ആയ്തീരുന്ന.

Eventually, *ad.* തീൎച്ചെക്കു.

Ever, *ad.* എപ്പോഴും, എല്ലായ്പോഴും, എന്നേക്കും.

Evergreen, *a.* എപ്പൊഴും പച്ചയുള്ള.

Everlasting, *a.* എന്നുമിരിക്കുന്ന, നിത്യമുള്ള.

Everlastingly, *ad.* എന്നെക്കും, എന്നെന്നേക്കും.

Everliving, *a.* എന്നും ജീവിക്കുന്ന.

Evermore, *ad.* എല്ലായ്പോഴും, എന്നും.

Evert, *v. a.* ഇടിച്ചുകളക, മറിച്ചുകളക.

Every, *a.* എല്ലാ, ഒരൊരൊ.

Everyday, *a.* നിത്യമുള്ള, ദിനമ്പ്രതിയുള്ള.

Everywhere, *ad.* എല്ലാടവും, എങ്ങും, എവിടെയും.

Evidence, *s.* തെളിവു, സ്പഷ്ടത, സാക്ഷി.

Evidence, *v. a.* തെളിയിക്ക, സാക്ഷീകരിക്ക, ദൃഷ്ടാന്തപ്പെടുത്തുക, കാട്ടുക.

Evident, *a.* തെളിവുള്ള, തെളിഞ്ഞ, വ്യക്തമുള്ള.

Evidently, *ad.* സ്പഷ്ടമായി, തെളിവോടെ.

Evil, *a.* ദോഷമുള്ള, ദുഷ്ട, തിന്മയുള്ള, ആകാത്ത.

Evil, *s.* ദോഷം, തിന്മ, ദുഷ്ടത, ദുരിതം, കല്മഷം.

Evil, *ad.* ദോഷമായി, ദുഷ്ടതയോടെ, വല്ലാതെ.

Evil-counsel, *s.* ദുരാലോചന, കമന്ത്രണം.

Evil-doer, *s.* ദുഷ്കർമ്മി, ദുഷ്പ്രവൃത്തിക്കാരൻ.

Evil-minded, *a.* ദുർമ്മനസ്സുള്ള, ദുശ്ചിന്തയുള്ള.

Evil-mindedness, *s.* ദുശ്ചിന്ത, ദുർവ്വിചാരം, ദുർമ്മനസ്സു, ദുർബ്ബുദ്ധി.

Evil-speaking, *s.* അപവാദം, ദൂഷണവാക്ക, ശകാരം.

Evince, *v. a.* കാണിക്ക, സ്പഷ്ടമാക്ക, തെളിയിക്ക.

Evincible, *a.* തെളിവായികാണിക്കുന്ന.

Evitable, *a.* ഒഴിക്കത്തക്ക, അകററുവാന്തക്ക.

Eulogize, *v. a.* സ്തുതിക്ക, പുകഴ്ത്തുക, പ്രശംസിക്ക.

Eulogy, *s.* സ്തുതി, സ്തോത്രം, മംഗലവാക്ക.

Eunuch, *s.* നപുംസകൻ, ക്ലീബൻ.

Evolve, *v. a.* വിരിക്ക, വിടക്ക, ചുഴിവഴിക്ക.

Evolve, *v. n.* വിരിയുക, വിടരുക, ചുഴിവഴിയുക.

Evolution, *s.* വിരിച്ചൽ, വിടച്ച.

Evulsion, *s.* പറിച്ചു കളയുന്നതു.

Ewe, *s.* പെണ്ണാടു, മെഷിക.

Ewer, *s.* കിണ്ടി.

Exact, *a.* ഭംഗിയുള്ള, സൂക്ഷമുള്ള, ശരിയായ.

Exact, *v. a.* ബലം ചെയ്തുമേടിക്ക, പിടിച്ചു പറിക്ക.

Exaction, *s.* ഞെരുക്കി ചോദിക്കുന്നതു, അപഹാരം.

Exactly, *ad.* ശരിയായി, സൂക്ഷ്മത്തോടെ.

Exactness, *s.* സൂക്ഷ്മം, ഖണ്ഡിതം, നടപ്പുരീതി.

Exaggerate, *v. a.* അധികമാക്ക, കൂട്ടിപ്പറക.

Exaggeration, *s.* അധികമാക്കുന്നതു.

Exagitate, *v. a.* ഇളക്ക, ചലിപ്പിക്ക.

Exagitation, *s.* ഇളക്കം, ചലനം, കമ്പനം.

Exalt, *v. a.* ഉയൎത്തുക, പൊക്കുക, പുകഴ്ത്തുക.

Exaltation, *s.* ഉയൎത്തുന്നതു, ഉന്നതി, വലിപ്പം.

Examination, *s.* പരീക്ഷ, ശോധന, ചോദ്യം.

Examine, *v. a.* പരീക്ഷിക്ക, ചോദിക്ക, വിസ്തരിക്ക.

Examiner, *s.* പരീക്ഷകഴിക്കുന്നവൻ.

Example, *s.* മാതിരി, ദൃഷ്ടാന്തം, ഉദാഹരണം.

Exasperate, *v. a.* കോപിപ്പിക്ക, വെറുപ്പിക്ക.

Exasperation, *s.* ക്രോധം, അതികോപം, ചീററൽ.

Excavate, *v. a.* കഴിക്ക, തോണ്ടുക.

Excavation, *s.* കഴിക്കുന്നതു, കഴി, തോണ്ടൽ.

Exceed, *v. a.* അതിക്രമിക്ക, അധികരിക്ക.

Exceed, *v. n.* കവിയുക, കടക്ക, ലംഘിക്ക, മിഞ്ചുക.

Exceeding, *part.* കടക്കുന്ന, കവിയുന്ന, ലംഘിക്കുന്ന.

Exceedingly, *ad.* വളരെ, ഏററവും, അത്യന്തം.

Excel, *v. a.* ഏറുക, അതിക്രമിക്ക, അധികരിക്ക.

Excel, *v. n.* വിശേഷമാക, ശ്രേഷ്ഠമാക.

Excellence, *s.* ശ്രേഷ്ഠത, മഹത്വം.

Excellency, *s.* ശ്രേഷ്ഠത, ബഹുമാനം.

Excellent, *a.* മഹത്വമുള്ള, ശ്രീത്വമുള്ള.

Excellently, *ad.* വിശേഷമായി, മെച്ചത്തിൽ.

Except, *v. a.* ഒഴിക്ക, തള്ളുക, നീക്ക.

Except, *prep.* ഒഴികെ, അല്ലാതെ, അന്തരാ.

Excepting, *prep.* ഒഴികെ, കൂടാതെ.

Exception, *s.* ഒഴിവു, തള്ളൽ, വിരോധം.

Exceptionable, *a.* ഒഴിക്കത്തക്ക.

Excern, *v. a.* അരിച്ചുകളക.

Excess, *s.* അധികത്വം, അപരിമിതം, ശേഷിപ്പു.

Excessive, *a.* അധികമുള്ള, അമിതമുള്ള.

Excessively, *ad.* അധികമായി, തീവ്രം.

Exchange, *v. a.* മാറിവെക്ക, പകരം കൊടുക്ക.

Exchange, *s.* മാററം, പരസ്പരമാററം.

Exchanger, *s.* മാറുന്നവൻ, മാററുന്നവൻ.

Exchequer, *s.* രാജഭണ്ഡാരഗൃഹം.

Excise, *s.* ഇറവരി, ചരക്കുവരി.

Excision, *s.* വിനാശം, നിർമ്മൂലം.

Excite, *v. a.* അനക്ക, ഇളക്ക, ഉദ്യോഗിപ്പിക്ക.

Excitement, *s.* ഇളക്കം, അനക്കം, ചഞ്ചലത.

Exciter, *s.* ഇളക്കുന്നവൻ.

Exclaim, *v. a.* കൂവുക, നിലവിളിക്ക, അട്ടഹാസിക്ക.

Exclaimer, *s.* അട്ടഹാസിക്കുന്നവൻ.

Exclamation, *s.* നിലവിളി, മുറവിളി, കൂക്കൽ.

Exclude, *v. a.* പുറത്താക്ക, പുറത്തിടുക, തള്ളുക.

Exclusion, *s.* പുറത്താക്കൽ, വിരോധം, നീക്കം.

Exclusive, *a.* ഒഴികെയുള്ള, പുറത്താക്കുന്ന.

Exclusively, *ad.* കൂടാതെ, ഒഴികെ.

Excommunicate, *v. a.* സഭയിൽനിന്നു നീക്ക, ഭ്രഷ്ടാക്ക.

Excommunication, *s.* സഭയിൽനിന്നു നീക്കുന്നതു, ഭ്രഷ്ടം.

Excoriate, *v. a.* തൊലുരിക്ക.

Excrement, *s.* മലം, പീ, കാഷ്ഠം.

Excrescence, *s.* മുഴ.

Excruciate, *v. a.* അതിവേദനപ്പെടുത്തുക, ബാധിക്ക.

Exculpate, *v. a.* കുററമില്ലാതാക്ക, നിർദ്ദോഷീകരിക്ക.

Excursion, *s.* സഞ്ചാരം, നടത്തം, നടക്കുന്നതു.

Excursive, *a.* സഞ്ചരിക്കുന്ന, ചുററും നടക്കുന്ന.

Excusable, *a.* പരിഹരിക്കത്തക്ക, ക്ഷമിക്കത്തക്ക.

Excusation, *s.* ഒഴികഴിവു, അവിധ, പരിഹാരം.

Excuse, *v. a.* ഒഴിവുപറക, പരിഹരിക്ക.

Excuse, *s.* ഒഴികഴിവു, അവിധ, പരിഹാരം, നിർവ്വാഹം.

Excuser, *s.* ക്ഷമിക്കുന്നവൻ, അവിധ പറയുന്നവൻ.

Execrate, *v. a.* ശപിക്ക, പ്രാക, വെറുക്ക.

Execration, *s.* ശാപം, ശകാരം, ശാലി, പ്രാക്ക.

**Execute**, *v. a.* ചെയ്ക, നടത്തുക, അനുഷ്ഠിക്ക, നിവൃത്തിക്ക.

**Execution**, *s.* നിവൃത്തി, അനുഷ്ഠാനം, കുല, തൂക്കിക്കുന്നതു.

**Executioner**, *s.* ശിക്ഷകഴിക്കുന്നവൻ, കുലചെയ്യുന്നവൻ.

**Executive**, *a.* നടത്തുവാൻ അധികാരമുള്ള.

**Executor**, *s.* മരണപത്രികയെ നടത്തുന്നവൻ.

**Executrix**, *s.* മരണപത്രികയെ നടത്തിക്കുന്നവൾ.

**Exegesis**, *s.* വിവരണം, വ്യാഖ്യാനം.

**Exegetical**, *a.* വ്യാഖ്യാനംസംബന്ധിച്ച.

**Exemplar**, *s.* മാതിരി, ദൃഷ്ടാന്തം, ചട്ടം.

**Exemplary**, *a.* മാതിരിയുള്ള, ദൃഷ്ടാന്തമായ.

**Exemplification**, *s.* ഉദാഹരണം.

**Exemplify**, *v. a.* ദൃഷ്ടാന്തപ്പെടുത്തുക.

**Exempt**, *v. a.* ഒഴിവാക്ക, നീക്ക, വിടുതലാക്ക.

**Exempt**, *a.* ഒഴിവുള്ള, സ്വാതന്ത്ര്യമുള്ള.

**Exemption**, *s.* ഒഴിവു, നീക്കം, വിടുതൽ.

**Exequies**, *s. pl.* ശേഷക്രിയകൾ.

**Exercent**, *a.* ശീലിക്കുന്ന, അഭ്യസിക്കുന്ന.

**Exercise**, *s.* ശീലം, അഭ്യാസം, പരിചയം.

**Exercise**, *v. a.* പ്രയോഗിക്ക, ശീലിപ്പിക്ക, അഭ്യസിപ്പിക്ക, പരിചയിക്ക, തഴക്ക.

**Exercise**, *v. n.* ശീലിക്ക, അഭ്യസിക്ക, ശ്രമിക്ക.

**Exerciser**, *s.* അഭ്യാസി.

**Exert**, *v. a.* യത്നിക്ക, അദ്ധ്വാനിക്ക, ഉത്സാഹിക്ക.

**Exertion**, *s.* പ്രയത്നം, അദ്ധ്വാനം, ആയാസം.

**Exhalation**, *s.* ആവി, നീരാവി, പുക, ധൂമിക.

**Exhale**, *v. a.* ആവി പുറപ്പെടുവിക്ക.

**Exhalement**, *s.* ആവി, പുക.

**Exhaust**, *v. a. & n.* വററിക്ക, വററുക, ഒടുക്ക, ഒടുങ്ങുക, ക്ഷീണിക്ക, തളരുക.

**Exhaustible**, *a.* ക്ഷീണിപ്പിക്കുന്ന.

**Exhaustion**, *s.* വററൽ, ബലഹീനത, ക്ഷീണത.

**Exhibit**, *v. a.* വിവരിച്ചു കാട്ടുക, കാണിക്ക.

**Exhibition**, *s.* വിവരിച്ചു കാട്ടുന്നതു, കാട്ടൽ.

**Exhilarate**, *v. a.* സന്തോഷിപ്പിക്ക, പ്രസാദിപ്പിക്ക.

**Exhilaration**, *s.* ഉന്മേഷം, മോദം.

**Exhort**, *v. a.* ഉപദേശിക്ക, ബുദ്ധിപറക.

**Exhortation**, *s.* ബുദ്ധിയുപദേശം, പ്രബോധന.

**Exigency**, *s.* മുട്ടു, ആവശ്യം, അവസരം.

**Exigent**, *a.* അത്യാവശ്യമുള്ള, മഹാ മുട്ടുള്ള.

**Exile**, *s.* നാടുകടത്തൽ, ദേശഭ്രഷ്ടൻ.

**Exile**, *v. a.* നാടുകടത്തുക, ആട്ടികളക.

**Exist**, *v. n.* ഇരിക്ക, ഉണ്ടായിരിക്ക, ജീവിക്ക.

**Existence**, *s.* ജീവൻ, ജീവനം, ജീവിതം.

**Existent**, *a.* ഇരിക്കുന്ന, ജീവനുള്ള.

**Exit**, *s.* പുറപ്പാടു, നിൎഗ്ഗമനം, നിൎയ്യാണം.

**Exodus**, *s.* പുറപ്പാടു, മോശയുടെ രണ്ടാം പുസ്തകം.

**Exonerate**, *v. a.* ഭാരം തീൎക്ക, ഭാരം ഒഴിപ്പിക്ക.

**Exoneration**, *s.* ഭാരം നീക്കുന്നതു, ഒഴിവു.

**Exorable**, *a.* മനസ്സലിവുള്ള, കൃപയുള്ള.

**Exorbitance**, *s.* കടപ്പു, അമിതം, അതിക്രമം.

Exorbitant, *a.* കടന്ന, അധികമുള്ള.
Exorcise, *v. a.* ഭൂതാവാഹിക്ക, ഭൂതം നി ക്കുക.
Exordium, *s.* മുൻവാചകം, അവതാരിക.
Exornation, *s.* ശൃംഗാരം, അലങ്കാരം.
Expand, *v. a.* വിരിക്ക, പരത്തുക, വിസ്തരിക്ക.
Expand, *v. n.* വിരിയുക, പരക്ക, വിടരുക.
Expanse, *s.* വിരിവു, പരപ്പു, വിസ്തീൎണ്ണത.
Expansibility, *s.* വിരിയുന്നതു, പരക്കുന്നതു.
Expansible, *a.* വിരിക്കത്തക്ക, പരക്കത്തക്ക.
Expansion, *s.* വിരിവു, വിരിപ്പു, പരപ്പു.
Expansive, *a.* വിരിയുന്ന, പരക്കുന്ന.
Expatiate, *v. n.* വൎണ്ണിച്ചു പറക.
Expatiating, *s.* വൎണ്ണനം.
Expect, *v. a.* കാത്തിരിക്ക, നോക്കിപാൎക്ക.
Expectance, *s.* കാത്തിരിപ്പു, ആശാബന്ധം.
Expectant, *a.* കാത്തിരിക്കുന്ന, നോക്കിപാൎക്കുന്ന.
Expectant, *s.* കാത്തിരിക്കുന്നവൻ.
Expectation, *s.* കാത്തിരിപ്പു, നോക്കിപ്പാൎപ്പു.
Expecter, *s.* കാത്തിരിക്കുന്നവൻ.
Expectorate, *s.* കഫം കളക.
Expedience, *s.* ചേൎച്ച, യോഗ്യത, യുക്തി.
Expedient, *a.* ചേൎച്ചയുള്ള, കൊള്ളാകുന്ന.
Expedient, *s.* ഉപായം, നിൎവ്വാഹം, വഴി.
Expediently, *ad.* വേഗത്തിൽ, ഉപായത്തോടെ.
Expedition, *s.* വേഗത, ബദ്ധപ്പാടു, യാത്ര.
Expeditious, *a.* വേഗമുള്ള, ചുറുക്കുള്ള.
Expeditiously, *ad.* സത്വരമായി, തീവ്രമായി.
Expel, *v. a.* ആട്ടികളക, പുറത്താക്ക, ത്യജിക്ക.
Expend, *v. a.* ചെലവഴിക്ക, ചെലവിടുക.
Expense, *s.* ചെലവു, വ്യയം.
Expenseless, *a.* ചെലവില്ലാത്ത.
Expensive, *a.* ചെലവുള്ള.
Expensively, *ad.* ചെലവോടെ.
Expensiveness, *s.* അധിക ചെലവു.
Experience, *s.* പരിചയം, പരിജ്ഞാനം.
Experience, *v. a.* പരിചയിക്ക, ശീലിക്ക.
Experiment, *s.* പരീക്ഷ, പരിശോധന.
Experimental, *a.* പരിജ്ഞാനമുള്ള, പരീക്ഷിച്ചറിഞ്ഞ, അനുഭവമുള്ള.
Expert, *a.* സാമൎത്ഥ്യമുള്ള, മിടുക്കുള്ള, പടുതയുള്ള.
Expertly, *ad.* സാമൎത്ഥ്യത്തോടെ, മിടുക്കോടെ.
Expertness, *s.* വശത, സാമൎത്ഥ്യം, വൈഭവം.
Expiable, *a.* പരിഹരിപ്പാന്തക്ക, വിമോചിക്കപ്പെടുന്ന.
Expiate, *v. a.* വിമോചിക്ക, പരിഹരിക്ക.
Expiation, *s.* പ്രതിശാന്തി, പാപനിവൃത്തി, പരിഹാരം.
Expiatory, *a.* പ്രതിശാന്തി ഉണ്ടാക്കുന്ന, വിമോചിക്കുന്ന.
Expilation, *s.* മോഷണം, കവൎച്ച.
Expiration, *s.* ശ്വാസംവിടുന്നതു, മരണം, അവസാനം.
Expire, *v. a.* ശ്വാസംവിടുക, ആവി പുറപ്പെടീക്ക.
Expire, *v. n.* മരിക്ക, കഴിഞ്ഞുപോക, ജീവൻ പോക.
Explain, *v. a.* വിവരപ്പെടുത്തുക, തെളിയിച്ചു പറക, വ്യാഖ്യാനിക്ക, വിസ്തരിച്ചു പറക.
Explainable, *a.* വിവരിക്കപ്പെടുവാന്തക്ക.
Explanation, *s.* വിവരണം, വ്യാഖ്യാനം.
Explanatory, *a.* വ്യാഖ്യാനിക്കുന്ന, വിവരപ്പെടുത്തുന്ന.

Explicable, *a.* തെളിയിക്കപ്പെടുവാന്തക്ക.

Explicate, *v. a.* തെളിയിക്ക, വിസ്തരിച്ചു പറക.

Explication, *s.* വിവരണം, വ്യാഖ്യാനം.

Explicative, *a.* വിവരിക്കുന്ന, തെളിയിക്കുന്ന.

Explicit, *a.* വ്യക്തമുള്ള, തെളിവുള്ള.

Explicitly, *ad.* വ്യക്തമായി, തെളിവോടെ.

Explode, *v. a.* തള്ളിക്കളക, ഉച്ചത്തിൽ പൊട്ടിക്ക.

Explode, *v. n.* വെടിപൊട്ടുക, ഉച്ചത്തിൽ പൊട്ടുക.

Exploit, *s.* പരാക്രമകാൎയ്യം, ജയം.

Explorate, *v. a.* ആരായുക, ശോധന ചെയ്യു.

Exploration, *s.* ആരായണം, അന്വേഷണം.

Explore, *v. a.* അന്വേഷണം കഴിക്ക, പരിശോധിക്ക.

Explosion, *s.* വെടിപൊട്ടൽ, പൊട്ടൽ.

Explosive, *a.* വെടിപൊട്ടിക്കുന്ന.

Export, *v. a.* നാട്ടിൽനിന്നു ചരക്കകൊണ്ടുപോക, ഏറ്റിയയക്ക.

Export, *s.* ഏറ്റിയയച്ച ചരക്ക.

Exportation, *s.* ചരക്ക ഏറ്റുകൊണ്ടുപോകുന്നതു.

Expose, *v. a.* തുറന്നുവെക്ക, വിവരിച്ചു കാണിക്ക, വെളിപ്പെടുത്തുക, അപകടത്തിലാക്ക.

Exposition, *s.* തുറന്നു വെക്കുന്നതു, വിവരണം.

Expositor, *s.* വ്യാഖ്യാനക്കാരൻ.

Expostulate, *v. a.* വ്യവഹരിക്ക, അനുശാസിക്ക.

Expostulation, *s.* വ്യവഹാരം, അനുശാസനം.

Exposure, *s.* തുറന്നു വെക്കുന്നതു, പ്രസിദ്ധാവസ്ഥ.

Expound, *v. a.* വിസ്തരിച്ചു പറക, വ്യാഖ്യാനിക്ക.

Expounder, *s.* വ്യാഖ്യാനക്കാരൻ.

Express, *v. a.* അനുകരിക്ക, വൎണ്ണിക്ക, ഉച്ചരിക്ക, ചൊല്ലുക, അറിയിക്ക, സൂചിക്ക.

Express, *a.* പ്രതിമയുള്ള, വിവരമുള്ള, തെളിവുള്ള.

Express, *s.* ദൂതാൾ, അടിയന്തരം, ദൂത.

Expressible, *a.* ഉച്ചരിക്കതക്ക, വാച്യം.

Expression, *s.* വാചകം, ഉച്ചാരം, ഭാഷ.

Expressive, *a.* വിവരിക്കുന്ന, ചൊല്ലുന്ന.

Expressly, *ad.* തെളിവായി, തീരെ.

Expressure, *s.* വിവരിക്കുന്നതു, ഭാഷ, വാചകം.

Expugn, *v. a.* പിടിച്ചടക്ക, ആക്രമിക്ക, ജയിക്ക.

Expugnation, *s.* ജയം, ആക്രമിക്കുന്നതു.

Expulse, *v. a.* ആട്ടിക്കളക, പുറത്താക്കുക.

Expulsion, *s.* ആട്ടിക്കളയുന്നതു, ബഹിഷ്കരണം.

Expulsive, *a.* ആട്ടിക്കളയുന്ന, പുറത്താക്കുന്ന.

Expunge, *v. a.* മാച്ചുകളക, കുത്തിക്കളക.

Expurgation, *s.* ശുദ്ധീകരണം, വയറു ഇളക്കുന്നത.

Expurgatory, *a.* ശുദ്ധീകരിക്കുന്ന, വയറുഇളക്കുന്ന.

Exquisite, *a.* വിശേഷമുള്ള, പൂൎത്തിയുള്ള.

Exquisitely, *ad.* വിശേഷമായി, അശേഷം.

Exquisiteness, *s.* വിശേഷത, പൂൎത്തി, ഭംഗി.

Exsudation, *s.* വിയൎപ്പു, സ്വേദം, ദ്രവം, ഊറൽ.

**Exsuffolate**, *v. a.* കാതിൽ അഭിമന്ത്രിക്ക.
**Extancy**, *s.* തുറിപ്പു, മേട, കന്ന.
**Extatic**, *a.* അത്യാനന്ദമുള്ള, അതിസന്തോഷമുള്ള.
**Extemporal**, *a.* മുൻവിചാരിയാതെ ചൊല്ലപ്പെട്ട.
**Extend**, *v. a.* നീട്ടുക, നീളുക, വിരിക്ക, വ്യാപിക്ക.
**Extensibility**, *s.* വിസ്തീൎണ്ണത, പരപ്പു, പരത്തൽ.
**Extensible**, *a.* വിസ്താരമാക്കത്തക്ക.
**Extension**, *s.* വിസ്തരണം, വിരിവു, നീട്ടം.
**Extensive**, *a.* വിസ്താരമുള്ള, പരപ്പുള്ള.
**Extensively**, *ad.* വിസ്താരമായി, നീളവെ.
**Extensiveness**, *s.* വിസ്തീൎണ്ണത, വിശാലത.
**Extent**, *s.* വിസ്താരം, പരപ്പു, അകലം, വലിപ്പം.
**Extenuate**, *v. a.* കുറെക്ക, മറെക്ക, ലഘുവാക്ക.
**Extenuation**, *s.* കുറെക്കുന്നതു, കൃശത.
**Exterior**, *a.* പുറത്തുള്ള, ബാഹ്യമായ.
**Exteriorly**, *ad.* പുറമെ, പുറത്ത.
**Exterminate**, *v. a.* വേരോടെ പറിക്ക, നിൎമ്മൂലമാക്ക.
**Extermination**, *s.* നിൎമ്മൂലം, വിനാശം.
**Exterminator**, *s.* നശിപ്പിക്കുന്നവൻ.
**External**, *a.* പുറത്തുള്ള, ബാഹ്യമുള്ള.
**Externally**, *ad.* പുറത്തു, പുറമെ.
**Extil**, *v. n.* ദ്രവിക്ക, ഊറുക, ഇററുവീഴുക.
**Extillation**, *a.* ദ്രവം, ഊറൽ, ഇററിററുള്ള വീഴ്ച.
**Extinct**, *a.* കെട്ട, മുടിഞ്ഞുപോയ, തള്ളിയ.
**Extinction**, *s.* കെട്ടുത്തൽ, മുടിവു, തള്ളൽ.
**Extinguish**, *v. a.* കെടുക്ക, നശിപ്പിക്ക, മറെക്ക.
**Extinguishable**, *a.* കെടുക്കപ്പെടുവാന്തക്ക.
**Extirpate**, *v. a.* വേരോടെപറിക്ക, നിൎമ്മൂലമാക്ക.
**Extirpation**, *s.* നിൎമ്മൂലം, വിനാശം.
**Extol**, *v. a.* മഹത്വപ്പെടുത്തുക, പുകഴ്ത്തുക, സ്തുതിക്ക, ഉന്നതപ്പെടുത്തുക.
**Extoller**, *s.* പുകഴ്ത്തുന്നവൻ.
**Extort**, *v. a.* ബലംപ്രമാണത്തോടെ വാങ്ങുക, ഞെരുങ്ങി മേടിക്ക, പിടിച്ചു പറിക്ക.
**Extorter**, *s.* പിടിച്ചുപറിക്കാരൻ.
**Extortion**, *s.* പിടിച്ചുപറി, അപഹാരം.
**Extortioner**, *s.* അപഹാരി.
**Extra**, *a.* വിശേഷാലുള്ള, ഏറെയുള്ള.
**Extract**, *v. a.* പുറത്തുവലിക്ക, നിഷ്കൎഷിക്ക.
**Extract**, *s.* തൈലം, സാരം, രസം.
**Extraction**, *s.* പുറത്തുവലിക്കുന്നതു, നിൎഹാരം, സന്തതി, പരമ്പരാ, വംശം.
**Extraordinarily**, *ad.* അപൂൎവ്വമായി.
**Extraordinariness**, *s.* അപൂൎവ്വത, പ്രബലത.
**Extraordinary**, *a.* അപൂൎവ്വമുള്ള, നടപ്പല്ലാത്ത.
**Extravagance**, *s.* ചട്ടലംഘനം, ക്രമക്കേടു, ദുൎവ്യയം.
**Extravagant**, *a.* ക്രമക്കേടുള്ള, ധാരാളമായ, ദുൎവ്യയമുള്ള,
**Extravagantly**, *ad.* ധാരാളമായി, ദുൎവ്യയമായി.
**Extravagate**, *v. a.* അതിർ ലംഘിക്ക, ഉച്ചലവാക്ക.
**Extreme**, *a.* അധികമുള്ള, പെരുത്ത, അത്യന്തമുള്ള.
**Extreme**, *s.* അററം, അഗ്രം, അത്യന്തം, പൎയ്യന്തഭാഗം.
**Extremely**, *ad.* എത്രയും, ഏററവും, പെരുത്തു.
**Extremity**, *s.* അററം, അവധി, അതിർ, പാരവശ്യം.

Extricate, *v. a.* വിടുവിക്ക, ഉദ്ധരിക്ക, വീണ്ടെടുക്ക.
Extrication, *s.* ഉദ്ധാരണം, വീണ്ടെടുപ്പു.
Extrinsic, *a.* പുറത്തുള്ള, ബാഹ്യമുള്ള.
Extrude, *v. a.* പുറത്തു തള്ളുക, ആട്ടികളക.
Extrusion, *s.* പുറത്ത തള്ളികളയുന്നതു.
Exuberance, *s.* സുഭിക്ഷം, സംപൂൎണ്ണം, പുഷ്ടി.
Exuberant, *a.* അധികമുള്ള, പെരുത്തുള്ള, പുഷ്ടിയുള്ള.
Exuberate, *v. n.* അധികം വളരുക, സുഭിക്ഷമാക.
Exudation, *s.* വിയൎപ്പു, സ്വേദം, ദ്രവം.
Exudate, *v. n.* വിയൎക്ക, സ്വേദിക്ക, ദ്രവിക്ക.
Exulcerate, *v. a.* വ്രണം പഴുപ്പിക്ക.
Exult, *v. a.* ആനന്ദിക്ക, അതിപ്രസാദിക്ക.
Exultation, *s.* അത്യാനന്ദം, അതിപ്രസാദം.
Exundate, *v. n.* കവിയുക, വഴിയുക.
Exundation, *s.* കവിച്ചൽ, പ്രവാഹം, ജലപ്രളയം.
Exuperance, *s.* അധിക തൂക്കം, അധികഭാരം.
Eye, *s.* കണ്ണു, നയനം, നേത്രം, അക്ഷി, ദൃഷ്ടി.
Eye, *v. a.* നോക്ക, നോക്കികാണ്ക, കണ്ണുവെക്ക.
Eyeball, *s.* കണ്മിഴി, കണ്മണി, അക്ഷികൂടകം.
Eyebrow, *s.* പിരികം, ചില്ലിക്കൊടി, ഭ്രൂ.
Eyedrop, *s.* കണ്ണുനീർ, നേത്രാംബു, ബാഷ്പം.
Eyeglance, *s.* കണ്ണോട്ടം.
Eyeglass, *s.* കണ്ണാടി, സുലോചനം, കണ്ണട.
Eyelash, *s.* ഇമ, കണ്ണിമ, കണ്പീലി, നെത്രഛദം.
Eyeless, *a.* കണ്ണില്ലാത്ത.
Eyelid, *s.* കണ്പോള, നേത്രഛദം.
Eyeservice, *s.* ദൃഷ്ടിശുശ്രൂഷ.
Eyeshot, *s.* കണ്ണോട്ടം, നയനവീക്ഷണം.
Eyetooth, *s.* കലപ്പല്ലു, കുച്ചൻപല്ലു.
Eyewink, *s.* കണ്ണുകാട്ടുക, നേത്രസംജ്ഞ.
Eyewitness, *s.* കണ്ടസാക്ഷി, ചക്ഷുസ്സാക്ഷി.

# F.

Fable, *s.* കഥ, കെട്ടുകഥ, കൃതി, കള്ളം.
Fable, *v. a.* കെട്ടുകഥ ഉണ്ടാക്കുക, കവിതകെട്ടുക.
Fabric, *s.* പണി, ചട്ടം, മേട, മാളിക.
Fabricate, *v. a.* കെട്ടി തീൎക്ക, നിൎമ്മിക്ക, ഉണ്ടാക്ക.
Fabrication, *s.* പണി, നിൎമ്മിതി, കള്ളപ്പണി.
Fabulist, *s.* കവിതക്കാരൻ, കൃതിക്കാരൻ.
Fabulous, *a.* കെട്ടുകഥ സംബന്ധിച്ച.
Face, *s.* മുഖം, ആനനം, വക്ത്രം, വദനം.
Face, *v. a.* മുഖംതിരിക്ക, നേരെനില്ക്ക.
Faceless, *a.* മുഖമില്ലാത്ത.
Facile, *a.* എളുപ്പമുള്ള, സുലഭമുള്ള, ലഘുവുള്ള.
Facilitate, *v. a.* എളുപ്പമാക്ക, സുലഭമാക്ക.
Facility, *s.* എളുപ്പം, അപ്രയാസം, സുലഭം.
Facing, *s.* അലംകൃതി, സുമുഖം, മിനുസം.
Fact, *s.* കാൎയ്യം, പരമാൎത്ഥം, പട്ടാങ്ങ, കൎമ്മം, കൃതി.

Faction, *s.* പക്ഷം, ബന്ധുക്കൂട്ടം, ഭിന്നിതം.
Factious, *a.* കലഹിക്കുന്ന, [illegible].
Factiousness, *s.* കലഹശീലം, [illegible].
Factor, *s.* വിചാരിപ്പുകാരൻ, വക്കീൽ.
Factory, *s.* കച്ചവടസ്ഥലം, വ്യാപാര [illegible].
Facture, *s.* [illegible], പണി, നിൎമ്മിക്ക [illegible].
Faculty, *s.* [illegible], പ്രാപ്തി, ത്രാണം, [illegible].
Faddle, *v. n.* [illegible], കളിക്ക, വിള [illegible].
Fade, *v. a.* [illegible], മങ്ങിക്ക, ക്ഷയിപ്പിക്ക.
Fade, *v. n.* [illegible], മങ്ങുക, ഉതിരുക.
Fadge, *v. n.* [illegible], [illegible], [illegible].
Faeces, *s.* [illegible], മലം, അമേദ്ധ്യം, [illegible].
Fag, *v. a.* [illegible], [illegible].
Fagend, *s.* [illegible].
Fagot, *s.* [illegible].
Fail, *v. n.* [illegible].
Fail, *v. a.* [illegible].
Failing, *s.* [illegible].
Failure, *s.* [illegible].
Fain, *a.* [illegible].
Fain, *ad.* [illegible].
Faint, [illegible].
Faint, [illegible].
Faint, [illegible].
Fainthearted, *a.* [illegible].
Faintheartedness, *s.* [illegible].

**Fainting,** *s.* മോഹാലസ്യം, ബോധക്കേട്.
**Faintish,** *a.* ക്ഷീണിച്ച, തളരുന്ന, ആലസ്യമുള്ള.
**Faintishness,** *s.* ക്ഷീണത, ആലസ്യം, തളൎച്ച.
**Faintly,** *ad.* ക്ഷീണമായി, തളൎച്ചയായി.
**Faintness,** *s.* തളൎച്ച, ആലസ്യം, ക്ഷീണത.
**Fair,** *a.* സൌന്ദൎയ്യമുള്ള, ഭംഗിയുള്ള, വെളുത്ത.
**Fair,** *ad.* ഭംഗിയായി, ചന്തമായി.
**Fair,** *s.* സുന്ദരി, നീതി, നേർ, ഉത്തമതാം.
**Fair,** *s.* ചന്ത, കച്ചവടസ്ഥലം.
**Fair-day,** *s.* ചന്തദിവസം.
**Fairly,** *ad.* ചന്തമായി, ഭംഗിയോടെ.
**Fairness,** *s.* സൌന്ദൎയ്യം, അഴക, ഭംഗി, ചന്തം.
**Fairspoken,** *a.* നേർപറയുന്ന.
**Faith,** *s.* വിശ്വാസം, ഭക്തി, ശ്രദ്ധ.
**Faithbreach,** *s.* വിശ്വാസഘാതകം.
**Faithful,** *a.* വിശ്വാസമുള്ള, സത്യമുള്ള.
**Faithfully,** *ad.* വിശ്വസ്തതയോടെ.
**Faithfulness,** *s.* വിശ്വസ്തത, സത്യം.
**Faithless,** *a.* വിശ്വാസമില്ലാത്ത, നേരില്ലാത്ത.
**Faithlessness,** *s.* അവിശ്വാസം, വിശ്വാസക്കേട.
**Falcation,** *s.* വളവ, വക്രത, ശസ്ത്രലത.
**Falcon,** *s.* പുള്ള, പരുന്ത, കപൊതാരി.
**Fall,** *v. n.* വീഴുക, പതിക്ക, താഴ്ക, ഹീനപ്പെടുക.
 **Fall away,** മെലിഞ്ഞുപോക, നശിച്ചുപോക.
 **Fall away,** പിൻവാങ്ങുക.
 **Fall back,** മാറിപ്പോക, വാക്കമാറുക.
 **Fall down,** കമിഴ്ക, വന്ദിക്ക, നശിക്ക.

**Fall from,** വിട്ടു മാറുക, പിരിയുക.

**Fall in,** യോജിക്ക, തമ്മിൽ ചേരുക, സമ്മതപ്പെടുക.

**Fall off,** പിരിഞ്ഞുപോക, വിട്ടു മാറുക, ക്ഷയിക്ക.

**Fall out,** ശണ്ഠകൂടുക, പിണങ്ങുക.

**Fall upon,** അതിക്രമിക്ക, പാഞ്ഞു ചെന്നു മുട്ടുക.

**Fall**, *v. a.* വീഴ്ത്തുക, താഴെയിടുക, കുറെക്ക.

**Fall**, *s.* വീഴ്ച, പതനം, ഉതിർച്ച, മരണം, നാശം.

**Fallacious**, *a.* തെറ്റിക്കുന്ന, വ്യാപ്തിയുള്ള, കപടമുള്ള.

**Fallaciously**, *ad.* വ്യാപ്തിയോടെ, തട്ടിപ്പായി.

**Fallaciousness**, *s.* വ്യാപ്തി, കപടം, വഞ്ചനഭാവം.

**Fallacy**, *s.* തന്ത്രം, ഉപായം, തറുതല, ദുസ്തർക്കം.

**Fallibility**, *s.* വഞ്ചനഹേതു, അസ്ഥിരത.

**Falling**, *s.* വീഴ്ച, പതനം, പാതം, വീഴുന്നതു.

**Fallingsickness**, *s.* അപസ്മാരം, സന്നിപാതഭേദം.

**Fallow**, *a.* ചുവപ്പുള്ള, വിതെക്കാത്ത, ഉഴതാത്ത.

**Fallow**, *s.* പഴനിലം, തരിശനിലം.

**False**, *a.* കപടമുള്ള, കള്ളമായ, ചതിവുള്ള.

**Falsehearted**, *a.* വഞ്ചനമനസ്സുള്ള, ദ്രോഹമുള്ള.

**Falsehood**, *s.* കരള, കളവു, ഭോഷ്ക്കു, വ്യാജം.

**Falsely**, *ad.* വ്യാജമായി, കളവോടെ.

**Falseness**, *s.* ചതി, കള്ളസ്വഭാവം, വഞ്ചന.

**Falsification**, *s.* കള്ളംചെക്കുന്നതു.

**Falsifier**, *s.* കള്ളം ചെക്കുന്നവൻ, നുണയൻ.

**Falsify**, *v. a.* കള്ളംചെക്ക, വ്യാപ്തി കാട്ടുക.

**Falsify**, *v. n.* കളവു പറക, വ്യാജം സംസാരിക്ക.

**Falsity**, *s.* അസത്യം, കള്ളം, അബദ്ധം, തെററു.

**Falter**, *v. n.* ഇടറിഇടറി പറക, വിക്കി വിക്കി പറക.

**Fame**, *s.* ശ്രുതി, കീൎത്തി, യശസ്സു, ഖ്യാതി, പ്രസിദ്ധി.

**Famed**, *a.* കീൎത്തിപ്പെട്ട, ശ്രുതിപ്പെട്ട, വിശ്രുതം.

**Fameless**, *a.* കീൎത്തിഹീനം, ശ്രുതിയില്ലാത്ത.

**Familiar**, *a.* കുഡുംബസംബന്ധിച്ച, ഉററ, പരിചയമുള്ള.

**Familiarity**, *s.* പഴക്കം, പരിചയം, സംസൎഗ്ഗം.

**Familiarize**, *v. a.* പഴക്ക, പരിചയം വരുത്തുക.

**Familiarly**, *ad.* സ്നേഹത്തോടെ, പതിവായി.

**Family**, *s.* കുഡുംബം, കുലം, വംശം, സന്തതി.

**Famine**, *s.* ക്ഷാമം, ദുൎഭിക്ഷം, പഞ്ചം.

**Famish**, *v. a.* പട്ടിണിയിടുക, പട്ടിണിയിട്ടു കൊല്ലുക.

**Famish**, *v. n.* പട്ടിണികിടക്ക, പട്ടിണികിടന്നു ചാക.

**Famishment**, *s.* പട്ടിണി, അനാശനം.

**Famous**, *a.* ചൊല്ലാന്ന, കീൎത്തിപ്പെട്ട, ശ്രുതിയുള്ള.

**Famously**, *ad.* കീൎത്തിയോടെ, ശ്രുതിയായി.

**Fan**, *s.* വിശറി, താലവൃന്തം, മുറം.

**Fan**, *v. a.* വീശുക, പേറുക, കൊഴിക്ക.
**Fanatic**, *a.* മതഭ്രാന്തുള്ള, വൈരാഗ്യമുള്ള.
**Fanatic**, *s.* മതഭ്രാന്തൻ, കപിയുള്ളവൻ.
**Fanaticism**, *s.* മതഭ്രാന്തി, ദേവതാഭക്തി.
**Fanciful**, *a.* മനോരാജ്യമുള്ള, തോന്നുന്ന.
**Fancifully**, *ad.* മനോഭാവനത്തോടെ.
**Fancifulness**, *s.* മനോരാജ്യം, വ്യഥാനിനവു.
**Fancy**, *s.* മനോരാജ്യം, ഭാവം, തോന്നൽ, ഊഹം.
**Fancy**, *v. a.* നിരൂപിക്ക, നിനെക്ക, ഊഹിക്ക.
**Fane**, *s.* ദേവാലയം, ആലയം.
**Fang**, *s.* തേററപ്പല്ലു, ദംഷ്ട്രം, പല്ലു, നഖം.
**Fantasm**, *s.* മായാമോഹം, വ്യൎത്ഥവിചാരം.
**Fantastical**, *a.* മായാമോഹമുള്ള, ഊഹമുള്ള.
**Fantastically**, *ad.* വ്യാമോഹമായി.
**Fantasy**, *s.* മായ, ഊഹം, നിരൂപണ, ചിന്ത.
**Far**, *ad.* ദൂരവെ, ദൂരെ, അകലെ.
**Far**, *a.* ദൂരത്തുള്ള, അകലമുള്ള.
**Farce**, *v. a.* പൊറാട്ടുകാട്ടുക.
**Farce**, *s.* പൊറാട്ടുകഥ, ഹാസ്യകാൎയ്യം.
**Fardel**, *s.* മാറാപ്പു.
**Fare**, *v. n.* പോക, നടക്ക, ഭവിക്ക, ഭക്ഷിക്ക.
**Fare**, *s.* വാഹനക്കൂലി, കേവുക്കൂലി, ആഹാരം.
**Farewell**, *v. n.* സുഖമായിരിക്ക.
**Farewell**, *ad.* സുഖമായിരിക്കട്ടെ.
**Farewell**, *s.* യാത്രപറക.
**Farm**, *s.* പാട്ടനിലം, കൃഷി, കുത്തക.
**Farm**, *v. a.* കൃഷിചെയ്ക, പാട്ടത്തിനു ഏല്പിക്ക.
**Farmer**, *s.* കൃഷിക്കാരൻ, പാട്ടക്കാരൻ.
**Farming**, *s.* കൃഷിചെയ്യുന്നതു.
**Farmost**, *a.* അതി ദൂരമുള്ള.
**Farness**, *s.* ദൂരം, അകലം.
**Farrier**, *s.* കുതിരവൈദ്യൻ, ലാടം തറക്കുന്നവൻ.
**Farrow**, *s.* പന്നിക്കുട്ടി.
**Farther**, *ad.* അതിദൂരെ, ഇനിയും, വിശേഷാൽ.
**Farther**, *a.* അതിദൂരമുള്ള, ഏററം അകലമുള്ള.
**Farther**, *v. a.* വൎദ്ധിപ്പിക്ക, അഭിവൃദ്ധിയാക്ക.
**Fartherance**, *s.* വൎദ്ധനം, അഭിവൃദ്ധി.
**Farthermore**, *ad.* അതുമല്ലാതെ, പിന്നെയും.
**Farthest**, *a.* എല്ലാററിലും ദൂരമുള്ള.
**Farthest**, *ad.* ഏററവും ദൂരവെ.
**Farthing**, *s.* ഒരു നാണ്യം, കാശ.
**Fascinate**, *v. a.* വശീകരിക്ക, മോഹിപ്പിക്ക.
**Fascination**, *s.* വശീകരണം, മോഹനം, സ്തംഭനം.
**Fascinous**, *a.* ക്ഷുദ്രപ്രയോഗമുള്ള.
**Fashion**, *s.* ആകൃതി, മാതിരി, ഭാഷ, വിധം.
**Fashion**, *v. a.* ആകൃതിപ്പെടുത്തുക, ഭാഷയാക്ക.
**Fashionable**, *a.* മാതിരിയുള്ള, മോടിയുള്ള.
**Fashionably**, *ad.* മാതിരിയായി, മോടിയോടെ.
**Fashioner**, *s.* ആകൃതിപ്പെടുത്തുന്നവൻ.
**Fast**, *v. a.* ഉപവസിക്ക, ഉപോഷിക്ക, നോല്ക്ക.
**Fast**, *s.* ഉപവാസം, നോമ്പു, ഉപോഷണം.
**Fast**, *a.* ഉറപ്പുള്ള, സ്ഥിരമുള്ള, പാറുന്ന.
**Fast**, *ad.* ഉറപ്പായി, അടുക്കെ, വേഗം.

Fasten, *v. a.* ഉറപ്പിക്ക, സ്ഥാപിക്ക, പൂട്ടുക, മുറുക്കി കെട്ടുക, തറെക്ക, പററിക്ക.
Faster, *s.* ഉപവാസി, നോമ്പുകാരൻ.
Fasthanded, *a.* പിശുക്കുള്ള, ലുബ്ധുള്ള.
Fasting, *s.* ഉപവാസം, ഉപോഷണം.
Fasting-day, *s.* ഉപവാസദിവസം, വ്രതം.
Fastness, *s.* ഉറപ്പു, മുറുക്കം, ബലം.
Fat, *a.* പുഷ്ടിയുള്ള, തടിച്ച, സ്ഥൂലിച്ച.
Fat, *s.* മേദസ്സു, നെയ്യ, കൊഴുപ്പു.
Fat, *v. a.* തടിപ്പിക്ക, സ്ഥൂലിപ്പിക്ക, പുഷ്ടിയാക്ക.
Fat, *v. n.* തടിക്ക, സ്ഥൂലിക്ക, പുഷ്ടിയാക.
Fatal, *a.* ആപത്തുള്ള, മരണഹേതുവുള്ള, നാശകരം.
Fatalist, *s.* എല്ലാം വിധി പോലെ ആകും എന്നു മതിക്കുന്നവൻ.
Fatality, *s.* വിധിവശം, ദൈവകല്പിതം, വിപത്തി.
Fatally, *ad.* ആപത്തോടെ, മരണഹേതുവോടെ.
Fate, *s.* വിധി, വിധിവശം, ദൈവഗതി, തലയിലെഴുത്തു.
Fated, *a.* വിധിച്ച, ദൈവകല്പിതമുള്ള.
Father, *s.* അപ്പൻ, പിതാവു, ജനകൻ, താതൻ.
Father-in-law, *s.* ഭൎത്തൃപിതാവു, ഭാൎയ്യാപിതാവു.
Father, *v. a.* പുത്രസ്വീകാരം ചെയ്യു, ഒത്തെടുക്ക.
Fatherhood, *s.* പിതൃത്വം.
Fatherless, *a.* പിതാവില്ലാത്ത.
Fatherliness, *s.* പിതൃഭാവം, പിതൃസ്നേഹം.
Fatherly, *a.* പിതൃസംബന്ധമുള്ള, പൈതൃകം.
Fatherly, *ad.* പിതൃസംബന്ധമായി.
Fathom, *s.* മാറ, മാറളവു, ആഴം.
Fathom, *v. a.* ചുററിപിടിക്ക, ആഴം നോക്ക.
Fathomless, *a.* അടിയില്ലാത്ത, ആഴം കാണാത്ത.
Fatigate, *v. a.* ആലസ്യപ്പെടുത്തുക, തളൎത്തുക.
Fatigue, *s.* തളൎച്ച, ആയാസം, ആലസ്യം, ക്ഷീണം.
Fatigue, *v. a. & n.* തളൎത്തുക, തളരുക, ക്ഷീണിപ്പിക്ക, ക്ഷീണിക്ക, പ്രയാസപ്പെടുത്തുക.
Fatling, *s.* തടിച്ച ജന്തു.
Fatness, *s.* പുഷ്ടി, തടിപ്പു, സ്ഥൂലിപ്പു, ഫലവൃദ്ധി.
Fatten, *v. a.* തടിപ്പിക്ക, പുഷ്ടിയാക്ക, സ്ഥൂലിപ്പിക്ക.
Fatten, *v. n.* തടിപ്പിക്ക, സ്ഥൂലിക്ക, പുഷ്ടിയാക.
Fatty, *a.* നെയ്യുള്ള, പുഷ്ടിയുള്ള.
Fault, *s.* കുററം, അപരാധം, പിഴ, തെററു.
Faultfinder, *s.* കുററം ചുമത്തുന്നവൻ.
Faultily, *ad.* കുററമായി, തെററായി.
Faultiness, *s.* ദോഷം, കുറവു, ആകാൎയ്യ.
Faultless, *a.* കുററമില്ലാത്ത, നിൎദ്ദോഷമുള്ള.
Faulty, *a.* കുററമുള്ള, തെററുള്ള.
Favour, *v. a. & n.* ആദരിക്ക, സഹായിക്ക, ദയ ചെയ്യു, കൃപ കാണിക്ക, തരമാക.
Favour, *s.* ദയ, സഹായം, ആദരം, കൃപ, കനിവു, അനുഗ്രഹം, പ്രസാദം, ക്ഷമ, വരം.
Favourable, *a.* ദയയുള്ള, കൃപയുള്ള, തക്ക.
Favourableness, *s.* ദയാശീലം, ആദരവു, അനുകൂലത.

**Favourably**, *ad.* ദയയോടെ, പ്രിയമായി.
**Favoured**, *a.* പ്രിയപ്പെട്ട, അനുഗ്രഹിതം.
**Favourer**, *s.* ദയാവാൻ, അനുകൂലൻ.
**Favourite**, *s.* ഇഷ്ടൻ, പ്രിയൻ, സഖി.
**Favourless**, *a.* ഇഷ്ടമില്ലാത്ത, തക്കമക്കേടുള്ള.
**Fawn**, *s.* മാൻകുട്ടി.
**Fawn**, *v. n.* മാൻ പെറുക, കൊഞ്ചുക, ലയിക്ക.
**Fawning**, *s.* ഓമൽ, താരാട്ടം, ലാളനം.
**Fealty**, *s.* ഭക്തി, വണക്കം, ആശ്രയം.
**Fear**, *s.* ഭയം, ഭീതി, ഭീരുത, സംഭ്രമം, പേടി.
**Fear**, *v. a. & n.* ഭയപ്പെടുക, പേടിക്ക, വിരട്ടുക, പേടിപ്പിക്ക, വിരളുക, ശങ്കിക്ക, അഞ്ചുക.
**Fearful**, *a.* ഭയമുള്ള, പേടിക്കുന്ന, ശങ്കിക്കുന്ന.
**Fearfully**, *ad.* ഭയത്തോടെ, പേടിയോടെ.
**Fearless**, *a.* ഭയമില്ലാത്ത, പേടിക്കാത്ത.
**Fearlessly**, *ad.* നിൎഭയത്തോടെ, നിശ്ശങ്കം.
**Feasibility**, *s.* സാദ്ധ്യം, കഴിവു, സുലഭത.
**Feasible**, *a.* സാദ്ധ്യമുള്ള, കഴിവുള്ള.
**Feast**, *s.* വിരുന്ന, സദ്യ, ഉത്സവം, പെരുനാൾ.
**Feast**, *v. a. & n.* വിരുന്ന കഴിക്ക, സദ്യകഴിക്ക, വിരുന്നുണ്ണുക, സന്തോഷിക്ക.
**Feat**, *s.* ക്രിയ, പ്രവൃത്തി, പരാക്രമകാൎയ്യം.
**Feat**, *a.* മിടുക്കുള്ള, സാമൎത്ഥ്യമുള്ള.
**Feather**, *s.* തൂവൽ, പൂട, ചിറക.
**Feather**, *v. a.* തൂവൽകൊണ്ടു അലങ്കരിക്ക.
**Feathered**, *a.* ചിറകുള്ള, ഇറകുള്ള.
**Featherless**, *a.* പൂടയില്ലാത്ത.
**Feathery**, *a.* പൂടയുള്ള, ഇറകുള്ള.
**Featness**, *s.* മോടി, മിടുക്ക.
**Feature**, *s.* മുഖഭാവം, മുഖരൂപം.
**Feaze**, *v. a.* പിരി അഴിക്ക, അടിക്ക.
**February**, *s.* കുംഭമാസം, ഫിബ്രുവരി.
**Feces**, *s.* മലം, പുരീഷം, കീടം.
**Fecundity**, *s.* സുഭിക്ഷം, ഫലവൎദ്ധന.
**Fed**, *part. p. of to feed*, പോററി.
**Fedary**, *s.* കൂട്ടുകാരൻ, ചങ്ങാതി.
**Federal**, *a.* ഉടമ്പടിസമന്വിതം.
**Federary**, *s.* കൂട്ടാളി, പങ്കകാരൻ.
**Federate**, *a.* കൂട്ടുകെട്ടുള്ള, ബന്ധുക്കെട്ടുള്ള.
**Fee**, *s.* കൂലി, പ്രതിഫലം, മസ്സൂരി.
**Fee**, *v. a.* കൂലികൊടുക്ക, സമ്മാനിക്ക.
**Feeble**, *a.* ക്ഷീണമുള്ള, ദുൎബ്ബലമുള്ള.
**Feebleminded**, *a.* മനസ്സുറപ്പില്ലാത്ത.
**Feebleness**, *s.* ക്ഷീണത, ബലക്ഷയം.
**Feebly**, *ad.* തളൎച്ചയോടെ, ക്ഷീണമായി.
**Feed**, *v. a.* ഭക്ഷിപ്പിക്ക, പോററുക, തീററുക, മേയിക്ക, പോഷിപ്പിക്ക, സൽകരിക്ക.
**Feed**, *v. n.* തിന്നുക, ഭക്ഷിക്ക, മേയുക.
**Feed**, *s.* ആഹാരം, തീൻ, മേച്ചൽ.
**Feel**, *v. a. & n.* തൊട്ടറിക, തൊട്ടുനോക്ക, സ്പൎശിക്ക, തലോടുക, ഉണരുക, ബോധിക്ക.
**Feel**, *s.* സ്പൎശനം, തലോടൽ, തടവം.
**Feeling**, *a.* ഉണൎച്ചയുള്ള, അറിവുള്ള.
**Feeling**, *s.* സ്പൎശനം, ഉണൎച്ച, ബോധം.
**Feelingly**, *ad.* ഉണൎച്ചയോടെ.
**Feet**, *pl. of foot*, കാലുകൾ, പാദങ്ങൾ.
**Feetless**, *a.* കാലില്ലാത്ത.
**Feign**, *v. a.* നടിക്ക, കൃത്രിമംകാട്ടുക.
**Feignedly**, *ad.* മായമായി, വ്യാജമായി.
**Feigner**, *s.* കൃത്രിമക്കാരൻ, മായാവി.
**Feint**, *s.* മായ, മായം, കള്ളവേഷം.
**Felicitate**, *v. a.* ഭാഗ്യം വരുത്തുക.
**Felicitation**, *s.* ഭാഗ്യം വരുത്തുന്നതു, മംഗലസ്തുതി.

**Felicitous**, *a.* ഭാഗ്യമുള്ള, ധന്യമായ.
**Felicity**, *s.* ധന്യം, ഭാഗ്യം, ആനന്ദി.
**Fell**, *s.* തോൽ, ചൎമ്മം.
**Fell**, *v. a.* അടിച്ചുവീഴ്ത്തുക, തള്ളിയിടുക.
**Feller**, *s.* വെട്ടുകാരൻ.
**Fellness**, *s.* ക്രൂരത, ഘോരത, ദുഷ്ടത.
**Fellow**, *s.* കൂട്ടാളി, തോഴൻ, ചങ്ങാതി, ഇണ.
**Fellow**, *v. a.* ഇണയാക്ക, ചങ്ങാതിത്വം കൂട്ടുക.
**Fellow-creature**, *s.* സഹസൃഷ്ടി.
**Fellow-feeling**, *s.* പരതാപം, ആൎദ്രത, ഐകമത്യം.
**Fellow-heir**, *s.* കൂട്ടവകാശി.
**Fellow-helper**, *s.* സഹായി, തുണെക്കുന്നവൻ.
**Fellow-labourer**, *s.* കൂട്ടുപ്രവൃത്തിക്കാരൻ.
**Fellow-servant**, *s.* കൂട്ടുവേലക്കാരൻ.
**Fellow-soldier**, *s.* കൂട്ടുഭടൻ, സഹഭടൻ.
**Fellowship**, *s.* സഖിത്വം, തോഴ്മ, കൂട്ടായ്മ, സംസൎഗ്ഗം.
**Felon**, *s.* മഹാപാതകൻ, കുലപാതകൻ, കള്ളൻ.
**Felon**, *a.* പാതകമുള്ള, ക്രൂരമുള്ള.
**Felonious**, *a.* മഹാ പാതകമുള്ള, ക്രൂരതയുള്ള.
**Felony**, *s.* മഹാപാതകം, കുലക്കുററം.
**Felt**, *part. of to feel*, തൊട്ടുനോക്കി, തോന്നി.
**Female**, *s.* പെൺ, സ്ത്രീ, നാരി.
**Female**, *a.* പെൺ സംബന്ധിച്ച.
**Female-sex**, *s.* പെൺജാതി, സ്ത്രീകുലം.
**Feminality**, *s.* സ്ത്രീത്വം, സ്ത്രീബുദ്ധി.
**Feminine**, *a.* സ്ത്രീബുദ്ധിയുള്ള.
**Feminine gender**, *s.* സ്ത്രീലിംഗം.
**Fen**, *s.* ചതുപ്പുനിലം.
**Fence**, *s.* വേലി, മതിൽ, കയ്യാല, വാട, കാവൽ.
**Fence**, *v. a.* വേലികെട്ടുക, മതിൽകെട്ടുക, ഉറപ്പിക്ക.
**Fence**, *v. n.* ബന്ധിക്ക, ആയുധാഭ്യാസം ചെയ്ക.
**Fenceless**, *a.* വെലിയില്ലാത്ത.
**Fencing**, *s.* ആയുധാഭ്യാസം.
**Fend**, *v. a.* തടുക്ക, വിലക്ക, വിരോധിക്ക.
**Fend**, *v. n.* തൎക്കിക്ക, കലഹിക്ക.
**Feneration**, *s.* പലിശ.
**Fennel**, *s.* ശതകുപ്പ.
**Fenny**, *a.* ഈറമുള്ള, ചതുപ്പുള്ള.
**Feoffment**, *s.* അനുഭോഗം കൊടുക്കുന്നതു.
**Feracity**, *s.* സുഭിക്ഷം, ഫലവൃദ്ധി.
**Ferity**, *s.* ക്രൂരത, കന്നത്വം, ഉഗ്രത.
**Ferment**, *v. a.* പുളിപ്പിക്ക, നുരെപ്പിക്ക, കലഹിക്ക.
**Ferment**, *v. n.* പുളിക്ക, നുരയുക, പൊങ്ങുക.
**Ferment**, *s.* പുളിപ്പു, പുളിപ്പിക്കുന്ന സാധനം.
**Fermentation**, *s.* പുളിപ്പിക്കുക, നുര, കലഹം.
**Ferocious**, *a.* ക്രൂരമുള്ള, മൃഗത്വമുള്ള, ഘോരം.
**Ferocity**, *s.* ക്രൂരത, മൃഗത്വത, ഉഗ്രത.
**Ferret**, *v. a.* തൊണ്ടിത്തേടുക, വേദനപ്പെടുത്തുക.
**Ferriage**, *s.* കടത്തുകൂലി, കേവുകൂലി.
**Ferry**, *v. a.* അക്കരെ കടത്തുക.
**Ferry**, *s.* കടവു, കടവുതോണി, കടത്തൽ.
**Ferryman**, *s.* കടത്തുകാരൻ.
**Fertile**, *a.* വളമുള്ള, ഫലവത്ത, ഫലിക്കുന്ന.
**Fertility**, *s.* വളൎച്ച, നിലപുഷ്ടി, സാഫല്യം.

Grantee, *s.* ദാനം വാങ്ങിയവൻ.
Grantor, *s.* ദാനം ചെയ്യുന്നവൻ, ദാതാവു.
Grape, *s.* മുന്തിരിങ്ങപ്പഴം, ദ്രാക്ഷാ.
Graphic, *a.* നന്നായി വൎണ്ണിക്കപ്പെട്ട.
Graphically, *ad.* നന്നായി വൎണ്ണിച്ച പ്രകാരം.
Grapnel, *s.* ചെറിയ നങ്കുരം.
Grapple, *v. n.* മല്പിടിക്ക, മുഷ്ടിയുദ്ധം ചെയ്ക.
Grapple, *s.* മല്പിടിത്തം, മുഷ്ടിപ്രഹാരം.
Grasp, *v. a.* കൈയിൽ പിടിക്ക, മുറുക്കി പിടിക്ക.
Grasp, *s.* പിടി, മുറുകപിടിക്കുന്നതു, അപഹൃതം.
Grass, *s.* പുല്ലു, തൃണം.
Grasshopper, *s.* വെട്ടുകിളി, തുള്ളൻ, ശലഭം.
Grass-plot, *s.* പുൽതറ, തകിടി.
Grassy, *a.* പുല്ലുള്ള, പുൽമൂടിയ.
Grate, *v. a.* ഉരെക്ക, അരെക്ക, ഉരുമ്മുക.
Grateful, *a.* നന്ദിയുള്ള, കൃതജ്ഞതയുള്ള.
Gratefully, *ad.* കൃതജ്ഞതയോടെ.
Grater, *s.* അരം, ചിരവു, ഉരമുള്ള.
Gratification, *s.* ഇഷ്ടം, ഹിതം, തുഷ്ടി, പ്രീതി.
Gratify, *v. a.* ഇഷ്ടപ്പെടുത്തുക, സന്തോഷിപ്പിക്ക.
Gratis, *ad.* സൌജന്യമായി, വെറുതെ.
Gratitude, *s.* നന്ദി, സ്ഥായി, കൃതജ്ഞത.
Gratuitous, *a.* സൌജന്യമുള്ള.
Gratuity, *s.* ദാനം, ധൎമ്മോപകാരം, പ്രത്യുപകാരം.
Gratulate, *v. a.* കൊണ്ടാടുക, മംഗലം ചൊല്ലുക.
Gratulation, *s.* കൊണ്ടാട്ടം, മംഗലവാക്ക.
Grave, *s.* ശവക്കുഴി, ശ്മശാനക്കുഴി.
Grave, *v. a.* ചിത്രംകൊത്തുക, വെട്ടുക, കുഴിച്ചിടുക.
Grave, *v. n.* ചിത്രം വരെക്ക.
Grave, *a.* അടക്കമുള്ള, ഭക്തിയുള്ള, ഘനമുള്ള.
Gravel, *s.* ചരൽ, ചരൽകല്ലു, ശൎക്കര.
Gravel, *v. a.* ചരൽകൊണ്ടു മൂടുക, മണലിൽ കുത്തുക.
Gravely, *ad.* ഭക്തിയോടെ, ഘനമായി.
Graveness, *s.* അടക്കം, സുബോധം, ഘനം.
Graver, *s.* ചിത്രം കൊത്തുന്നവൻ.
Gravidity, *s.* ഗൎഭധാരണം.
Graving, *s.* കൊത്തു പണി.
Gravitation, *s.* ഗുരുവാകൎഷണം.
Gravity, *s.* ഗുരുത്വം, സുബോധം, ഭക്തി, ഗംഭീരത.
Gray, *a.* നരച്ച, ചാരനിറമുള്ള.
Graybeard, *s.* താടി നരച്ച വൃദ്ധൻ.
Grayness, *s.* നര.
Graze, *v. n.* മെയ്യുക, ഉരയുക, ഉരുമ്മുക.
Graze, *v. a.* മെയിക്ക, തിറുക, ഉരെക്ക.
Grease, *s.* നെയ്യു, മെഴുക.
Grease, *v. a.* നൈപ്പൂശുക.
Greasy, *a.* നൈപ്പൂശിയ.
Great, *a.* വലിയ, മഹൽ, മഹാ, ബഹു.
Greathearted, *a.* മാഹാത്മ്യമുള്ള.
Greatly, *ad.* ഏററവും, വളരെ.
Greatness, *s.* വലിപ്പം, വല്ലഭത്വം, മഹിമ, മുഖ്യത.
Grecian, *s.* യവനൻ.
Greece, *s.* യവനരാജ്യം.
Greedily, *ad.* അത്യാഗ്രഹത്തോടെ, കൊതിച്ചിട്ടു.
Greediness, *s.* അത്യാശ, കൊതി, ബുഭുക്ഷ.
Greedy, *a.* അത്യാശയുള്ള, ബുഭുക്ഷയുള്ള.
Green, *a.* പച്ച, ഇളയ, മൂക്കാത്ത.
Green, *s.* പച്ചനിറം, പുല്ലുള്ളനിലം.
Greeneyed, *a.* പച്ചകണ്ണുള്ള.

Greenish, *a.* പച്ചനിറമുള്ള.
Greenness, *s.* പച്ചനിറം, അപക്വം.
Greens, *s.* ചീര, പച്ചില, സസ്യം.
Greet, *v. a.* സലാം പറക, സൽകരിക്ക.
Greeting, *s.* വന്ദനം, സൽക്കാരം, സലാം.
Greeze, *s.* പടിക്കെട്ടു.
Grenade, *s.* വെടി ഉണ്ട.
Grenadier, *s.* നെടിയഭടൻ, നെടിയാൾ.
Grew, *pret. of to grow*, വളൎന്നു.
Grey, *a.* നരയുള്ള, നരച്ച.
Grief, *s.* അത്തൽ, അല്ലൽ, ദുഃഖം, സങ്കടം.
Grievance, *s.* സങ്കടം, ആവലാധി, വ്യസനം.
Grieve, *v. n.* ദുഃഖിക്ക, സങ്കടപ്പെടുക, ഖേദിക്ക.
Grieve, *v. a.* ദുഃഖിപ്പിക്ക, സങ്കടപ്പെടുത്തുക.
Grievous, *a.* വ്യസനമുള്ള, ദുഃഖകരം.
Grievously, *ad.* സങ്കടമായി, ദുഃഖത്തോടെ.
Grievousness, *s.* ദുഃഖം, സങ്കടം, വ്യസനം, ഖേദം.
Grill, *v. a.* പൊരിക്ക, വറട്ടുക, ഉപദ്രവിക്ക.
Grim, *a.* ഭയങ്കരമുഖമുള്ള, ക്രൂരഭാവമുള്ള.
Grimace, *s.* മുഖച്ചുളിക്കൽ.
Grimalkin, *s.* കിഴട്ടുപൂച്ച.
Grimly, *ad.* ക്രൂരഭാവത്തോടെ, ഉഗ്രമായി.
Grimness, *s.* ദുൎമ്മുഖം, ഭയങ്കരമുഖം, ക്രൂരമുഖം.
Grin, *v. a. & n.* പല്ലുകാട്ടുക, ഇളിക്ക, പല്ലിളിക്ക.
Grin, *s.* ഇളി, പല്ലിളി.
Grind, *v. a.* അരെക്ക, പൊടിക്ക, മൂൎച്ച കൂട്ടുക.
Grinder, *s.* അരെക്കുന്നവൻ, കഴവി, അണപ്പല്ലു.,
Grindstone, *s.* ചാണ, അരകല്ലു, അമ്മി.
Grinner, *s.* ഇളിക്കുന്നവൻ.
Grinning, *s.* ഇളി, പല്ലിളി, കള്ളച്ചിരി.
Grinningly, *ad.* ഇളിപ്പായി.
Gripe, *v. a.* പിടിക്ക, മുറുകപിടിക്ക, മുറുക്ക, ഞെക്ക.
Gripe, *v. n.* വയറുനോവുക, വയറുകടിക്ക.
Gripe, *s.* പിടി, മുറുക്ക, ഞെക്കൽ, ഞെരുക്കം.
Gripes, *s.* ശൂല, വയറുകടി.
Grist, *s.* ശേഖരിപ്പു.
Gristle, *s.* ഞരമ്പു, ഷീല്ലുമുട്ട.
Grit, *s.* നുറുക്കരി, തരിപ്പണം, മണൽ.
Grizzle, *s.* നര.
Groan, *v. n.* ഞരങ്ങുക, നെടുവീൎപ്പിടുക.
Groan, *s.* ഞരക്കം, നെടുവീൎപ്പു.
Groaning, *s.* നെരങ്ങുന്നതു, ഞരങ്ങൽ.
Groin, *s.* ഒടി, ഒടുന്നതു.
Groom, *s.* കുതിരക്കാരൻ, ഭോഗപാലൻ.
Groove, *s.* പൊഴി, വെട്ടുകാൽ, അയിക്കുഴി.
Groove, *v. a.* പൊഴിക്ക, പൊഴിയിടുക.
Grope, *v. a. & n.* തപ്പിനോക്ക, തടവുക.
Gross, *a.* കട്ടിയുള്ള, തടിച്ച, അവലക്ഷണമുള്ള.
Gross, *s.* അടക്കം, ആസകലം, മുഴുവൻ.
Grossly, *ad.* പരിക്കനായി, കട്ടപ്പമായി.
Grossness, *s.* മുഴപ്പു, പുഷ്ടി, അവലക്ഷണം.
Grot, *s.* നിലവറ, ഗഹ്വരം.
Grotesque, *a.* കുരൂപമുള്ള, കോട്ടമുള്ള.
Ground, *s.* നിലം, ഭൂമി, മണ്ണു, തറ, കാരണം.
Ground, *v. a.* സ്ഥാപിക്ക, ഉറപ്പിക്ക, ഊന്നുക.
Ground, *v. n.* ഉറെക്ക, ഉറെച്ചുപോക.

Groundless, *a.* ന്യായമില്ലാത്ത, ഹേതുവില്ലാത്ത.

Groundlessness, *s.* ന്യായക്കേട്, അഹേതു.

Groundrent, *s.* നിലപ്പാട്ടം.

Groundwork, *s.* അടിസ്ഥാനം, അടിവേല.

Group, *s.* കൂട്ടം, സഞ്ചയം, സമൂഹം.

Group, *v. a.* ഒന്നിച്ചുകൂട്ടുക, ശേഖരിക്ക.

Grove, *s.* നടക്കാവു, തോപ്പു, ഉപവനം.

Grovel, *v. n.* നിരങ്ങുക, കവിണ്ണുകിടക്ക.

Grow, *v. n.* വളരുക, മുളെക്ക, വൎദ്ധിക്ക, മുതിരുക.

Growl, *v. n.* മുരളുക, മുറുമുറുക്ക, പിറുപിറുക്ക.

Growl, *s.* ഗൎജ്ജനം, മുരൾച.

Growling, *s.* മുരൾച, ഗൎജ്ജനം.

Growth, *s.* വളൎച്ച, മുളെപ്പു, വൎദ്ധന, മുതിൎച്ച.

Grub, *v. a.* കുത്തിയെടുക്ക, തോണ്ടുക, പറിക്ക.

Grub, *s.* പുഴു, മുണ്ടൻ.

Grubble, *v. a. & n.* തപ്പിനോക്ക, തടവുക.

Grudge, *v. a. & n.* അസൂയപ്പെടുക, നീരസപ്പെടുക.

Grudge, *s.* അസൂയ, ഈൎഷ്യ, നീരസം, രസക്കേടു.

Grudgingly, *ad.* മനസ്സില്ലാതെ.

Gruel, *s.* കഞ്ഞി.

Gruff, *a.* പരുഷമുള്ള, അപചാരമുള്ള.

Gruffness, *s.* അപചാരം, പാരുഷ്യം.

Grum, *a.* വിമുഖമായ, ദുൎമ്മുഖമുള്ള.

Grumble *v. n.* മുറുമുറുക്ക, പിറുപിറുക്ക.

Grumbler, *s.* പിറുപിറുക്കുന്നവൻ.

Grumbling, *s.* പിറുപിറുപ്പു, മുഴക്കം.

Grunt, *v. a.* പന്നിപോലെ ശബ്ദിക്ക.

Gruntle, *s.* പന്നിയുടെ ശബ്ദം, മുറുമ്മൽ.

Gruntling, *s.* പന്നിക്കുട്ടി.

Guarantee, *s.* ഉത്തരവാദി, ജാമ്യം.

Guaranty, *v. a.* പണയംനില്ക്ക, ജാമ്യം നില്ക്ക.

Guard, *v. a.* കാക്ക, സൂക്ഷിക്ക, ജാഗ്രതപ്പെടുക.

Guard, *s.* കാവൽ, കാവലാളി, രക്ഷിവൎഗ്ഗൻ.

Guardian, *s.* രക്ഷകൻ, പാലകൻ, വിചാരകൻ.

Guardian, *a.* രക്ഷിക്കുന്ന, പാലിക്കുന്ന.

Guardianship, *s.* രക്ഷണം, പാലനം, വിചാരണ.

Guarding, *s.* കാക്കുന്നതു, സംരക്ഷണം.

Guardless, *a.* കാവലില്ലാത്ത, രക്ഷയില്ലാത്ത.

Guava, *s.* പേരക്കാ.

Guess, *v. a. & n.* ഊഹിക്ക, ഉദ്ദേശിക്ക, തോന്നുക.

Guess, *s.* ഊഹം, ഉദ്ദേശം, തോന്നൽ.

Guest, *s.* വിരുന്നകാരൻ, അതിഥി.

Guestchamber, *s.* വിരുന്നശാല, വിട്ടുതിശാല,

Guidage, *s.* വഴി കാണിക്കുന്നവന്റെ കൂലി.

Guidance, *s.* വഴികാട്ടൽ, നടത്തൽ.

Guide, *v. a.* വഴികാട്ടുക, നടത്തുക, ബുദ്ധിയുപദേശിക്ക.

Guide, *s.* വഴികാട്ടി, നായകൻ, പ്രമാണി, നാഥൻ.

Guideless, *a.* അനാഥനായ, നായകനില്ലാത്ത.

Guider, *s.* നടത്തുന്നവൻ, നായകൻ, നാഥൻ.

Guild, *s.* യോഗം, കൂട്ടം, സമൂഹം, സഹോദരത്വം.

Guile, *s.* വഞ്ചന, വ്യാജം, ചതി, കപടം.

Guilefulness, *s.* ചതി, ദ്രോഹം, ഉപായതന്ത്രം.
Guileless, *a.* കപടമില്ലാത്ത, ചതിവില്ലാത്ത.
Guilt, *s.* കുററം, ദോഷം, ദ്രോഹം, ദുഷ്കൃതം.
Guiltiness, *s.* കുററപ്പാട്, പാതകം.
Guiltless, *a.* കുററമില്ലാത്ത, നിർദ്ദോഷമുള്ള.
Guiltlessly, *ad.* കുററംകൂടാതെ, ദോഷംകൂടാതെ.
Guiltlessness, *s.* കുററമില്ലായ്മ, നിരപരാധം.
Guilty, *a.* കുററമുള്ള, പാപമുള്ള.
Guinea-pig, *s.* കൂരൻ, ഗിനികൂരൻ.
Guise, *s.* വിധം, ഭാവം, തരം, നടപ്പു, രീതി.
Guitar, *s.* വീണ.
Gulf, *s.* ഉൾകടൽ, കയം, നീർച്ചുഴി, തൂവ്വിക്കേട്.
Gulfy, *a.* കയമുള്ള, നീർച്ചുഴിയുള്ള.
Gull, *v. a.* തട്ടിക്ക, വഞ്ചിക്ക, കബളിപ്പിക്ക.
Gull, *s.* കടൽപക്ഷി, തട്ടിപ്പു, വഞ്ചന.
Gullet, *s.* തൊണ്ട, തൊണ്ടക്കുഴൽ.
Gulosity, *s.* പെരുന്തീൻ, ബഹുഭക്ഷണം.
Gulp, *v. a.* ഒന്നിച്ചു വിഴുങ്ങുക.
Gum, *s.* പശ, പീള, ഊൻ, തൊണ്ണു, മൊണ.
Gum, *v. a.* പശയിടുക, പശകൊണ്ടു പററിക്ക.
Gummy, *a.* പശയുള്ള, പീളയുള്ള.
Gun, *s.* തോക്കു.
Gunner, *s.* പീരങ്കിതോക്കുകാരൻ.
Gunnery, *s.* പീരങ്കിവേല.
Gunpowder, *s.* വെടിമരുന്നു.
Gunshot, *s.* വെടിപ്പാട്.
Gunstock, *s.* തോക്കുമരം, ചട്ടപ്പാത്തി.
Gurge, *s.* കയം, നീർച്ചുഴി, ചുഴലി.
Gush, *v. n.* ചാടുക, തെറിച്ചുപോക, പാഞ്ഞൊഴുക.
Gush, *s.* വെള്ളത്തിന്റെ പാച്ചൽ, ചാട്ടം.
Gust, *s.* രസനെന്ദ്രിയം, മഹാപ്രിയം, രുചി.
Gustable, *a.* രുചികരം, സ്വാദുള്ള.
Gustation, *s.* രുചിനോക്കുന്നതു, രുചി, സ്വാദ്.
Gusty, *a.* പെരുങ്കാററുള്ള, കൊടുങ്കാററുള്ള.
Gut, *s.* കുടർ, കുടൽ, വയറു, തീൻപണ്ടി.
Gutter, *s.* പാത്തി, ഓക, വെള്ളച്ചാൽ.
Guttle, *v. a.* വിഴുങ്ങുക.
Guttural, *a.* കണ്ഠ്യമുള്ള.
Guzzle, *v. a.* വിഴുങ്ങികളക.
Gybe, *s.* അപഹാസം, പരിഹാസം.
Gybe, *v. n.* അപഹസിക്ക, പരിഹസിക്ക.
Gyre, *s.* ചക്രം, വട്ടം, വൃത്തം.

## H.

Ha! *inter.* ഹാ, ഹാഹാ, ആഹാ.
Habiliment, *s.* ഉടുപ്പു, ഉടുപ്പുടവ.
Habit, *s.* അവസ്ഥ, നടപ്പു, ശീലം, മുറ, ഉടുപ്പു.
Habit, *v. a.* ഉടുപ്പിക്ക, ചമയിക്ക.
Habitable, *a.* പാൎപ്പാന്തക്ക, വസിപ്പാന്തക്ക.
Habitance, *s.* വാസം, അധിവാസം, കുടിയിരിപ്പു.
Habitant, *s.* അധിവാസി, കുടിയാൻ.
Habitation, *s.* വാസം, വാസസ്ഥലം, വീടു.
Habitator, *s.* അധിവാസി, പാൎക്കുന്നവൻ.

Habitual, *a.* നടപ്പുള്ള, ശീലമുള്ള, പതിവുള്ള.
Habitually, *ad.* പതിവായി, നടപ്പായി.
Habitude, *s.* ചേൎച്ച, പരിചയം, പഴക്കം.
Habnab, *ad.* യദൃച്ഛയാ, വിധിവശാൽ.
Hack, *v. a.* അറുക്ക, വെട്ടുക, കഷ്ണമാക്ക.
Had, *pret. of to have*, ഉണ്ടായി.
Haft, *s.* പിടി.
Haft, *v. a.* പിടിയിടുക.
Hag, *v. a.* വ്യസനപ്പെടുത്തുക, ഭ്രമിപ്പിക്ക.
Haggle, *v. a.* അറുക്ക, കഷ്ണിക്ക.
Hah, *inter.* ഹാ.
Hail, *s.* ആലിപ്പഴം, കല്മഴ, ഉറെച്ചമഴ.
Hail, *v. n.* കല്മഴപെയ്യുക.
Hail, *inter.* വാഴ്ക.
Hail, *v. a.* വാഴ്ത്തുക, വന്ദിക്ക, സൽക്കരിക്ക.
Hailshot, *s.* ചില്ല.
Hailstone, *s.* ആലിപ്പഴം.
Hair, *s.* രോമം, തലമുടി, കേശം, കുന്തൽ.
Haircloth, *s.* കരിമ്പടം, കമ്പളിതുണി.
Hairlace, *s.* തലമുടികെട്ടുന്ന നാട.
Hairless, *a.* രോമമില്ലാത്ത.
Hairy, *a.* രോമമുള്ള.
Halberd, *s.* വെണ്മഴു.
Hale, *a.* ആരോഗ്യമുള്ള, സൌഖ്യമുള്ള.
Hale, *v. a.* ഇഴെക്ക, വലിക്ക, വലിച്ചു കയറ്റുക.
Half, *s.* പാതി, അര, അൎദ്ധം, അരവാശി.
Half, *ad.* പാതിയായി.
Half-moon, *s.* അൎദ്ധചന്ദ്രൻ, അഷ്ടമി.
Half-penny, *s.* അരകാശ.
Half-pike, *s.* ചെറുകുന്തം.
Half-sphere, *s.* അൎദ്ധവൃത്തം, അൎദ്ധഗോളം.
Half-way, *ad.* പാതിവഴി, മദ്ധ്യേ.
Half-wit, *s.* ജളൻ, മടയൻ, വിഡ്ഢി.

Hall, *s.* ന്യായസ്ഥലം, ശാല, മഠം, കൊട്ടാരം.
Hallelujah, *s.* ദൈവസ്തുതി, വന്ദനപ്പാട്ടു.
Hallo, *s.* വായ്ക്കുരി, ആൎപ്പു, കരവു.
Halloo, *v. a. & n.* ആൎക്ക, ഉറച്ചുവിളിക്ക.
Hallow, *v. a.* ശുദ്ധമാക്ക, പ്രതിഷ്ഠിക്ക.
Hallucination, *s.* തെറ്റു, പിഴ, തപ്പിതം.
Halm, *s.* വയ്ക്കോൽ, താളടി.
Halt, *v. n.* നൊണ്ടുക, മുടന്തുക, സംശയിക്ക.
Halt, *a.* നൊണ്ട, മുടന്തുള്ള.
Halt, *s.* നൊണ്ടൽ, മുടന്തു.
Halter, *s.* നൊണ്ടി, മുടന്തൻ.
Halter, *s.* പാശം, കയറു, മുഖകയറു.
Halve, *v. a.* അൎദ്ധിക്ക, രണ്ടിക്ക.
Halves, *s. pl.* പപ്പാതി.
Ham, *s.* തുട, പന്നിതുട.
Hamlet, *s.* ചെറിയ ഗ്രാമം, മുറി.
Hammer, *s.* ചുററിക, ചുററി, മുട്ടിക, മട്ടു.
Hammer, *v. a.* മുട്ടുക, തറെക്ക.
Hammer, *v. n.* വേലചെയ്ക, പരിഭ്രമിക്ക.
Hammock, *s.* ഉഴിഞ്ഞാൽ കട്ടിൽ, തൂക്കമഞ്ചം.
Hamper, *v. a.* കട്ടുക്ക, അകപ്പെടുത്തുക, പരിഭ്രമിപ്പിക്ക.
Hamstring, *s.* കാലിന്റെ കുതിഞരമ്പു.
Hand, *s.* കൈ, കരം, ഹസ്തം, പാത്തി.
Hand, *v. a.* കൈയാൽ കൊടുക്ക, കൈപിടിച്ചു നടത്തുക.
Handbasket, *s.* കൈവട്ടി, കൈകൊട്ട.
Handbell, *s.* കൈമണി, കിലുക്കമണി.
Handcuff, *s.* കൈവിലങ്ങ.
Handed, *a.* കൈപിടിച്ച, കൈകൊണ്ടുള്ള.
Handfull, *s.* കൈനിറയ, ഒരു പിടി.
Handgun, *s.* കൈത്തോക്ക.
Handicraft, *s.* കൈകൌശലം, കൈവേല.

**Handiness**, *s.* കൈവശം, കൈമിടുക്കു, എളുപ്പം.
**Handiwork**, *s.* കൈക്രിയ.
**Handkerchief**, *s.* ഉറുമാൽ.
**Handle**, *v. a.* തൊടുക, സ്പൎശിക്ക, പിടിക്ക.
**Handle**, *s.* പിടി, കൈപിടി.
**Handless**, *a.* കൈയില്ലാത്ത.
**Handmaid**, *s.* ദാസി, വേലക്കാരത്തി.
**Handmill**, *s.* തിരികല്ലു.
**Handsome**, *a.* സൌന്ദൎയ്യമുള്ള, വലിയ.
**Handsomely**, *ad.* നന്നായി, ചന്തമായി.
**Handsomeness**, *s.* സൌന്ദൎയ്യം, മനോഹരം.
**Handwriting**, *s.* കൈയെഴുത്തു, കൈയക്ഷരം.
**Handy**, *a.* കൈമിടുക്കുള്ള, സാമൎത്ഥ്യമുള്ള.
**Hang**, *v. a.* തൂക്ക, തൂക്കിയിടുക, ഞാത്തുക.
**Hang**, *v. n.* തൂങ്ങുക, പാറുക, ഞാലുക, ചരിയുക.
**Hanger-on**, *s.* ആശ്രിതൻ.
**Hanging**, *s.* തൂങ്ങൽ, ഞാലുന്നതു.
**Hangings**, *s.* തിരശ്ശീലകൾ, മറകൾ.
**Hangman**, *s.* കുലക്കാരൻ.
**Hanker**, *v. n.* വാഞ്ഛിക്ക, മോഹിക്ക.
**Hankering**, *s.* വാഞ്ഛ, കാംക്ഷ, ആശ.
**Hap**, *s.* കാലഗതി, സംഭവം, അസംഗതി.
**Hap**, *v. n.* സംഭവിക്ക, ഉണ്ടാക, ഇടക്രുടുക.
**Hapless**, *a.* നിൎഭാഗ്യമുള്ള, ആപത്തുള്ള.
**Haply**, *ad.* പക്ഷെ.
**Happen**, *v. n.* സംഭവിക്ക, ഭവിക്ക, ഉണ്ടാക.
**Happily**, *ad.* ഭാഗ്യമായി, സുഖത്തോടെ.
**Happiness**, *s.* ഭാഗ്യം, ധന്യം, സുഖം, ആനന്ദം.
**Happy**, *a*, ഭാഗ്യമുള്ള, ധന്യമായ.
**Harangue**, *s.* പ്രസംഗം, പ്രസ്ഥാപനം.
**Harass**, *v. a.* ബുദ്ധിമുട്ടിക്ക, പീഡിപ്പിക്ക.
**Harass**, *s.* ആയാസം, അസഹ്യത, ബുദ്ധിമുട്ടു.
**Harbinger**, *s.* മുൻദൂതൻ, മുന്നോടി.
**Harbour**, *s.* തുറമുഖം, സങ്കേതസ്ഥലം.
**Harbour**, *v. n.* സങ്കേതം പ്രാപിക്ക.
**Harbour**, *v. a.* സങ്കേതം കൊടുക്ക, സംഗ്രഹിക്ക.
**Harbourage**, *s.* അതിഥിസൽക്കാരം, സങ്കേതം.
**Hard**, *a.* കഠിനമുള്ള, കട്ടപ്പമുള്ള, ഉറപ്പുള്ള.
**Hard**, *ad.* അടുത്തു, അരികെ, ചുറുക്കെ.
**Harden**, *v. a.* ഉറപ്പിക്ക, കട്ടപ്പമാക്ക, കഠിനമാക്ക.
**Hardhearted**, *a.* കഠിനഹൃദയമുള്ള, ക്രൂരമുള്ള.
**Hardheartedness**, *s.* ഹൃദയകാഠിന്യം, ക്രൂരത.
**Hardiness**, *s.* ഉറപ്പു, ധീരത, പുഷ്ടി.
**Hardly**, *ad.* പ്രയാസത്തോടെ, വിഷമമായി.
**Hardness**, *s.* കട്ടപ്പം, കാഠിന്യം, ഉറപ്പു, വിഷമം.
**Hardship**, *s.* പ്രയാസം, വരുത്തം, സങ്കടം.
**Hardware**, *s.* ലോഹപാത്രങ്ങൾ, ഇരിമ്പു പിച്ചള മുതലായ ചരക്കു.
**Hardy**, *a.* ധൈൎയ്യമുള്ള, ബലമുള്ള.
**Hare**, *s.* മുയൽ, മൃദുലോമകം.
**Harelip**, *s.* മുച്ചുണ്ടു.
**Harier**, *s.* മുയൽ നായാട്ടുനായ്.
**Hark**, *v. n.* കേൾക്ക, ശ്രവിക്ക.
**Harlot**, *s.* വേശ്യ, കുലട, കൂത്തിച്ചി, ഗണിക.
**Harlotry**, *s.* വേശ്യാവൃത്തി, പുലയാട്ടു.
**Harm**, *s.* ദോഷം, ഹാനി, കുററം, ചേതം.
**Harm**, *v. a.* ദോഷം ചെയ്യു, ഹാനി വരുത്തുക.

**Harmless**, *a.* നിദ്ദോഷമുള്ള, ഹാനിയില്ലാത്ത.
**Harmlessness**, *s.* നിദ്ദോഷം, പരമാത്ഥം.
**Harmony**, *s.* ചേച്ച്, ഐക്യത, സംയോജ്യത.
**Harness**, *s.* വണ്ടിക്കുതിരയുടെ കോപ്പു, കവചം.
**Harness**, *v. a.* കുതിരക്കു കോപ്പിടുക, ആയുധം ധരിപ്പിക്ക.
**Harp**, *s.* കിന്നരം, വീണ, നക്ഷത്രം.
**Harp**, *v. a.* കിന്നരം മീട്ടുക.
**Harper**, *s.* കിന്നരക്കാരൻ.
**Harpoon**, *s.* ചാട്ടുളി.
**Harrow**, *v. a.* പല്ലിക്ക അടിക്ക, കീറികളക.
**Harry**, *v. a.* ആയാസപ്പെടുത്തുക, മുഷിപ്പിക്ക.
**Harsh**, *a.* കഠിനമുള്ള, രൂക്ഷതയുള്ള.
**Harshly**, *ad.* ചവപ്പോടെ, കഠിനമായി.
**Harshness**, *s.* കക്കശം, ചവപ്പു, രൂക്ഷത, ക്രൂരത.
**Hart**, *s.* കലമാൻ, കല.
**Harts'horn**, *s.* ഒരു സസ്യം, ഒർ ഔഷധം.
**Harvest**, *s.* കൊയിത്തു, കൊയിത്തുകാലം, വിളവു.
**Hash**, *v. a.* ഇറച്ചികഷണം, കഷണമായി അറുക്ക.
**Hasp**, *s.* മുടക്കൻ, നീക്ക.
**Haste**, *s.* ബദ്ധപ്പാടു, വേഗത, തിടുക്കം, തീവ്രം.
**Haste, hasten**, *v. n.* ബദ്ധപ്പെടുക, ഉഴറുക.
**Haste, hasten**, *v. a.* ബദ്ധപ്പെടുത്തുക, ഉഴറുക.
**Hastily**, *ad.* വേഗത്തിൽ, ത്വരിതമായി.
**Hastiness**, *s.* ബദ്ധപ്പാടു, ധൃതി, തിടുക്കം, സാഹസം.
**Hasty**, *a.* വേഗമുള്ള, ത്വരിതമായ, തീവ്രമുള്ള.
**Hat**, *s.* തൊപ്പി.
**Hatch**, *v. a.* പൊരുന്നിൽ വെക്ക.
**Hatch**, *v. n.* പൊരുന്നിരിക്ക.
**Hatch**, *s.* പൊരുന്നൽ, അടയിരിപ്പു.
**Hatchet**, *s.* ചെറിയ കോടാലി.
**Hate**, *v. a.* പകെക്ക, വെറുക്ക, ദ്വേഷിക്ക.
**Hateful**, *a.* പകയുള്ള, ദ്വേഷ്യമുള്ള.
**Hatefully**, *ad.* വെറുപ്പോടെ, പകച്ചിട്ടു.
**Hater**, *s.* പകയൻ, ദ്വേഷി, വൈരി.
**Hatred**, *s.* പക, ദ്വേഷം, ശത്രുത്വം, നീരസം.
**Haughtily**, *ad.* ഗർവ്വത്തോടെ, ഡംഭമായി.
**Haughtiness**, *s.* അഹങ്കാരം, ഗർവ്വം, ഡംഭം.
**Haughty**, *a.* അഹംഭാവമുള്ള, പ്രൌഢിയുള്ള.
**Haul**, *v. a.* വലിക്ക, ഇഴെക്ക.
**Haul**, *s.* വലി, ഇഴച്ചൽ.
**Haunt**, *v. a. & n.* സഞ്ചരിക്ക, പെരുമാറുക.
**Haunt**, *s.* നിത്യസഞ്ചാരസ്ഥലം.
**Have**, *v. n.* ഉണ്ടാക, കൊണ്ടിരിക്ക, അടക്ക.
**Haven**, *s.* തുറ, തുറമുഖം, സങ്കേതസ്ഥലം.
**Havoc**, *s.* നാശം, നഷ്ടം, ഛേതം, അഴിവു.
**Havoc**, *v. a.* നാശം വരുത്തുക, നശിപ്പിക്ക.
**Hawk**, *s.* രാജാളി, പുള്ളു, കാറൽ.
**Hawker**, *s.* ചരക്കുകൊണ്ടു നടന്നു വില്ക്കുന്നവൻ.
**Hay**, *s.* ഉണക്കപ്പുല്ലു.
**Hazard**, *s.* കാലഗതി, ആപത്തു, മോശം.
**Hazard**, *v. a.* അപകടത്തിലാക്ക.
**Hazardous**, *a.* ആപത്തുള്ള, അപകടമുള്ള.
**Haze**, *s.* മൂടൽമഞ്ഞു, മൂടൽ, മഞ്ഞൽ.
**Hazy**, *a.* മൂടലുള്ള, മഞ്ഞലുള്ള.
**He**, *pron.* താൻ, അവൻ, ഇവൻ.

**Head**, *s.* തല, ശിരസ്സ, മസ്തകം, തലവൻ.
**Head**, *v. a.* മുന്നടക്ക, തലവനാക, ഭരിക്ക.
**Headache**, *s.* തലവേദന, തലനോവു.
**Headband**, *s.* തലക്കെട്ടു.
**Headdress**, *s.* ശിരോലങ്കാരം, തലപ്പാവു.
**Headland**, *s.* കടൽമുന, മുനമ്പു.
**Headless**, *a.* തലയില്ലാത്ത, ബുദ്ധിയില്ലാത്ത.
**Headlong**, *ad.* അധോമുഖമായി.
**Headpiece**, *s.* ശിരസ്ത്രം, തലക്കോരിക.
**Headquarters**, *s.* മുഖ്യസ്ഥലം, മേല്ക്കോയ്മ.
**Headship**, *s.* തലമ, മുഖ്യത, ശ്ലാഘ്യത.
**Headstone**, *s.* മൂലക്കല്ലു, പ്രധാനക്കല്ലു.
**Headstrong**, *a.* അടക്കമില്ലാത്ത.
**Heady**, *a.* തിട്ടക്കമുള്ള, ശഠതയുള്ള.
**Heal**, *v. a.* സൌഖ്യമാക്ക, പൊറുപ്പിക്ക.
**Heal**, *v. n.* സൌഖ്യമാക, പൊറുക്ക.
**Healing**, *part. a.* സൌഖ്യമാക്കുന്ന, പൊറുപ്പിക്കുന്ന.
**Health**, *s.* ശരീരസൌഖ്യം, ആരോഗ്യം.
**Healthful**, *a.* സൌഖ്യമുള്ള, ക്ഷേമമുള്ള.
**Healthfulness**, *s.* സൌഖ്യം, ആരോഗ്യം.
**Healthiness**, *s.* സുഖം, നിരാമയം.
**Healthless**, *a.* സൌഖ്യമില്ലാത്ത, രോഗമുള്ള.
**Healthy**, *a.* സുഖമുള്ള, ആരോഗ്യമുള്ള.
**Heap**, *s.* കുമ്പാരം, കുമ്പൽ, കൂട്ടം, കല.
**Heap**, *v. a.* ഒന്നിച്ചുകൂട്ടുക, ശേഖരിക്ക.
**Hear**, *v. a.* കേൾക്ക, ശ്രവിക്ക, ചെവികൊടുക്ക.
**Heard**, *pret. of to hear*, കേട്ടു, ശ്രവിച്ചു.
**Hearer**, *s.* കേൾക്കുന്നവൻ, ശ്രോതാവു.
**Hearing**, *s.* കേൾവി, ശ്രോത്രം.
**Hearken**, *v. n.* ചെവികൊള്ളുക, ചെവിപാൎക്ക.
**Hearsay**, *s.* കേൾവി, ജനവാദം, ജനശ്രുതി.
**Hearse**, *s.* ശവം കൊണ്ടുപോകുന്ന വണ്ടി.
**Heart**, *s.* ഹൃദയം, ഹൃത്തു, നെഞ്ചകം, ധൈൎയ്യം, മനസ്സ, പ്രേമം, ഓൎമ്മ, ശ്രദ്ധാൎത്ഥം.
**Heartache**, *s.* മനോവേദന, മനോദുഃഖം, ആധി.
**Heartbreaking**, *s.* മനോവ്യസനം, അതിദുഃഖം.
**Heartease**, *s.* ശാന്തത, മനോസുഖം.
**Hearten**, *v. a.* ധൈൎയ്യപ്പെടുത്തുക.
**Heartfelt**, *a.* മനോബോധമുള്ള.
**Hearth**, *s.* അടുപ്പു, അഗ്നികുണ്ഡം.
**Heartily**, *ad.* മനഃപൂൎവ്വമായി, താല്പൎയ്യമായി.
**Heartiness**, *s.* മനഃപൂൎവ്വം, മനൊജാഗ്രത.
**Heartless**, *a.* ദയയില്ലാത്ത, ധൈൎയ്യമില്ലാത്ത.
**Heartlessness**, *s.* അധൈൎയ്യം, മനസ്സിടിവു.
**Heartrending**, *s.* ഹൃദയദുഃഖം, മഹാദുഃഖം.
**Heartsick**, *a.* മനോവ്യസനമുള്ള.
**Heartstruck**, *a.* ഹൃദയത്തിൽ കുത്തുകൊണ്ട.
**Hearty**, *a.* മനഃപൂൎവ്വമുള്ള, സ്നേഹമനസ്സുള്ള.
**Heat**, *s.* ഉഷ്ണം, ചൂടു, അനൽ, താപം, വേവു.
**Heat**, *v. a.* ചൂടുപിടിപ്പിക്ക, ഉഷ്ണിപ്പിക്ക, എരിക്ക.
**Heath**, *s.* കറുങ്കാടു, കുററിക്കാടു.
**Heathen**, *s.* പുറജാതിക്കാർ.
**Heave**, *v. a.* ഉയൎത്തുക, പൊക്ക, എടുത്തിടുക.
**Heave**, *v. n.* ശ്വാസം വലിക്ക, വീൎക്ക, ഓക്കാനിക്ക.
**Heave**, *s.* ശ്വാസം വലിവു, ഓക്കാനം.
**Heaven**, *s.* സ്വൎഗ്ഗം, പരലോകം, ആകാശം, വാനം.

**Heaven-born**, *a.* സ്വൎഗ്ഗജാതമായ.

**Heavenly**, *a.* സ്വൎഗ്ഗസംബന്ധമുള്ള, സ്വൎഗ്ഗസ്ഥമായ.

**Heavenly**, *ad.* സ്വൎഗ്ഗസ്ഥമായി, ദിവ്യമായി.

**Heavenward**, *ad.* സ്വൎഗ്ഗത്തിനാമാറു.

**Heavily**, *ad.* ഭാരമായി, ഘനമായി, ഇടിവോടെ.

**Heaviness**, *s.* ഭാരം, കനം, ഘനം, വ്യാകുലം.

**Heavy**, *a.* ഭാരമുള്ള, കനമായ, ദുഃഖമുള്ള.

**Hebrew**, *s.* എബ്രായഭാഷ.

**Hectic**, *a.* ക്ഷയരോഗമുള്ള, താപജ്വരമായ.

**Hedge**, *s.* വേലി, പ്രാവൃതി.

**Hedge**, *v. a.* വേലികെട്ടുക, വേലിവളെക്ക.

**Hedgehog**, *s.* മുള്ളൻപന്നി, നിദ്രാവാക്ക.

**Hedgesparrow**, *s.* കുരികിൽ.

**Heed**, *v. a.* കരുതുക, സൂക്ഷിക്ക, കേൾക്ക, ശ്രദ്ധിക്ക.

**Heed**, *s.* കരുതൽ, ജാഗ്രത, സൂക്ഷ്മം, വിചാരം.

**Heedful**, *a.* ജാഗ്രതയുള്ള, കരുതലുള്ള.

**Heedfully**, *ad.* ജാഗ്രതയോടെ, സൂക്ഷ്മത്തോടെ.

**Heedless**, *a.* അജാഗ്രതയുള്ള, സൂക്ഷ്മമില്ലാത്ത.

**Heedlessness**, *s.* അജാഗ്രത, സൂക്ഷ്മകേടു.

**Heel**, *s.* കുതികാൽ, മടമ്പു, പാദമൂലം.

**Heel**, *v. n.* നൃത്തംചെയ്യു, ചാഞ്ഞുഓടുക.

**Heft**, *s.* പിടി, പ്രയത്നം, ശ്രമം.

**Hegira**, *s.* മഹമ്മദ മക്ക വിട്ടു ഓടിപോയകാലം.

**Heifer**, *s.* പശുക്കിടാവു, കടച്ചി.

**Heighho**, *inter.* അയ്യയ്യൊ.

**Height**, *s.* ഉയരം, പൊക്കം, ഉന്നതം, ഉന്നതി.

**Heighten**, *v. a.* ഉയൎത്തുക, ഉന്നതപ്പെടുത്തുക.

**Heinous**, *a.* അതിദുഷ്ടതയുള്ള, കഠോരമുള്ള.

**Heinously**, *ad.* കഠോരമായി, കൊടിയായി.

**Heinousness**, *s.* കഠോരം, അതിദുഷ്ടത.

**Heir**, *s.* അവകാശി, അനന്തരവൻ.

**Heiress**, *s.* അവകാശിനി, അനന്തരവൾ.

**Heirless**, *a.* അവകാശിയില്ലാത്ത.

**Heirship**, *s.* അവകാശസംഗതി.

**Held**, *pret. & part. pass. of to hold*, പിടിച്ചു.

**Hell**, *s.* നരകം, പാതാളം, ദുൎഗ്ഗതി.

**Hellish**, *a.* നരകസംബന്ധമുള്ള, അതിദുഷ്ടമുള്ള.

**Hellishness**, *s.* അതിദുഷ്ടത, നരകയോഗ്യം.

**Helm**, *s.* തലക്കോരിക, അമരം, ചുക്കാൻ.

**Helm**, *v. a.* ചുക്കാൻ പിടിക്ക, നടത്തുക.

**Helmet**, *s.* തലക്കോരിക, പടത്തൊപ്പി.

**Help**, *v. a.* സഹായിക്ക, തുണെക്ക, ആദരിക്ക.

**Help**, *v. n.* ഉതക്ക, ഉപകരിക്ക.

**Help**, *s.* സഹായം, തുണ, ആദരവു, രക്ഷ.

**Helper**, *s.* സഹായി, തുണക്കാരൻ.

**Helpful**, *a.* സഹായമുള്ള, തുണയുള്ള.

**Helpless**, *a.* സഹായമില്ലാത്ത, ബലഹീനമുള്ള.

**Helplessness**, *s.* അസഹായം, ബലഹീനത.

**Hem**, *s.* വസ്ത്രത്തിന്റെ വക്ക.

**Hem**, *v. a.* വക്കുവെക്ക, വളച്ചുകെട്ടുക.

**Hem**, *v. n.* ഹുങ്കാരമിടുക.

**Hemisphere**, *s.* അൎദ്ധഗോളം, അൎദ്ധാണ്ഡം.

**Hemorrhage**, *s.* ചോരപോക്ക.

**Hemorrhoids**, *s.* മൂലരോഗം, അൎശസ്സു.
**Hemp**, *s.* ചണം, ചണനാര, വക്ക.
**Hen**, *s.* പെട, പെടക്കോഴി, തള്ള.
**Henbane**, *s.* കരശാണി.
**Hence**, *ad.* ഇവിടെനിന്നു, ഇതുമുതൽ, നിമിത്തം.
**Henceforth**, *ad.* ഇനി, ഇന്നുമുതൽ.
**Henceforward**, *ad.* ഇനിമേൽ, ഇനിമേലാൽ.
**Hend**, *v. a.* പിടിക്ക, വളഞ്ഞുപിടിക്ക.
**Henroost**, *s.* കോഴിക്കൂട്ടു, ചെക്ക.
**Heptagon**, *s.* സപ്തകൊണം.
**Her**, *pron.* അവളുടെ, അവളെ.
**Herald**, *s.* ദൂതൻ, മുന്നോടി, വിളിച്ചുപറയുന്നവൻ.
**Herb**, *s.* സസ്യം, മൂലിക.
**Herbage**, *s.* തൃണാദികൾ, മേച്ചൽസ്ഥലം.
**Herbous**, *a.* മൂലികകൾ നിറഞ്ഞ.
**Herd**, *s.* കന്നുകാലിക്കൂട്ടം, കൂട്ടം, നിവഹം.
**Herdsman**, *s.* മെയ്ക്കാരൻ, ഗോപാലൻ.
**Here**, *ad.* ഇവിടെ, ഇങ്ങു, ഇവിടത്തിൽ.
**Hereabouts**, *ad.* ഇവിടത്തിൽ, ഈ സ്ഥലത്തു.
**Hereafter**, *ad.* ഇനിമേലാൽ, മേലാൽ.
**Hereat**, *ad.* ഇവിടത്തിൽ, ഇതിങ്കൽ.
**Hereby**, *ad.* ഇതുകൊണ്ടു, ഇതിനാൽ.
**Hereditable**, *a.* അവകാശമാക്കുന്ന.
**Hereditament**, *s.* അവകാശം, സ്വകീയം.
**Hereditary**, *a.* അവകാശത്താലുള്ള.
**Herein**, *ad.* ഇതിൽ, ഇതിലേക്ക.
**Hereof**, *ad.* ഇതിൽ, ഇതിൽനിന്നു.
**Hereon**, *ad.* ഇതിങ്കൽ, ഇതിന്മേൽ.
**Hereout**, *ad.* ഇതിൽനിന്നു.
**Heresy**, *s.* വേദവിപരീതം, മതവിരോധം.
**Heretic**, *s.* വേദവിപരീതക്കാരൻ, പാഷണ്ഡി.
**Heretical**, *a.* വേദവിപരീതമുള്ള.
**Hereto, hereunto**, *ad.* ഇവിടേക്ക, ഇത്രത്തോളം.
**Heretofore**, *ad.* മുമ്പിനാൽ, പണ്ടേ.
**Herewith**, *ad.* ഇതിനോടു, ഇതുകൊണ്ടു.
**Heritable**, *a.* അവകാശമാകുന്ന.
**Heritage**, *s.* അവകാശം, സ്വകീയത്വം.
**Hermit**, *s.* വനവാസി, ഋഷി, മുനി, തപസ്വി.
**Hermitage**, *s.* സിദ്ധാശ്രമം, മുനിവാസം.
**Hero**, *s.* വീരൻ, പരാക്രമി, വിക്രമൻ, ശൂരൻ.
**Heroic**, *a.* പരാക്രമമുള്ള, വീൎയ്യമുള്ള.
**Heroine**, *s.* പരാക്രമക്കാരത്തി, വീൎയ്യമതി.
**Heroism**, *s.* പരാക്രമം, വിക്രമം, ശൂരത.
**Heron**, *s.* ഞാറപക്ഷി.
**Herring**, *s.* ഒരു വക മീൻ.
**Herself**, *pron.* അവൾതന്നെ.
**Hesitate**, *v. n.* സംശയിക്ക, ശങ്കിക്ക, താമസിക്ക.
**Hesitation**, *s.* സംശയം, സന്ദേഹം, ശങ്ക.
**Hest**, *s.* കല്പന.
**Heterodox**, *a.* അന്യോപദേശമുള്ള.
**Heterogeneous**, *a.* അന്യജാതമായ.
**Hew**, *v. a.* വെട്ടുക, നുറുക്ക, ചെത്തുക, മുറിക്ക.
**Hewer**, *s.* വെട്ടുന്നവൻ, മുറിക്കുന്നവൻ.
**Hexagon**, *s.* ഷൾകോണം.
**Hexameter**, *s.* അറുപദമുള്ള ശ്ലോകം.
**Hey**, *inter.* ഹാ, ഹിഹി, ഹീ.
**Heyday**, *s.* ഉന്മേഷം, ഉല്ലാസം, തുള്ളിക്കളി.
**Hiccough**, *s.* എക്കിൾ, എക്കിട്ട, ഇക്കിൾ.
**Hide**, *v. a.* ഒളിച്ചു വെക്ക, മറെക്ക, ഒളിപ്പിക്ക.
**Hide**, *v. n.* ഒളിക്ക, മറയുക.
**Hideous**, *a.* ഭയങ്കരമുള്ള, ഘോരമായ.
**Hideously**, *ad.* ഭയങ്കരമായി, ഘോരമായി.

Hider, *s.* ഒളിപ്പിക്കുന്നവൻ.
Hiding-place, *s.* ഒളിസ്ഥാനം, സങ്കേതം.
Hierarchy, *s.* ഗുരുവാഴ്ച.
Hierography, *s.* ദിവ്യഎഴുത്തു.
High, *a.* ഉയൎന്ന, പൊക്കമുള്ള, നെടുക്കമുള്ള.
Highborn, *a.* കുലജാതമുള്ള, വലിയ ജാതിയുള്ള.
Highcoloured, *a.* ബഹുവൎണ്ണമുള്ള.
Highest, *a.* അത്യുന്നതമുള്ള.
Highland, *s.* മലപ്രദേശം, മലനാടു.
Highlander, *s.* മലനാട്ടുകാരൻ.
Highly, *ad.* ഉയരമായി, ഏറ്റവും, എത്രയും.
Highminded, *a.* അഹംഭാവമുള്ള, മാഹാത്മ്യമുള്ള.
Highmost, *a.* എല്ലാററിലും ഉയൎന്ന.
Highness, *s.* ഉന്നതി, ഔന്നത്യം, ശ്രേഷ്ഠത.
Highspirited, *a.* ധീരതയുള്ള, തുനിവുള്ള.
Hightreason, *s.* രാജദ്രോഹം, കൎത്തൃദ്രോഹം.
High-water, *s.* വേലി ഏററം.
High-way, *s.* പെരുവഴി, രാജമാൎഗ്ഗം.
Highwayman, *s.* പെരുവഴികവൎച്ചക്കാരൻ.
Hilarity, *s.* പ്രമോദം, ഉല്ലാസം, നേരംപോക്കു.
Hilding, *s.* അധമൻ, അധമ.
Hill, *s.* കുന്നു, മല, പൎവ്വതം.
Hillock, *s.* ചെറുകുന്നു.
Hilly, *a.* കുന്നിച്ച.
Hilt, *s.* പിടി, കാവു.
Him, *pron.* അവനെ, ഇവനെ, തന്നെ.
Himself, *pron.* അവൻതന്നെ.
Hind, *a.* പിൻപുറത്തുള്ള, പിന്നിലുള്ള.
Hind, *s.* പെണ്മാൻ, പെടമാൻ.
Hinder, *v. a.* തടുക്ക, വിലക്ക, വിരോധിക്ക.
Hinder, *a.* പിൻഭാഗത്തുള്ള.
Hinderance, *s.* വിരോധം, തടവു, വിഘ്നം, വിലക്കു.
Hinderer, *s.* വിരോധി, തടുക്കുന്നവൻ.
Hindermost, *a.* എല്ലാററിലും ഒടുക്കത്തുള്ള.
Hindmost, *a.* ഒടുക്കത്തുള്ള, പുറകത്തുള്ള.
Hinge, *s.* ചുഴികുററി, ആണ്ടാകുററി.
Hinge, *v. a.* ചുഴലുക, കുററിമേൽ തൂക്കുക.
Hint, *v. a.* സൂചിപ്പിക്ക, അനുഭാവം കാട്ടുക.
Hint, *s.* സൂചകം, സംജ്ഞ, അനുഭാവം.
Hip, *s.* ഇടുപ്പു, അരക്കൂട്ടു.
Hippopotamus, *s.* നദിക്കുതിര.
Hire, *v. a.* കൂലിക്കുവാങ്ങുക, കൂലിക്കു വിളിക്ക.
Hire, *s.* കൂലി, ശമ്പളം, കോഴ, മാസപ്പടി.
Hireling, *s.* കൂലിക്കാരൻ, ശമ്പളക്കാരൻ.
His, *pron.* അവന്റെ, അവനുള്ള.
Hiss, *v. n.* പാമ്പു പോലെ ചീറുക.
Hiss, *v. a.* ചീററുക, അപഹസിക്ക, നിന്ദിക്ക.
Hiss, *s.* ചീററു, ചീററൽ, ഊത്തു.
Hist, *inter.* ചുമ്മാ, ചി.
Historian, *s.* ചരിത്രലിഖിതൻ, വൃത്താന്തക്കാരൻ.
Historic, *a.* ചരിത്രംസംബന്ധിച്ച.
History, *s.* ചരിത്രം, കഥ, വൃത്താന്തം.
Hit, *v. a.* അടിക്ക, തല്ലുക, ലാക്കുമുറിക്ക.
Hit, *v. n.* കൊള്ളുക, എത്തുക, ഏശുക, തട്ടുക.
Hit, *s.* അടി, തല്ലു, ഏശൽ, തട്ടൽ, മുട്ടൽ.
Hitch, *v. n.* ഇളക്ക, ഉടക്ക.
Hither, *ad.* ഇവിടെ, ഇവിടേക്ക.
Hitherto, *ad.* ഇതുവരേയും, ഇത്രത്തോളം.
Hive, *s.* തേനീച്ചക്കൂടു, മധുകോശം.

Ho, hoa, *inter*. ഹൈ, ഹോ.
Hoar, *a*. വെളുത്ത, നരച്ച, ഉറച്ചമഞ്ഞുള്ള.
Hoarfrost, *s*. ഉറച്ച മഞ്ഞു.
Hoard, *s*. നിക്ഷേപം, സംഗ്രഹിച്ചദ്രവ്യം.
Hoard, *v. a*. നിക്ഷേപം വെക്ക, പണം സമ്പാദിക്ക.
Hoariness, *s*. നര.
Hoarse, *a*. ഒച്ച അടപ്പുള്ള.
Hoarseness, *s*. ഒച്ചയടപ്പു.
Hoary, *a*. നരച്ച, നരയുള്ള, വെളുത്ത.
Hobble, *v. n*. നൊണ്ടിനൊണ്ടി നടക്ക.
Hobgoblin, *s*. ഭൂതം, പിശാചു, ചാത്തൻ.
Hog, *s*. പന്നി, കിടി.
Hoggish, *a*. പന്നിപ്രായമുള്ള.
Hogslard, *s*. പന്നിനെയ്യ.
Hoist, *v. a*. ഉയൎത്തുക, പൊക്ക, കയറ്റുക, ഏറ്റുക, തൂക്കിയിടുക, (കൊടി ഏറ്റുക).
Hold, *v. a*. പിടിക്ക, അടക്ക, കൊള്ളുക, മുടക്കം.
Hold, *v. n*. നില്ക്ക, നിലനില്ക്ക, അടങ്ങുക.
Hold, *inter*. നില്ലു, വിടു, പൊറു.
Hold, *s*. പിടി, പിടിത്തം, കാവൽ, ബലം.
Holder, *s*. പിടിക്കുന്നവൻ.
Holding, *s*. പാട്ടനിലം, പാട്ടം, ഏല്പ.
Hole, *s*. കുഴി, ദ്വാരം, തുള, അള, പൊത്തു.
Holily, *ad*. ശുദ്ധമായി, പവിത്രമായി.
Holiness, *s*. ശുദ്ധി, പവിത്രത, ദൈവഭക്തി.
Holla, *v. a*. കൂകിവിളിക്ക, നിലവിളിക്ക.
Hollow, *a*. പൊള്ളയുള്ള, കുഴിവുള്ള, തുളയുള്ള.
Hollow, *s*. പൊള്ള, കുഴി, പള്ളം, ഗുഹ.
Hollow, *v. a*. കുഴിക്ക, തോണ്ടുക, തുളെക്ക.
Hollowness, *s*. പൊള്ള, പൊള്ളം, കപടം.
Holy, *a*. പരിശുദ്ധമുള്ള, പവിത്രമുള്ള.
Holy-day, *s*. പെരുനാൾ, വിശേഷദിവസം.
Holy Ghost, *s*. വിശുദ്ധാത്മാവു.
Homage, *s*. ഊഴിയം, വണക്കം, പൂജ.
Home, *s*. വീടു, ഭവനം, സ്വദേശം.
Home, *ad*. വീട്ടിലേക്ക, സ്വദേശത്തേക്ക.
Homebred, *a*. വീട്ടിൽ വളൎക്കപ്പെട്ട.
Homefelt, *a*. ഉള്ളിൽ തോന്നിയ.
Homeliness, *s*. സാമാന്യത, അനാചാരം.
Homely, *a*. സാമാന്യമുള്ള, പരിക്കനായ.
Homemade, *a*. വീട്ടിൽ ഉണ്ടാക്കപ്പെട്ട.
Homeward, *ad*. വീട്ടിന്നായിട്ടു, വീട്ടിനാമാറു.
Homicide, *s*. കുല, മനുഷ്യഹത്യ, ഘാതകം.
Homily, *s*. പ്രസംഗം.
Homogeneal, *a*. സമജാതമുള്ള.
Homogeneous, *a*. സമാകൃതിയുള്ള.
Homologous, *a*. സമമുള്ള, തുല്യമായ.
Honest, *a*. നേരുള്ള, പരമാൎത്ഥമുള്ള, നീതിയുള്ള.
Honestly, *ad*. നേരെ, പരമാൎത്ഥമായി.
Honesty, *s*. പരമാൎത്ഥം, നേരു, സത്യം.
Honey, *s*. തേൻ, മധു, മധുരരസം.
Honey-comb, *s*. തേൻകട്ട.
Honey-moon, *s*. കല്യാണ മാസം.
Honorary, *a*. ബഹുമാനമുള്ള.
Honour, *s*. ബഹുമാനം, മാനം, കീൎത്തി.
Honour, *v. a*. ബഹുമാനിക്ക, മാനിക്ക, വന്ദിക്ക.
Honourable, *a*. ബഹുമാനപ്പെട്ട, മഹത്തുള്ള.
Honourableness, *s*. ശ്രേഷ്ഠത, മാഹാത്മ്യം.
Honourably, *ad*. മാനമായി, യശസ്സോടെ.
Hood, *s*. തലമൂടി, മൂടുപടം.
Hoof, *s*. കുളമ്പു.
Hook, *s*. കൊളുത്ത, തുരട്ടു, കൊക്കി, ചൂണ്ടൽ.

Hook, *v. a.* കൊളുത്തുക, ചൂണ്ടലിട്ടുപിടിക്ക.
Hookedness, *s.* വളവു, കൊക്ക.
Hoop, *s.* ഇരിമ്പു ചുററ, വളയം.
Hoop, *v. a.* ചുററുകെട്ടുക, വളെക്ക.
Hoop, *v. n.* ആൎക്ക, ക്രൂക്കിവിളിക്ക.
Hooping-cough, *s.* കൊക്കക്കുര.
Hoot, *v. n.* അലറുക, അട്ടഹാസിക്ക, ക്രൂകക.
Hoot, *s.* അട്ടഹാസം, ക്രൂകൽ, ആൎപ്പു.
Hop, *v. n.* കൊത്താം കറക്ക, നടയിൽവിട്ടുക.
Hop, *s.* കൊത്താം നട.
Hope, *s.* ആശ, ആശാബന്ധം, കാത്തിരിപ്പു.
Hope, *v. n.* ആശിക്ക, ഇച്ഛിക്ക, കാത്തിരിക്ക.
Hopeful, *a.* ആശയുള്ള, കാത്തിരിക്കുന്ന.
Hopefully, *ad.* ആശയോടെ.
Hopefulness, *s.* ഗുണലക്ഷണം, ഇച്ഛ.
Hopeless, *a.* ആശയില്ലാത്ത, നിരാശയുള്ള.
Hopingly, *ad.* ആശിക്കുന്നതിനാൽ.
Horde, *s.* ആൾക്കൂട്ടം, സമൂഹം.
Horizon, *s.* ചക്രവാളം.
Horizontal, *a.* സമനിരപ്പുള്ള.
Horn, *s.* മൃഗക്കൊമ്പു, കൊമ്പു.
Horned, *a.* കൊമ്പുള്ള.
Hornet, *s.* വേട്ടാളൻ, കളവി, കടുന്നൽ.
Horny, *a.* കൊമ്പുള്ള.
Horoscope, *s.* ജാതകം, ഗ്രഹനില.
Horrible, *a.* ഭയങ്കരമുള്ള, ഭൈരവമുള്ള.
Horribleness, *s.* ഭയങ്കരത്വം, ഭൈരവം, ഭീഷ്മം.
Horribly, *ad.* ഭയങ്കരമായി, ഘോരമായി.
Horrid, *a.* ഭയങ്കരമുള്ള, കൊടിയ.
Horridness, *s.* ഭയങ്കരത, ഭീഷണം.
Horrific, *a.* ഭയങ്കരമുള്ള, ഭീമമുള്ള.
Horripilation, *s.* കൊൾമയിർ, രോമാഞ്ചം.
Horror, *s.* ഭീഷണം, ഭയം, ഭീമം, പേടി, അറെപ്പു.
Horse, *s.* കുതിര, അശ്വം, കുതിരപ്പട്ടാളം.
Horse, *v. n.* കുതിരപ്പുറത്തു ഏറുക.
Horseback, *s.* കുതിരപ്പുറം.
Horseman, *s.* കുതിര ഏറുന്നവൻ.
Horserace, *s.* കുതിരയോട്ടം.
Horseshoe, *s.* ലാടം.
Hortation, *s.* ബുദ്ധി ഉപദേശം.
Horticulture, *s.* തോട്ട കൃഷി.
Hospitable, *a.* അതിഥിസൽക്കാരമുള്ള.
Hospitably, *ad.* അതിഥിസൽക്കാരത്തോടെ.
Hospital, *s.* ദീനപ്പുര, ധൎമ്മശാല.
Hospitality, *s.* അതിഥിസൽക്കാരം, ധൎമ്മോപകാരം.
Host, *s.* വഴിയമ്പലക്കാരൻ, സേനാഗണം.
Hostage, *s.* ആൾജാമ്യം.
Hostess, *s.* വഴിയമ്പലക്കാരത്തി.
Hostile, *a.* ശത്രുത്വമുള്ള, പകക്കുന്ന.
Hostility, *s.* ശത്രുത്വം, വിരോധം, പക.
Hot, *a.* ചൂടുള്ള, എരിവുള്ള, ചൊടിപ്പുള്ള.
Hotel, *s.* വഴിയമ്പലം, പെരുവഴിസത്രം.
Hothouse, *s.* അനൽവീട്ടു.
Hotly, *ad.* ചൂടുപിടിച്ചിട്ടു, ക്രോധത്തോടെ.
Hotness, *s.* ചൂടു, ഉഷ്ണം, ഉഗ്രത, അതികോപം.
Hough, *s.* കീഴ്ത്തുട.
Hound, *s.* നായാട്ടുനായി.
Hour, *s.* മണിക്കൂറ, മണിനേരം.
Hourly, *ad.* മണിക്കൂറുതോറും.
Hourly, *a.* മണിക്കൂറുള്ള.
House, *s.* വീട്ടു, ഭവനം, ഗൃഹം, കുഡുംബം.
House, *v. n.* വീട്ടിൽ പാൎക്ക, സങ്കേതം പ്രാപിക്ക.

**House**, *v. a.* വീട്ടിൽപാൎപ്പിക്ക, സങ്കേതം കൊടുക്ക.
**Housebreaking**, *s.* കന്നിക്കവൎച്ച, തുരങ്ക മോഷണം.
**Housedog**, *s.* വീട്ടുനായി.
**Household**, *s.* വീട്ടുകാൎയ്യം, കുഡുംബം, സംസാരം.
**Householder**, *s.* വീട്ടുകാരൻ, കുഡുംബി.
**Householdstuff**, *s.* വീട്ടുസാമാനങ്ങൾ.
**Housekeeper**, *s.* ഗൃഹപതി, വീട്ടുവിചാരകൻ.
**Housekeeping**, *s.* വീട്ടുകാൎയ്യവിചാരണ.
**Houseless**, *a.* പുരയില്ലാത്ത, അഗതിയുള്ള.
**Housemaid**, *s.* വീട്ടുവേലക്കാരത്തി, ഭൃത്യ, ദാസി.
**Housewife**, *s.* കുഡുംബിനി, വീട്ടെജമാനനി.
**Housing**, *s.* പാൎപ്പിക്കുന്നതു, കുതിരപ്പന്തൽ.
**Hove**, *pret. of to heave*, ഉയൎത്തി.
**Hovel**, *s.* കുടിൽ, താണവീടു.
**Hover**, *v. n.* വലഞ്ഞുപറക്ക, വലഞ്ഞുനടക്ക.
**How**, *ad.* എങ്ങിനെ, എത്ര, ഏതുപ്രകാരം.
**However**, *ad.* എങ്ങിനെ എങ്കിലും, എന്നാലും.
**Howl**, *v. n.* അലറുക, നിലവിളിക്ക, മോങ്ങുക.
**Howl**, *s.* നിലവിളി, അലൎച്ച, മോങ്ങൽ, ഒളി.
**Howling**, *s.* അലറുന്നതു, ഒളി, മോങ്ങൽ.
**Howsoever**, *ad.* എങ്ങിനെ എങ്കിലും.
**Hubbub**, *s.* അമളി, കലഹം, കലമ്പൽ.
**Huddle**, *v. a.* പൊതിഞ്ഞുകൂട്ടുക, വാരിച്ചുററുക.
**Huddle**, *v. n.* തിക്കിതിരക്ക, തിങ്ങിവരിക.
**Hue**, *s.* നിറം, ഛായം, കൂകുവിളി.
**Huff**, *s.* ചീറൽ, ജവകോപം, ഊററം.
**Huff**, *v. a.* ചീററുക, ശകാരിക്ക, നിന്ദിച്ചുപറക.
**Huff**, *v. n.* ചീറുക, വമ്പുപറക, കലമ്പുക.
**Huffishness**, *s.* തണ്ടുതപ്പിത്വം, വമ്പു, നിഗളം.
**Hug**, *v. a.* തഴുക, കെട്ടിപിടിക്ക.
**Hug**, *s.* തഴുകൽ, ആലിംഗനം, ആശ്ലേഷം.
**Huge**, *a.* ഏററവും വലിയ, ഭീമാകൃതിയുള്ള.
**Hugeness**, *s.* അതിവലിപ്പം.
**Hum**, *v. n.* മൂളുക, ചിന്തപാടുക.
**Hum**, *s.* മൂളൽ, ചിന്ത, മന്ദശബ്ദം.
**Hum**, *inter.* എന്തോ, ആരൊ.
**Human**, *a.* മാനുഷമുള്ള, മനുഷ്യസംബന്ധമുള്ള.
**Humane**, *a.* മനുജൊചിതം, ദയാശീലമുള്ള.
**Humanely**, *ad.* ദയാശീലത്തോടെ.
**Humanity**, *s.* മാനുഷത്വം, മനുഷ്യപ്രീതി.
**Humanize**, *v. a.* ശാന്തശീലം വരുത്തുക.
**Humankind**, *s.* മാനുഷവൎഗ്ഗം, മനുഷ്യജാതി.
**Humanly**, *ad.* മനുഷ്യപ്രകാരം.
**Humble**, *a.* വിനയമുള്ള, താണ്മയുള്ള.
**Humble**, *v. a.* വിനയപ്പെടുത്തുക, താഴ്ത്തുക.
**Humbleness**, *s.* മനോവിനയം, മനത്താണ്മ.
**Humbly**, *ad.* വിനയമായി, താഴ്മയോടെ.
**Humid**, *a.* ഈറമുള്ള, നനഞ്ഞ, നനവുള്ള.
**Humiliation**, *s.* താഴ്ച, താഴ്മ, വിനയം, വണക്കം.
**Humility**, *s.* വിനയം, താണ്മ, ലജ്ജ, ദൈന്യത.
**Humorist**, *s.* സരസക്കാരൻ, വ്യാമോഹമുള്ളവൻ.
**Humour**, *s.* ഈറം, സ്വഭാവം, സരസം, ആമോദം.

**Humour**, *v. a.* ഇഷ്ടപ്പെടുത്തുക, സന്തോഷിപ്പിക്ക.

**Hump**, *s.* കൂൻ, കുബ്ജം.

**Humpback**, *s.* കൂൻ, കുബ്ജം.

**Hundred**, *n. a.* നൂറു, ശതം.

**Hundredth**, *n. a.* നൂറാം.

**Hunger**, *s.* വിശപ്പു, ക്ഷുത്തു, അത്യാശ.

**Hungered**, *a.* വിശന്ന, പട്ടിണിയായ.

**Hungry**, *a.* വിശപ്പുള്ള, ക്ഷുത്തുള്ള.

**Hunks**, *s.* ദുരാഗ്രഹി, കൃപണൻ.

**Hunt**, *v. a. & n.* നായാടുക, പിന്തുടരുക, തേടുക.

**Hunt**, *s.* നായാട്ടു, വേട്ട.

**Hunter**, *s.* നായാടി, വേടൻ, വ്യാധൻ.

**Huntsman**, *s.* നായാടി, നായാട്ടുകാരൻ.

**Hurdle**, *s.* കിരാതി, ചീനവേലി, ഊരഴി.

**Hurl**, *v. a.* വീശി എറിയുക, ഉന്തിക്കളക.

**Hurl**, *s.* അമളി, കലശൽ, ആരവം, അമാന്തം.

**Hurlyburly**, *s.* അമളി, കലശൽ, ഇരച്ചൽ.

**Hurricane**, *s.* പെരുങ്കാറു, കൊടുങ്കാറു.

**Hurry**, *v. a.* ബദ്ധപ്പെടുത്തുക, കഴപ്പിക്ക.

**Hurry**, *v. n.* ബദ്ധപ്പെടുക, വേഗപ്പെടുക.

**Hurry**, *s.* ബദ്ധപ്പാടു, തത്രപ്പാടു, വേഗത, പതറൽ.

**Hurt**, *v. a.* ഉപദ്രവിക്ക, ഹാനിപ്പെടുത്തുക, ബാധിക്ക.

**Hurt**, *s.* ഉപദ്രവം, ദോഷം, നഷ്ടം, മുറിവു, ബാധ.

**Hurtful**, *a.* നാശകരമുള്ള, ഉപദ്രവമുള്ള.

**Hurtfully**, *ad.* നാശകരമായി, ദോഷമായി.

**Hurtle**, *v. n.* തമ്മിൽ തള്ളുക, കൂട്ടിമുട്ടുക.

**Hurtless**, *a.* നിർദ്ദോഷമുള്ള, കുറ്റമില്ലാത്ത.

**Husband**, *s.* ഭർത്താവു, പതി, വരൻ, കാന്തൻ.

**Husbandman**, *s.* കൃഷിക്കാരൻ, വ്യവസായി.

**Husbandry**, *s.* കൃഷി, വ്യവസായം, തുരിശം.

**Hush**, *inter.* ചുമ്മാ.

**Hush**, *s.* അമച്ചു, ശാന്തം, മൌനം.

**Hush**, *v. a. & n.* അമർത്തുക, മിണ്ടാതാക്ക, മിണ്ടാതിരിക്ക.

**Husk**, *s.* ഉമി, തവിടു, തോൽ, തോടു.

**Husk**, *v. a.* ഉമികളക, തോടുകളക.

**Hustle**, *v. a.* കലുക്ക, ഇളക്ക.

**Hut**, *s.* കുടിൽ, മാടം, ചാള.

**Huzza**, *v. n.* ആർപ്പിടുക, ആർത്തുപറക.

**Huzza**, *v. a.* ആർത്തുപരിഗ്രഹിക്ക.

**Hyacinth**, *s.* പത്മരാഗം, ഒരുപുഷ്പം.

**Hydraulics**, *s.* ജലസൂത്രം.

**Hydrometer**, *s.* ജലമാനം.

**Hydrophobia**, *s.* ജലഭയം.

**Hyena**, *s.* നായിക്കുറ്റൻ.

**Hymn**, *s.* പാട്ടു, സങ്കീർത്തനം, ജ്ഞാനപാട്ടു.

**Hymn**, *v. n.* കീർത്തിക്ക, പാടിസ്തുതിക്ക.

**Hypocrisy**, *s*, കപടഭക്തി, മായം, ജാലം.

**Hypocrite**, *s.* കപടഭക്തിക്കാരൻ, മായാവി.

**Hypocritical**, *a.* കപടഭക്തിയുള്ള.

**Hypocritically**, *ad.* കപടഭക്തിയോടെ.

**Hysterics**, *s.* സൂതികാവായു.

# I.

I, *pron.* ഞാൻ.
Iacinth, *s.* പത്മരാഗം.
Ice, *s.* ഉറച്ചനീർ.
Ichneumon, *s.* കീരി.
Icy, *a.* നീരുറച്ചുള്ള, തണുപ്പുള്ള.
Idea, *s.* തോന്നൽ, ഊഹം, നിനവു, മനോഭാവം.
Ideal, *a.* തോന്നലുള്ള, ഊഹമുള്ള.
Identical, *a.* സമമുള്ള, ഒക്കുന്ന.
Identify, *v. a.* നിശ്ചയം വരുത്തുക, ഒപ്പിക്ക.
Identity, *s.* സമത്വം, ഒക്കുന്നതു.
Idiocy, *s.* ബുദ്ധിഹീനത, മൂഢത്വം.
Idiom, *s.* ഭാഷാരീതി.
Idiot, *s.* അറിവില്ലാത്തവൻ, ബുദ്ധിഹീനൻ.
Idle, *a.* മടിവുള്ള, മിനക്കേടുള്ള, സാരമില്ലാത്ത.
Idle, *v. n.* മടിച്ചിരിക്ക, മിനക്കെടുക, വെറുതെ ഇരിക്ക.
Idleness, *s.* മടിവു, മിനക്കേടു, അജാഗ്രത.
Idler, *s.* മടിയൻ, മിനക്കെടുന്നവൻ.
Idly, *ad.* മടിവോടെ, വ്യർത്ഥമായി.
Idol, *s.* വിഗ്രഹം, ബിംബം.
Idolater, *s.* വിഗ്രഹാരാധനക്കാരൻ.
Idolatrous, *a.* വിഗ്രഹപൂജയുള്ള.
Idolatry, *s.* വിഗ്രഹാരാധന, ബിംബസേവ.
If, *conj.* എങ്കിൽ, ആകിൽ, പക്ഷെ.
Igneous, *a.* തീയുള്ള, അഗ്നിയുള്ള.
Ignite, *v. a.* തീ കൊളുത്തുക, തീ കത്തിക്ക.
Ignite, *v. n.* തീപറരുക, തീപിടിക്ക.
Ignition, *s.* തീപററൽ, തീപിടിത്തം.
Ignoble, *a.*, ഹീനജാതിയുള്ള, നീചമുള്ള.
Ignominious, *a.* അവമാനമുള്ള, കറവുള്ള.
Ignominiously, *ad.* അവമാനത്തോടെ.
Ignominy, *s.* അവമാനം, അപകീർത്തി.
Ignoramus, *s.* ഭോഷൻ, മൂഢൻ.
Ignorance, *s.* അറിവില്ലായ്മ, അവിജ്ഞാനം.
Ignorant, *a.* അറിവില്ലാത്ത, മൂഢതയുള്ള.
Ignorantly, *ad.* അറിയാതെ, അറിയായ്മയോടെ.
Ill, *a.* ആകാത്ത, ചീത്ത, ദുർ, നിർ, ദീനമുള്ള.
Ill, *s.* തിന്മ, ദോഷം, ദുർഭാഗ്യം, തീയതു.
Ill, *ad.* ദോഷമായി, ചീത്തയായി.
Ill-conduct, *s.* ദുർന്നടപ്പു, ദുശ്ചരിത്രം.
Illation, *s.* അനുമാനം, സിദ്ധാന്തം.
Illegal, *a.* ന്യായവിരോധമുള്ള.
Illegality, *s.* ന്യായവിരോധം, ന്യായക്കേടു.
Illegally, *ad.* ന്യായവിരോധമായി.
Illegible, *a.* വായിപ്പാൻ വഹിയാത്ത.
Illegitimacy, *s.* കൌലടയത്വം.
Illegitimate, *a.* പരസ്ത്രീയിൽ ജനിച്ച.
Illfavoured, *a.* വൈരൂപ്യമുള്ള.
Illfavouredness, *s.* വിരൂപം, കുരൂപം
Illiberal, *a.* ഔദാൎയ്യമില്ലാത്ത, ലുബ്ധുള്ള.
Illiberality, *s.* ഔദാൎയ്യക്കേടു, പിശുക്ക.
Illiberally, *ad.* ഔദാൎയ്യക്കേടായി.
Illicit, *a.* ന്യായമില്ലാത്ത, ചെയ്യരുതാത്ത.
Illighten, *v. a.* പ്രകാശിപ്പിക്ക, വെളിച്ചമാക്ക.
Illimitable, *a.* അതിരിട്ടുകൂടാത്ത.
Illiterate, *a.* പഠിപ്പില്ലാത്ത, വിദ്യയില്ലാത്ത.
Illnature, *s.* ദുർഗ്ഗുണം, ദുശ്ശീലം, ദുസ്വഭാവം.

**Illnatured,** *a.* ദുസ്സ്വഭാവമുള്ള, ദുശ്ശീലമുള്ള.
**Illnaturedly,** *ad.* ദുസ്സ്വഭാവത്തോടെ.
**Illnaturedness,** *s.* ദുസ്സ്വഭാവം, ദുർഗ്ഗുണം.
**Illness,** *s.* ദീനം, വ്യാധി, രോഗം, ദോഷം.
**Illogical,** *a.* വ്യവഹാരവിരോധമുള്ള.
**Illtreatment,** *s.* കൈയേററം, ഹിംസ.
**Illude,** *v. a.* തട്ടിക്ക, പരിഹസിക്ക.
**Illume,** *v. a.* പ്രകാശിപ്പിക്ക, ശോഭിപ്പിക്ക.
**Illumine,** *v. a.* പ്രകാശിപ്പിക്ക, അലങ്കരിക്ക.
**Illuminate,** *v. a.* തോരണദീപം വെക്ക, ചിത്രംകൊണ്ടലങ്കരിക്ക, പ്രകാശിപ്പിക്ക.
**Illumination,** *s.* പ്രകാശിപ്പിക്കുന്നതു, തോരണദീപം.
**Illuminative,** *a.* പ്രകാശിപ്പിക്കുന്ന.
**Illusion,** *s.* തട്ടിപ്പു, മായ, ചതി, പരിഹാസം.
**Illusive,** *a.* തട്ടിക്കുന്ന, ചെണ്ടപിണെക്കുന്ന.
**Illusory,** *a.* തട്ടിപ്പുള്ള, മായയുള്ള.
**Illustrate,** *v. a.* തെളിയിക്ക, വൎണ്ണിക്ക.
**Illustration,** *s.* വൎണ്ണനം, വിവരണം.
**Illustrative,** *a.* വിവരപ്പെടുത്തുന്ന, തെളിയിക്കുന്ന.
**Illustratively,** *ad.* വൎണ്ണനത്തോടെ.
**Illustrious,** *a.* പ്രശസ്തമുള്ള, ശ്രേഷ്ഠമുള്ള.
**Illustriously,** *ad.* പ്രബലമായി, പ്രകാശിതമായി.
**Illustriousness,** *s.* പ്രബലത, ശ്രേഷ്ഠത.
**Image,** *s.* ബിംബം, പ്രതിമ, രൂപം, വിഗ്രഹം.
**Image,** *v. a.* രൂപിക്ക, ഭാവിക്ക, ഊഹിക്ക.
**Imagery,** *s.* നിരൂപണം, ഭാവം, തോന്നൽ.
**Imaginable,** *a.* നിരൂപിപ്പാന്തക്ക, തോന്നവാന്തക്ക.
**Imaginary,** *a.* തോന്നുന്ന, ഊഹമുള്ള.
**Imagination,** *s.* തോന്നൽ, നിനവു, ചിന്ത.
**Imaginative,** *a.* ഊഹിതമുള്ള, വ്യഥാനിനവുള്ള.
**Imagine,** *v. a.* നിരൂപിക്ക, നിനെക്ക, ഭാവിക്ക.
**Imbecile,** *a.* ദുൎബ്ബലമുള്ള, ക്ഷീണമായ.
**Imbecility,** *s.* ബലഹീനത, ക്ഷീണത.
**Imbibe,** *v. a.* കുടിക്ക, വലിക്ക, വററിക്ക, പിടിക്ക.
**Imbitter,** *v. a.* കൈപ്പാക്ക, വ്യസനപ്പെടുത്തുക.
**Imbody,** *v. a.* ഒന്നാക്ക, ഏകീകരിക്ക, കൂട്ടിച്ചേൎക്ക.
**Imbody,** *v. n.* ഒന്നാക, ഒന്നിക്ക.
**Imbolden,** *v. a.* ധൈൎയ്യപ്പെടുത്തുക, തുനിയിക്ക.
**Imbosom,** *v. a.* മടിയിലാക്ക, വാത്സല്യിക്ക.
**Imbrication,** *s.* വള്ളൽ, ഉൾവളവു.
**Imbrue,** *v. a.* മുക്ക, തുവെക്ക.
**Imbrute,** *v. a.* മൃഗപ്രായമാക്ക.
**Imbue,** *v. a.* ചായം പിടിപ്പിക്ക.
**Imitable,** *a.* പിന്തുടരത്തക്ക, അനുകരിക്കപ്പെടത്തക്ക.
**Imitate,** *v. a.* അനുകരിക്ക, മാതിരിനോക്കിനടക്ക.
**Imitation,** *s.* അനുകരണം, പോപ്പു, പകൎത്തൽ.
**Imitative,** *a.* കണ്ടുചെയ്യാൻ നോക്കുന്ന.
**Imitator,** *s.* പിന്തുടരുന്നവൻ, അനുകാരി.
**Immaculate,** *a.* നിഷ്കളങ്കമുള്ള, കറയില്ലാത്ത.
**Immanent,** *a.* അന്തൎഭവിച്ചിരിക്കുന്ന.
**Immanity,** *s.* കന്നത്വം, ധൂൎത്ത, മൂൎക്കത.
**Immartial,** *a.* യുദ്ധവൈഭവമില്ലാത്ത.
**Immaterial,** *a.* അല്പവൃത്തിയുള്ള, അശരീരിയായ.

Immature, *a.* പഴുക്കാത്ത, പാകമില്ലാത്ത.
Immaturity, *s.* അപക്വം, പാകക്കേടു.
Immeasurable, *a.* അളവററ, അളന്നുകൂടാത്ത.
Immeasurably, *ad.* അളവുകൂടാതെ.
Immediate, *a.* അടുത്ത, അന്നന്നുള്ള.
Immediately, *ad.* ഉടനെ, തൽക്ഷണം.
Immediateness, *s.* തൽസമയം, അകാരണം.
Immemorial, *a.* ഓൎമ്മയില്ലാത്ത, പൂൎവ്വകാലത്തുണ്ടായ.
Immense, *a.* അളവില്ലാത്ത, അമിതമുള്ള.
Immensely, *ad.* അളവുകൂടാതെ.
Immensity, *s.* അളവില്ലായ്മ, അമിതം.
Immerge, *v. a.* വെള്ളത്തിൽമുക്ക, ആഴ്ത്തുക.
Immerse, *v. a.* മുക്ക, ആഴ്ത്തുക, അമൎക്ക.
Immersion, *s.* മുക്കുന്നതു, നിമഗ്നം, അവഗാഹം.
Immethodical, *a.* യഥാക്രമമില്ലാത്ത.
Imminence, *s.* അടുത്തവിപത്തു.
Imminent, *a.* അടുത്ത, സമീപത്തുള്ള.
Imminution, *s.* കുറവു, കുറച്ചൽ.
Immit, *v. a.* അകത്തു കയററുക.
Immix, *v. a.* കലൎത്തുക.
Immobility, *s.* നിശ്ചലത, സ്ഥിരത.
Immoderate, *a.* അപരിമിതമുള്ള, ക്രമക്കേടുള്ള.
Immoderately, *ad.* അപരിമിതമായി.
Immodest, *a.* നാണക്കേടുള്ള, ലജ്ജയില്ലാത്ത.
Immolate, *v. a.* ബലികൊടുക്ക.
Immoral, *a.* ദുൎന്നടപ്പുള്ള, ദുശ്ശീലമുള്ള.
Immorality, *s.* ദുൎന്നടപ്പു, ദുൎമ്മൎയ്യാദ.
Immortal, *a.* മരണമില്ലാത്ത, ചാകാത്ത, അമരണം.
Immortality, *s.* മരണമില്ലായ്മ, ചാകായ്മ, നിത്യത.
Immortalize, *v. a.* നിത്യമാക്ക.
Immortally, *ad.* ചാകായ്മയോടെ, നിത്യമായി.
Immoveable, *a.* ഇളകാത്ത, അനക്കമില്ലാത്ത.
Immoveably, *ad.* ഇളകാത്ത, സ്ഥിരമുള്ള.
Immunity, *s.* ഒഴിച്ചൽ, ഒഴിവു, നീക്കം.
Immutability, *s.* അഭേദം, മാറായ്മ.
Immutable, *a.* അഭേദ്യമുള്ള, മാററില്ലാത്ത.
Immutably, *ad.* അഭേദ്യമായി, മാറാതെ.
Imp, *s.* മകൻ, സന്തതി, കുട്ടിചാത്തൻ.
Impair, *v. a.* കുറെക്ക, നഷ്ടം വരുത്തുക.
Impair, *v. n.* കുറയുക, നഷ്ടമാക.
Impairment, *s.* കേടു, നഷ്ടം, ചേതം.
Imparity, *s.* അസമത്വം, വ്യത്യാസം.
Impart, *v. a.* കൊടുക്ക, അറിയിക്ക, കാണിക്ക.
Impartial, *a.* പക്ഷമില്ലാത്ത, നീതിയുള്ള.
Impartially, *ad.* പക്ഷഭേദം കൂടാതെ.
Impartiality, *s.* സമപക്ഷം, നീതി, നേരു.
Impassable, *a.* കടന്നുകൂടാത്ത, അഗമ്യമായ.
Impassible, *a.* സഹിച്ചുകൂടാത്ത.
Impassioned, *a.* കോപപ്പെട്ട, നീരസം പിടിച്ച.
Impatience, *s.* ക്ഷമക്കേടു, അസഹിഷ്ണുത, അസഹ്യത.
Impatient, *a.* ക്ഷമയില്ലാത്ത, പൊറുക്കാത്ത.
Impatiently, *ad.* ക്ഷമക്കേടോടെ, അസഹ്യമായി.
Impawn, *v. a.* പണയം വെക്ക.
Impeach, *v. a.* അധികാരത്താൽ കുററം ചുമത്തുക.
Impeachable, *a.* കുററം ചുമക്കപ്പെടുവാനുള്ള.

Impeachment, *s.* കുററം ചുമത്തൽ, തടങ്ങൽ, തടവു.
Impede, *v. a.* തടുക്ക, വിരോധിക്ക, മുടക്ക, കുഴക്ക.
Impediment, *s.* തടവു, വിരോധം, മുടക്കുന്നതു.
Impel, *v. a.* നിൎബ്ബന്ധിക്ക, തുരത്തുക, ഹേമിക്ക.
Impellent, *s.* നിൎബ്ബന്ധം, ഹേമം.
Impend, *v. n.* തൂങ്ങുക, ഞാലുക, അടുത്തിരിക്ക.
Impendence, *s.* തൂങ്ങൽ, ഞാല്ച, സമീപത.
Impendent, *a.* തൂങ്ങുന്ന, ഞാലുന്ന, അടുത്തിരിക്കുന്ന.
Impenetrability, *s.* ദുൎഗ്ഗമം, ദുൎഗ്രഹം.
Impenetrable, *a.* ദുൎഗ്ഗമമുള്ള, ദുൎഗ്രഹമുള്ള.
Impenitence, *s.* ഹൃദയകാഠിന്യത, അനുതാപക്കേടു.
Impenitent, *a.* അനുതാപമില്ലാത്ത.
Impenitently, *ad.* അനുതാപം കൂടാതെ.
Imperative, *a.* കല്പിക്കുന്ന, വിധിക്കുന്ന.
Imperceptible, *a.* അഗോചരമുള്ള, അസ്പഷ്ടമുള്ള,
Imperceptibleness, *s.* അഗോചരത്വം, അപ്രത്യക്ഷത.
Imperceptibly, *ad.* അവ്യക്തം, അസ്പഷ്ടം.
Imperfect, *a.* തീരാത്ത, അപൂൎണ്ണമുള്ള, ഊനമുള്ള.
Imperfection, *s.* അപൂൎണ്ണത, പോരായ്മ, ന്യൂനത.
Imperfectly, *ad.* തീരാതെ, തികവില്ലാതെ.
Imperial, *a.* രാജസംബന്ധമുള്ള.
Imperious, *a.* സാഹസമുള്ള, പ്രൌഢിയുള്ള.

Imperiousness, *s.* സാഹസം, പ്രൌഢി.
Imperishable, *a.* അക്ഷയമുള്ള, കെടാത്ത.
Impertinence, *s.* ദുൎബ്ബുദ്ധി, അഹംഭാവം.
Impertinent, *a.* കാൎയ്യമില്ലാത്ത, ദുൎബ്ബുദ്ധിയുള്ള.
Impertinent, *s.* മുഷിപ്പിക്കുന്നവൻ.
Impertinently, *ad.* മുഷിച്ചലായി.
Impetrable, *a.* ലഭ്യമുള്ള, ലഭിപ്പാൻ കഴിയുന്ന.
Impetrate, *v. a.* യാചിച്ചുകിട്ടുക.
Impetration, *s.* കെഞ്ചിമേടിക്കുന്നതു.
Impetuosity, *s.* ഉദ്ദണ്ഡത, സാഹസം, മൂൎക്കത.
Impetuous, *a.* സാഹസമുള്ള, മൂൎക്കതയുള്ള.
Impetuously, *ad.* സാഹസത്തോടെ, ഹേമമായി.
Impetus, *s.* പാച്ചൽ, ബലബന്ധം.
Impiety, *s.* ഭക്തികേടു, ദുൎമ്മാൎഗ്ഗം, ദുഷ്ടത.
Impinge, *v. n.* മുട്ടുക, തട്ടുക, അടിക്ക.
Impious, *a.* ഭക്തികേടുള്ള, ദുഷ്ടതയുള്ള.
Impiously, *ad.* ഭക്തികേടായി, നീചമായി.
Implacability, *s.* അതിക്രുദ്ധം.
Implacable, *a.* അതിക്രുദ്ധമുള്ള.
Implant, *v. a.* സ്ഥാപിക്ക, നാട്ടുക, നടുക.
Implantation, *s.* നാട്ടൽ, സ്ഥാപനം.
Implausible, *a.* യുക്തിയില്ലാത്ത, വമ്പില്ലാത്ത.
Implement, *s.* പണിക്കോപ്പു, ഉപകരണം, യന്ത്രം.
Impletion, *s.* നിറെക്കുന്നതു, നിറവു.
Implicate, *v. a.* കുടുക്ക, അകപ്പെടുത്തുക.
Implication, *s.* കുടുക്കു, ഉൾപ്പാടു, പതങ്ങൽ.

**Implicit**, *a.* കുടുകുള്ള, കുടുങ്ങിയ, ഉൾപ്പെട്ട.
**Implicitly**, *ad.* അശേഷം, സംബന്ധമായി.
**Implore**, *v. a.* അൎത്ഥിക്ക, യാചിക്ക, കെഞ്ചുക.
**Implorer**, *s.* അൎത്ഥി, യാചകൻ.
**Imply**, *v. a.* ചുരുട്ടുക, ഉൾപ്പെടുത്തുക, ഊഹിക്ക.
**Impoison**, *v. a.* നഞ്ചിടുക, വിഷം കൊടുത്തു കൊല്ലുക.
**Impolite**, *a.* അനാചാരമുള്ള, നിൎമ്മൎയ്യാദം.
**Impoliteness**, *s.* ആചാരക്കേട്, അനാചാരം.
**Import**, *v. a. & n.* ചരക്ക ഇറക്ക, അൎത്ഥം സൂചിക്ക, സാധിക്ക.
**Import**, *s.* അൎത്ഥം, സാൎത്ഥം, സാരകാൎയ്യം.
**Importance**, *s.* കാൎയ്യസാരം, സംഗതി.
**Important**, *a.* സാരമുള്ള, കനമുള്ള.
**Importation**, *s.* അന്യരാജ്യത്തിൽനിന്ന ചരക്കകൊണ്ടു വരുന്നതു.
**Importer**, *s.* അന്യരാജ്യത്തിൽനിന്ന ചരക്കകൊണ്ടു വരുന്നവൻ.
**Importunate**, *a.* മുഷിപ്പിക്കുന്ന, നിബന്ധമുള്ള.
**Importunately**, *ad.* അലട്ടായി, നിബന്ധമായി.
**Importune**, *v. a.* അലട്ടുക, മുഷിപ്പിക്ക.
**Importune**, *a.* മുഷിപ്പിക്കുന്ന, വരുത്തമുള്ള.
**Importunity**, *s.* നിബന്ധം, മുട്ടി ചോദിക്കുന്നതു.
**Imposable**, *a.* ചുമത്തുവാന്തക്ക.
**Impose**, *v. a.* ചുമത്തുക, വഞ്ചിക്ക, ചതിക്ക.
**Imposition**, *s.* ചുമത്തൽ, കല്പന, വഞ്ചന.
**Impossibility**, *s.* കഴിയാത്തകാൎയ്യം, അസാദ്ധ്യം.
**Impossible**, *a.* ആവതില്ലാത്ത, കഴിയാത്ത.
**Impost**, *s.* ചുങ്കം, കരം, വരി, തീൎവ്വ.
**Imposter**, *s.* വഞ്ചകൻ, ചതിയൻ, ദ്രോഹി.
**Imposthume**, *s.* പരു, ചലം.
**Imposture**, *s.* വ്യാപ്തി, വഞ്ചന, ചതി.
**Impotence**, *s.* ബലഹീനത, ദുൎബ്ബലം, ക്ഷീണത.
**Impotent**, *a.* അശക്തിയുള്ള, ബലമില്ലാത്ത.
**Impotently**, *a.* ശക്തികൂടാതെ, ദുൎബ്ബലമായി.
**Impracticability**, *s.* അസാദ്ധ്യം, കഴിവില്ലായ്മ.
**Impracticable**, *a.* ആവതില്ലാത്ത, കഴിവില്ലാത്ത.
**Imprecate**, *v. a.* ശപിക്ക, പ്രാക.
**Imprecation**, *s.* ശപഥം, ശപനം, ശാപം.
**Imprecatory**, *a.* ശാപമുള്ള, ശപിക്കുന്ന.
**Impregnable**, *a.* ജയിച്ചുകൂടാത്ത, പിടിച്ചു കൂടാത്ത.
**Impregnation**, *s.* ഗൎഭധാരണം, നിറവു.
**Impress**, *v. a.* പതിക്ക, മുദ്രകുത്തുക, അച്ചടിക്ക.
**Impress**, *s.* പതിച്ചൽ, ചിഹ്നം, മുദ്രയടയാളം.
**Impressible**, *a.* പതിക്കപ്പെടത്തക്ക.
**Impression**, *s.* പതിച്ചൽ, പതിവു, മനസ്സിളക്കം.
**Impressure**, *s.* പതിച്ചൽ, പതിവു, പതിഞ്ഞ അടയാളം.
**Imprint**, *v. a.* പതിക്ക, അച്ചടിക്ക, മുദ്രകുത്തുക.
**Imprison**, *v. a.* കാരാഗൃഹത്തിലാക്കി വെക്ക.
**Imprisonment**, *s.* കാരാഗൃഹത്തിലിരിക്കുന്നതു, കാവൽ.
**Improbability**, *s.* അസംഭവം, തോന്നാത്തതു.
**Improbable**, *a.* വിശ്വസിപ്പാന്തക്കതല്ലാത്ത, തോന്നാത്ത.
**Improbate**, *v. a.* നിഷേധിക്ക, വിസമ്മതിക്ക.

Improper, *a.* അനുചിതമായ, കൊള്ളരുതാത്ത.
Improperly, *ad.* അനുചിതമായി, ചേച്ചകേടായി.
Impropriate, *v. a.* തനിക്കാക്ക.
Impropriety, *s.* അയോഗ്യത, അനുചിതം.
Improsperous, *a.* നിർഭാഗ്യമുള്ള, അശുഭമുള്ള.
Improsperously, *ad.* നിർഭാഗ്യത്തോടെ.
Improvable, *a.* നന്നാക്കപ്പെടത്തക്ക.
Improve, *v. a.* നന്നാക്ക, ഗുണീകരിക്ക, വൎദ്ധിപ്പിക്ക.
Improve, *v. n.* നന്നാക, ഗുണമായിവരിക, വൎദ്ധിക്ക.
Improvement, *s.* അഭിവൃദ്ധി, വൎദ്ധന, ഗുണം, മൂപ്പു.
Improver, *s.* ഗുണീകരിക്കുന്നവൻ.
Improvidence, *s.* സൂക്ഷ്മക്കേടു, മുൻവിചാരിക്കാത്തതു.
Improvident, *a.* മുൻവിചാരമില്ലാത്ത.
Imprudence, *s.* ബുദ്ധിക്കുറവു, ബുദ്ധികേടു.
Imprudent, *a.* ബുദ്ധികേടുള്ള, ബുദ്ധിക്കുറവുള്ള.
Imprudently, *ad.* വിചാരംകൂടാതെ.
Impudence, *s.* നിൎല്ലജ്ജ, നാണക്കേടു.
Impudent, *a.* നിൎല്ലജ്ജയുള്ള, നാണംകെട്ട.
Impudently, *ad.* നാണംകൂടാതെ.
Impugn, *v. a.* എതിരിടുക, എതിൎത്തുപറക, ചെറുക്ക.
Impulse, *s.* ഉദ്യോഗിപ്പു, ഉത്സാഹം, ബലം.
Impulsion, *s.* കരുത്തു, നിൎബ്ബന്ധം, തുരത്തൽ.
Impulsive, *a.* കരുത്തുള്ള, നിൎബ്ബന്ധമുള്ള.
Impunity, *s.* ശിക്ഷാവിഹീനത, ദണ്ഡമില്ലായ്മ.
Impure, *a.* അശുദ്ധമുള്ള, മലിനതയുള്ള.
Impurely, *ad.* അശുദ്ധമായി.
Impurity, *s.* അശുദ്ധി, അശുചി, മലിനത.
Imputable, *a.* ചുമക്കപ്പെടത്തക്ക.
Imputation, *s.* ചുമത്തൽ, ആരോപണം.
Impute, *v. a.* ചുമത്തുക, ആരോപിക്ക, കണക്കിടുക.
In, *prep.* ഇൽ.
In, *ad.* അകത്ത, ഉൾ.
Inability, *s.* പ്രാപ്തികേടു, ശക്തികുറവു.
Inaccessible, *a.* അടുത്തുകൂടാത്ത.
Inaccuracy, *s.* നിശ്ചയമില്ലായ്മ, സത്യക്കേടു.
Inaccurate, *a.* ശരിയല്ലാത്ത, ഒക്കാത്ത.
Inaction, *s.* മിനക്കേടു, സ്വസ്ഥമായിരിക്കുന്നതു.
Inactive, *a.* മിനക്കേടുള്ള, സ്വസ്ഥമായി.
Inactivity, *s.* മിനക്കേടു, മന്ദത, സ്വസ്ഥത.
Inadequacy, *s.* പോരായ്മ, ഔചിത്യക്കേടു.
Inadequate, *a.* പോരാത്ത, ഒക്കാത്ത.
Inadequately, *ad.* പോരാതെ, ഒക്കാതെ.
Inadvertence, *s.* ഉദാസീനത, ഉപേക്ഷ.
Inadvertent, *a.* ഉദാസീനതയുള്ള.
Inane, *a.* വൃഥാവായുള്ള, ഒഴിഞ്ഞ.
Inanimate, *a.* ജീവനില്ലാത്ത.
Inapplicable, *a.* ചേരാത്ത, യുക്തമില്ലാത്ത.
Inapplication, *s.* മടി, ഉദാസീനത, അജാഗ്രത.
Inaptitude, *s.* അയോഗ്യത, അയുക്തി.
Inarticulate, *a.* തെളിവായുച്ചരിക്കപ്പെടാത്ത.
Inarticulately, *ad.* സ്പഷ്ടമായുച്ചരിയാതെ.
Inattention, *s.* അജാഗ്രത, അശ്രദ്ധ, അനാദരം.
Inattentive, *a.* ജാഗ്രതയില്ലാത്ത, മറതിയുള്ള.
Inaudible, *a.* കേട്ടുകൂടാത്ത, കേൾവിക്കെത്താത്ത.

Inaugurate, *v. a.* പ്രതിഷ്ഠിക്ക.
Inauguration, *s.* പ്രതിഷ്ഠ.
Inauspicious, *a.* ദുൎന്നിമിത്തമുള്ള, അശുഭമുള്ള.
Inauspiciously, *ad.* ദുശ്ശകുനമായി.
Inborn, *a.* ജന്മപ്രകൃതിയുള്ള, കൂടെപിറന്ന.
Inbred, *a.* സഹജമുള്ള.
Incalculable, *a.* കണക്കില്ലാത്ത.
Incantation, *s.* അഭിചാരം, മന്ത്രം.
Incapability, *s.* പ്രാപ്തികേടു, അസമൎത്ഥത.
Incapable, *a.* പ്രാപ്തികേടുള്ള, ശേഷിയില്ലാത്ത.
Incapacious, *a.* ഇടുക്കമുള്ള, ഇടകുറഞ്ഞ.
Incapacitate, *v. a.* പ്രാപ്തിയില്ലാതാക്ക.
Incapacity, *s.* പ്രാപ്തികേടു, സാമൎത്ഥ്യക്കേടു.
Incarcerate, *v. a.* തടവിലാക്ക.
Incarceration, *s.* തടവിലാക്കുക.
Incarnate, *v. a.* അവതരിക്ക, മനുഷ്യനായി പിറക്ക.
Incarnate, *a.* അവതരിച്ച, മനുഷ്യനായി പിറന്ന.
Incarnation, *s.* അവതാരം, മനുഷ്യാവതാരം.
Incase, *v. a.* പൊതിയുക, മൂടുക, ഉറയിലിടുക.
Incautious, *a.* സൂക്ഷ്മക്കേടുള്ള, ശ്രദ്ധയില്ലാത്ത.
Incautiously, *ad.* സൂക്ഷിക്കാതെ.
Incendiary, *s.* കൊള്ളിവെക്കുന്നവൻ, കലഹപ്രിയൻ.
Incense, *s.* ധൂപവൎഗ്ഗം, സാമ്പ്രാണി, കുന്തുരുക്കം.
Incense, *v. a.* ധൂപിപ്പിക്ക, കോപിപ്പിക്ക.
Incension, *s.* എരിച്ചൽ, കത്തൽ.
Incensory, *s.* ധൂപകലശം.
Incentive, *s.* ജ്വലിപ്പിക്കുന്നതു, ധൈൎയ്യം.
Incentive, *a.* ജ്വലിപ്പിക്കുന്ന, ഉത്സാഹിപ്പിക്കുന്ന.
Inception, *s.* ആരംഭം, തുടസ്സം.
Incertitude, *s.* നിശ്ചയമില്ലായ്മ, സംശയം.
Incessant, *a.* ഒഴിയാത്ത, ഇടവിടാത്ത.
Incessantly, *ad.* ഇടവിടാതെ, ഒഴിയാതെ.
Inch, *s.* അംഗുലം, വിരൽ.
Incide, *v. a.* അറുക്ക, കണ്ടിക്ക, കീറുക.
Incident, *s.* സംഭവം, കാലഗതി, ആകസ്മികം.
Incident, *a.* യദൃച്ഛയായുള്ള, വന്നുസംഭവിക്കുന്ന.
Incidentally, *ad.* അപായമായി, അസംഗതിയായി.
Incidently, *ad.* അസംഗതിയായി, വെറുതെ.
Incinerate, *v. a.* ഭസ്മീകരിക്ക, ദഹിപ്പിക്ക.
Incipient, *a.* തുടങ്ങുന്ന, ആരംഭിക്കുന്ന.
Incircumspection, *s.* സൂക്ഷ്മക്കേടു.
Incision, *s.* മുറിവു, കീറൽ, വെട്ടു, ഛിന്നകം.
Incisive, *a.* കീറുന്ന, മുറിക്കുന്ന, വെട്ടുന്ന.
Incite, *v. a.* ഉദ്യോഗിപ്പിക്ക, ഉത്സാഹിപ്പിക്ക.
Incitement, *s.* ഉദ്യോഗിപ്പു, ഇളക്കം, ശാസന.
Incivil, *a.* അനാചാരമുള്ള, അനാഗരികതയുള്ള.
Incivility, *s.* അനാചാരം, അനാഗരികത്വം.
Inclemency, *s.* നിൎദ്ദയ, ക്രൂരത, കടുപ്പം.
Inclement, *a.* നിൎദ്ദയയുള്ള, ക്രൂരമുള്ള.
Inclinable, *a.* മനസ്സുള്ള, ഇഷ്ടമുള്ള, ചായിവുള്ള.
Inclination, *s.* മനസ്സു, കാംക്ഷ, ചായിവു.

Incline, *v. n.* ചായുക, ചരിയുക, മനസ്സാക.
Incline, *v. a.* ചായിക്ക, മനസ്സവരുത്തുക.
Include, *v. a.* അകപ്പെടുത്തുക, അടക്ക.
Inclusive, *a.* ഉൾപ്പെട്ട, അടങ്ങിയ.
Inclusively, *ad.* കൂട്ടീട്ടു, അടക്കീട്ടു.
Incogitancy, *s.* നിർവ്വിചാരം.
Incognito, *ad.* അജ്ഞാതവാസമായി.
Incoherence, *s.* ചേൎച്ചകേടു, അസംബന്ധം.
Incoherent, *a.* ചേൎച്ചയില്ലാത്ത.
Incoherently *ad.* ചേരാതെ.
Incombustible, *a.* തീ പിടിക്കാത്ത.
Income, *s.* വരവു, ദ്രവ്യാഗമം.
Incommode, *v. a.* അസഹ്യപ്പെടുത്തുക.
Incommodious, *a.* തക്കകേടുള്ള, വരുത്തുള്ള.
Incommodiousness, *s.* തക്കകേടു, സുഖക്കേടു.
Incommunicable, *a.* അറിയിച്ചുകൂടാത്ത.
Incompact, *a.* ചേരാത്ത, പററാത്ത.
Incomparable, *a.* അനുപമീയം, ഒപ്പമല്ലാത്ത.
Incomparably, *ad.* ഉപമിക്കപ്പെട്ടു കൂടാതെ.
Incompassionate, *a.* ദയയില്ലാത്ത.
Incompatibility, *s.* ചേൎച്ചകേടു, അനുചിതം.
Incompatible, *a.* ചേരാത്ത, ഒക്കാത്ത.
Incompatibly, *ad.* ഒത്തുവരാതെ.
Incompetency, *s.* പ്രാപ്തികേടു, പോരായ്മ.
Incompetent, *a.* പ്രാപ്തിയില്ലാത്ത, പോരാത്ത.
Incomplete, *a.* തികവില്ലാത്ത, കുറവുള്ള.
Incompleteness, *s.* അപൂൎണ്ണം, ന്യൂനത.
Incomprehensibility, *s.* അഗോചരം, അപ്രമേയം.
Incomprehensible, *a.* ബുദ്ധിക്കെത്താത്ത.
Inconcealable, *a.* മറെച്ചു കൂടാത്ത.
Inconceivable, *a.* അപ്രമേയമുള്ള.
Inconceivably, *ad.* ഗ്രഹിയാതപ്രകാരം.
Inconclusive, *a.* നിശ്ചയം പോരാത്ത, ഒക്കാത്ത.
Incondite, *a.* ക്രമമല്ലാത്ത, മുറയല്ലാത്ത.
Inconditional, *a.* അസംഭാവനമായ.
Inconformity, *s.* അനുസരണകേടു, അക്രമം.
Incongruence, *s.* ചേൎച്ചകേടു, യോഗ്യതകേടു.
Incongruity, *s.* ചേൎച്ചകേടു, അയുക്തി.
Incongruous, *a.* ഒക്കാത്ത, സമമല്ലാത്ത.
Inconnectedly, *ad.* ചേൎച്ച കൂടാതെ.
Inconsequence, *s.* അസ്ഥിരത.
Inconsequent, *a.* അസ്ഥിരതയുള്ള.
Inconsiderable, *a.* വിചാരിക്കരുതാത്ത, ചെറിയ.
Inconsiderableness, *s.* അപ്രമാണ്യത, അല്പകാൎയ്യം.
Inconsiderate, *a.* സൂക്ഷ്മമില്ലാത്ത, വിചാരമില്ലാത്ത.
Inconsistence, *s.* അസ്ഥിരത, ചാഞ്ചല്യം.
Inconsistent, *a.* ഒക്കാത്ത, സ്ഥിരമില്ലാത്ത.
Inconsistently, *ad.* ചേൎച്ചകൂടാതെ, അസ്ഥിരമായി.
Inconsolable, *a.* ആശ്വാസംലഭിയാത്ത.
Inconsonancy, *s.* ചേൎച്ചകേടു, ഒരുമകേടു.
Inconspicuous, *a.* തെളിവില്ലാത്ത, കണ്ണെത്താത്ത.
Inconstancy, *s.* അസ്ഥിരത, നിലകേടു.
Inconstant, *a.* സ്ഥിരമില്ലാത്ത, ഇളകുന്ന.
Inconsumable, *a.* അവ്യയമുള്ള, ഒടുങ്ങാത്ത.
Incontestible, *a.* തൎക്കമില്ലാത്ത, വിരോധമില്ലാത്ത.

Incontrovertible, *a.* തൎക്കം പറഞ്ഞുകൂടാത്ത.

Inconvenience, *s.* തക്കക്കേട്, സുഖക്കേട്.

Inconvenient, *a.* ഉചിതമല്ലാത്ത, തക്കക്കേടുള്ള.

Inconveniently, *ad.* അവസരംകൂടാതെ, അസമയത്തു.

Inconvertible, *a.* ഭേദം വരുത്തികൂടാത്ത.

Inconvincible, *a.* ബോധം വരുത്തികൂടാത്ത.

Incorporal, *a.* അശരീരിയായ, ദേഹമില്ലാത്ത.

Incorporate, *v.a.* ഏകാംശമാക്ക, ഒന്നിക്ക.

Incorporation, *s.* ഏകീകരണം, കൂട്ടം, ഏകാംശം.

Incorrect, *a.* ശരിയല്ലാത്ത, പിഴയുള്ള.

Incorrectly, *ad.* തപ്പായി, ഒക്കാതെ.

Incorrectness, *s.* പിഴ, തപ്പു, തെറ്റു, ഒക്കായ്മ.

Incorrigible, *a.* നന്നാക്കികൂടാത്ത.

Incorrigibleness, *s.* വികൃതി, വക്ഷളത്വം.

Incorrupt, *a.* നിൎദ്ദോഷമുള്ള, കളങ്കമില്ലാത്ത.

Incorruptibility, *s.* നാശമില്ലായ്മ, അക്ഷയത.

Incorruptible, *a.* നാശമില്ലാത്ത, അഴിയാത്ത.

Incorruption, *s.* നാശമില്ലായ്മ, അക്ഷയത.

Incorruptness, *s.* നിഷ്കളങ്കം, ഉത്തമത്വം.

Increase, *v. n.* വൎദ്ധിക്ക, വളരുക, മൂക്കുക.

Increase, *v. a.* വൎദ്ധിപ്പിക്ക, വലുതാക്ക, തടിപ്പിക്ക.

Increase, *s.* വൎദ്ധന, വളൎച്ച, മൂപ്പു, സന്തതിവൎദ്ധന.

Incredibility, *s.* അവിശ്വാസ്യത, വിശ്വസിച്ചു കൂടായ്മ.

Incredible, *a.* വിശ്വസിപ്പാൻ, കഴിയാത്ത.

Incredulity, *s.* അവിശ്വാസം.

Incredulous, *a.* വിശ്വസിക്കാത്ത, അവിശ്വാസമുള്ള.

Increment, *s.* വൎദ്ധനം, വളൎച്ച, വിളവു.

Increpation, *s.* ശാസന, കലമ്പൽ.

Incriminate, *v. a.* കുററം ചുമത്തുക.

Incubation, *s.* പൊരുന്നൽ, അട.

Inculcate, *v. a.* ബുദ്ധിയുപദേശിക്ക, കല്പിക്ക.

Incumbent, *a.* ചെയ്യേണ്ടുന്ന, ചരിയുന്ന.

Incur, *v. a.* ഉണ്ടാക്ക, ഇടവരുത്തുക, ഹേതുവുണ്ടാക്ക.

Incur, *v. n.* ഉണ്ടാക, ഹേതുവാക.

Incurable, *a.* സ്വസ്ഥമാക്കികൂടാത്ത, പൊറുക്കാത്ത.

Incurableness, *s.* സൌഖ്യമാകായ്മ.

Incurious, *a.* സൂക്ഷ്മമില്ലാത്ത, ഉദാസീനമുള്ള.

Incursion, *s.* ആക്രമം, ശത്രുഗണപ്രവേശനം.

Incurvate, *v. a.* വളെക്ക.

Incurvation, *s.* വളെക്കുന്നതു, വണക്കം.

Indagate, *v. a.* തേടുക, ശോധനചെയ്ക.

Indebted, *a.* കടംപെട്ട.

Indecency, *s.* അവലക്ഷണം, നാണക്കേട്.

Indecent, *a.* അവലക്ഷണമുള്ള, നാണക്കേടുള്ള.

Indecision, *s.* സംശയം, നിശ്ചയക്കേട്.

Indeclinable, *a.* അന്തഭേദംവരാത്ത.

Indecorous, *a.* ഉചിതമില്ലാത്ത, അവലക്ഷണമുള്ള.

Indecorum, *s.* അനാചാരം, ചേൎച്ചക്കേട്.

Indeed, *ad.* ഉള്ളവണ്ണമെ, സത്യം, നേർ, തന്നെ.

Indefatigable, *a.* തളരാത്ത, ആലസ്യപ്പെടാത്ത.

Indefatigably, *ad.* തളരാതെ.
Indefectibility, *s.* അന്യൂനത.
Indefectible, *a.* അന്യൂനമുള്ള, ഒടുങ്ങാത്ത.
Indefensible, *a.* രക്ഷിച്ചുകൂടാത്ത, കാത്തുകൂടാത്ത.
Indefinite, *a.* നിശ്ചയമില്ലാത്ത, കുറിക്കപ്പെടാത്ത.
Indefinitely, *ad.* നിശ്ചയംകൂടാതെ.
Indelicacy, *s.* നാണക്കേട, അഭംഗി.
Indelicate, *a.* നാണംകെട്ട, അവലക്ഷണമുള്ള.
Indemnify, *v. a.* ചേതത്തിന്ന വകവെച്ചുകൊടുക്ക.
Indemnity, *s.* പിഴയൊഴിച്ചൽ.
Indent, *v. a.* വള്ളിക്ക, പല്ലിടുക, ചുളുക്ക.
Indent, *v. n.* ഉടമ്പടിചെയ്ക, കുത്തകഏല്ക്ക.
Indent, *s.* വള്ളൽ, അലുക്കില.
Independence, *s.* സ്വാതന്ത്ര്യം, സ്വാധീനം.
Independent, *a.* സ്വാതന്ത്ര്യമുള്ള.
Independently, *ad.* ഒഴികെ, കൂടാതെ.
Indescribable, *a.* വിവരിച്ചുകൂടാത്ത.
Indestructible, *a.* നശിപ്പിച്ചു കൂടാത്ത.
Indeterminate, *a.* നിശ്ചയമില്ലാത്ത.
Indetermination, *s.* സംശയിച്ചു നില്ക്കുന്നതു.
Indetermined, *a.* സംശയിച്ചു നില്ക്കുന്ന.
Indevout, *a.* ഭക്തിയില്ലാത്ത.
Index, *s.* അനുക്രമണിക, സംഗതിവിവരം.
Indian, *s.* ഹിന്തു.
Indicant, *a.* ചൂണ്ടികാട്ടുന്ന, ചൂണ്ടിപറയുന്ന.
Indicate, *v. a.* ചൂണ്ടികാട്ടുക, കാണിക്ക.
Indication, *s.* അടയാളം, ലക്ഷ്യം.
Indicative, *a.* ചൂണ്ടികാട്ടുന്ന, കുറിക്കുന്ന.
Indiction, *s.* അറിയിപ്പ, പരസ്യം.
Indifference, *s.* ഉദാസീനത, അജാഗ്രത.
Indifferent, *a.* ഉദാസീനമുള്ള, വിചാരമില്ലാത്ത.
Indifferently, *ad.* പക്ഷം കൂടാതെ.
Indigence, *s.* ദാരിദ്ര്യം, നിൎഗ്ഗതി, മുട്ടു.
Indigent, *a.* ദരിദ്രതയുള്ള, മുട്ടുള്ള.
Indigested, *a.* ക്രമപ്പെടാത്ത, അജീൎണ്ണമുള്ള.
Indigestible, *a.* ദഹിക്കാത്ത, അജീൎണ്ണമുള്ള.
Indigestion, *s.* ദഹനക്കേട, അജീൎണ്ണം.
Indign, *a.* അയോഗ്യമുള്ള, പാത്രമല്ലാത്ത.
Indignant, *a.* കോപിക്കുന്ന, ക്ഷോഭമുള്ള.
Indignation, *s.* ക്ഷോഭം, കോപം, ക്രോധം.
Indignity, *s.* നിന്ദ, ധിക്കാരം, അധിക്ഷേപം.
Indigo, *s.* അമരി, നീലം.
Indirect, *a.* നേരല്ലാത്ത, മുറകേടുള്ള, അസ്പഷ്ടമുള്ള.
Indirectly, *ad.* നേരല്ലാതെ, വളവായി, അസ്പഷ്ടം.
Indiscernible, *a.* കാണ്മാൻ വഹിയാത്ത.
Indiscreet, *a.* അവിവേകമുള്ള, ബുദ്ധികുറവുള്ള.
Indiscreetly, *ad.* ബുദ്ധികേടായി.
Indiscretion, *s.* അവിവേകം, ബുദ്ധികുറവു.
Indiscriminate, *a.* വ്യത്യാസം കൂടാത്ത.
Indiscriminately, *ad.* ഭേദമെന്നിയെ.
Indispensable, *a.* അത്യാവശ്യമുള്ള, വേണ്ടുന്ന.
Indispensably, *ad.* അത്യാവശ്യമായി.
Indispose, *v. a.* ചേൎച്ചക്കേടാക്ക, സുഖക്കേടാക്ക.
Indisposed, *a.* ദീനമുള്ള, മനസ്സുകേടുള്ള.

**Indisposition**, *s.* രോഗം, മനസ്സുകേടു.
**Indisputable**, *a.* തൎക്കം കൂടാത്ത, വഴക്കില്ലാത്ത.
**Indissoluble**, *a.* വേർപിരിച്ചു കൂടാത്ത.
**Indissolvable**, *a.* ഉരുക്കികൂടാത്ത, അഴിവില്ലാത്ത.
**Indistinct**, *a.* തെളിവില്ലാത്ത, അസ്പഷ്ടമുള്ള.
**Indistinctly**, *ad.* തെളിവില്ലാതെ.
**Indistinctness**, *s.* അസ്പഷ്ടത, പ്രകാശക്കുറവു.
**Individual**, *s.* ദേഹം, ആൾ, ഒരുത്തൻ.
**Individuality**, *s.* സ്വഭാവം, സ്വം, വ്യക്തി.
**Individually**, *ad.* ആളാളായി, വെവ്വേറെ.
**Indivisible**, *a.* പകുത്തുകൂടാത്ത.
**Indocile**, *a.* പഠിപ്പാൻ മനസ്സില്ലാത്ത.
**Indocility**, *s.* പഠിപ്പാൻ മനസ്സില്ലാത്തതു, മന്ദബുദ്ധി.
**Indolence**, *s.* മടിവു, അശ്രദ്ധ, ഉദാസീനത.
**Indolent**, *a.* മടിയുള്ള, മന്ദബുദ്ധിയുള്ള.
**Indolently**, *ad.* മടിയോടെ, മന്ദമായി.
**Indubious**, *a.* സംശയമില്ലാത്ത, നിസ്സംശയം.
**Indubitable**, *a.* സന്ദേഹമില്ലാത്ത, തൎക്കമില്ലാത്ത.
**Indubitably**, *ad.* അസംശയമായി തൎക്കമെന്നിയെ.
**Induce**, *v. a.* മനസ്സു വരുത്തുക, ഇഷ്ടപ്പെടുത്തുക.
**Inducement**, *s.* മനസ്സുവരുത്തുന്നതു, ആകൎഷണം.
**Induct**, *v. a.* പ്രവേശിപ്പിക്ക, അനുഭവിപ്പിക്ക.
**Induction**, *s.* പ്രവേശനം, ഏൎപ്പാടു.
**Indue**, *v. a.* കൊടുക്ക, നല്ക.
**Indulge**, *v. a. & n.* താലോലിക്ക, രസിക്ക, ഇഷ്ടമാക.
**Indulgence**, *s.* ദയ, ക്ഷമ, അനുകൂലത.
**Indulgent**, *a.* ദയയുള്ള, അൻപുള്ള.
**Indurate**, *v. n.* കട്ടപ്പമാക, കഠിനമാക.
**Indurate**, *v. a.* കട്ടപ്പമാക്ക, കഠിനമാക്ക.
**Induration**, *s.* കാഠിന്യം, കട്ടപ്പമാക്കുന്നതു.
**Industrious**, *a.* ഉത്സാഹമുള്ള, പ്രയാസപ്പെടുന്ന.
**Industry**, *s.* അദ്ധ്വാനം, ദേഹബന്ധം, കൈത്തൊഴിലുകൾ.
**Inebriation**, *s.* വെറി, ലഹരി, മദ്യപാനം.
**Ineffable**, *a.* പറഞ്ഞു തീരാത്ത.
**Ineffective**, *a.* സാദ്ധ്യം വരുത്താത്ത, ഫലിക്കാത്ത.
**Ineffectual**, *a.* ദുൎബ്ബലമുള്ള, വൃഥാ, പററാത്ത.
**Ineffectually**, *ad.* ദുൎബ്ബലമായി, വൃഥാ.
**Inefficacious**, *a.* സാധിക്കാത്ത, പിടിക്കാത്ത.
**Inefficacy**, *s.* ദുൎബ്ബലം, അശക്തി.
**Inefficient**, *a.* പ്രാപ്തികേടുള്ള, ശേഷിയില്ലാത്ത.
**Inelegance**, *s.* അഭംഗി, ചന്തക്കേടു.
**Inelegant**, *a.* ഭംഗികേടുള്ള, ചന്തമില്ലാത്ത.
**Ineloquent**, *a.* വാഗ്വൈഭവമില്ലാത്ത.
**Inept**, *a.* യോഗ്യമില്ലാത്ത, കൊള്ളരുതാത്ത.
**Inequality**, *s.* അതുല്യത, അസമത്വം.
**Inerrable**, *a.* തെററാത്ത.
**Inerrably**, *ad.* തെററാതെ.
**Inert**, *a.* അനങ്ങാത്ത, മന്ദതയുള്ള.
**Inestimable**, *a.* വിലയേറിയ, മതിപ്പില്ലാത്ത.
**Inevident**, *a.* തെളിവില്ലാത്ത, അസ്പഷ്ടമുള്ള.

Inevitable, *a.* ഒഴിച്ചുകൂടാത്ത, തള്ളിക്കൂടാത്ത.
Inevitably, *ad.* അകററിക്കൂടാതെ.
Inexcusable, *a.* ഒഴികഴിവില്ലാത്ത, ക്ഷമിച്ചു കൂടാത്ത.
Inexcusableness, *s.* ഒഴികഴിവില്ലായ്മ.
Inexhaustible, *a.* വററിപ്പോകാത്ത, അക്ഷയമുള്ള.
Inexistence, *s.* നാസ്തികത്വം, ഇല്ലായ്മ.
Inexistent, *a.* ഇല്ലാത്ത.
Inexorable, *a.* മനസ്സലിവില്ലാത്ത.
Inexpedient, *a.* ഉചിതമില്ലാത്ത.
Inexperience, *s.* പരിചയമില്ലായ്മ.
Inexperienced, *a.* പരിചയമില്ലാത്ത.
Inexpert, *a.* അസാമൎത്ഥ്യമുള്ള, മിടുക്കമില്ലാത്ത.
Inexpiable, *a.* പരിഹരിച്ചുകൂടാത്ത.
Inexplicable, *a.* തെളിയിച്ചുകൂടാത്ത.
Inexpressible, *a.* ഉച്ചരിച്ചുകൂടാത്ത.
Inextinguishable, *a.* കെടുത്തിക്കൂടാത്ത.
Inextricable, *a.* ഉദ്ധരിച്ചുകൂടാത്ത.
Infallible, *a.* തെററാത്ത, പിഴെക്കാത്ത.
Infamous, *a.* അപകീൎത്തിയുള്ള.
Infamously, *ad.* അപശ്രുതിയോടെ.
Infamy, *s.* അപശ്രുതി, ദുഷ്കീൎത്തി, ലോകാപവാദം.
Infancy, *s.* ശിശുത്വം, ശൈശവം, ബാല്യം.
Infant, *s.* ശിശു, കുഞ്ഞു, കുട്ടി, പൈതൽ.
Infanticide, *s.* ശിശുവധം.
Infantile, *a.* ശിശുസംബന്ധിച്ച.
Infantine, *a.* ശിശുസംബന്ധമുള്ള.
Infantry, *s.* കാലാൾപട.
Infatuate, *v. a.* ഭ്രമിപ്പിക്ക, ബുദ്ധിമയക്ക.
Infatuation, *s.* ഭ്രമം, ബുദ്ധിമയക്കം.
Infeasible, *a.* അസാദ്ധ്യമുള്ള, കഴിയാത്ത.
Infect, *v. a.* പകരുക, സംക്രമിക്ക.
Infection, *s.* പകൎച്ച, സംക്രമം, പകരുന്ന വ്യാധി.
Infectious, *a.* പകരുന്ന, പകൎച്ചയുള്ള.
Infelicity, *s.* നിൎഭാഗ്യം, അരിഷ്ടത, അനൎത്ഥം.
Infer, *v. a.* വരുത്തുക, ഊഹിക്ക, നിദാനിക്ക.
Inferable, *a.* നിദാനിക്കത്തക്ക.
Inference, *s.* അനുമാനം, ഊഹം, നിദാനം.
Inferible, *a.* നിദാനിക്കപ്പെടത്തക്ക.
Inferior, *a.* അധമ, താണ.
Inferior, *s.* ഹീനജാതിക്കാരൻ, കീഴുള്ളവൻ.
Inferiority, *s.* ഇളിമ, കീഴ്ത്തരം, താഴ്മ.
Infernal, *a.* പാതാളസമന്വിതം, അതിദുഷ്ടതയുള്ള.
Infernal, *s.* നരകവാസി, പരമദുഷ്ടൻ.
Infertile, *a.* ഫലിക്കാത്ത, വിളയാത്ത.
Infest, *v. a.* അസഹ്യപ്പെടുത്തുക, മുഷിപ്പിക്ക.
Infidel, *s.* അവിശ്വാസി, നാസ്തികൻ.
Infidel, *a.* അവിശ്വാസമുള്ള, നേരുകെട്ട.
Infidelity, *s.* അവിശ്വാസം, നേരുകേടു.
Infinite, *a.* അന്തമില്ലാത്ത, സീമയില്ലാത്ത.
Infinitely, *ad.* അനന്തമായി, തീരാതെ.
Infinitive, *a.* അററമില്ലാത്ത, അമിതമുള്ള.
Infinitive, *s.* വ്യാകരണത്തിൽ ഭാവരൂപം.
Infinity, *s.* അസംഖ്യം, അനവധി.
Infirm, *a.* ക്ഷീണമുള്ള, ബലഹീനമുള്ള, ഉറപ്പില്ലാത്ത.
Infirmary, *s.* ധൎമ്മശാല.
Infirmity, *s.* ക്ഷീണത, ബലഹീനത, രോഗം.
Infix, *v. a.* തറെക്ക, ഉറപ്പിക്ക, നാട്ടുക.
Inflame, *v. a.* ജ്വലിപ്പിക്ക, കത്തിക്ക, എരിക്ക.
Inflame, *v. n.* ജ്വലിക്ക, അഴലുക, ചൂടുപിടിക്ക.

**Inflammable**, *a.* എളുപ്പത്തിൽ തീ പിടിക്കുന്ന.

**Inflammation**, *s.* എരിച്ചൽ, കത്തൽ, അഴല്ച.

**Inflammatory**, *a.* എരിയുന്നു, കത്തിക്കുന്ന.

**Inflate**, *v. a.* വീൎപ്പിക്ക, കാററുകൊണ്ടു ചീൎപ്പിക്ക.

**Inflation**, *s.* വീൎപ്പിക്കുന്നതു, വീൎപ്പു, വായു.

**Inflect**, *v. a.* മടക്ക, മാററുക, ഭേദംവരുത്തുക.

**Inflection**, *s.* വളച്ചൽ, മാററം, ശബ്ദഭേദം.

**Inflexibility**, *s.* വളയായ്മ, കഠിനത, ശഠത.

**Inflexible**, *a.* വളച്ചുകൂടാത്ത, വില്ലിക്കാത്ത, മടങ്ങാത്ത.

**Inflict**, *v. a.* പീഡിപ്പിക്ക, ചുമത്തുക, ഏല്പിക്ക.

**Infliction**, *s.* പീഡ, ദണ്ഡനം, ചുമത്തൽ.

**Influence**, *s.* ശക്തി, ബലം, അധികാരം, മാനം.

**Influence**, *v. a.* നടത്തുക, സമ്മതിപ്പിക്ക.

**Influential**, *a.* അധികാരമുള്ള, മാനമുള്ള.

**Influenza**, *s.* ജലദോഷം.

**Influx**, *s.* ഒഴുക്ക, പ്രവേശനം, ഉൾപ്പാച്ചൽ.

**Infold**, *v. a.* പൊതിയുക, ചുരുട്ടുക.

**Inform**, *v. a.* അറിയിക്ക, ഗ്രഹിപ്പിക്ക, പഠിപ്പിക്ക.

**Informal**, *a.* മുറയില്ലാത്ത, ക്രമമില്ലാത്ത.

**Information**, *s.* അറിയിക്കുന്നതു, ഉപദേശം.

**Informer**, *s.* അറിയിക്കുന്നവൻ, ഒററുകാരൻ.

**Infortunate**, *a.* നിൎഭാഗ്യമുള്ള.

**Infract**, *v. a.* ഉടെക്ക, മുറിക്ക, ലംഘിക്ക.

**Infraction**, *s.* ഉടച്ചൽ, മുറിക്കുന്നതു, ലംഘനം.

**Infringe**, *v. a.* ഭംഗംവരുത്തുക, അതിക്രമിക്ക.

**Infringement**, *s.* ഭംഗം, അതിക്രമം, ലംഘനം.

**Infuriate**, *a.* മദിച്ച, അതി മൂക്കചതയുള്ള.

**Infuse**, *v. a.* അകത്താക്ക, പകരുക.

**Infusible**, *a.* അകത്തൊഴിക്കപ്പെടത്തക്ക.

**Infusion**, *s.* പകച്ചു, ഒഴിക്കുന്നതു, കഷായം.

**Infusive**, *a.* പകരുന്ന, ഒഴിക്കുന്ന.

**Ingathering**, *s.* കൊയിത്തു, അകത്ത കൂട്ടുക.

**Ingenious**, *a.* വിവേകമുള്ള, കൌശലമുള്ള.

**Ingeniously**, *ad.* വിവേകത്തോടെ, കൌശലത്തോടെ.

**Ingenuity**, *s.* മിടുക്കു, കൌശലം, സൂക്ഷ്മബുദ്ധി.

**Ingenuous**, *a.* കപടമില്ലാത്ത, നേരുള്ള.

**Ingenuously**, *ad.* കപടംകൂടാതെ.

**Ingenuousness**, *s.* പരമാൎത്ഥം, മാഹാത്മ്യം.

**Inglorious**, *a.* മഹത്വമില്ലാത്ത, അപമാനമുള്ള.

**Ingot**, *s.* കട്ടി, പൊൻകട്ടി.

**Ingraft**, *v. a.* ഒട്ടിക്ക, ഒട്ടിച്ചു ചേൎക്ക.

**Ingrateful**, *a.* നന്ദിയില്ലാത്ത, കൃതഘ്നതയുള്ള.

**Ingratiate**, *v. a.* കൃപവരുത്തുക.

**Ingratitude**, *s.* നന്ദികേടു, കൃതഘ്നത.

**Ingredient**, *s.* ഒരു മരുന്ന, യോഗം.

**Ingress**, *s.* ഉൾപ്രവേശം, അകംപൂകൽ.

**Ingression**, *s.* ഉൾപ്രവേശനം.

**Ingulf**, *v. a.* വിഴുങ്ങികളക, കയത്തിൽ എറിയുക.

**Inhabit**, *v. a.* കുടിയിരിക്ക, പാൎക്ക, വസിക്ക.

**Inhabitable**, *a.* കുടിയിരിപ്പാന്തക്ക.

**Inhabitance**, *s.* വാസസ്ഥലം, പാൎപ്പിടം.

**Inhabitant**, *s.* നിവാസി, കുടിയാൻ.

**Inhale**, *v. a.* അകത്തേക്ക് വലിക്ക, ശ്വാസം വലിക്ക.
**Inharmonious**, *a.* സ്വരചേൎച്ചയില്ലാത്ത.
**Inhere**, *v. n.* പററുക, കൂടെ ചേരുക.
**Inherent**, *a.* അന്തൎഭവിച്ചിരിക്കുന്ന, സ്വതെയുള്ള.
**Inherit**, *v. a.* അവകാശമായനുഭവിക്ക.
**Inheritable**, *a.* അവകാശമാകുന്ന.
**Inheritance**, *s.* അവകാശം, ജന്മം.
**Inheritor**, *s.* അവകാശി, ജന്മി.
**Inheritress**, *s.* അവകാശിനി.
**Inhibit**, *v. a.* തടവു ചെയ്യു, വിലക്ക, മുടക്ക.
**Inhibition**, *s.* തടവു, മുടക്കം, വിരോധം.
**Inhold**, *v. a.* കൊള്ളുക, പിടിക്ക.
**Inhospitable**, *a.* അതിഥിസൽക്കാരം ചെയ്യാത്ത.
**Inhospitability**, *s.* ഉപചാരക്കേടു.
**Inhuman**, *a.* ക്രൂരമുള്ള, ദയയില്ലാത്ത.
**Inhumanity**, *s.* മൃഗസ്വഭാവം, ക്രൂരത.
**Inhume**, *v. a.* കുഴിച്ചുമൂടുക.
**Inimical**, *a.* വിപരീതമുള്ള, വിരോധമുള്ള.
**Iniquitous**, *a.* അന്യായമുള്ള, നീതികെട്ട.
**Iniquity**, *s.* അന്യായം, അനീതി, അകൃത്യം.
**Initial**, *a.* ആദിയുള്ള, തുടങ്ങിയ.
**Initiate**, *v. a.* തുടങ്ങിക്ക, ചൊല്ലികൊടുക്ക.
**Initiate**, *v. n.* തുടങ്ങുക, അഭ്യസിക്ക.
**Initiation**, *s.* തുടങ്ങിക്കുന്നതു, അഭ്യസിപ്പിക്കുന്നതു.
**Inject**, *v. a.* അകത്തേക്ക പീച്ചുക, ഉള്ളിലാക്ക.
**Injection**, *s.* അകത്തേക്ക പീച്ചുന്നതു.
**Injoin**, *v. a.* നിയോഗിക്ക, നിൎദ്ദേശിക്ക.
**Injudicial**, *a.* അനീതിയുള്ള.
**Injudicious**, *a.* ബുദ്ധികുറവുള്ള, അന്യായമുള്ള.
**Injudiciously**, *ad.* വിചാരിയാതെ.
**Injunction**, *s.* കല്പന, ആജ്ഞ.
**Injure**, *v. a.* പീഡിപ്പിക്ക, ഹാനി വരുത്തുക.
**Injurer**, *s.* സാഹസക്കാരൻ, ഉപദ്രവി.
**Injurious**, *a.* ദോഷമുള്ള, ഹാനി വരുത്തുന്ന.
**Injuriously**, *ad.* ദോഷമായി.
**Injury**, *s.* ദോഷം, ഹാനി, ഉപദ്രവം, നഷ്ടം.
**Injustice**, *s.* അന്യായം, നീതികേടു, അധൎമ്മം.
**Ink**, *s.* മഷി.
**Inkhorn**, *s.* മഷിപാത്രം.
**Ink-nut**, *s.* മായക്ക, കടുക്ക.
**Inkstand**, *s.* മഷിപാത്രം, മഷിക്കുപ്പി.
**Inland**, *s.* നാട്ടുപുറം, ഉൾരാജ്യം.
**Inlay**, *v. a.* പതിച്ചുവെക്ക, പലനിറമാക്ക.
**Inlet**, *s.* അകത്തോട്ടുള്ള വഴി.
**Inly**, *a.* അകത്തുള്ള, മറവുള്ള.
**Inmate**, *s.* ഒന്നിച്ചു പാൎക്കുന്നവൻ.
**Inmost**, *a.* തുലോം അകത്തുള്ള.
**Inn**, *s.* സത്രം, പെരുവഴിസത്രം, വഴിയമ്പലം.
**Innate**, *a.* സ്വാഭാവികം, സ്വതെയുള്ള.
**Innavigable**, *a.* കപ്പലോട്ടം വിരോധമായ.
**Inner**, *a.* അകത്തുള്ള.
**Innermost**, *a.* എല്ലാററിലും അകത്തുള്ള.
**Innkeeper**, *s.* സത്രക്കാരൻ, വഴിയമ്പലക്കാരൻ.
**Innocence**, *s.* നിൎദ്ദോഷം, കുററമില്ലായ്മ.
**Innocency**, *s.* നിരപരാധം, നിഷ്കളങ്കം.
**Innocent**, *a.* നിൎദ്ദോഷമുള്ള.
**Innocently**, *ad.* കുററമില്ലാതെ.
**Innovate**, *v. a.* പുതുതാക്ക, നവീകരിക്ക.
**Innovation**, *s.* പുതിയ ചട്ടം, നവീനം.
**Innoxious**, *a.* ഉപദ്രവമില്ലാത്ത.
**Innumerable**, *a.* അസംഖ്യയുള്ള, എണ്ണമില്ലാത്ത.

Innumerably, *ad.* എണ്ണമില്ലാതോളം.
Innumerous, *a.* എണ്ണമില്ലാത്ത.
Inoculate, *v. a.* ഒട്ടിച്ചുചേൎക്ക.
Inoculation, *s.* ഒട്ടിച്ചു ചേൎക്കുന്നതു.
Inoffensive, *a.* വിരുദ്ധമില്ലാത്ത, ഉപദ്രവിക്കാത്ത.
Inoffensiveness, *s.* നിൎദ്ദോഷം, നിരപരാധം.
Inopportune, *a.* തക്കക്കേടുള്ള, അവസരക്കേടുള്ള.
Inordinancy, *s.* രീതികേടു, ക്രമക്കേടു.
Inordinate, *a.* രീതികേടുള്ള, ക്രമക്കേടുള്ള.
Inordinately, *ad.* ക്രമക്കേടായി.
Inquest, *s.* ശോധന, ന്യായവിസ്താരം.
Inquietude, *s.* സുഖക്കേടു, വ്യാകുലം.
Inquire, *v. a.* ചോദിക്ക, അന്വേഷിക്ക.
Inquirer, *s.* അന്വേഷണക്കാരൻ.
Inquiry, *s.* ചോദ്യം, വിചാരണ, അന്വേഷണം.
Inquisition, *s.* ന്യായവിചാരണ, ചോദ്യം.
Inquisitive, *a.* അറിവാൻ ആഗ്രഹിക്കുന്ന.
Inquisitor, *s.* ന്യായവിസ്താരക്കാരൻ.
Inrail, *v. a.* അഴികെട്ടുക.
Inroad, *s.* പടകേററം, ശത്രുഗണപ്രവേശം.
Insalubrious, *a.* സുഖക്കേടുള്ള.
Insane, *a.* ഭ്രാന്തുള്ള, ബുദ്ധിഭ്രമമുള്ള.
Insanity, *s.* ഭ്രാന്തു, ബുദ്ധിഭ്രമം, മദം.
Insatiable, *a.* തൃപ്തി വരുത്തി കൂടാത്ത, അത്യാശയുള്ള, അലംഭാവമില്ലാത്ത.
Insatiate, *a.* തൃപ്തിയില്ലാത്ത, അതികൊതിയുള്ള.
Insaturable, *a.* അലംഭാവം വരാത്ത, നിറയാത്ത.
Inscribe, *v. a.* എഴുതുക, മേൽവിലാസം എഴുതുക.
Inscription, *s.* എഴുത്തു, മേലെഴുത്തു.
Insculp, *v. a.* കൊത്തി ഉണ്ടാക്ക.
Insculpture, *s.* കൊത്തുവേല.
Insect, *s.* പുഴ, കൃമി, പ്രാണി.
Insection, *s.* ഖണ്ഡിക്കുന്നതു, വെട്ടു.
Insecure, *a.* ഉറപ്പില്ലാത്ത, സൂക്ഷ്മമില്ലാത്ത.
Insecurity, *s.* അപകടം, വിഷമത.
Insensibility, *s.* ബോധക്കേടു, ചുണകേടു.
Insensible, *a.* അറിയാത്ത, ബോധക്കേടുള്ള.
Insensibly, *ad.* അറിയാതെ, ബോധക്കേടായി.
Inseparability, *s.* വേറാക്കി കൂടായ്മ.
Inseparable, *a.* പിരിയാത്ത.
Inseparably, *ad.* വേൎപിരിയാതെ.
Insert, *v. a.* ചാൎത്തൽ എഴുതുക, കൂട്ടിച്ചേൎക്ക.
Insertion, *s.* കൂട്ടിചേൎക്കുന്നതു, കൂടെപതിക്കുക.
Inservient, *a.* ഉതകുന്ന, ഉപയോഗമുള്ള.
Inship, *v. a.* കപ്പലിൽ കയററുക.
Inside, *s.* ഉൾഭാഗം, അന്തൎഭാഗം.
Insidious, *a.* ചതിവുള്ള, ദ്രോഹമുള്ള.
Insidiously, *ad.* കൃത്രിമമായി, ചതിവായി.
Insidiousness, *s.* കൃത്രിമം, ചതിവു, വഞ്ചന.
Insight, *s.* ഉൾകാഴ്ച, ഉള്ളറിവു, സൂക്ഷ്മജ്ഞാനം.
Insignificance, *s.* നിരൎത്ഥത, അല്പകാൎയ്യം.
Insignificant, *a.* അൎത്ഥമില്ലാത്ത, നിസ്സാരമുള്ള.
Insincere, *a.* നേരല്ലാത്ത, കപടമുള്ള.
Insincerity, *s.* വ്യാപ്തി, സത്യക്കേടു, കപടം.
Insinuate, *v. a.* ലയിപ്പിക്ക, മോഹിപ്പിക്ക, സൂചിപ്പിക്ക.

**Insinuation**, *s.* മോഹനവാക്ക, നയവഞ്ചന.

**Insipid**, *a.* രസക്കേടുള്ള, സ്വാദില്ലാത്ത.

**Insipidity**, *s.* അരുചി, അരോചകം.

**Insipience**, *s.* ബുദ്ധിഹീനത, ഭോഷത്വം, മൂഢത.

**Insist**, *v. n.* ഊന്നുക, നിലനില്ക്ക, മാറാതിരിക്ക.

**Insistent**, *a.* ഊന്നുന്ന, നിർബന്ധിക്കുന്ന.

**Insition**, *s.* ഒട്ടിച്ചു ചേൎക്കുന്നതു.

**Insnare**, *v. a.* കുടുക്ക, കണിയിലകപ്പെടുത്തുക.

**Insnarer**, *s.* കുടുക്കുന്നവൻ.

**Insobriety**, *s.* സുബുദ്ധികേടു, മദ്യപാനം.

**Insolence**, *s.* ഗൎവ്വം, ദുരഹങ്കാരം.

**Insolent**, *a.* ഗൎവ്വമുള്ള, ദുരഹങ്കാരമുള്ള.

**Insolently**, *ad.* ഗൎവ്വത്തോടെ.

**Insoluble**, *a*, ഉരുക്കി കൂടാത്ത.

**Insolvable**, *a.* തെളിയിച്ചു കൂടാത്ത.

**Insolvency**, *s.* കടം തീൎപ്പാൻ പ്രാപ്തിയില്ലായ്മ.

**Insolvent**, *a.* കടം തീൎപ്പാൻ കഴിയാത്ത.

**Insomuch**, *ad.* അതുകൊണ്ടു.

**Inspect**, *v. a.* മേൽവിചാരിക്ക, ശോധന ചെയ്ക.

**Inspection**, *s.* മേൽവിചാരം, പരിശോധന.

**Inspector**, *s.* മേൽവിചാരക്കാരൻ.

**Inspersion**, *s.* തളി, തളിക്കുന്നതു.

**Insphere**, *v. a.* വട്ടമിടുക.

**Inspirable**, *a.* നിശ്വസിക്കത്തക്ക.

**Inspiration**, *s.* നിശ്വാസം, ആവേശം, ഉപദേശം.

**Inspire**, *v. n.* നിശ്വസിക്ക, ആവേശിക്ക.

**Inspire**, *v. a.* ഉണൎത്തുക, ധൈൎയ്യപ്പെടുത്തുക.

**Inspirit**, *v. a.* ചൊടിപ്പിക്ക, ഉത്സാഹിപ്പിക്ക.

**Instability**, *s.* അസ്ഥിരത, നിലക്കേടു, ഇളക്കം.

**Instable**, *a.* സ്ഥിരമില്ലാത്ത, ചഞ്ചലമുള്ള.

**Install**, *v. a.* ഉദ്യോഗത്തിലാക്ക, പട്ടം കെട്ടുക.

**Installation**, *s.* പട്ടാഭിഷേകം.

**Instalment**, *s.* പട്ടം കെട്ടുന്നതു, തവണ.

**Instance**, *s.* ദൃഷ്ടാന്തം, ഉദാഹരണം.

**Instance**, *v. a.* ദൃഷ്ടാന്തപ്പെടുത്തുക, ഉദാഹരിക്ക.

**Instant**, *a.* തൽക്കാലത്തുള്ള, വേഗമുള്ള.

**Instant**, *s.* ക്ഷണം, തൽക്കാലം.

**Instantaneous**, *a.* തൽക്ഷണമുള്ള.

**Instantaneously**, *ad.* തൽക്ഷണം, ഉടനെ.

**Instantly**, *ad.* തൽക്ഷണം, വൈകാതെ.

**Instead**, *prep.* പകരം.

**Instigate**, *v. a.* ഇളക്കിവിടുക, ഉത്സാഹിപ്പിക്ക.

**Instigation**, *s.* ഇളക്കിവിടുന്നതു, ഉദ്യോഗിപ്പു.

**Instigator**, *s.* ഉത്സാഹിപ്പിക്കുന്നവൻ.

**Instill**, *v. a.* ഇററിററുവീഴ്ത്തുക, ക്രമേണ മനസ്സിലാക്ക.

**Instillation**, *s.* ഇററിററുവീഴ്ത്തുന്നതു, ക്രമേണ മനസ്സിലാക്കുന്നതു.

**Instinct**, *s.* സ്വഭാവഗുണം, വാസന.

**Instinctively**, *ad.* പ്രകൃതസ്വഭാവത്തോടെ.

**Institute**, *v. a.* സ്ഥാപിക്ക, നിശ്ചയിക്ക, കല്പിക്ക.

**Institute**, *s.* വെപ്പു, സ്ഥാപിച്ച നീതി, പ്രമാണം.

**Institution**, *s.* സ്ഥാപനം, വിധി, പാഠശാല.

**Instruct**, *v. a.* പഠിപ്പിക്ക, ഉപദേശിക്ക.

**Instructor**, *s.* ഉപദേഷ്ടാവു, ഗുരു.

Instruction, *s.* പഠിത്വം, ഉപദേശം, കല്പന.
Instructive, *a.* അറിവുണ്ടാക്കുന്ന, പഠിപ്പിക്കുന്ന.
Instrument, *s.* ആയുധം, പണിക്കോപ്പു, വാദ്യം.
Instrumental, *a.* കാരണമായ, മുഖാന്തരമായ.
Instrumentality, *s.* കാരണം, മുഖാന്തരം.
Instrumentally, *ad.* കാരണത്താൽ, മുഖാന്തരം.
Insufferable, *a.* സഹിച്ചുകൂടാത്ത, ദുസ്സഹമുള്ള.
Insufficiency, *s.* പ്രാപ്തികേടു, പോരായ്മ.
Insufficient, *a.* പോരാത്ത, മതിയാകാത്ത.
Insufficiently, *ad.* മതിയാകാതെ, എത്താതെ.
Insular, *a.* ദ്വീപുസംബന്ധമുള്ള.
Insult, *s.* നിന്ദ, അവമാനം, അധിക്ഷേപം.
Insult, *v. a.* ഭത്സിക്ക, നിന്ദിക്ക, അവമാനിക്ക.
Insulter, *s.* അവമാനിക്കുന്നവൻ, ശകാരിക്കുന്നവൻ.
Insuperable, *a.* കവിഞ്ഞുകൂടാത്ത, വെന്നുകൂടാത്ത.
Insupportable, *a.* സഹിച്ചുകൂടാത്ത, അസഹ്യമുള്ള.
Insurmountable, *a.* കഴിയാത്ത, സാധിക്കാത്ത.
Insurrection, *s.* രാജദ്രോഹം, മത്സരം, കലഹം.
Intastable, *a.* ആസ്വദിച്ചുകൂടാത്ത.
Integer, *s.* മുഴുവൻ, അശേഷം, സമൂലം.
Integral, *a.* മുഴുവനുള്ള, അശേഷമുള്ള.
Integrity, *s.* പരമാൎത്ഥം, ഉത്തമഗുണം, സത്യം.
Intellect, *s.* ബുദ്ധി, ധീ, ചേതസ്സ, ജ്ഞാനം.
Intellective, *a.* ബുദ്ധിയുള്ള, അറിവുള്ള.
Intellectual, *a.* ബുദ്ധിസംബന്ധമുള്ള.
Intelligence, *s.* വൎത്തമാനം, വൃത്താന്തം, ബുദ്ധി.
Intelligencer, *s.* വൎത്തമാനം അറിയിക്കുന്നവൻ.
Intelligent, *a.* അറിവുള്ള, ബുദ്ധിയുള്ള, സാമൎത്ഥ്യമുള്ള.
Intelligible, *a.* തെളിവുള്ള, സ്പഷ്ടമായ.
Intelligibleness, *s.* തെളിവു, സ്പഷ്ടത.
Intelligibly, *ad.* തെളിവായി, സ്പഷ്ടമായി.
Intemperance, *s.* മദ്യപാനം, പതക്കേടു.
Intemperate, *a.* പതക്കേടുള്ള, പാകഭേദമുള്ള.
Intend, *v. a.* ഭാവിക്ക, നിശ്ചയിക്ക, ശ്രമിക്ക.
Intense, *a.* കടുപ്പമുള്ള, അധികമുള്ള, വലിയ, മഹാ.
Intenseness, *s.* കടുപ്പം, കഠോരം, തീക്ഷ്ണത.
Intension, *s.* മുറുക്കം, കടുപ്പം.
Intensive, *a.* ജാഗ്രതയുള്ള, വിചാരമുള്ള.
Intent, *s.* ഭാവം, സാദ്ധ്യം, അഭിപ്രായം.
Intention, *s.* ഭാവം, വിചാരം, നിശ്ചയം, കരുതൽ.
Intentional, *a.* ഭാവിച്ച, നിശ്ചയിച്ച.
Intentionally, *ad.* മനസ്സോടെ.
Intentive, *a.* താല്പൎയ്യപ്പെട്ട, ജാഗ്രതയുള്ള.
Intentively, *ad.* ജാഗ്രതയോടെ, ശുഷ്കാന്തിയോടെ.
Intently, *ad.* താല്പൎയ്യമായി.
Intentness, *s.* അതിതാല്പൎയ്യം.
Inter, *v. a.* കഴിച്ചുമൂടുക, അടക്ക.
Intercede, *v. n.* മദ്ധ്യസ്ഥംചെയ്ക, സന്ധിപറക.
Interceder, *s.* മദ്ധ്യസ്ഥൻ, നടുവൻ.

**Intercept**, *v. a.* തടയുക, വഴിയിൽനിന്നു പിടിക്ക.
**Interception**, *s.* തടവു, തടങ്ങൽ.
**Intercession**, *s.* മദ്ധ്യസ്ഥത, മററൊവന്നു വേണ്ടി അപേക്ഷിക്കുന്നതു.
**Intercessor**, *s.* മദ്ധ്യസ്ഥൻ, നടുവൻ.
**Interchange**, *v. a.* പരസ്പരം മാററം ചെയ്യു.
**Interchange**, *s.* പരസ്പരമാററം.
**Interclude**, *v. a.* വിരോധിക്ക, നിരോധിക്ക.
**Intercommunication**, *s.* സംസൎഗ്ഗം, കൂട്ടായ്മ.
**Intercourse**, *s.* സഹവാസം, സമ്മേളനം.
**Interdict**, *v. a.* വിരോധിക്ക, വിലക്ക, മുടക്ക.
**Interdict**, *s.* വിരോധം, നിഷേധം.
**Interest**, *v. a.* കാൎയ്യമാക്ക, ഉൾപ്പെടുത്തുക.
**Interest**, *s.* കാൎയ്യം, പ്രയോജനം, പലിശ, ലാഭം.
**Interfere**, *v. a.* തടസ്ഥംചെയ്യു, മദ്ധ്യസ്ഥംചെയ്യു, വല്ലകാൎയ്യത്തിൽ കൈയിടുക.
**Interference**, *s.* തടസ്ഥം, മദ്ധ്യസ്ഥം.
**Interim**, *s.* അന്തരം, ഇടസന്ധി.
**Interior**, *a.* അകത്തുള്ള, അന്തൎഭാഗത്തുള്ള.
**Interjection**, *s.* വ്യാകരണത്തിൽ ആശ്ചൎയ്യപദം.
**Interjoin**, *v. n.* പരസ്പരം യോജിക്ക.
**Interlapse**, *s.* മദ്ധ്യകാലം, ഇടക്കാലം.
**Interlocution**, *s.* സംഭാഷണം.
**Interlope**, *v. a.* അനുവാദം കൂടാതെ വ്യാപാരം ചെയ്യു.
**Interloper**, *s.* സംഗതി കൂടാതെ ഇടയിൽ പ്രവേശിക്കുന്നവൻ, അകംചാടി.
**Intermarriage**, *s.* അന്യോന്യവിവാഹം.
**Intermarry**, *v. a.* അന്യോന്യം കെട്ടുകയും കെട്ടികൊടുക്കയും ചെയ്യു.
**Intermeddle**, *v. a.* അന്യകാൎയ്യത്തിൽ കൈയിടുക.
**Intermedial**, *a.* മദ്ധ്യേയുള്ള, നടുവിലുള്ള.
**Interminable**, *a.* അററമില്ലാത്ത, തീരാത്ത.
**Intermingle**, *v. a.* കൂട്ടികലൎത്തുക.
**Intermingle**, *v. n.* കൂടികലരുക.
**Intermission**, *s.* ഇടവിടുന്നതു, നിൎത്തൽ.
**Intermissive**, *a.* ഇടവിടുന്ന.
**Intermit**, *v. n.* ഇടവിട്ടു വരിക.
**Intermit**, *v. a.* ഇടവിടുക, നിൎത്തുക.
**Intermittent**, *a.* മാറി മാറിവരുന്ന.
**Intermix**, *v. a.* കൂട്ടികലൎത്തുക, സമ്മേളിക്ക.
**Intermixture**, *s.* കൂട്ടിക്കലൎച്ച, സമ്മേളനം.
**Internal**, *a.* അകത്തുള്ള, അന്തൎഭാഗത്തുള്ള.
**Internally**, *ad.* അകത്തു, ഉള്ളിൽ.
**Interpellation**, *s.* വിളി, വരുത്തുന്നതു.
**Interpose**, *v. a.* മദ്ധ്യത്തിൽ ഇടുക, തടുക്ക.
**Interposer**, *s.* തടസ്ഥക്കാരൻ, മദ്ധ്യസ്ഥൻ.
**Interposition**, *s.* മദ്ധ്യത്തിൽ ഇടുന്നതു, മദ്ധ്യസ്ഥം.
**Interpret**, *v. a.* ഭാഷാന്തരം ചെയ്യു, വ്യാഖ്യാനിക്ക.
**Interpretation**, *s.* ഭാഷാന്തരം, വ്യാഖ്യാനം.
**Interpreter**, *s.* ദ്വിഭാഷി, പരിഭാഷി, വ്യാഖ്യാനി.
**Interregnum**, *s.* തൽകാലവാഴ്ച.
**Interrogate**, *v. a.* ചോദിക്ക, പൃച്ഛിക്ക.
**Interrogation**, *s.* ചോദ്യം, അന്വേഷണം.
**Interrogative**, *s.* ചോദ്യം, ചോദ്യപ്രതിസംജ്ഞ.
**Interrogator**, *s.* ചോദിക്കുന്നവൻ, പൃച്ഛകൻ.

Interrogatory, *s.* ചോദ്യം, അന്വേഷണം.
Interrogatory, *a.* ചോദിക്കുന്ന.
Interrupt, *v. a.* തടയുക, വിഘ്നം വരുത്തുക, നിൎത്തുക.
Interruption, *s.* തടവു, വിരോധം, വിഘ്നം.
Intersect, *v. a.* വിഭാഗിക്ക, കണ്ടിക്ക, മുറിക്ക.
Intersect, *v. n.* മുറിയുക.
Intersperse, *v. a.* അവിടവിടെ വിതറുക.
Interspersion, *s.* അവിടവിടെ വിതറുന്നതു.
Intertwine, *v. a.* കൂട്ടിപ്പിരിക്ക.
Interval, *s.* ഇട, സന്ധി, മദ്ധ്യകാലം, അന്തരാളം.
Intervene, *v. n.* ഇടയിൽ വരിക, അന്തൎഭവിക്ക.
Intervention, *s.* ഇടയിൽ വരുന്നതു, മദ്ധ്യസ്ഥം.
Interview, *s.* തമ്മിൽ കാണുന്നതു, കൂടികാഴ്ച,
Intestinal, *a.* കുടൽ സംബന്ധിച്ച.
Intestines, *s. pl.* കുടലുകൾ.
Inthral, *v. a.*ദാസ്യമാക്ക, അടിമയാക്ക.
Inthralment, *s.* ദാസ്യവൃത്തി, അടിമ.
Intimacy, *s.* ഉററസ്നേഹം, പ്രാണസഖ്യത.
Intimate, *a.* ഉററസ്നേഹമുള്ള.
Intimate, *s.* ഉററബന്ധു, സഖി, ആപ്തൻ.
Intimate, *v. a.* സ്നേഹിപ്പിക്ക, അറിയിക്ക.
Intimately, *ad.* മനഃപൂൎവ്വമായി, നല്ലവണ്ണം.
Intimation, *s.* സൂചകം, അനുഭാവം, അറിയിപ്പു.
Intimidate, *v. a.* ഭയപ്പെടുത്തുക, വിരട്ടുക.
Into, *prep.* ഉലെക്ക, അകത്തെക്ക.
Intolerable, *a.* സഹിച്ചു കൂടാത്ത, ദുസ്സഹമുള്ള.
Intolerably, *ad.* സഹിച്ചു കൂടാതെ.
Intolerance, *s.* അസഹിഷ്ണുത.
Intolerant, *a.* പൊറുതികേടുള്ള.
Intort, *v. a.* പിരിമുറുക്ക, ചുരുട്ടുക, പിഴിയുക.
Intoxicate, *v. a.* ലഹരി പിടിപ്പിക്ക, ഉന്മദിപ്പിക്ക.
Intoxicating, *a.* ലഹരി പിടിപ്പിക്കുന്ന.
Intoxication, *s.* ലഹരി, വെറി, ഉന്മദം.
Intractable, *a.* കീഴടങ്ങാത്ത, ദുശ്ശാഠ്യമുള്ള.
Intractableness, *s.* ദുശ്ശാഠ്യം, വികടം.
Intranquillity, *s.* നിസ്സ്വാന്തത, ചാഞ്ചല്യം.
Intransitive, *s.* വ്യാകരണത്തിൽ അകൎമ്മകം.
Intrench, *v. a.* കിടങ്ങുകൊണ്ടു ഉറപ്പിക്ക, വാടയിടുക, ആക്രമിക്ക.
Intrenchment, *s.* കിടങ്ങുള്ള കോട്ട.
Intrepid, *a.* ഭയമില്ലാത്ത, ധീരതയുള്ള.
Intrepidity, *s.* നിൎഭയം, ധീരത.
Intricacy, *s.* കുഴക്ക, പിണക്കം, ദുൎഘടം.
Intrigue, *s.* കൂട്ടുകെട്ടു, ദുസ്തന്ത്രം, ഉപായം.
Intrigue, *v. a.* കൂട്ടുകെട്ടുണ്ടാക്കുക, ദ്രോഹിക്ക.
Intriguer, *s.* കൂട്ടുകെട്ടുണ്ടാക്കുന്നവൻ.
Intrinsic, *a.* ഉള്ളിലുള്ള, സത്യമുള്ള.
Introduce, *v. a.* പ്രവേശിപ്പിക്ക, പരിചയം വരുത്തുക.
Introducer, *s.* പ്രവേശിപ്പിക്കുന്നവൻ.
Introduction, *s.* പ്രവേശിപ്പിക്കുന്നതു, മുഖവുര, അവതാരിക.
Introductory, *s.* മുഖവുരസംബന്ധിച്ച.
Intrude, *v. a.* ആക്രമിച്ചു കടക്ക, നിൎബന്ധിച്ചു കടക്ക.
Intruder, *s.* അനുവാദം കൂടാതെ കടക്കുന്നവൻ.
Intrusion, *s.* ആക്രമിച്ചു കടക്കുന്നതു.
Intrusive, *a.* ആക്രമിച്ചു കടക്കുന്ന.

**Intrust**, *v. a.* വിശ്വസിച്ചു ഏല്പിക്ക, ഭരമേല്പിക്ക.
**Intuition**, *s.* തൽക്കാലജ്ഞാനം, അറിവു.
**Intwine**, *v. a.* കൂട്ടിപ്പിരിക്ക, കൂട്ടിച്ചുററുക.
**Inumbrate**, *v. a.* നിഴലിടുക, നിഴലിക്ക.
**Inunction**, *s.* തേക്കൽ, അഭിഷേകം.
**Inundation**, *s.* പ്രളയം, വെള്ളപ്പൊക്കം.
**Inure**, *v. a.* ശീലിപ്പിക്ക, പരിചയിപ്പിക്ക.
**Inurement**, *s.* ശീലം, പരിചയം.
**Inutile**, *a.* അപ്രയോജനമുള്ള.
**Inutility**, *s.* അപ്രയോജനം, നിസ്സാരം.
**Invade**, *v. a.* ആക്രമിക്ക, അതിക്രമിക്ക.
**Invader**, *s.* ആക്രമി.
**Invalid**, *s.* രോഗി, ബലഹീനൻ, ദീനൻ.
**Invalidate**, *v. a.* ബലമില്ലാതാക്ക, നിഷ്ഫലമാക്ക.
**Invalidity**, *s.* ബലഹീനത, ദുർബ്ബലം.
**Invaluable**, *a.* വിലയേറിയ.
**Invariable**, *a.* മാറാത്ത, അഭേദ്യമുള്ള.
**Invariableness**, *s.* മാറായ്മ, നിർഭേദ്യം.
**Invariably**, *ad.* മാറാതെ, സ്ഥിരമായി.
**Invasion**, *s.* ആക്രമിക്കുന്നതു, ശത്രുപ്രവേശം.
**Invasive**, *a.* ആക്രമിക്കുന്ന.
**Invective**, *s.* കൊള്ളിവാക്ക, ശകാരം.
**Invective**, *a.* കൊള്ളിക്കുന്ന, നിഷ്ഠുരമുള്ള.
**Inveigh**, *v. n.* ശകാരിക്ക, മുഷിച്ചു പറക.
**Invent**, *v. a.* നിനച്ചു കാണ്‌ക, നിരൂപിച്ചുണ്ടാക്ക.
**Inventer**, *s.* കൃതിക്കാരൻ, യന്ത്രികൻ.
**Invention**, *s.* കൃതി, കബന്ധം, ബുദ്ധികൌശലം.
**Inventive**, *a.* കൃതിസംബന്ധമായ.
**Inventor**, *s.* കൃതിക്കാരൻ, കവിതക്കാരൻ.
**Inventory**, *s.* വസ്തുവകയുടെ വിവരചാത്തൽ.
**Inverse**, *a.* മറിച്ചിട്ടുള്ള, വിപരീതമുള്ള.
**Inversion**, *s.* മറിച്ചൽ, മാറുപാടു.
**Invert**, *v. a.* കീഴ്മേൽ മറിക്ക, മുമ്പുപിമ്പാക്ക.
**Invertedly**, *ad.* കീഴ്മേൽ മറിഞ്ഞിട്ടു.
**Invest**, *v. a.* ഉടുപ്പിക്ക, അലങ്കരിക്ക, ഉദ്യോഗത്തിലാക.
**Investigable**, *a.* ശോധനചെയ്യപ്പെടുവാന്തക്ക.
**Investigation**, *s.* ശോധന, വിസ്താരം.
**Investiture**, *s.* ഉദ്യോഗത്തിലാക്കൽ.
**Investment**, *s.* ഉടുപ്പു, വസ്ത്രം, മുടക്കം.
**Inveteracy**, *s.* പഴക്കമുള്ള ദോഷം, പഴക്കമുള്ള വ്യാധി.
**Inveterate**, *a.* പഴക്കമുള്ള, കട്ടപ്പുമുള്ള.
**Invidious**, *a.* അസൂയയുള്ള, ഈൎഷ്യയുള്ള.
**Invidiously**, *ad.* അസൂയയോടെ.
**Invidiousness**, *s.* അസൂയ, ഈൎഷ്യ.
**Invigorate**, *v. a.* ശക്തിപ്പെടുത്തുക, ധൈൎയ്യപ്പെടുത്തുക.
**Invincible**, *a.* അജയം, വെന്നുകൂടാത്ത.
**Inviolable**, *a.* ലംഘിച്ചുകൂടാത്ത.
**Inviolate**, *a.* ഉപദ്രവം കൂടാത്ത, ഭംഗംവരാത്ത.
**Invisibility**, *s.* അപ്രത്യക്ഷത, കാണപ്പെടായ്മ.
**Invisible**, *a.* അദൃശ്യം, അപ്രത്യക്ഷം, കണ്ടുകൂടാത്ത.
**Invisibly**, *ad.* കാണപ്പെടാതെ, അപ്രത്യക്ഷമായി.
**Invitation**, *s.* ക്ഷണിക്കുന്നതു, ക്ഷണനം, വിളി.
**Invite**, *v. a.* വിളിക്ക, ക്ഷണിക്ക, വശീകരിക്ക.
**Invocate**, *v. a.* അൎത്ഥിക്ക, യാചിക്ക, വിളിക്ക.
**Invocation**, *s.* അൎത്ഥനം, യാചന, പ്രാൎത്ഥന.

Invoke, *v. a.* അൎത്ഥിക്ക, യാചിക്ക, വിളിക്ക.
Involve, *v. a.* ചുരുട്ടുക, കുടുക്കിലാക്ക, കഴക്ക.
Involuntarily, *ad.* മനസ്സില്ലാതെ.
Involuntary, *a.* മനസ്സില്ലാത്ത, മനസ്സുകെട്ടുള്ള.
Involution, *s.* ചുരുൾച, കുടുക്കു.
Invulnerable, *a.* മുറിവേല്പിച്ചു കൂടാത്ത.
Inward, *ad.* അകത്തോട്ടു, അകത്തേക്ക.
Inward, *a.* അകത്തുള്ള, ഉള്ളിലുള്ള.
Inwardly, *ad.* അകത്തു, ഉള്ളിൽ.
Inweave, *v. a.* കൂട്ടിനെയ്യുക.
Inwrap, *v. a.* ചുരുട്ടുക, പൊതിയുക, കഴക്ക.
Inwreathe, *v. a.* മാലകൊണ്ടലങ്കരിക്ക.
Ire, *s.* കോപം, ക്രോധം, ഉഗ്രം.
Iris, *s.* മേഘവില്ലു, ഇന്ദ്രധനുസ്സ.
Irksome, *a.* മുഷിച്ചലുള്ള, വരുത്തമുള്ള.
Iron, *s.* ഇരിമ്പു, ആയസം.
Iron, *a.* ഇരിമ്പുള്ള.
Iron, *v. a.* ഇരിമ്പുകൊണ്ടു മിനുക്ക.
Ironical, *a.* നിന്ദാസ്തുതിയുള്ള, ഹാസ്യമായ.
Irony, *s.* നിന്ദാസ്തുതി, കൊള്ളിവാക്ക, പരിഹാസം.
Irradiance, *s.* രശ്മികൾകൊണ്ടുള്ള ശോഭ.
Irradiate, *v. a.* രശ്മികൾവീശി പ്രകാശിപ്പിക്ക.
Irradiation, *s.* രശ്മികൾ വീശുന്നതു, ബുദ്ധിപ്രകാശം.
Irrational, *a.* ന്യായവിരോധമുള്ള.
Irrationality, *s.* ന്യായക്കേടു.
Irreclaimable, *a.* നന്നാക്കികൂടാത്ത.
Irreconcilable, *a.* യോജിപ്പിച്ചുകൂടാത്ത.
Irrecoverable, *a.* തിരികെ കിട്ടികൂടാത്ത, സൌഖ്യപ്പെടുത്തികൂടാത്ത.
Irrefutable, *a.* മറുത്തുകൂടാത്ത.
Irregular, *a.* ക്രമക്കേടുള്ള, മുറകേടുള്ള.
Irregularity, *s.* ക്രമക്കേടു, മുറകേടു, നിൎമ്മൎയ്യാദ.
Irregularly, *ad.* ക്രമക്കേടായി.
Irreligion, *s.* ഭക്തിവിഹീനത, നാസ്തികത്വം.
Irreligious, *a.* ഭക്തിയില്ലാത്ത, ദേവവിചാരമില്ലാത്ത.
Irremediable, *a.* പരിഹരിച്ചുകൂടാത്ത.
Irremissible, *a.* ക്ഷമിച്ചുകൂടാത്ത.
Irremovable, *a.* നീക്കികൂടാത്ത.
Irreparable, *a.* നന്നാക്കികൂടാത്ത.
Irreprehensible, *a.* കുററമില്ലാത്ത.
Irreproachable, *a.* അനിന്ദ്യമുള്ള, ആക്ഷേപിച്ചുകൂടാത്ത.
Irreproachably, *ad.* കുററംകൂടാതെ.
Irreprovable, *a.* കുററം ചുമത്തികൂടാത്ത.
Irresistible, *a.* എതിരിട്ടുകൂടാത്ത, തടുത്തുകൂടാത്ത.
Irresolute, *a.* മനോനിശ്ചയമില്ലാത്ത.
Irresolution, *s.* തമോഗുണം, താമസഭാവം.
Irrespective, *a.* കാൎയ്യം വിചാരിയാത്ത.
Irretrievable, *a.* വീണ്ടുകിട്ടാത്ത, നന്നാക്കികൂടാത്ത.
Irreverence, *s.* മാനവിചാരഹീനത.
Irreverent, *a.* മാനവിചാരഹീനമുള്ള.
Irreversible, *a.* മാററികൂടാത്ത.
Irrevocable, *a.* തിരികെ വിളിപ്പിച്ചുകൂടാത്ത.
Irrigate, *v. a.* നനെക്ക, വെള്ളംകയററുക.
Irrigation, *s.* നനെക്കുന്നതു, വെള്ളംകയററുന്നതു.
Irrision, *s.* പരിഹാസം, അപഹാസം.
Irritable, *a.* മുൻകോപമുള്ള.
Irritate, *v. a.* കോപിപ്പിക്ക, ഇളക്കിവിടുക.
Irritation, *s.* കോപം, ഇളക്കം, നീരസഭാവം.

**Irruption**, *s.* പിളൎക്കുന്നതു, ആക്രമം.
**Is**, *v. a. (to be.)* ആകുന്നു.
**Island, isle**, *s.* ദ്വീപു, തുരുത്തി.
**Islander**, *s.* ദ്വീപുകാരൻ.
**Isosceles**, *s.* രണ്ടു ഭാഗങ്ങൾ ഒക്കുന്നതു.
**Issue**, *s.* പുറപ്പാടു, പോക്ക, ഗതി, സന്തതി.
**Issue**, *v. n.* പുറപ്പെടുക, ഉണ്ടാക, ഭവിക്ക.
**Issueless**, *a.* സന്തതിയില്ലാത്ത.
**Isthmus**, *s.* മുനമ്പു.
**It**, *pron.* അതു, ഇതു.
**Itch**, *s.* ചൊറി, ചിരങ്ങ.
**Itch**, *v. n.* ചൊറിയുക.
**Itchy**, *a.* ചൊറിയുന്ന.
**Item**, *ad.* അനുഭാവം, പിന്നെയും, പുതിയ വസ്തു, തുക.
**Iterate**, *v. a.* ആവൎത്തിക്ക, ഉരുക്കഴിക്ക.
**Iteration**, *s.* ആവൎത്തനം.
**Itinerant**, *a.* ഇങ്ങുമങ്ങും സഞ്ചരിക്കുന്ന.
**Itself**, *pron.* ഇതു തന്നെ, അതു തന്നെ.
**Ivory**, *s.* ആനക്കൊമ്പു.
**Ivory**, *a.* ആനക്കൊമ്പു കൊണ്ടു തീൎത്ത.

# J.

**Jacent**, *a.* കിടക്കുന്ന, നീണ്ടുകിടക്കുന്ന.
**Jack**, *s.* മിടുക്കൻ, ഉപായി.
**Jackpudding**, *s.* വിനോദക്കാരൻ.
**Jackal**, *s.* കുറുക്കൻ, കുറുനരി, ക്രോഷ്ടാവു.
**Jacket**, *s.* ചട്ട, കഞ്ചുകം.
**Jaculation**, *s.* എയ്യുന്നതു, എറിയുക.
**Jade**, *v. a.* ക്ഷീണിപ്പിക്ക, ആയാസപ്പെടുത്തുക.
**Jadish**, *a.* ചീത്ത, കൊള്ളരുതാത്ത.
**Jag**, *s.* വള്ളൽ, വളവു.
**Jaggy**, *a.* വളവുള്ള, കൊതയുള്ള.
**Jail**, *s.* കാരാഗൃഹം, തടവു, തുറുങ്ക.
**Jailer**, *s.* കാരാഗൃഹവിചാരകൻ, കാരാഗൃഹരക്ഷി.
**Jamb**, *s.* കട്ടിളക്കാൽ.
**Jangle**, *v. n.* കലഹിക്ക, വാദിക്ക.
**Jangler**, *s.* കലഹക്കാരൻ, വാഗ്വാദി.
**January**, *s.* മകരമാസം, ജനുവരി.
**Japan**, *s.* അരക്ക.
**Jar**, *v. n.* തട്ടുക, മുട്ടുക, തക്കിക്ക, കിറുകിറുക്ക.
**Jar**, *s.* തട്ടൽ, മുട്ടൽ, കിടച്ചൽ, വാഗ്വാദം.
**Jargon**, *s.* തുമ്പില്ലാത്ത സംസാരം, വായാട്ടം.
**Jasmine**, *s.* മുല്ല.
**Jasper**, *s.* യസ്പികല്ലു.
**Jaundice**, *s.* കാമലം, പിത്തകാമലം.
**Jaunt**, *v. n.* ചുററിനടക്ക, സഞ്ചരിക്ക.
**Javelin**, *s.* ചെറുകുന്തം, വേൽ.
**Jaw**, *s.* താടിയെല്ലു, കരട്ടകത്തി, വായ.
**Jealous**, *a.* അസൂയയുള്ള, വൈരാഗ്യമായ.
**Jealously**, *ad.* അസൂയയാൽ.
**Jealousy**, *s.* അസൂയ, സ്പൎദ്ധ, വൈരാഗ്യം.
**Jeer**, *v. a.* അപഹസിക്ക, നിന്ദിക്ക, ധിക്കരിക്ക.
**Jeer**, *s.* അപഹാസം, നിന്ദ, ധിക്കാരം.
**Jehovah**, *s.* യഹോവ, ജീവനുള്ള ദൈവം.
**Jelly**, *s.* കുറുക്കിയ ചാർ.
**Jeopard**, *v. a.* ആപത്തിലാക്ക, ഹാനി വരുത്തുക.
**Jeopardy**, *s.* ആപത്തു, വിപത്തു, ഭീതി.
**Jest**, *v. n.* അപഹസിക്ക, കളിവാക്കു പറക.
**Jest**, *s.* ഹാസം, സരസവാക്ക, ഫലിതം.

Jester, *s.* ഹാസ്യക്കാരൻ, അപഹാസി.
Jesting, *s.* സരസവാക്ക, കളിവാക്ക.
Jet, *v. n.* തുറിക്ക, ഞെളിഞ്ഞു നടക്ക.
Jetty, *a.* ഏററവും കറുപ്പുള്ള.
Jew, *s.* യഹൂദൻ.
Jewel, *s.* ആഭരണം, രത്നം, മണി.
Jeweller, *s.* തട്ടാൻ.
Jewess, *s.* യഹൂദസ്ത്രീ.
Jilt, *s.* വഞ്ചകി, ദുഷ്കീൎത്തിയുള്ളവൾ.
Jilt, *v. a.* വഞ്ചിക്ക, തട്ടിക്ക.
Jingle, *v. n.* കിലുങ്ങുക, കിണങ്ങുക.
Jingle, *s.* കിലുക്കം, കിണക്കം.
Job, *s.* ചില്ലറ വേല, അല്പവേല, കുത്തു.
Job, *v. a.* കുത്തുക, വെട്ടുക.
Jockey, *v. a.* മുട്ടുക, ചതിക്ക, വഞ്ചിക്ക.
Jocularity, *s.* സരസത, ഹാസം, ഉന്മേഷം.
Jocund, *a.* സരസമുള്ള, പ്രമോദമുള്ള.
Jog, *v. a.* കുലുക്ക, അനക്ക, മുട്ടുക.
Jog, *v. n.* നടന്നുപോക, ചാടി ചാടി പോക.
Jog, *s.* തള്ളൽ, മുട്ടു, അനക്കം.
Joggle, *v. a.* അനക്ക, മുട്ടുക, ഇളക്ക.
Join, *v. a.* ചേൎക്ക, കൂട്ടുക, യോജിപ്പിക്ക.
Join, *v. n.* ചേരുക, കൂടുക, ഒട്ടുക, യോജിക്ക.
Joining, *s.* ഏപ്പു, ചേൎപ്പു, കൂട്ടു.
Joint, *s.* സന്ധി, മൎമ്മം, ചേൎപ്പു, ഏപ്പു.
Jointly, *ad.* ഒന്നിച്ചു, ഒരുമിച്ചു.
Jointure, *s.* സ്ത്രീധനസമ്പത്തു.
Joke, *s.* കളിവാക്ക, ഹാസ്യവാക്ക.
Joke, *v. a.* കളിച്ചു പറക, ശോഷ്ഠികാട്ടുക.
Jole, *s.* കവിൾ, മത്സ്യത്തിന്റെ തല.
Jollity, *s.* ഉല്ലാസം, ആഹ്ലാദം, വിളയാട്ടം.
Jolly, *a.* ഉല്ലസിക്കുന്ന, ആഹ്ലാദമുള്ള.
Jolt, *v. n.* കുലുങ്ങുക, ഇളകുക, ആടുക.
Jolt, *v. a.* കുലുക്ക, ഇളക്ക.
Jostle, *v. a.* തിക്ക, ഉന്തുക, മുട്ടുക, കിടയുക.
Jot, *s.* പുള്ളി, കുത്തു.
Journal, *s.* വൎത്തമാന കടലാസ്സു, നാൾവഴി.
Journalist, *s.* ദിവസവൃത്താന്തം എഴുതുന്നവൻ.
Journey, *s.* വഴിയാത്ര, പ്രയാണം.
Journey, *v. n.* യാത്രയാക, പ്രയാണം ചെയ്യു.
Joust, *s.* കള്ളപ്പോർ.
Jovial, *a.* ഉല്ലസിക്കുന്ന, ഉന്മേഷമുള്ള.
Jovialness, *s.* ഉല്ലാസം, ഉന്മേഷം.
Joy, *s.* സന്തോഷം, മോദം, ആനന്ദം.
Joy, *v. n.* സന്തോഷിക്ക, മോദിക്ക, പ്രസാദിക്ക.
Joy, *v. a.* സന്തോഷിപ്പിക്ക, പ്രസാദിപ്പിക്ക.
Joyful, *a.* സന്തോഷം നിറഞ്ഞ, മോദിക്കുന്ന.
Joyfulness, *s.* സന്തോഷം, മോദം, പ്രസാദം.
Joyless, *a.* സന്തോഷമില്ലാത്ത, പ്രസാദിക്കാത്ത.
Joyous, *a.* സന്തോഷമുള്ള, പ്രസാദമുള്ള.
Jubilant, *a.* സന്തോഷിച്ചു പാടുന്ന.
Jubilation, *s.* ജയഘോഷം പാടുന്നതു.
Jubilee, *s.* മഹോത്സവം.
Jucundity, *s.* മനോഹരം, രമ്യത, ആഹ്ലാദം.
Judaism, *s.* യഹൂദമതം.
Judge, *s.* ന്യായാധിപതി, വിധികൎത്താവു.
Judge, *v. a.* വിധിക്ക, നിദാനിക്ക, തീൎപ്പിക്ക.

**Judgment**, *s.* വിധി, ന്യായതീൎപ്പു, ശിക്ഷാവിധി.
**Judicature**, *s.* ന്യായാധിപത്യം.
**Judicial**, *a.* ന്യായവിസ്താരം സംബന്ധിച്ച.
**Judicially**, *ad.* നീതിശാസ്ത്രപ്രകാരം.
**Judicious**, *a.* വിവേകമുള്ള, ബുദ്ധിയുള്ള.
**Judiciously**, *ad.* ബുദ്ധിയോടെ.
**Jug**, *s.* പാനപാത്രം.
**Juggle**, *s.* ചെപ്പിടിവിദ്യ, മായാവിദ്യ.
**Juggler**, *s.* മായാവി, ഇന്ദ്രജാലികൻ.
**Juice**, *s.* ചാറ, നീർ, രസം, സാരം.
**Juicy**, *a.* ചാറുള്ള, നീരുള്ള.
**July**, *s.* കൎക്കിടക മാസം, ജൂലായി.
**Jumble**, *v. a.* കൂട്ടികലൎത്തുക, മിശ്രമാക്ക.
**Jumble**, *v. n.* കൂട്ടികലരുക.
**Jump**, *v. n.* ചാട്ടുക, തുള്ളുക, കുതിക്ക.
**Jump**, *s.* ചാട്ടം, തുള്ളൽ, കുതിപ്പു, തത്തൽ.
**Junction**, *s.* ചേൎപ്പു, ഒന്നിപ്പു, സന്ധി.
**Juncture**, *s.* സന്ധി, സന്ധിപ്പു, ഐകമത്യം.
**June**, *s.* മിഥുനമാസം, ജൂൻ.
**Junior**, *a.* ഇളയ, വയസ്സു കുറഞ്ഞ.
**Junior**, *s.* ഇളയവൻ.
**Junk**, *s.* ചീനക്കപ്പൽ.
**Junket**, *s.* മധുരപലഹാരം.
**Jurisdiction**, *s.* ന്യായാധികാരം, ഇടവക.
**Jurisprudence**, *s.* നീതിശാസ്ത്രപരിചയം.
**Jurist**, *s.* നയജ്ഞൻ, നീതിശാസ്ത്രജ്ഞൻ.
**Juror**, *s.* സത്യക്കാരൻ.
**Jury**, *s.* പഞ്ചായക്കാർ.
**Just**, *a.* നീതിയുള്ള, നേരുള്ള.
**Justice**, *s.* നീതി, ധൎമ്മം, വ്യവഹാരം, രാജനീതി.
**Justifiable**, *a.* നീതീകരിക്കപ്പെടത്തക്ക.
**Justifiably**, *ad.* നീതീകരിക്കപ്പെടത്തക്കതായി.
**Justification**, *s.* നീതീകരണം.
**Justifier**, *s.* നീതീകരിക്കുന്നവൻ.
**Justify**, *v. a.* നീതീകരിക്ക, നീതിയാക്ക.
**Justly**, *ad.* നേരായി, നീതിയായി, സത്യമായി.
**Justness**, *s.* നീതി, ന്യായം, തിട്ടം, നേർ.
**Jut**, *v. n.* ഉന്തിനില്ക്ക, തള്ളിനില്ക്ക.
**Juvenile**, *a.* യൌവനമുള്ള, ബാല്യമുള്ള.
**Juvenility**, *s.* യൌവനം, കൌമാരം, ബാല്യം.

# K.

**Kalendar**, *s.* പഞ്ചാംഗം.
**Kaw**, *v. n.* കാക്കപോലെ കരയുക.
**Keck**, *v. n.* ഓക്കാനിക്ക.
**Keel**, *s.* കപ്പലിന്റെ അടി.
**Keen**, *a.* മൂൎച്ചയുള്ള, ക്രൂരമയുള്ള, ഉഗ്രമുള്ള.
**Keenly**, *ad.* ക്രൂരതയോടെ, ഉഗ്രമായി.
**Keenness**, *s.* മൂൎച്ച, ക്രൂരം, കൎശനം, തീക്ഷ്ണത.
**Keep**, *v. a.* വെക്ക, കാക്ക, സൂക്ഷിക്ക, ആചരിക്ക.
**Keep**, *s.* കാവൽ, വാട, ഉറപ്പുള്ള കോട്ട.
**Keeper**, *s.* കാവൽക്കാരൻ, സൂക്ഷിക്കുന്നവൻ.
**Kell**, *s.* പായസം, നൈവല.
**Ken**, *v. a.* കാണ്ക, അറിക.
**Kennel**, *s.* നായ്ക്കൂട, നായ്ക്കൂട്ടം.
**Kerchief**, *s.* ഉറുമാൽ, ലെഞ്ചി.
**Kern**, *v. n.* മണിപ്പിടിക്ക, മണിയാക.
**Kernel**, *s.* അണ്ടി, കുരു.
**Kettle**, *s.* ചെമ്പുപാത്രം.

**Kettledrum**, *s.* ഭേരി, പെരിമ്പറ.
**Key**, *s.* താക്കോൽ, പിരിയാണി.
**Keyhole**, *s.* താക്കോൽ പഴുത.
**Keystone**, *s.* ആണിക്കല്ലു.
**Kibe**, *s.* ചുട്ടുവാതം.
**Kick**, *v. a.* ചവിട്ടുക, തൊഴിക്ക.
**Kick**, *s.* ചവിട്ടു, തൊഴി, ൨മതി.
**Kid**, *s.* കോലാട്ടിൻ കുട്ടി.
**Kidnap**, *v. a.* കുഞ്ഞുങ്ങളെ മോഷ്ടിക്ക, മനുഷ്യരെ മോഷ്ടിക്ക.
**Kidney**, *s.* കണ്ടിക്ക.
**Kill**, *v. a.* കൊല്ലുക, വധിക്ക, മരിപ്പിക്ക.
**Killer**, *s.* ഘാതകൻ, ഹന്താവു.
**Kiln**, *s.* ചൂള, ചൂളയടപ്പു.
**Kin**, *s.* ചാൎച്ച, ബന്ധു, സംബന്ധം.
**Kind**, *s.* ജാതി, തരം, വിധം, വക.
**Kind**, *a.* ദയയുള്ള, പ്രീതിയുള്ള, നല്ല.
**Kindle**, *v. a.* കത്തിക്ക, കൊളുത്തുക, പററിക്ക.
**Kindle**, *v. n.* കത്തുക, തീ പിടിക്ക.
**Kindly**, *ad.* ദയയോടെ, പ്രീതിയാൽ.
**Kindly**, *a.* ശാന്തമായ, സ്നേഹമുള്ള.
**Kindness**, *s.* പ്രീതി, ദയ, സ്നേഹം, പ്രേമം.
**Kindred**, *s.* ചാൎച്ച, ബന്ധുത്വം, ശേഷക്കാർ.
**Kindred**, *a.* സഹജമായ, സംബന്ധമുള്ള.
**Kine**, *s. pl.* പശുക്കൾ.
**King**, *s.* രാജാവു, രാജൻ, നൃപൻ, ഭൂപതി.
**Kingdom**, *s.* രാജ്യം, ദേശം, നാടു.
**Kingly**, *a.* രാജസംബന്ധമുള്ള.
**Kingship**, *s.* രാജസ്ഥാനം.
**Kinsfolk**, *s. pl.* ചാൎച്ചക്കാർ, ശേഷക്കാർ.
**Kinsman**, *s.* ചാൎച്ചക്കാരൻ, ബന്ധു.
**Kinswoman**, *s.* ചാൎച്ചക്കാരത്തി.
**Kirk**, *s.* പള്ളി.
**Kirtle**, *s.* ഉത്തരീയം, മേല്പുടവ.
**Kiss**, *v. a.* ചുംബിക്ക, മുത്തുക, ഉമ്മുത്തുക.
**Kiss**, *s.* ചുംബനം, മുത്തം, ഉമ്മ.
**Kitchen**, *s.* അടുക്കള, വെപ്പുപുര.
**Kitchen-garden**, *s.* സസ്യത്തോട്ടം.
**Kitchen-maid**, *s.* അടുക്കളക്കാരത്തി.
**Kite**, *s.* പരന്തു.
**Kitten**, *s.* പൂച്ചക്കുട്ടി.
**Klick**, *v. n.* കിലുങ്ങുക, കിട്ടുങ്ങുക.
**Klicking**, *s.* കിലുക്കം.
**Knack**, *s.* കൈവേഗം, മിടുക്ക, ഒരുക്കം.
**Knap**, *v. a.* കടിക്ക, പൊട്ടിക്ക.
**Knapple**, *v. n.* ഞെരിയുക, നുറുങ്ങുക.
**Knapsack**, *s.* പട്ടാളക്കാരുടെ, തോൽ മാറാപ്പു.
**Knar**, *s.* മുഴന്തു, മുഴ.
**Knave**, *s.* കള്ളൻ, മോഷണക്കാരൻ.
**Knavery**, *s.* കള്ളത്ത്രാണം.
**Knead**, *v. a.* കുഴെക്ക.
**Knee**, *s.* കാലിന്റെ മുട്ടു, മുഴങ്കാൽ.
**Kneedeep**, *a.* മുട്ടോളം ആഴമുള്ള.
**Kneel**, *v. n.* മുട്ടുകുത്തുക, കുമ്പിടുക.
**Kneepan**, *s.* മുട്ടിന്റെ കുഴ.
**Knell**, *s.* മണിയുടെ ശബ്ദം.
**Knew**, *pret. of to know*, അറിഞ്ഞു.
**Knife**, *s.* കത്തി, പീച്ചാങ്കത്തി.
**Knight**, *s.* സ്ഥാനി, പരാക്രമി, വീരൻ.
**Knight**, *v. a.* മാടമ്പിസ്ഥാനം, കൊടുക്ക.
**Knighthood**, *s.* മാടമ്പിസ്ഥാനം.
**Knit**, *v. a.* മെടഞ്ഞുകെട്ടുക, പിന്നുക.
**Knob**, *s.* മുഴന്തു, കമ്പു, മുട്ടു.
**Knock**, *v. a.* മുട്ടുക, തട്ടുക, ഇടിക്ക, അടിക്ക.
**Knock**, *s.* മുട്ടൽ, തട്ടൽ, ഇടി, കിടച്ചൽ.
**Knocker**, *s.* മുട്ടുന്നവൻ, കതകതട്ടി.
**Knoll**, *v. n.* മണിപോലെ ശബ്ദിക്ക.
**Knot**, *s.* കെട്ടു, കമ്പു, കല, വിഷമത.
**Knot**, *v. a.* കെട്ടുക, പിന്നുക, കുഴക്ക.

Know, *v. a.* അറിക, ഗ്രഹിക്ക, ബോധിക്ക.
Knowable, *a.* അറിവാറാകുന്ന.
Knowing, *a.* അറിയുന്ന, സാമൎത്ഥ്യമുള്ള.
Knowingly, *ad.* അറിഞ്ഞിട്ടു.
Knowledge, *s.* അറിവു, ജ്ഞാനം, വിദ്യ, പരിചയം, പരിജ്ഞാനം.
Knuckle, *v. n.* വണങ്ങുക, കീഴടങ്ങുക.
Knuckle, *s.* വിരലിന്റെ മുട്ട, മുട്ട.

# L.

La, *inter.* ഇതാ, കണ്ടാലും, കാണ്ക.
Labial, *s.* ഓഷ്ഠ്യം.
Laborant, *s.* രസവാദി, പുടവേലക്കാരൻ.
Laboratory, *s.* പുടവേല നടക്കുന്ന ശാല.
Laborious, *a.* അദ്ധ്വാനിക്കുന്ന, ഉഴെപ്പുള്ള.
Laboriously, *ad.* അദ്ധ്വാനത്തോടെ.
Laboriousness, *s.* അദ്ധ്വാനം, അതിപ്രയത്നം.
Labour, *s.* അദ്ധ്വാനം, പ്രയത്നം, വേല, പണി.
Labour, *v. n.* അദ്ധ്വാനിക്ക, വേലചെയ്യു.
Labour, *v. a.* പ്രയാസപ്പെട്ടുചെയ്യു, തല്ലുക, ഇടിക്ക.
Labourer, *s.* വേലക്കാരൻ, പ്രയത്നക്കാരൻ.
Labouring, *a.* അദ്ധ്വാനിക്കുന്ന, യത്നിക്കുന്ന.
Labyrinth, *s.* കൃത്രിമമണ്ഡപം, രാവണൻകോട്ട.
Lac, *s.* അരക്ക, ലാക്ഷ, ലക്ഷം.
Lace, *s.* നാട, കസവ, ഫീട്ട.
Lace, *v. a.* നാടവെച്ചു തെക്ക.
Lacerate, *v. a.* ഛിന്നക്ക, കീറികളക, ചീന്തുക.
Laceration, *s.* ഛിന്നക്ക, കീറൽ, ചീന്തൽ.
Lack, *v. n.* ആവശ്യപ്പെടുക, വേണ്ടിയിരിക്ക.
Lack, *s.* ആവശ്യം, മുട്ടു, കുറവു.
Laconism, *s.* വാചകചുരുക്കം.
Lactant, *a.* മുലകുടിക്കുന്ന, പാൽകൊടുക്കുന്ന.
Lad, *s.* ചെറുക്കൻ, ബാല്യക്കാരൻ.
Ladder, *s.* കോണി, ഏണി.
Lade, *v. a.* ഏററുക, ചുമടേററുക.
Lading, *s.* ഭാരം, കപ്പൽകേവു.
Lady, *s.* കുടുംബിനി, യജമാനത്തി, നാഥ.
Lag, *v. n.* പിന്നിടുക, പിൻവരിക, താമസിക്ക.
Laid, *part. pass. of to lay,* വെച്ചു, ഇട്ട.
Lain, *part. pass. of to lie,* കിടന്ന.
Laity, *s.* സാധാരണ ജനങ്ങൾ.
Lake, *s.* വെള്ളത്തടാകം, പൊയ്ക, കായൽ.
Lamb, *s.* ആട്ടിൻകുട്ടി.
Lame, *a.* നൊണ്ടുള്ള, മുടന്തുള്ള, ഊനമുള്ള.
Lame, *v. a.* മുടന്താക്ക, നൊണ്ടിക്ക.
Lameness, *s.* മുടന്തു, നൊണ്ടൽ, ഊനത.
Lament, *v. a.* വിലാപിക്ക, പ്രലാപിക്ക.
Lamentable, *a.* സങ്കടമുള്ള, ദുഃഖമുള്ള.
Lamentation, *s.* വിലാപം, പ്രലാപം, കരച്ചൽ.
Lamenter, *s.* പ്രലാപിക്കുന്നവൻ, ദുഃഖിതൻ.
Lamp, *s.* വിളക്ക, ദീപം.
Lampblack, *s.* വിളക്കുമഷി.
Lance, *s.* കുന്തം, ഈട്ടി, വേൽ, ശൂലം.
Lancer, *s.* വേല്ക്കാരൻ, കുന്തക്കാരൻ.

Lancet, *s.* വജ്ജ്രകത്തി, ശസ്ത്രം, കരുവി.
Lanch, *v. a.* ചാട്ടുക, എറിയുക.
Lancinate, *v. a.* കീറുക, ചീന്തുക, പിളൎക്ക.
Land, *s.* നാട്ടു, പ്രദേശം, ദിക്ക, നിലം, ഭൂമി, കര.
Land, *v. a.* കരെക്ക ഇറക്കുക.
Landflood, *s.* വെള്ളപ്പൊക്കം, പ്രളയം.
Landholder, *s.* ജന്മി.
Landing, *s.* കടവു, കോണിയുടെ മേലത്തെ പടി.
Landlady, *s.* സത്രത്തിലെ യജമാനത്തി.
Landlord, *s.* ജന്മി, സത്രത്തിലെ യജമാനൻ.
Landmark, *s.* നിലത്തിന്റെ അതിരടയാളം.
Landscape, *s.* നാട്ടുപുറത്തിന്റെ ആകൃതി.
Landtax, *s.* നിലവരി, നികുതി, കരം.
Lane, *s.* ഇടവഴി, ഇടുങ്ങിയ വീഥി.
Language, *s.* ഭാഷ, വാക്ക.
Languid, *a.* ആലസ്യമുള്ള, ക്ഷീണതയുള്ള.
Languidness, *s.* ആലസ്യം, ദുൎബ്ബലം, ശോഷണം.
Languish, *v. a.* ആലസ്യപ്പെടുക, കുഴങ്ങുക.
Languishingly, *ad.* ക്ഷീണതയോടെ.
Languishment, *s.* കുഴച്ചൽ, തളൎച്ച.
Languor, *s.* ബലക്ഷയം, ആലസ്യം, മന്ദത.
Lank, *a.* മെലിഞ്ഞ, ശോഷിച്ച, കുഴച്ച.
Lankness, *s.* മെലിച്ചൽ, ശോഷണം.
Lantern, *s.* കൈവിളക്ക, (പാണെസ്സ).
Lap, *s.* മടി, വസ്ത്രത്തിന്റെ തൊങ്ങൽ.
Lap, *v. a.* ചുററികെട്ടുക, ചുരുട്ടുക, മടക്ക.
Lap, *v. a.* ചുററുക, ചുരുളുക.
Lap, *v. n.* നക്കുക.
Lapidate, *v. a.* കല്ലു എറിയുക.
Lapideous, *a.* കല്ലുള്ള, കല്ലുപോലെയുള്ള.
Lapse, *s.* വീഴ്ച, പതിതം, പിഴ.
Lapse, *v. n.* വീഴുക, തെററുക, പതിയുക.
Larceny, *s.* കളവു, കള്ളം.
Lard, *s.* പന്നിനെയ്.
Large, *a.* വലിയ, വണ്ണമുള്ള, വിസ്താരമുള്ള.
Largeness, *s.* വലിപ്പം, വണ്ണം, വിസ്താരം, വിശാലത.
Largess, *s.* സമ്മാനം, ദാനം.
Lark, *s.* വാനംപാടി, ഭരദ്വാജകം.
Larum, *s.* അയ്യംവിളി, ആൎത്തനാദം.
Lascivious, *a.* കാമമദമുള്ള, കാമവികാരമുള്ള.
Lasciviousness, *s.* കാമാതുരത, കാമവികാരം.
Lash, *s.* കൊരടാവു, അടി, കൊൾ.
Lash, *v. a.* ചമ്മട്ടികൊണ്ടു അടിക്ക, കൊള്ളിക്ക.
Lass, *s.* പെൺ, പെൺപൈതൽ, കന്യക.
Lassitude, *s.* തളൎച്ച, ആലസ്യം, വിഷണ്ണത.
Last, *a.* ഒടുക്കത്തുള്ള, പിമ്പുള്ള, കഴിഞ്ഞ.
Last, *ad.* ഒടുക്കം, ഒടുക്കത്തു, പിന്നിൽ.
Last, *v. n.* നിലനില്ക്ക.
Lasting, *a.* നിലനില്ക്കുന്ന, സ്ഥിരമുള്ള.
Lastly, *ad.* ഒടുക്കത്തു, പിമ്പിൽ.
Latch, *s.* കതകിന്റെ കൊളുത്തു, കുററി.
Latch, *v. a.* കൊളുത്തുക, പൂട്ടുക.
Latchet, *s.* ചെരിപ്പിന്റെ വാറു.
Late, *a.* കാലം വൈകിയ, കഴിഞ്ഞ, ഒടുക്കത്തെ.
Late, *ad.* നേരം വൈകീട്ടു, താമസിച്ചു.
Lately, *ad.* കുറയ മുമ്പെ, കുറയ നാൾ മുമ്പെ.
Lateness, *s.* വൈകൽ, താമസം.
Latent, *a.* ഗൂഢമുള്ള, മറവുള്ള, രഹസ്യമായ.

Lath, *s.* പട്ടിക, വാരി.
Lath, *v. a.* പട്ടിക തറെക്ക, വാരി കെട്ടുക.
Latin, *s.* ലത്തീൻ ഭാഷ, ലത്തീൻ വാക്ക.
Latish, *a.* അസാരം വൈകിയ.
Latitude, *s.* അകലം, അകലപ്പടി, വീതി.
Latten, *s.* പിച്ചള, ൟയം പൂശിയ ഇരിമ്പ.
Latter, *a.* രണ്ടിൽ ഒടുക്കത്തെ, ഇപ്പോഴത്തെ.
Lattice, *s.* കിളിവാതിൽ, ജാലകം.
Laud, *s.* പുകഴ്ച, സ്തുതി, സ്തോത്രം.
Laud, *v. a.* പുകഴ്ത്തുക, സ്തുതിക്ക.
Laudable, *a.* സ്തുത്യം, സ്തുതിക്കപ്പെടത്തക്ക.
Laugh, *v. n.* ചിരിക്ക, ഹസിക്ക.
Laugh, *v. a.* പരിഹസിക്ക, അപഹസിക്ക.
Laugh, *s.* ചിരി, ഹാസം.
Laughable, *a.* ചിരിക്കത്തക്ക, ഹാസ്യമായ.
Laugher, *s.* ചിരിക്കുന്നവൻ, ഹാസ്യക്കാരൻ.
Laughter, *s.* ചിരി, ഹാസം, ഹാസ്യം.
Launch, *v. a.* കപ്പൽ വെള്ളത്തിൽ ഇറക്ക.
Launch, *v. n.* കടലിലേക്ക തള്ളികൊണ്ടുപോക.
Laundress, *s.* അലക്കകാരത്തി.
Laurel, *s.* പുന്നവൃക്ഷം.
Lavation, *s.* കഴുകൽ, ക്ഷാളനം.
Lave, *v. a.* കഴുക, കളിപ്പിക്ക, കോരുക.
Laver, *s.* തൊട്ടി.
Lavish, *a.* അധികം ചെലവഴിക്കുന്ന, ദുർവ്യയമുള്ള, ധാരാളമുള്ള.
Lavish, *v. a.* ധാരാളമായി ചെലവഴിക്ക, ദുർവ്യയം ചെയ്യു, ചിതറിക്ക.
Lavisher, *s.* ദുർവ്യയക്കാരൻ, ധാരാളി.
Lavishment, *s.* ധാരാളത്വം, ദുർവ്യയം.

Law, *s.* ധർമ്മം, നീതി, ചട്ടം, സ്മൃതി, കല്പന.
Lawful, *a.* ന്യായമുള്ള, നീതിയുള്ള.
Lawfulness, *s.* ന്യായം, നീതി.
Lawgiver, *s.* ന്യായദാതാവ, നീതികൎത്താവ.
Lawless, *a.* അന്യായമുള്ള, അക്രമമുള്ള.
Lawsuit, *s.* വ്യവഹാരം, വിവാദം.
Lawyer, *s.* ശാസ്ത്രി, ന്യായശാസ്ത്രി.
Lax, *a.* അയഞ്ഞ, തളൎന്ന, അഴിഞ്ഞ.
Laxity, *s.* അയവ, അഴിവ, അഴിമതി.
Lay, *pret. of to lie,* കിടന്നു.
Lay, *v. a.* വെക്ക, ഇടുക, സ്ഥാപിക്ക, അടക്ക, ഏല്പിക്ക, ചുമത്തുക, വിസ്തരിക്ക.
Lay, *s.* വരി, നിര, അട്ടക്ക, വാൎത്ത, പാട്ടു, മൈതാനം, മേച്ചിൽസ്ഥലം.
Lay, *a.* ജനസംബന്ധമുള്ള.
Layer *s.* വരി, നിര, അട്ടക്ക, പാത്തി.
Layman, *s.* സാധാരണപുരുഷൻ.
Lazar, *s.* വ്യാധിക്കാരൻ, രോഗി.
Lazaretto, *s.* ദീനപ്പുര, രോഗശാല.
Lazily, *ad.* മടിയോടെ, ഉദാസീനതയോടെ.
Laziness, *s.* മടി, ഉദാരത, ഉദാസീനത.
Lazy, *a.* മടിയുള്ള, മന്ദരമുള്ള.
Lead, *s.* ൟയം.
Lead, *v. a.* ൟയമിടുക.
Lead, *v. a.* നടത്തുക, വഴികാട്ടുക, വശീകരിക്ക.
Lead, *v. n.* മുന്നടക്ക, നായകനാക.
Leaden, *a.* ൟയമുള്ള.
Leader, *s.* നായകൻ, നാഥൻ, അധിപതി.
Leading, *a.* നടത്തിക്കുന്ന.
Leaf, *s.* ഇല, പത്രം, ദലം, പൎണ്ണം, ഓല, ചപ്പ.
Leaf, *v. n.* ഇലവിടുക.

**Leafless**, *a.* ഇലയില്ലാത്ത.
**Leafy**, *a.* ഇലയുള്ള.
**League**, *s.* മൂന്നുനാഴികവഴി, ബന്ധുക്കെട്ടു.
**League**, *v. n.* സഖ്യതചെയ്യു.
**Leaguer**, *s.* നിരോധം, കോട്ടയെ ആക്രമിക്കുക.
**Leak**, *s.* ചോൎച്ച, കിഴുത്തു, ഒട്ട.
**Leakage**, *s.* ചോൎച്ച.
**Leaky**, *s.* ചോൎച്ചയുള്ള, ഒട്ടയുള്ള.
**Lean**, *v. a.* ചായുക, ചരിയുക, ചാരുക.
**Lean**, *a.* മെലിഞ്ഞ, നേൎത്ത, ശോഷിച്ച.
**Leanness**, *s.* മെലിച്ചൽ, ശോഷണം.
**Leap**, *v. a.* ചാടുക, തുള്ളുക, കുതിക്ക, തത്തുക.
**Leap**, *s.* ചാട്ടം, തുള്ളൽ, കുതിപ്പു, പാച്ചൽ.
**Leap-year**, *s.* അധിവൎഷം.
**Learn**, *v. a.* പഠിക്ക, അഭ്യസിക്ക, ശീലിക്ക.
**Learned**, *a.* പഠിച്ച, പഠിപ്പുള്ള, വിദ്യയുള്ള.
**Learning**, *s.* പഠിത്വം, പാണ്ഡിത്യം, വിദ്യ.
**Lease**, *s.* കുത്തക, പതിവു, ഉടമ്പടി.
**Lease**, *v. a.* കുത്തകെക്കു ഏല്പിക്ക, പാട്ടം കൊടുക്ക.
**Leash**, *s.* തോൽവാർ.
**Leasing**, *s.* ഭോഷ്കു, കള്ളം.
**Least**, *a.* എല്ലാറ്റിലും ചെറിയ, ഏററവും ഇളയ.
**Least**, *ad.* ഒട്ടും, ഏതെങ്കിലും.
**Leather**, *s.* തോൽ, ചൎമ്മം, തുകൽ.
**Leathern**, *a.* തോലുള്ള.
**Leave**, *s.* അനുവാദം, അനുജ്ഞ, വിടുതൽ.
**Leave**, *v. a.* വിടുക, ഉപേക്ഷിക്ക, വെച്ചേക്ക.
**Leaved**, *a.* ഇലകളുള്ള.
**Leaven**, *s.* പുളിച്ചമാവു.
**Leaven**, *v. a.* പുളിപ്പിക്ക.
**Leavings**, *s.* ശേഷിപ്പു, ഉഛിഷ്ടം.
**Lecher**, *s.* കാമി, കാമുകൻ, കാമുകി.
**Lechery**, *s.* കാമം, കാമവികാരം.
**Lection**, *s.* വായന.
**Lecture**, *s.* പ്രസംഗം, പാഠകം, വായന.
**Lecture**, *v. a.* ചൊല്ലികൊടുക്ക, ആക്ഷേപിച്ചു പറക.
**Lecturer**, *s.* പാഠകൻ, ഗുരു.
**Led**, *part. pret. of to lead*, നടത്തി.
**Ledge**, *s.* നിര, വരി, മുഴ, ഉന്തൽ.
**Lee**, *s.* മട്ടു, ഊറൽ, കിട്ടം, കീടം.
**Leech**, *s.* അട്ട, ജളൂക, ചികിത്സകൻ.
**Leechcraft**, *s.* ചികിത്സ.
**Leek**, *s.* വെള്ളവെങ്കായം.
**Leer**, *s.* ചരിച്ചുനോക്കൽ, കടാക്ഷം.
**Leer**, *v. n.* ചരിച്ചുനോക്ക.
**Leeward**, *ad.* കാററിന്നു മറുപുറത്തോട്ടു.
**Left**, *part. pret. of to leave*, വിട്ടു.
**Left**, *a.* ഇടം, ഇടത്ത.
**Leg**, *s.* കാൽ, പാദം, ജംഘ.
**Legacy**, *s.* മരണപത്രികയിൽ എഴുതിവെച്ച ഓഹരി, ഉത്തവകാശം.
**Legal**, *a.* ന്യായപ്രകാരമുള്ള, നീതിയുള്ള.
**Legality**, *s.* ന്യായം, നീതി, ധൎമ്മവെപ്പു.
**Legalize**, *v. a.* ന്യായമാക്ക, നീതിയാക്ക.
**Legally**, *ad.* ധൎമ്മമായി, ന്യായമായി.
**Legate**, *s.* സ്ഥാനപതി.
**Legation**, *s.* സ്ഥാനാപത്യം.
**Legator**, *s.* മരണപത്രികയിൽ ഒർ അവകാശം എഴുതികൊടുക്കുന്നവൻ.
**Legend**, *s.* കെട്ടുകഥ, കവിത, ചരിത്രം.
**Legible**, *a.* വായിക്കപ്പെടത്തക്ക, തെളിവുള്ള.
**Legion**, *s.* സേന, വലിയ തുക.
**Legislate**, *v. a.* രാജനീതിയെ സ്ഥാപിക്ക.
**Legislation**, *s.* രാജനീതിയെ സ്ഥാപിക്കുന്നതു.
**Legislative**, *a.* രാജനീതിയെ സ്ഥാപിക്കുന്ന.

Legislator, *s.* ന്യായദാതാവു.
Legislature, *s.* രാജനീതി സ്ഥാപിപ്പാനുള്ള അധികാരം.
Legitimacy, *s.* വിവാഹഭാൎയ്യയിൽ ജനിച്ചതു, ഉത്തമത്വം, സ്വഭാവഗുണം.
Legitimate, *a.* വിവാഹഭാൎയ്യയിൽജനിച്ച.
Legume, *s.* പയറു.
Leisure, *s.* അവസരം, സമയം, സ്വസ്ഥത.
Leisurely, *ad.* സാവകാശമായി, പതുക്കെ.
Lemon, *s.* പുളിനാരങ്ങ, പുളിനാരകം.
Lend, *v. a.* വായിപ്പകൊടുക്ക, കടംകൊടുക്ക.
Lender, *s.* വായിപ്പകൊടുക്കുന്നവൻ.
Length, *s.* നീളം, ആയതം, നെടുപ്പ.
Lengthen, *v. a.* നീളമാക്ക, നീട്ടുക.
Lengthen, *v. n.* നീളുക, ദീൎഘമാക.
Lengthwise, *ad.* നീളത്തിൽ, നീളവെ.
Lenient, *a.* ശാന്തമായ, ശമിപ്പിക്കുന്ന.
Lenify, *v. a.* ശാന്തമാക്ക, ശമിപ്പിക്ക.
Lenitive, *a.* ശാന്തകരമുള്ള.
Lenity, *s.* ദയ, കൃപ, സാവധാനശീലം.
Lens, *s.* സൂൎയ്യകാന്തച്ചില്ല, കുഴൽ കണ്ണാടിച്ചില്ല.
Lent, *part. pass. of to lend,* കടംകൊടുത്ത.
Lent, *s.* നോമ്പുകാലം.
Lentitude, *s.* സാവധാനം, താമസം.
Leonine, *a.* സിംഹം സംബന്ധിച്ച.
Leopard, *s.* പുലി.
Leper, *s.* കുഷ്ഠരോഗി.
Leprous, *a.* കുഷ്ഠമുള്ള.
Leprosy, *s.* കുഷ്ഠരോഗം, കുഷ്ഠം.
Less, *a.* അധികം ചെറിയ.
Less, *s.* കുറച്ചൽ, കുറവു, ന്യൂനം.
Lessee, *s.* കുത്തകക്കാരൻ, പാട്ടക്കാരൻ.
Lessen, *v. a.* കുറെക്ക, താഴ്ത്തുക, ഇറക്ക.
Lessen, *v. n.* കുറയുക, താഴുക, ഇളപ്പെടുക.
Lesson, *s.* പാഠം, ഉപദേശം, ശിക്ഷ.
Lessor, *s.* കുത്തകകൊടുക്കുന്നവൻ.
Lest, *conj.* അല്ല, ഇല്ല, തക്കവണ്ണം.
Let, *v. a.* അനുവദിക്ക, സമ്മതിക്ക, ഏല്പിക്ക.
Let, *v. n.* തടയുക, വിരോധിക്ക.
Let, *s.* തടവു, വിരോധം.
Lethargy, *s.* നിദ്രാമയക്കം, മയക്കം.
Lethe, *s.* മറവി.
Letter, *s.* അക്ഷരം, എഴുത്തു, കത്തു, ലേഖനം.
Letter, *v. a.* അക്ഷരം ഇടുക, അക്ഷരം പതിക്ക.
Letters, *s. pl.* അക്ഷരവിദ്യ, പഠിത്വം.
Levee, *s.* പരിജനക്കൂട്ടം.
Level, *a.* ഒപ്പനിരപ്പുള്ള, നിരന്ന, സമമുള്ള.
Level, *v. a.* നിരത്തുക, സമമാക്ക, മട്ടം വെച്ചുനോക്ക.
Level, *v. n.* ഉന്നുക, ഭാവിക്ക, ഉദ്ദേശിക്ക, ഊഹിക്ക.
Level, *s.* സമഭൂമി, തരം, ഒപ്പം, സമനം, മട്ടം.
Levelness, *s.* നിരപ്പു, സമം.
Lever, *s.* തുലാം, നിരകൊൽ, പാര, കൈക്കൊൽ.
Levet, *s.* കാഹളധ്വനി.
Leviable, *a.* പതിക്കപ്പെടത്തക്ക.
Leviathan, *s.* തിമിംഗലം.
Levigate, *v. a.* അരക്ക, പൊടിക്ക, നേൎപ്പിക്ക.
Levigation, *s.* പൊടിക്കൽ, നേൎപ്പിക്കൽ.
Levite, *s.* ലേവിഗോത്രക്കാരൻ.
Leviticus, *s.* മോശയുടെ മൂന്നാം പുസ്തകം.
Levity, *s.* ലഘുത്വം, അസ്ഥിരത, ഇളമനസ്സ.
Levy, *v. a.* പട്ടാളംചേൎക്ക, വരിയിടുക, കരംപതിക്ക.

**Levy**, *s.* പട്ടാളം ചേൎക്കുന്നതു, കരംപതിക്കൽ.

**Lewd**, *a.* വഷളത്വമായ, ദുൎമ്മദമുള്ള, കാമാതുരമുള്ള.

**Lewdness**, *s.* ദുൎമ്മദം, കാമം, ദുൎമ്മോഹം.

**Lexicon**, *s.* അകാരാദി.

**Liable**, *a.* ഹേതുവാകുന്ന, ഉൾപ്പെടത്തക്ക.

**Liar**, *s.* അസത്യവാദി, നുണയൻ, കള്ളൻ.

**Libation**, *s.* പാനീയകാഴ്ച.

**Libel**, *s.* അപനിന്ദയായ എഴുത്തു, ദൂഷണലേഖനം.

**Libel**, *v. a.* ദൂഷ്യം എഴുതുക, അപകീൎത്തിപ്പെടുത്തുക.

**Libellous**, *a.* നിന്ദിക്കുന്ന, അവമാനിക്കുന്ന.

**Liberal**, *a.* ഔദാൎയ്യമുള്ള, ദാനശീലമുള്ള.

**Liberality**, *s.* ഔദാൎയ്യം, ദാനശീലം, ധാരാളം.

**Liberally**, *ad.* ധാരാളമായി, ഔദാൎയ്യമായി.

**Liberate**, *v. a.* വിടുക, മോചിക്ക, സ്വാതന്ത്ര്യമാക്ക.

**Liberation**, *s.* വിടുതൽ, മോചനം, വിമോക്ഷണം.

**Libertine**, *s.* താന്തോന്നി, സ്ത്രീസക്തൻ, നമ്മൻ.

**Libertine**, *a.* താന്തോന്നിത്വമുള്ള, കാമാതുരമുള്ള.

**Libertinism**, *s.* താന്തോന്നിത്വം.

**Liberty**, *s.* വിടുതൽ, സ്വാതന്ത്ര്യം, അനുവാദം.

**Libidinous**, *a.* കാമുകത്വമുള്ള, ദുൎമ്മോഹമുള്ള.

**Library**, *s.* പുസ്തകശാല.

**License**, *s.* കല്പന, അനുവാദക്കടലാസ്സ്.

**License**, *v. a.* അനുവാദംകൊടുക്ക, കല്പനകൊടുക്ക.

**Licentiate**, *s.* അധികാരകല്പന ലഭിച്ചവൻ.

**Licentious**, *a.* തന്നിഷ്ടമായി നടക്കുന്ന.

**Licentiousness**, *s.* താന്തോന്നിത്വം, കാമവികാരം.

**Lick**, *v. a.* നക്ക, ലേഹനംചെയ്യു.

**Licorice**, *s.* ഇരട്ടിമധുരം.

**Lid**, *s.* മൂടി, അടപ്പു.

**Lie**, *s.* കള്ളം, ഭോഷ്കു, അസത്യം, പൊളി, നുണ.

**Lie**, *v. n.* കള്ളവാക്കു പറക, ഭോഷ്കുപറക.

**Lie**, *v. n.* കിടക്ക, ഊന്നുക, തിങ്ങിയിരിക്ക

**Liege**, *s.* ദേശാധിപതി, രാജൻ.

**Lieger**, *s.* സ്ഥാനപതി.

**Lier**, *s.* കിടക്കുന്നവൻ, ഉറങ്ങുന്നവൻ.

**Lieu**, *s.* ഈട, പകരം, ഇട, പ്രതി.

**Lieutenant**, *s.* സഹപടത്തലവൻ.

**Life**, *s.* ജീവൻ, ഉയിർ, പ്രാണൻ, ജീവിതം.

**Lifeblood**, *s.* മൎമ്മരക്തം.

**Lifeguard**, *s.* രാജാവിന്റെ കാവൽപട്ടാളം.

**Lifeless**, *a.* ജീവനില്ലാത്ത, ചൈതന്യമില്ലാത്ത.

**Lifestring**, *s.* ജീവനാഡി.

**Lifetime**, *s.* ജീവകാലം, ആയുഷ്കാലം.

**Lift**, *v. a.* ഉയൎത്തുക, പൊക്ക, ഓങ്ങുക, വലുതാക്ക.

**Lift**, *s.* പൊക്കുന്നതു, ഉയൎത്തൽ, താങ്ങൽ.

**Ligament**, *s.* കെട്ടു, ബന്ധനം, ഏപ്പു.

**Ligation**, *s.* കൂട്ടികെട്ടുന്നതു, മുറുക്കം.

**Light**, *s.* വെളിച്ചം, പ്രകാശം, പകൽ.

**Light**, *a.* ലഘുവുള്ള, ഘനമില്ലാത്ത, എളുപ്പമുള്ള.

**Light**, *ad.* ലഘുവായി, എളുപ്പത്തിൽ.

**Light**, *v. a.* കൊളുത്തുക, വെളിച്ചംകാട്ടുക.

**Light**, *v. n.* ഇറങ്ങുക, വീഴുക, തട്ടുക.

**Lighten**, *v. n.* ഇടിമിന്നുക, മിന്നുക.

Lighten, *v. a.* പ്രകാശിപ്പിക്ക, ഭാരമില്ലാതാക്ക.

Lightfooted, *a.* വേഗംഓടുന്ന ചുറുക്കുള്ള.

Lighthearted, *a.* ആമോദമുള്ള, സന്തോഷിക്കുന്ന.

Lighthouse, *s.* കൊടിമരം.

Lightly, *ad.* ഘനം കൂടാതെ, എളുപ്പത്തിൽ.

Lightminded, *a.* ഇളമനസ്സുള്ള, സ്ഥിരമില്ലാത്ത.

Lightness, *s.* ലഘുത്വം, അസ്ഥിരത.

Lightning, *s.* മിന്നൽ, ഇടിത്തീ, കൊള്ളിയാൻ.

Lights, *s. pl.* ശ്വാസനാടികൾ.

Lightsome, *a.* പ്രകാശമുള്ള, തെളിവുള്ള.

Lightsomeness, *s.* പ്രകാശം, തെളിവു, സന്തോഷം.

Like, *a.* പോലെയുള്ള, ഒത്ത, സമമായ.

Like, *s.* സാമ്യം, ഛായ, അനുരൂപത, ഇഷ്ടം.

Like and dislike, പ്രിയവും അപ്രിയവും.

Like, *ad.* അപ്രകാരം, പോലെ, പക്ഷെ.

Like, *v. a.* തെരിഞ്ഞെടുക്ക, ഇഷ്ടമാക.

Likelihood, *s.* തോന്നൽ, ഇട, സംഗതി.

Likely, *a.* ഇഷ്ടമുള്ള, തക്ക, അപ്രകാരമുള്ള.

Likely, *ad.* പക്ഷെ.

Liken, *v. a.* സമമാക്ക, സദൃശമാക്ക, ഒപ്പിക്ക.

Likeness, *s.* സാദൃശ്യം, ഉപമ, നിഭം, പ്രതിമ.

Likewise, *ad.* അപ്രകാരം, അങ്ങിനെ.

Liking, *s.* ശരീരപുഷ്ടി, രുചി, പ്രിയം, കാംക്ഷ.

Lily, *s.* താമരപ്പൂ.

Limb, *s.* അവയവം, അംഗം, കൊമ്പു, വക്ക.

Limber, *a.* എളുപ്പം വളയുന്ന.

Lime, *s.* ചുണ്ണാമ്പു, കമ്മായം, പുളിനാരങ്ങ.

Lime, *v. a.* കമ്മായം തേക്ക, കെട്ടുക.

Limekiln, *s.* കമ്മായച്ചൂള.

Limestone, *s.* കമ്മായക്കല്ലു.

Limit, *s.* അവധി, അറുതി, അതിർ, ക്ലിപ്തം.

Limit, *v. a.* അതിരിടുക, ക്ലിപ്തപ്പെടുത്തുക.

Limitation, *s.* അതിർ, ക്ലിപ്തം, അളവു.

Limp, *s.* നൊണ്ടൽ, മുടന്തു.

Limp, *v. n.* നൊണ്ടുക, നൊണ്ടിനടക്ക, മുടന്തുക.

Limpid, *a.* തെളിവുള്ള, സ്വച്ഛതയുള്ള.

Limpidness, *s.* തെളിവു, സ്വച്ഛത.

Limpingly, *ad.* നൊണ്ടലായി.

Limy, *a.* പശയുള്ള, കമ്മായമുള്ള.

Line, *s.* വര, വരി, രേഖ, നിര, പന്തി, അണി.

Line, *v. a.* അകശീലയിടുക, ഇരട്ടിക്ക, മൂടുക.

Lineage, *s.* വംശവരി, വംശാവലി, വംശപാരമ്പര്യം.

Lineal, *a.* വംശപരിയായ.

Lineament, *s.* വരി, മുഖഭാവം, ലക്ഷണം.

Linear, *a.* വരിവരിയായുള്ള.

Lineation, *s.* വര, രേഖ.

Linen, *s.* ചണനൂൽകൊണ്ടുണ്ടാക്കിയ തുണി.

Linger, *v. n.* ദീൎഘകാലം ദീനപ്പെട്ടിരിക്ക, താമസിക്ക, സംശയിക്ക.

Linguist, *s.* പലഭാഷകളെ അറിയുന്നവൻ.

Liniment, *s.* കുഴമ്പു, തൈലം.

Lining, *s.* അകത്തുണി.

Link, *s.* ചങ്ങലക്കണ്ണി, കൊളുത്തു, വളയം.

Link, *v. a.* കൊളുത്തുക, പിണെക്ക, ചേൎക്ക.

Linseed, *s.* ചെറു ചണം, ചെറു ചണവിത്തു.

**Lintel**, *s.* മിത്തലെ കുറുമ്പടി.

**Lion**, *s.* സിംഹം, കേസരി, ചിങ്ങം രാശി.

**Lioness**, *s.* സിംഹി, കേസരിപ്പെൺ.

**Lip**, *s.* ചുണ്ടു, അധരം, വിളിമ്പു.

**Lipothymy**, *s.* മോഹാലസ്യം, ബോധക്കേടു.

**Liquation**, *s.* ഉരുക്കൽ.

**Liquefaction**, *s.* ഉരുക്കം, അലിച്ചൽ, ലയം.

**Liquefy**, *v. a. & n.* ഉരുക്ക, അലിക്ക, ഉരുക.

**Liquid**, *a.* അലിച്ചലുള്ള, ഉരുകിയ.

**Liquid**, *s.* നീർപദാൎത്ഥം, രസം, ദ്രാവകം, ലയം.

**Liquidate**, *v. a.* തീൎത്തുകൊള്ളുക, കടം തീൎക്ക.

**Liquor**, *s.* നീർപദാൎത്ഥം, മദ്യം.

**Lisp**, *v. n.* കൊഞ്ഞപ്പറക, മൂളുക.

**List**, *s.* ചാൎത്തു, വരിച്ചാൎത്തു, പേർവരി.

**List**, *v. n.* ആഗ്രഹിക്ക, കൊതിക്ക, കാംക്ഷിക്ക.

**List**, *v. a.* പട്ടാളത്തിൽ ചേൎക്ക, ചാൎത്തുക, പതിക്ക.

**Listed**, *a.* പേർ ചാൎത്തിയ.

**Listen**, *v. n.* കേൾക്ക, ശ്രവിക്ക, ചെവി പാൎക്ക.

**Listener**, *s.* ചെവികൊള്ളുന്നവൻ.

**Listless**, *a.* വിചാരമില്ലാത്ത, സൂക്ഷ്മമില്ലാത്ത.

**Lit**, *pret. of to light*, കൊളുത്തി.

**Litany**, *s.* പ്രാൎത്ഥനക്രമം.

**Literal**, *a.* അക്ഷരാൎത്ഥമുള്ള.

**Literary**, *a.* പഠിത്വമുള്ള, അക്ഷരവിദ്യയുള്ള.

**Literature**, *s.* പഠിത്വം, വിദ്യ.

**Lithography**, *s.* കല്ലിന്മേൽ കൊത്തിഅച്ചടിപ്പു.

**Litigant**, *s.* വ്യവഹാരി.

**Litigate**, *v. a.* വ്യവഹരിക്ക, വാദിക്ക.

**Litigation**, *s.* വ്യവഹാരം, വിവാദം.

**Litigious**, *a.* വ്യവഹരിക്കുന്ന, വിവാദമുള്ള.

**Litter**, *s.* അന്തോളം, ഒരുവക വാഹനം.

**Little**, *a.* ചെറു, ചെറിയ, കൊച്ചു, കുറിയ.

**Little**, *s.* അല്പം, അസാരം, തെല്ലു, ഇത്തിരി.

**Little**, *ad.* കുറെ, അല്പമായി.

**Littleness**, *s.* ചെറുപ്പം, അല്പത, കുറച്ചം.

**Liturgy**, *s.* പ്രാൎത്ഥനക്രമം.

**Live**, *v. n.* ജീവിക്ക, വസിക്ക, പാൎക്ക, മേവുക.

**Live**, *a.* ജീവിക്കുന്ന, ജീവനുള്ള, ചുറുക്കുള്ള.

**Livelihood**, *s.* ജീവനം, ഉപജീവനം, വൃത്തി.

**Liveliness**, *s.* ഉണൎച്ച, ചുണ, ചൈതന്യം.

**Livelong**, *a.* ജീവനോളമുള്ള, നിലനില്ക്കുന്ന.

**Lively**, *a.* ഉണൎച്ചയുള്ള, ഉത്സാഹമുള്ള.

**Lively**, *ad.* ഉണൎച്ചയോടെ, ചൊടിപ്പായി.

**Liver**, *s.* കരള, പിത്തപാത്രം.

**Livid**, *a.* കരുവാളിച്ച, നിറഭേദമുള്ള.

**Lividity**, *s.* കരുവാളിപ്പു, നിറഭേദം.

**Living**, *s.* ജീവനം, ഉപജീവനം, പിഴെപ്പു.

**Lizard**, *s.* പല്ലി, ഗൌളി.

**Lo**, *inter.* അതാ, ഇതാ, കണ്ടാലും.

**Load**, *s.* ചുമടു, ഭാരം, ഭാണ്ഡം.

**Load**, *v. a.* ചുമടു ഏറ്റുക, ഭാരം വെക്ക, തോക്ക നിറക്ക.

**Loadstone**, *s.* കാന്തക്കല്ലു, അയസ്കാന്തം.

**Loaf**, *s.* അപ്പം, പിഷ്ടം.

**Loam**, *s.* കളിമണ്ണു.

**Loam**, *v. a.* കളിമണ്ണു തേക്ക.

**Loan**, *s.* കടം, വായിപ്പ, ഇരവു.
**Loath**, *a.* മനസ്സുകേടുള്ള, വെറുപ്പുള്ള.
**Loathe**, *v. a.* വെറുക്ക, നിരസിക്ക, അരൊചിക്ക.
**Loathing**, *s.* വെറുപ്പ, അരൊചകം, നിരസം.
**Loathsome**, *a.* വെറുപ്പുള്ള, നിരസമുള്ള.
**Loathsomeness**, *s.* വെറുപ്പ, അറെപ്പ.
**Lob**, *s.* തടിയൻ, മന്ദൻ, കാരാഗ്രഹം.
**Lobe**, *s.* ഒരു അംശം.
**Lobster**, *s.* കൊഞ്ചു.
**Local**, *a.* സ്ഥാനീകരമുള്ള, സ്ഥലത്തുള്ള.
**Locality**, *s.* സ്ഥലം, ഇടം, പ്രദേശം.
**Locally**, *ad.* സ്ഥലത്തു, ഇടത്തിൽ.
**Location**, *s.* സ്ഥാപനം, വെക്കുന്നതു.
**Lock**, *s.* താഴ, പൂട്ടു, ജട.
**Lock**, *v. a.* പൂട്ടുക, കൂട്ടികെട്ടുക, കൂട്ടിപിടിക്ക.
**Locker**, *s.* പത്തായം, കള്ളികളുള്ള പെട്ടി.
**Locket**, *s.* ചെറിയ താഴ, ഒർ ആഭരണം.
**Locomotion**, *s.* സ്ഥലമാററം, ജംഗമം.
**Locomotive**, *a.* സ്ഥലമ്മാറുന്ന.
**Locomotive**, *s.* ആവിയന്ത്രം.
**Locust**, *s.* വെട്ടുക്കിളി, തുള്ളൻ.
**Lodge**, *v. a.* പാൎപ്പിക്ക, സ്ഥലം കൊടുക്ക.
**Lodge**, *v. n.* പാൎക്ക, വസിക്ക, കുടിയിരിക്ക.
**Lodge**, *s.* വാസം, ഇരിപ്പിടം, കുടിൽ.
**Lodger**, *s.* കൂലിക്കു പാൎക്കുന്നവൻ, പാൎക്കുന്നവൻ.
**Lodging**, *s.* വാസസ്ഥലം, ഇരിപ്പിടം.
**Lodgement**, *s.* പാൎപ്പ, ഇരിപ്പ.
**Loft**, *s.* തട്ടു, മേൽതട്ടു, മേൽമുറികൾ.
**Loftily**, *ad.* ഉയരെ, ഗൎവ്വത്തോടെ.
**Loftiness**, *s.* ഉയരം, ഉന്നതി, ശ്രേഷ്ഠത.
**Lofty**, *a.* ഉയരമുള്ള, ഉന്നതമായ, ഗൎവ്വമുള്ള.
**Log**, *s.* തടി, മുറിത്തടി, മുട്ടം.
**Logger-head**, *s.* വിഡ്ഢി, മടയൻ.
**Logic**, *s.* തൎക്കശാസ്ത്രം, തൎക്കവിദ്യ, മീമാംസം, ന്യായവാദം.
**Logical**, *a.* താൎക്കികമായ, സംബന്ധമായ.
**Logically**, *ad.* ന്യായസംബന്ധമായി.
**Logician**, *s.* തൎക്കി, തൎക്കശാസ്ത്രി.
**Logwood**, *s.* ചപ്പങ്ങം.
**Loin**, *s.* കടിപ്രദേശം, അര, എളി.
**Loiter**, *v. n.* താമസിക്ക, മിനക്കെടുക, മടിക്ക.
**Loiterer**, *s.* മിനക്കെടുന്നവൻ, മടിയൻ.
**Loll**, *v. n.* നാക്കു നീട്ടി കൊണ്ടിരിക്ക.
**Lone**, *a.* തനിച്ച, ഏകമായ, സ്വൈകാൎയ്യമായ.
**Loneliness**, *s.* ഏകത്വം, ഏകാന്തം, ഏകാകിത്വം.
**Lonely**, *a.* ഏകമായ, തനിച്ച, ജനവിഹീനമുള്ള,
**Long**, *a.* നീളമുള്ള, ദീൎഘമുള്ള, നീണ്ട, ബഹു.
**Long**, *ad.* നീളത്തിൽ, ദീൎഘമായി.
**Long**, *v. a.* വാഞ്ഛിക്ക, കൊതിക്ക, ആഗ്രഹിക്ക.
**Longimanous**, *a.* ബാഹുനീളമുള്ള.
**Longing**, *s.* വാഞ്ഛ, കൊതി, ആഗ്രഹം.
**Longitude**, *s.* നീളം, ഭൂഗോളത്തിന്റെ കിഴക്കുപടിഞ്ഞാറുള്ള ചുററളവു.
**Longitudinal**, *a.* നീളപ്പടിയുള്ള.
**Longsuffering**, *s.* ദീൎഘക്ഷമ.
**Longsuffering**, *a.* ദീൎഘക്ഷമയുള്ള.
**Longways**, *ad.* നെടുനീളത്തിൽ.
**Look**, *v. a.* നോക്ക, കാണ്ക, വിചാരിക്ക.
**Look**, *inter.* നോക്കു, ഇതാ.
**Look**, *s.* നോട്ടം, നോക്കു, ആലോകനം, ഭാവം.
**Looking-glass**, *s.* കണ്ണാടി, ദൎപ്പണം.
**Loom**, *s.* മക്കം, തറി, തറിമരം.

**Loom**, *v. n.* കാണാസ്സുരിക.
**Loon**, *s.* നീചൻ, ചണ്ഡാലൻ.
**Loop**, *s.* കഴ.
**Looped**, *a.* കഴകളുള്ള.
**Loophole**, *s.* കഴ, സൂത്രദ്വാരം, ഉപായം.
**Loose**, *v. a.* അഴിക്ക, അഴിച്ചുവിടുക, തളൎത്തുക.
**Loose**, *a.* അഴിഞ്ഞ, അയഞ്ഞ, ആടുന്ന.
**Loose**, *s.* അഴിവു, അഴിച്ചൽ, വിട്ടതൽ.
**Loosen**, *v. a.* കെട്ടഴിക്ക, ഇളക്ക, അയക്ക.
**Looseness**, *s.* അയവു, അഴിമതി, ഇളക്കം, അതിസാരം, ഊടാട്ടം, ചരവു.
**Lop**, *v. a.* കോതുക, കൊമ്പിറക്ക, അറുത്തു ഖണ്ഡിക്ക.
**Lop**, *s.* ഇറക്കിയ കൊമ്പു, ചെള്ള.
**Loquacious**, *a.* ബഹുഭാഷിതം, പടപറയുന്ന.
**Loquacity**, *s.* പടവാക്ക, അതിസംസാരം.
**Lord**, *s.* കൎത്താവു, പ്രഭു, നാഥൻ, ഭൎത്താവു.
**Lord**, *v. n.* കൎത്തവ്യം ചെയ്യു.
**Lordliness**, *s.* ശ്രേഷ്ഠത, ശ്ലാഘ്യത, വലിപ്പം.
**Lordly**, *a.* കൎത്തൃത്വമുള്ള, ഗൎവ്വമുള്ള.
**Lordship**, *s.* കൎത്തൃത്വം, പ്രഭുത്വം, കൎത്തൃസ്ഥാനം.
**Lore**, *s.* പാഠം, ഉപദേശം, പഠിത്വം.
**Lose**, *v. a.* നഷ്ടമാക്ക, ചേതം വരുത്തുക, കളക.
**Lose**, *v. n.* തോല്ക്ക, നഷ്ടമാക, ചേതമാക.
**Loser**, *s.* തോല്ക്കുന്നവൻ.
**Loss**, *s.* നഷ്ടം, ചേതം, തോല്വ, അപജയം.
**Lost**, *part. a.* നഷ്ടമായ, കളഞ്ഞുപോയ.
**Lot**, *s.* അവസ്ഥ, വിധി, പങ്ക, ചിട്ടി, കുറി.
**Lottery**, *s.* കുറി, ഭാഗ്യക്കുറി.
**Lotus**, *s.* താമരപ്പൂ.
**Loud**, *a.* ഉയൎന്നശബ്ദമുള്ള, ഉച്ചത്തിലുള്ള.
**Loudly**, *ad.* ഉറക്കെ, ഉറക്കവെ, ഉച്ചത്തിൽ.
**Loudness**, *s.* ഉറച്ചശബ്ദം, ഒച്ച.
**Lough**, *s.* വെള്ളത്തടാകം, കായൽ.
**Lounge**, *v. n.* മിനക്കെട്ടു നടക്ക.
**Lounger**, *s.* മടിയൻ.
**Louse**, *s.* പേൻ.
**Lout**, *s.* കന്നൻ, വിടഭോഷൻ.
**Love**, *v. a.* സ്നേഹിക്ക, വാത്സലിക്ക, പ്രിയപ്പെടുക.
**Love**, *s.* സ്നേഹം, പ്രീതി, വാത്സല്യം, പ്രിയം.
**Loveliness**, *s.* സ്നേഹയോഗ്യത, സ്നിഗ്ദ്ധത.
**Lovely**, *a.* സ്നേഹയോഗ്യം, മനോഹരമുള്ള.
**Lover**, *s.* പ്രാണനാഥൻ, രമകൻ.
**Lovesick**, *a.* കാമമാലുള്ള, കാമാതുരമുള്ള.
**Loving**, *a.* പ്രിയമുള്ള, അൻപുള്ള.
**Lovingkindness**, *s.* കരുണ, പ്രീതിവാത്സല്യം.
**Lovingly**, *ad.* പ്രീതിയോടെ, സ്നേഹമായി.
**Lovingness**, *s.* പ്രീതി, അൻപു.
**Low**, *a.* താണ, താണ്മയുള്ള, ഇളയ, ഹീനമുള്ള.
**Low**, *ad.* ഹീനമായി, പതുക്കവെ.
**Low**, *v. a.* താഴ്ത്തുക, താഴ്ചവരുത്തുക.
**Low**, *v. n.* മുക്കറയിടുക, അലറുക, അകിറുക.
**Lower**, *v. a.* താഴ്ത്തുക, ഇറക്ക, കുറക്ക.
**Lower**, *v. n.* താഴുക, താണുപോക, കുറയുക.
**Lower**, *v. n.* മഴക്കൊൾകൊള്ളുക, മേഘം മൂടുക.
**Lower**, *s.* മൂടൽ, മേഘമൂടൽ, ക്രൂരഭാവം.

**Lowermost**, *a.* എല്ലാററിലും താണ.
**Lowland**, *s.* താണഭൂമി, താണപ്രദേശം.
**Lowliness**, *s.* താണ്മ, ഇളമ, താഴ്ച, വിനയം.
**Lowly**, *a.* താണ്മയുള്ള, വിനയമുള്ള.
**Lowness**, *s.* താഴ്ച, അധമ, നികൃഷ്ടത.
**Lowspirited**, *a.* ദുഃഖഭാവമുള്ള.
**Loyal**, *a.* സ്വാമിഭക്തിയുള്ള, വിശ്വസ്തതയുള്ള.
**Loyalty**, *s.* രാജഭക്തി, വിശ്വാസഭക്തി.
**Lozenge**, *s.* മാത്ര, ഔഷധഗുളികകൾ.
**Lubricate**, *v. a.* വഴക്കിക്ക, വഴുക്കലാക്ക.
**Lucent**, *a.* പ്രകാശിക്കുന്ന, ശോഭിക്കുന്ന.
**Lucid**, *a.* തെളിവുള്ള, മിന്നുന്ന, സ്വഛമുള്ള.
**Lucifer**, *s.* പിശാചു, ഉദയനക്ഷത്രം.
**Luciferous**, *a.* വെളിച്ചമുണ്ടാക്കുന്ന.
**Luck**, *s.* ഭാഗ്യം, വിധി, അദൃഷ്ടം.
**Luckily**, *ad.* ഭാഗ്യത്താൽ, വിധിവശാൽ.
**Lucky**, *a.* ഭാഗ്യമുള്ള, ധന്യമായ.
**Lucrative**, *a.* ദ്രവ്യലാഭമുള്ള, ആദായമുള്ള.
**Lucre**, *s.* ദ്രവ്യലാഭം, ആദായം, ധനാശമം.
**Lucriferous**, *a.* ലാഭംവരുത്തുന്ന.
**Ludicrous**, *a.* ചിരിയുണ്ടാക്കുന്ന.
**Ludification**, *s.* പരിഹാസം, അപഹാസം.
**Lug**, *v. a.* ഇഴക്ക, പിടിച്ചുവലിക്ക, ഊരുക.
**Luggage**, *s.* സാമാനം.
**Lugubrious**, *a.* ദുഃഖമുള്ള, സങ്കടമുള്ള.
**Lukewarm**, *a.* ശീതോഷ്ണമുള്ള.
**Lukewarmness**, *s.* ശീതോഷ്ണം.
**Lull**, *v. a.* ഉറക്ക, ശാന്തമാക്ക.
**Lull**, *s.* ശാന്തത, സാവധാനം.
**Lullaby**, *s.* താലോലം, താരാട്ടു.
**Luminary**, *s.* വെളിച്ചം, പ്രകാശരൂപം.
**Luminous**, *a.* പ്രകാശിക്കുന്ന, ശോഭയുള്ള.
**Lump**, *s.* കട്ട, പിണ്ഡം, കുമ്പാരം.
**Lumping**, *a.* കട്ടിയുള്ള, വലിയ, കനമുള്ള.
**Lumpy**, *a.* കട്ടയുള്ള.
**Lunacy**, *s.* ഭ്രാന്തു, ചന്ദ്രരോഗം.
**Lunar, lunary**, *a.* ചന്ദ്രസംബന്ധമുള്ള.
**Lunatic**, *a.* ഭ്രാന്തുള്ള.
**Lunatic**, *s.* ഭ്രാന്തൻ, പൈത്യക്കാരൻ.
**Lunation**, *s.* ചന്ദ്രഗതി.
**Lunette**, *s.* അൎദ്ധചന്ദ്രൻ.
**Lungs**, *s. pl.* ശ്വാസനാഡികൾ.
**Lunt**, *s.* വെടിത്തിരി, കയററുതിരി.
**Lurch**, *s.* നിരാധാരം, മോശം.
**Lurch**, *v. a.* വിഴുങ്ങുക, തട്ടിക്ക, ചതിക്ക.
**Lure**, *s.* ഇര, ആകൎഷണം.
**Lurid**, *a.* മങ്ങലുള്ള.
**Lurk**, *v. n.* പതിയിരിക്ക, പതുങ്ങുക, ഒളിച്ചിരിക്ക.
**Lurker**, *s.* പതിയിരിക്കുന്നവൻ.
**Lurking-place**, *s.* ഒളി, ഒളിപ്പിടം.
**Luscious**, *a.* അതിമധുരമുള്ള.
**Lusciousness**, *a.* അതിമധുരം, അതിരുചി.
**Lust**, *s.* മോഹം, കാമം, മദം, ദുരാശ, ഇച്ഛ.
**Lust**, *v. a.* മോഹിക്ക, കാംക്ഷിക്ക, വാഞ്ഛിക്ക.
**Lustful**, *a.* മോഹമുള്ള, കാമമുള്ള, ദുരാശയുള്ള.
**Lustily**, *ad.* പുഷ്ടിയായി, ഉറക്കെ, ശക്തിയോടെ.
**Lustiness**, *s.* ദേഹപുഷ്ടി, കായബലം.
**Lustre**, *s.* കാന്തി, ശോഭ, തേജസ്സു, മിനുസം.
**Lustrous**, *a.* ശോഭയുള്ള, കീൎത്തിയുള്ള.
**Lusty**, *a.* ആരോഗ്യമുള്ള, കായബലമുള്ള.
**Lute**, *s.* ഒരുവക വീണ.
**Lutheran**, *s.* ലൂഥരിന്റെ ശിഷ്യൻ.

Luxuriance, *s.* അതിവളൎച്ച, തഴപ്പു.
Luxuriate, *v. a.* അധികം വളരുക, തഴക്ക.
Luxurious, *a.* തഴപ്പുള്ള, അഭിവൃദ്ധിയുള്ള.
Luxury, *s.* അത്യാശ, മത്തവിലാസം, അഭിവൃദ്ധി.
Lying, *part. of to lie,* കിടക്കുന്ന.
Lyre, *s.* വീണ.

## M.

Mace, *s.* ജാതിപത്രി, ഗദ, പൊന്തി.
Macebearer, *s.* ഗദക്കാരൻ.
Macerate, *v. a.* മെലിച്ചലാക്ക, കഴക്ക, തുവക്ക.
Maceration, *s.* കഴക്കൽ, തുവപ്പു.
Machinate, *v. a.* യന്ത്രിക്ക, ഉപായം വിചാരിക്ക.
Machination, *s.* കൌശലം, ഉപായം, തന്ത്രം.
Machine, *s.* യന്ത്രം, സൂത്രം.
Machinery, *s.* യന്ത്രപ്പണി, സൂത്രപ്പണി.
Machinist, *s.* യന്ത്രി, സൂത്രപ്പണിക്കാരൻ.
Maculation, *s.* കറ, കളങ്കം, അശുദ്ധി.
Maculate, *v. a.* കറയാക്ക, കളങ്കമാക്ക.
Mad, *a.* ഭ്രാന്തുള്ള, പേയുള്ള, വെറിപിടിച്ച.
Madam, *s.* മാദാമ്മ, യജമാനത്തി.
Madcap, *s.* ഭ്രാന്തൻ, ബുദ്ധികെട്ടവൻ.
Madden, *v. a.* ഭ്രാന്തുപിടിപ്പിക്ക, മദിപ്പിക്ക.
Madden, *v. n.* ഭ്രാന്താക, ഭ്രാന്തുപിടിക്ക.
Madder, *s.* മഞ്ചട്ടി.
Made, *part. pret. of to make,* ഉണ്ടാക്കി.
Madly, *ad.* ഭ്രാന്തോടെ, ബുദ്ധികേടായി.
Madman, *s.* ഭ്രാന്തൻ, വെറിയൻ.
Madness, *s.* ഭ്രാന്തു, ബുദ്ധിഭ്രമം, വെറി.
Magazine, *s.* കലവറ, ഉഗ്രാണം, ആയുധശാല, ഏറിയാവസ്ഥകളെ സംഗ്രഹിക്കുന്ന പുസ്തകം, വൎത്തമാന കടലാസ്സ്.
Maggot, *s.* പുഴ, കൃമി, വ്യാമോഹം.
Magi, *s. pl.* ജ്യോതിഷക്കാർ.
Magic, *s.* മന്ത്രവാദം, ജാലം, മായ.
Magical, *a.* മന്ത്രവാദമുള്ള.
Magician, *s.* മന്ത്രവാദി, ക്ഷുദ്രക്കാരൻ.
Magisterial, *a.* അധികാരമുള്ള.
Magistracy, *s.* രാജ്യാധികാരത്വം.
Magistrate, *s.* രാജ്യാധികാരി.
Magnanimity, *s.* മാഹാത്മ്യം, ധീരത.
Magnanimous, *a.* മഹാത്മാവായ, ധീരതയുള്ള.
Magnet, *s.* കാന്തക്കല്ലു, സൂചികാന്തം.
Magnetism, *s.* ആകൎഷണശക്തി.
Magnific, *a.* മഹത്വമുള്ള, പ്രാഭവമായ.
Magnificence, *s.* പ്രാഭവം, പ്രബലത.
Magnificent, *a.* കോലാഹലമുള്ള, പ്രാഭവമായ.
Magnifier, *s.* ഉയൎത്തി പറയുന്നവൻ.
Magnify, *v. a.* മഹത്വപ്പെടുത്തുക, പുകഴ്ത്തുക.
Magnitude, *s.* മഹത്വം, വലിപ്പം, മഹിമ.
Mahometan, *s.* മുഹമ്മദീയൻ.
Mahometanism, *s.* മുഹമ്മദീയമതം.
Maid, maiden, *s.* കന്യക, വീട്ടിപ്പെണ്ണു.
Maiden, *a.* കന്യകസംബന്ധിച്ച.
Maidenhood, *s.* കന്യകാവ്രതം.
Maidservant, *s.* വേലക്കാരത്തി, വീട്ടിപ്പെണ്ണു.
Mail, *s.* കവചം, വൎത്തമാനകടലാസ്സ്.
Maim, *v. a.* ഊനം വരുത്തുക, മുടന്താക്ക.

**Maim**, *s.* ഊനം, മുടന്തു, അംഗഹീനത്വം.
**Main**, *a.* പ്രധാനമുള്ള, മുഖ്യമായ.
**Mainland**, *s.* വിസ്തീൎണ്ണഭൂമി.
**Mainly**, *ad.* പ്രധാനമായി, മുഖ്യമായി.
**Mainmast**, *s.* നടുപാമരം.
**Mainprize**, *s.* ജാമ്യം, പണയം.
**Maintain**, *v. a.* പാലിക്ക, ഉപജീവനം കൊടുക്ക.
**Maintain**, *v. n.* വ്യവഹരിക്ക, നിശ്ചയം പറക.
**Maintainable**, *a.* പാലിപ്പതിന്നു യോഗ്യം.
**Maintenance**, *s.* ജീവനം, അഹോവൃത്തി.
**Maize**, *s.* ചോളം.
**Majestic**, *a.* മഹത്വമുള്ള, തേജസ്സുള്ള.
**Majesty**, *s.* മഹത്വം, പ്രാഭവം, തേജസ്സ.
**Major**, *a.* അധികമുള്ള, സ്ഥാനവലിപ്പമുള്ള.
**Major**, *s.* പടനായകൻ.
**Majority**, *s.* വലിപ്പം, വൻകൂട്ടം, പടനായകസ്ഥാനം.
**Make**, *v. a.* ഉണ്ടാക്ക, നിൎമ്മിക്ക, തീൎക്ക.
**Make**, *v. n.* ചെല്ലുക, പായുക, നടക്ക.
**Make**, *s.* ആകൃതി, ഭാഷ, സ്വരൂപം.
**Maker**, *s.* സ്രഷ്ടാവു, നിൎമ്മാതാവു.
**Malady**, *s.* വ്യാധി, രോഗം.
**Male**, *a.* ആണായ, പുരുഷനായ.
**Male**, *s.* ആൺ, പുരുഷൻ.
**Malecontent**, *a.* അസന്തുഷ്ടിയുള്ള.
**Malecontent**, *s.* അസന്തുഷ്ടൻ, ദ്രോഹി.
**Malediction**, *s.* ശാപം, ദൂഷണവാക്ക.
**Malefaction**, *s.* ദുഷ്കൎമ്മം, അകൃത്യം, കുറ്റം.
**Malefactor**, *s.* ദുഷ്കൎമ്മി, കലപാതകൻ.
**Malepractice**, *s.* ദുഷ്ക്രിയ, ദുൎന്നടപ്പു.
**Malevolence**, *s.* ദുൎമ്മനസ്സ, വേണ്ടാസനം.
**Malevolent**, *a.* ദുൎമ്മനസ്സുള്ള, ദുൎബ്ബുദ്ധിയുള്ള.
**Malice**, *s.* ദ്വേഷം, ഈൎഷ്യ, ദുൎഗ്ഗുണം, പക.
**Malicious**, *a.* ദുൎഗ്ഗുണമുള്ള, പകയുള്ള, വിടക്ക.
**Maliciousness**, *s.* ദുൎവ്വിചാരം, മത്സരഭാവം.
**Malign**, *a.* ദ്വേഷമുള്ള, പകച്ചയുള്ള.
**Malign**, *v. a.* ദൂഷ്യം പറക, ദ്വേഷിക്ക.
**Malignity**, *s.* ദുൎവ്വിചാരം, വേണ്ടാസനം.
**Malignant**, *a.* ദ്വേഷമുള്ള, പകച്ചയുള്ള.
**Malignant**, *s.* വേണ്ടാസനക്കാരൻ, ദ്വേഷി.
**Mall**, *s.* ചുറ്റിക, മുട്ടിക.
**Mall**, *v. a.* അടിക്ക, ഇടിക്ക.
**Mallows**, *s.* തുത്തി.
**Malt**, *s.* നനെച്ചുണങ്ങിയ യവം.
**Maltreat**, *v. a.* ശകാരിക്ക, ഹിംസിക്ക.
**Mamma**, *s.* അമ്മ.
**Mammet** *s.* പാവ.
**Mammock**, *v. a.* ചീന്തുക, കീറുക.
**Mammon**, *s.* ധനം, ഐശ്വൎയ്യം, ധനപതി.
**Man**, *s.* മനുഷ്യൻ, മാനുഷൻ, പുരുഷൻ, പുമാൻ, മൎത്ത്യൻ, നരൻ, ആൾ.
**Man**, *v. a.* ആളുകളെ കാവലാക്ക, ഉറപ്പിക്ക.
**Man-of-war**, *s.* പടക്കപ്പൽ.
**Manacles**, *s.* കൈവിലങ്ങ, കൈക്കൂച്ച.
**Manacle**, *v. a.* കൈവിലങ്ങിടുക.
**Manage**, *v. a.* നടത്തുക, നിൎവ്വഹിക്ക, ഭരിക്ക, ശീലിപ്പിക്ക.
**Management**, *s.* നടത്തൽ, നിൎവ്വാഹം, ഭരിപ്പു.
**Manageable**, *a.* നടത്തിക്കപ്പെടത്തക്ക.
**Manager**, *s.* കാൎയ്യക്കാരൻ, നടത്തുന്നവൻ.
**Manation**, *s.* വല്ലതിൽനിന്നുള്ള ഉൽപാദനം.
**Mancipate**, *v. a.* അടിമയാക്ക, കെട്ടുക, ബന്ധിക്ക.
**Mancipation**, *s.* അടിമ, നിബന്ധം.

**Mandarin**, *s.* ചീനരാജ്യത്തിലെ അധികാരി.

**Mandate**, *s.* കല്പന, ആജ്ഞ, ചട്ടം.

**Manducate**, *v. a.* ചവെക്ക, ചവെച്ചുതിന്നുക.

**Mane**, *s.* കുതിരക്കഴുത്തിലെ രോമം, കഞ്ചിരോമം.

**Maneater**, *s.* മാനുഷഭോക്താവു.

**Manes**, *s.* ദേഹി, ആത്മാവു.

**Manful**, *a.* ശൌൎയ്യമുള്ള, ധീരതയുള്ള.

**Manfulness**, *s.* പരാക്രമം, ധീരത, ആണത്വം.

**Manger**, *s.* പശുത്തൊട്ടി, പുൽക്കൂട്ട.

**Mangle**, *v. a.* അറുക്ക, അറുത്തുകൊല്ലുക.

**Mangler**, *s.* അറുക്കുന്നവൻ, കഷണിക്കുന്നവൻ.

**Mango**, *s.* മാങ്ങാ, മാവു.

**Manhood**, *s.* മാനുഷ്യം, പുരുഷത്വം, യൌവ്വനം.

**Maniac**, *s.* ഭ്രാന്തൻ.

**Manifest**, *a.* പരസ്യമുള്ള, പ്രത്യക്ഷമായ.

**Manifest**, *v. a.* പരസ്യമാക്ക, പ്രസിദ്ധമാക്ക.

**Manifestation**, *s.* പരസ്യമാക്കൽ, പ്രത്യക്ഷത.

**Manifestly**, *ad.* പ്രസിദ്ധമായി, തെളിവായി.

**Manifesto**, *s.* വിളംബരം, പരസ്യം.

**Manifold**, *a.* നാനാവിധമുള്ള, പലവിധമുള്ള.

**Manikin**, *s.* മുണ്ടൻ, വാമനൻ, ആൺകുട്ടി.

**Mankiller**, *s.* ഘാതകൻ, കുലപാതകൻ.

**Mankind**, *s.* മനുഷ്യജാതി, മനുഷ്യവൎഗ്ഗം.

**Manlike, manly**, *a.* പുരുഷാൎത്ഥമുള്ള, ധീരതയുള്ള.

**Manliness**, *s.* ശൌൎയ്യം, ധീരത, യോഗ്യത.

**Manna**, *s.* മന്നാ.

**Manner**, *s.* പ്രകാരം, വിധം, നടപ്പു, മൎയ്യാദ.

**Mannerly**, *ad.* മൎയ്യാദയുള്ള, നല്ല ആചാരമുള്ള.

**Manœuvre**, *s.* കൌശലപ്രയോഗം, വിദഗ്ധത.

**Mansion**, *s.* വലിയ വീട്ട, ഭവനം, മഠം, വസതി.

**Manslaughter**, *s.* മനുഷ്യകുല, നരവധം.

**Mansuetude**, *s.* ശാന്തത, ഇണക്കം, മെരുക്കം.

**Mantle**, *s.* പുറങ്കുപ്പായം, നിലയങ്കി, കുപ്പായം.

**Mantology**, *s.* മിഷ്ഫദൎശനം.

**Manual**, *a.* കൈവേലയുള്ള, കൈപാടുള്ള.

**Manufactory**, *s.* ചരക്കുണ്ടാക്കുന്ന പണിപ്പുര.

**Manufacture**, *s.* പണി, കൃതി, നിൎമ്മാണം.

**Manufacture**, *v. a.* ഉണ്ടാക്ക, നിൎമ്മിക്ക, പണിയുക.

**Manufacturer**, *s.* ഉണ്ടാക്കുന്നവൻ, നിൎമ്മിതാവു.

**Manure**, *v. a.* വളമിടുക, ചവറിടുക.

**Manure**, *s.* വളം.

**Manuscript**, *s.* കൈയക്ഷരമുള്ള പുസ്തകം.

**Many**, *a.* വളരെ, പല, ബഹു, അനേകം, നാനാ.

**Manytimes**, *ad.* പലപ്പോഴും, പലപ്രാവശ്യം.

**Map**, *s.* ദേശപടം, ഭൂഗോളപടം.

**Mar**, *v. a.* കേടു വരുത്തുക, ഛേതം വരുത്തുക.

**Marasmus**, *s.* ക്ഷയരോഗം.

**Marble**, *s.* മിനുസമുള്ള ഒരു വക കല്ലു.

**March**, *s.* മീനമാസം, പ്രയാണം, പ്രസ്ഥാനം.

**March**, *v. n.* അണിയായി നടക്ക, യാത്രയാക.

**March**, *v. a.* അണിയായി നടത്തുക.
**Mare**, *s.* പെൺകുതിര.
**Mareschal**, *s.* വലിയ സേനാപതി.
**Margarite**, *s.* മുത്തു, രത്നം.
**Margin**, *s.* കര, വിളിമ്പു, വക്ക.
**Margrave**, *s.* പ്രഭു.
**Marigold**, *s.* ഒരു വക മഞ്ഞ പുഷ്പം.
**Marine**, *a.* കടൽ സംബന്ധമുള്ള, സമുദ്രീയം.
**Marine**, *s.* കപ്പൽ പടയാളി, പടകപ്പൽ കാൎയ്യം.
**Mariner**, *s.* കടൽസഞ്ചാരി, കപ്പക്കാരൻ.
**Mark**, *s.* അടയാളം, കുറിപ്പു, കുറി, വട്ടു, ചിഹ്നം.
**Mark**, *v. a.* അടയാളമിടുക, വരെക്ക, കുറിക്ക.
**Market**, *s.* ചന്ത, കടവീഥി, കൊടുക്കവാങ്ങൽ.
**Market-day**, *s.* ചന്തദിവസം.
**Market-place**, *s.* ചന്തസ്ഥലം.
**Market-price**, *s.* ചന്തവില, നടപ്പുവില.
**Market-town**, *s.* ചന്തനഗരം.
**Marksman**, *s.* കുറിക്കു വെക്കുന്നവൻ, ധനുൎവേദി.
**Marl**, *s.* കളിമണ്ണു.
**Marquis**, *s.* പുരാൻ, (സ്ഥാനപേർ).
**Marriage**, *s.* വിവാഹം, കല്യാണം, വേളി.
**Married**, *a.* വിവാഹം ചെയ്തു, വേട്ട.
**Marrow**, *s.* മജ്ജ, അസ്ഥിഗ്രതതം.
**Marry**, *v. a. & n.* വിവാഹം കഴിപ്പിക്ക, പെൺ കെട്ടുക, വേൾക്ക, കല്യാണം ചെയ്ക.
**Mars**, *s.* ചൊവ്വാ, കുജൻ.
**Marsh**, *s.* ചതുപ്പുനിലം, ചളിപ്രദേശം.
**Marshal**, *s.* ആയുധപ്രമാണി, മുന്നോടി.
**Marshal**, *v. a.* ക്രമപ്പെടുത്തുക, മുന്നോടുക.
**Marshy**, *a.* ചതുപ്പുള്ള, ഈറമുള്ള.
**Mart**, *s.* ചന്തസ്ഥലം.
**Martial**, *a.* യുദ്ധവൈഭവമുള്ള, ധീരതയുള്ള.
**Martyr**, *s.* രക്തസാക്ഷി, സത്യത്തിന്നു വേണ്ടി മരിക്കുന്നവൻ.
**Martyrdom**, *s.* സത്യത്തിന്നു വേണ്ടി മരിക്കുന്നതു.
**Marvel**, *s.* ആശ്ചൎയ്യം, അത്ഭുതം, വിസ്മയം.
**Marvel**, *v. n.* വിസ്മയിക്ക, അതിശയിക്ക.
**Marvellous**, *a.* ആശ്ചൎയ്യമുള്ള, അപൂൎവ്വ.
**Masculine**, *a.* പുല്ലിംഗമുള്ള, ആണായ.
**Mash**, *s.* സമ്മേളനം, യോഗക്കൂട്ടു.
**Mash**, *v. a.* കലൎത്തുക, കുഴെക്ക.
**Mask**, *s.* മറുവേഷം, വേഷം, കോലം.
**Mask**, *v. a.* വേഷംകെട്ടുക, കോലംകെട്ടുക.
**Mason**, *s.* കല്പണിക്കാരൻ, പെരിന്തേരി.
**Masonry**, *s.* കല്പണി.
**Masquerader**, *s.* വേഷക്കാരൻ, വേഷധാരി.
**Mass**, *s.* കട്ട, കൂട്ട, പിണ്ഡം, മീസ്സ.
**Massacre**, *s.* ജനസംഹാരം, കുല.
**Massacre**, *v. a.* സംഹരിക്ക, കൊല്ലുക.
**Massiness**, *s.* ഘനം, ഭാരം, കട്ടി.
**Massive**, *a.* ഘനമുള്ള, തടിയുള്ള, ഭാരമുള്ള.
**Massy**, *a.* ഘനമുള്ള, തടിച്ച.
**Mast**, *s.* പാമരം, കൊടിമരം, സ്തംഭം.
**Master**, *s.* യജമാനൻ, ഗുരു, പതി, സ്വാമി, പ്രമാണി.
**Master**, *v. a.* അടക്ക, ജയിക്ക, സാധിപ്പിക്ക.
**Masterly**, *s.* വൈഭവത്തോടെ, നന്നായി.
**Mastership**, *s.* അധികാരം, ഭരിപ്പു, ശ്രേഷ്ഠത.
**Mastery**, *s.* ശക്തി, ജയം, കയററം, അധികാരം.

**Mastication**, *s.* ചവ, തിന്നുന്നതു.
**Mat**, *s.* പായി, തൃണപൂലി.
**Mat**, *v. a.* പായികൊണ്ടു മൂടുക, പിന്നുക, മുടയുക.
**Match**, *s.* കത്തിരി, പോരാട്ടം, തുല്യത.
**Match**, *v. a. & n.* തുല്യമാക്കുക, ശരിയാക്കുക, വേൾക്കുക.
**Matchless**, *a.* തുല്യമില്ലാത്ത, അതുലമായ.
**Mate**, *s.* ഭൎത്താവു, ഭാൎയ്യ, കൂട്ടുകാരൻ, കൂട്ടുകാരത്തി.
**Material**, *a.* കാൎയ്യമുള്ള, തടിവുള്ള, സ്ഥൂലമുള്ള.
**Material**, *s.* സ്ഥൂലമുള്ള വസ്തു, കോപ്പു, ഉരുപ്പടി.
**Materialism**, *s.* പ്രപഞ്ചസക്തി, നാസ്തികത.
**Materialist**, *s.* പ്രപഞ്ചസക്തൻ, നാസ്തികൻ.
**Materiality**, *s.* ശരീരാവസ്ഥ, ദേഹാവസ്ഥ.
**Materially**, *ad.* രൂപത്തോടെ, കാൎയ്യമായി.
**Materials**, *s.* സാധനങ്ങൾ, ഉപകരണങ്ങൾ.
**Maternal**, *a.* മാതൃസംബന്ധമുള്ള, വാത്സല്യമുള്ള.
**Mathematical**, *a.* കണക്കുള്ള, ഗണിതശാസ്ത്രമുള്ള.
**Mathematician**, *s.* കണക്കൻ, ഗണിതക്കാരൻ.
**Mathematics**, *s.* കണക്കുസാരം, ഗണിതശാസ്ത്രം.
**Mathesis**, *s.* കണക്കുസാരം.
**Matin**, *a.* കാലത്തു, രാവിലെ, എതിരെ.
**Matrass**, *s.* ഒരുവക പാത്രം.
**Matress**, *s.* മെത്ത.
**Matrix**, *s.* ഗൎഭപാത്രം, അക്ഷരങ്ങളെ വാൎക്കുന്നതിന്നു വേണ്ടിയ അച്ച.
**Matricide**, *s.* മാതൃഹത്യ, മാതൃഘാതകൻ.
**Matrimonial**, *a.* വിവാഹസംബന്ധമുള്ള.
**Matrimony**, *s.* വിവാഹം, കല്യാണം, വേളി.
**Matron**, *s.* അമ്മ, മൂത്തച്ചി, മഹിഷി.
**Matter**, *s.* വസ്തു, സാധനം, കാൎയ്യം, ചലം, മൂൎത്തി.
**Mattock**, *s.* കുന്താലി, ചുണ്ടൽ, കൈക്കോട്ടു.
**Maturation**, *s.* പക്വമാക്കുന്നതു.
**Maturative**, *a.* പക്വമാക്കുന്ന, പഴുപ്പിക്കുന്ന.
**Mature**, *a.* പക്വമുള്ള, പാകമുള്ള, മൂത്ത.
**Mature**, *v. a.* പക്വമാക്കുക, പഴുപ്പിക്കുക.
**Maturity**, *s.* മൂപ്പു, പക്വത, പാകം.
**Maul**, *s.* മരമുട്ടി, മുട്ടിക.
**Maunder**, *v. n.* മുരളുക, പിറുപിറുക്കുക.
**Mausoleum**, *s.* വിചിത്രമായ പ്രേതക്കല്ലറ.
**Maxim**, *s.* പ്രമാണം, ചട്ടം, സിദ്ധാന്തം.
**Maximum**, *s.* മഹത്തമ, ഉത്തമം.
**May**, *s.* ഇടവമാസം, യൌവനപ്രായം.
**May**, *v. n.* ആകാം, ആം.
**Mayor**, *s.* നഗരപ്രമാണി.
**Maze**, *s.* മനക്കലക്കം, സംഭ്രമം, തുമ്പില്ലായ്മ.
**Mazy**, *a.* സംഭ്രമമുള്ള, രൂപകേടുള്ള.
**Me**, *pron.* എന്നെ.
**Meadow**, *s.* മേച്ചൽസ്ഥലം, പുൽതകടി.
**Meager**, *a.* മെലിഞ്ഞ.
**Meal**, *s.* അഷ്ടി, ഊണ, ആഹാരം, മാവു.
**Mean**, *a.* ഹീനമുള്ള, നീചമായ, നിസ്സാരമുള്ള.
**Mean, means**, *s.* മദ്ധ്യമം, ഇട, വക, കഴിവു, ഗതി.
**Mean**, *v. n.* തോന്നുക, ഭാവിക്കുക, അൎത്ഥമാക.

Mean, *v. a.* നിശ്ചയിക്ക, സങ്കല്പിക്ക.
Meaning, *s.* ഭാവം, അഭിപ്രായം, അൎത്ഥം.
Meanly, *ad.* ഹീനമായി, നീചമായി.
Meanness, *s.* ഹീനത, കുറവു, ഇളപ്പം.
Measles, *s.* അഞ്ചാംപനി, പൊങ്ങൻപനി.
Measurable, *a.* അളക്കപ്പെടത്തക്ക, മിതമുള്ള.
Measure, *s.* അളവു, പരിമാണം, വീതം, മാനം.
Measure, *v. a.* അളക്ക.
Measureless, *a.* അളവില്ലാത്ത, അളവററ.
Measurement, *s.* അളക്കുന്നതു, അളവു, പ്രമാണം.
Measurer, *s.* അളവുകാരൻ.
Meat, *s.* ഇറച്ചി, മാംസം, ആഹാരം.
Meatoffering, *s.* ആഹാരകാഴ്ച, നിവേദ്യം.
Mechanic, *s.* യന്ത്രി, സൂത്രവേലക്കാരൻ.
Mechanics, *s.* യന്ത്രപ്രയോഗം, സൂത്രവിദ്യ.
Mechanism, *s.* യന്ത്രപ്പണി, സൂത്രവേല.
Medal, *s.* രാജാവു മാനത്തിന്നു കൊടുക്കുന്ന നാണ്യം.
Meddle, *v. n.* ഇടപ്പെടുക, ഉൾപ്പെടുക.
Meddler, *s.* അന്യകാൎയ്യത്തിലുൾപ്പെടുന്നവൻ.
Mediate, *v. n.* മദ്ധ്യസ്ഥംചെയ്യു.
Mediate, *a.* മദ്ധ്യെയുള്ള, ഇടനിലയുള്ള.
Mediation, *s.* മദ്ധ്യസ്ഥത, തടസ്ഥം, സിപാൎശി.
Mediator, *s.* മദ്ധ്യസ്ഥൻ, മൂന്നാമൻ.
Mediatorship, *s.* മദ്ധ്യസ്ഥസ്ഥാനം.
Medical, *a.* ചികിത്സിക്കുന്ന, വൈദ്യസംബന്ധമുള്ള.
Medicament, *s.* മരുന്നു, ഔഷധം.
Medicinal, *a.* മരുന്നസംബന്ധിച്ച.
Medicine, *s.* ഔഷധം, മരുന്നു.
Mediety, *s.* മദ്ധ്യം, പാതി, അൎദ്ധം.
Mediocrity, *s.* മദ്ധ്യം, നടുത്തരം, പാതിപ്പാടു.
Meditate, *v. a.* ധ്യാനിക്ക, വിചാരിക്ക, ചിന്തിക്ക.
Meditation, *s.* ധ്യാനം, വിചാരം, ചിന്ത.
Meditative, *a.* ധ്യാനിക്കുന്ന, ചിന്തിക്കുന്ന.
Mediterranean, *a.* ദേശമദ്ധ്യത്തിലുള്ള.
Medium, *s.* മദ്ധ്യം, നടവു, മുഖാന്തരം.
Medley, *s.* കലൎച്ച, കൂട്ടു.
Meed, *s.* സമ്മാനം, പ്രതികാരം.
Meek, *a.* സൌമ്യതയുള്ള, ശാന്തമായ.
Meekness, *s.* സൌമ്യത, സാധുത്വം.
Meet, *a.* ഉചിതമായ, യോഗ്യമുള്ള, തക്ക.
Meet, *v. a.* എതിരേല്ക്ക, എതിൎക്ക, ദൎശിക്ക.
Meet, *v. n.* കൂടുക, ചേരുക.
Meeting, *s.* സംഘം, യോഗം, കൂട്ടം, ജനസഭ.
Meeting-house, *s.* പള്ളി.
Meetness, *s.* യോഗ്യത, ചേൎച്ച, ഔചിത്യം.
Melancholy, *s.* കുണ്ഠിതം, സങ്കടം, വ്യസനം.
Meliorate, *v. a.* നന്നാക്ക, വിശേഷംവരുത്തുക.
Mellow, *a.* നലയുന്ന, ഉലയുന്ന, പഴുത്ത.
Mellow, *v. a.* നലെക്ക, പഴുപ്പിക്ക.
Mellow, *v. n.* നലയുക, അഴിയുക, ഉലയുക.
Mellowness, *s.* ഉലെപ്പു, അലച്ചൽ, മുഴുപ്രായം.
Melody, *s.* രാഗം, സ്വരവാസന, മധുരസ്വരം.
Melon, *s.* കക്കരിക്കാ, വത്തക്കാ.
Melt, *v. a.* ഉരുക്ക, ദ്രവിപ്പിക്ക, അലിക്ക, ക്ഷയിപ്പിക്ക.
Melt, *v. n.* ഉരുക, ദ്രവിക്ക, അലിയുക.
Member, *s.* അവയവം, അംശം, ഉപാംഗം.

**Memoir**, *s.* വൃത്താന്തപുസ്തകം, ജിവചരിത്രം.
**Memorable**, *a.* ഓൎക്കത്തക്ക, ഓൎപ്പാനുള്ള.
**Memorandum**, *s.* കുറിപ്പു, കുറിമാനം.
**Memorial**, *s.* ജ്ഞാപകകുറ്യും, എഴുത്തു.
**Memorialist**, *s.* ഓൎമ്മപ്പെടുത്തുന്നവൻ.
**Memorialize**, *v. a.* ഓൎമ്മപ്പെടുത്തുക.
**Memory**, *s.* ഓൎമ്മ, ധാരണ, ജ്ഞാപകം.
**Menace**, *v. a.* ഭയപ്പെടുത്തുക, ഭീഷണികാട്ടുക.
**Menace**, *s.* ഭയപ്പെടുത്തുന്നതു, ശാസന.
**Menacer**, *s.* ഭീഷണിക്കാരൻ.
**Menage**, *s.* മൃഗശേഖരം.
**Mend**, *v. a.* നന്നാക്ക, കേടുതീൎക്ക, സഹായിക്ക.
**Mend**, *v. n.* നന്നാക, നന്നായിവരിക.
**Mendacity**, *s.* വ്യാജം, ഭോഷ്കു, നുണ.
**Mendicant**, *s.* ഭിക്ഷു, താപസൻ.
**Mendicate**, *v. n.* ഇരന്നു നടക്ക.
**Mendicity**, *s.* ഭിക്ഷാടനം, ഇരപ്പാളിത്വം.
**Menial**, *s.* വീട്ടുവേലക്കാരൻ, ഭൃത്യൻ.
**Menology**, *s.* മാസക്കണക്ക.
**Menpleaser**, *s.* മുഖസ്തുതിക്കാരൻ.
**Menstrual**, *a.* മാസംതോറുമുള്ള.
**Mensurable**, *a.* അളക്കപ്പെടത്തക്ക.
**Mensurate**, *v. a.* അളക്ക.
**Mensuration**, *s.* അളക്കൽ, അളവുവിദ്യ.
**Mental**, *a.* മനസ്സുസംബന്ധമുള്ള, മനസിജം.
**Mentally**, *ad.* മനസ്സുകൊണ്ടു, അറിവോടെ.
**Mention**, *s.* കഥനം, ചൊൽ, ഓൎമ്മകൊടുക്കൽ.
**Mention**, *v. a.* പറക, ചൊല്ലുക, ഓൎമ്മകൊടുക്ക.
**Mercantile**, *a.* കച്ചവടം സംബന്ധിച്ച.
**Mercat**, *s.* വ്യാപാരം, കച്ചവടസ്ഥലം.
**Mercenary**, *s.* കൂലിക്കാരൻ, ശമ്പളക്കാരൻ.
**Merchandise**, *s.* വ്യാപാരം, കച്ചവടം, ചരക്ക.
**Merchant**, *s.* വ്യാപാരി, വൎത്തകൻ, കച്ചവടക്കാരൻ.
**Merchant-man**, *s.* കച്ചവടക്കപ്പൽ.
**Merciful**, *a.* കരുണയുള്ള, അലിവുള്ള.
**Mercifulness**, *s.* കൃപ, ആൎദ്രകരുണ.
**Merciless**, *a.* കൃപയില്ലാത്ത, കഠിനമുള്ള.
**Mercurial**, *a.* രസം കൊണ്ടുണ്ടാക്കിയ.
**Mercury**, *s.* രസം, ചുറുക്ക, ബുധൻ.
**Mercy**, *s.* കരുണ, കാരുണ്യം, ദയ, ക്ഷമ.
**Mercy-seat**, *s.* കൃപാസനം.
**Mere**, *a.* മാത്രം, വെറുതെ, ശുദ്ധ.
**Merely**, *ad.* മാത്രം, കേവലം.
**Meridian**, *s.* ഉച്ചം, മദ്ധ്യാഹ്നം, മദ്ധ്യരേഖ.
**Merit**, *s.* യോഗ്യത, ഗുണം, ഉത്തമത്വം, സാരം.
**Merit**, *v. a.* യോഗ്യമാക, പാത്രമാക.
**Meritorious**, *a.* യോഗ്യമുള്ള, പാത്രമായ.
**Meritoriousness**, *s.* സമ്മാനയോഗ്യത.
**Merrily**, *ad.* സന്തോഷത്തോടെ, ഉല്ലാസമായി.
**Merriness**, *s.* സന്തോഷം, ആഹ്ലാദം.
**Merry**, *a.* സന്തോഷിക്കുന്ന, പ്രസാദമുള്ള.
**Mersion**, *s.* മുങ്ങൽ, മുഴുകൽ, മഗ്നം.
**Mesentery**, *s.* കുടൽഞരമ്പു.
**Mesh**, *s.* വലക്കണ്ണി.
**Mess**, *s.* ഭക്ഷണം, സഹഭോജനം.
**Mess**, *v. n.* സഹഭോജനം കഴിക്ക, ഭക്ഷിക്ക.
**Message**, *s.* ദൂതു, വൎത്തമാനം, ചെതി.
**Messenger**, *s.* ദൂതൻ, ചാരൻ, സ്ഥാനപതി.
**Messiah**, *s.* അഭിഷിക്തൻ, ക്രിസ്തൻ, മശിഹ.

Met, *pret. & part. of to meet*, എതിരേററു.
Metal, *s.* ലോഹം, പഞ്ചലോഹം, ചൂണ്ണ.
Metallic, *a.* പഞ്ചലോഹസമന്വിതം.
Metalline, *a.* ലോഹമുള്ള.
Metamorphose, *v. a.* രൂപാന്തരപ്പെടുത്തുക.
Metamorphosis, *s.* മറുരൂപം, രൂപാന്തരം.
Metaphor, *s.* ഉപമിതി, സദൃശം, ജ്ഞാനാൎത്ഥം.
Metaphorical, *a.* ജ്ഞാനാൎത്ഥമുള്ള.
Metaphrase, *s.* പരിഭാഷ.
Metaphysics, *s.* ജീവതത്വം.
Mete, *v. a.* അളക്ക.
Meteor, *s.* കൊള്ളിമീൻ.
Method, *s.* പ്രകാരം, രീതി, വഴി, ക്രമം, ചട്ടം.
Methodical, *a.* യഥാക്രമമുള്ള.
Methodize, *v. a.* ക്രമമാക്ക, രീതിയാക്ക.
Metre, *s.* വൃത്തം, പദ്യം, ശ്ലോകം, പാദം.
Metrical, *a.* പദ്യമുള്ള, വൃത്തസംബന്ധിച്ച.
Metropolis, *s.* പ്രധാനനഗരം.
Metropolitan, *s.* പ്രധാനമേല്പട്ടക്കാരൻ.
Mettle, *s.* ചൊടിപ്പു, ബുദ്ധി, മനോവേഗം.
Mew, *v. a.* പൂച്ചപോലെ കരക.
Microcosm, *s.* ചെറുലോകം, മനുഷ്യൻ.
Microscope, *s.* ഭൂതക്കണ്ണാടി.
Mid, *a.* നടുവിലുള്ള, ഇടയിലുള്ള.
Midcourse, *s.* നടുവഴി, പാതിവഴി.
Midday, *s.* ഉച്ച, മദ്ധ്യാഹ്നം.
Middle, midst, *s.* നടുവു, മദ്ധ്യം, നടുമയ്യം.
Middle-aged, *a.* നടുപ്രായമുള്ള.
Middling, *a.* മദ്ധ്യമുള്ള, നടുവിലുള്ള.
Midheaven, *s.* മദ്ധ്യാകാശം.
Midland, *a.* മദ്ധ്യദേശത്തുള്ള.
Midnight, *s.* അൎദ്ധരാത്രി, പാതിരാ.
Midsea, *s.* നടുക്കടൽ, മദ്ധ്യസമുദ്രം.
Midway, *s.* പാതിവഴി.
Midway, *ad.* വഴിമദ്ധ്യേ, പാതിവഴിയിൽ.
Midwife, *s.* പേററി, പ്രസൂതി.
Mien, *s.* ഭാവം, മുഖഭാവം, മുഖഭംഗി.
Might, *s.* ശക്തി, ബലം, പരാക്രമം.
Mightily, *ad.* ശക്തിയോടെ.
Mightiness, *s.* ശക്തി, വലിപ്പം, പ്രതാപം.
Mighty, *a.* ശക്തിയുള്ള, ഊക്കുള്ള.
Migrate, *v. a.* സ്ഥലം മാറിപാൎക്ക.
Migration, *s.* സ്ഥലം മാറി പാൎക്കൽ, കുടിനീക്കം.
Mild, *a.* സൌമ്യതയുള്ള, ശാന്തമായ.
Mildew, *s.* പുഴുക്കുത്തു, പുഴുത്തീൻ, എരിച്ചൽ.
Mildly, *ad.* ശാന്തമായി, സാവധാനത്തോടെ.
Mildness, *s.* സൌമ്യത, സാവധാനം, ശാന്തത.
Mile, *s.* ഒരു നാഴിക.
Milestone, *s.* നാഴികക്കല്ലു.
Militant, *a.* പൊരുതുന്ന, യുദ്ധസേവയുള്ള.
Military, *a.* പടസേനസംബന്ധിച്ച.
Militate, *v. n.* പൊരുതുക, നേരിടുക, ചെറുക്ക.
Militia, *s.* പടസൈന്യം.
Milk, *s.* പാൽ, ക്ഷീരം, ചാറു, നീർ.
Milk, *v. a.* കറക്ക.
Milken, *a.* പാലുള്ള.
Milkiness, *s.* പാൽപോലെയുള്ള മാട്ടം.
Milkmaid, *s.* പാല്ക്കാരത്തി.
Milkman, *s.* പാല്ക്കാരൻ.
Milkpail, *s.* പാൽപാത്രം, ദോഹം.

**Milkpan**, *s.* പാൽചട്ടി, പാല്ക്കലം.
**Milkpottage**, *s.* പാൽപായസം.
**Milksop**, *s.* ഭീരു, ധൈൎയ്യമില്ലാത്തവൻ.
**Milky**, *a.* പാൽകൊണ്ടുണ്ടാക്കിയ, ഭീതിയുള്ള.
**Milkyway**, *s.* ആകാശഗംഗാ, പാൽവഴി.
**Mill**, *s.* യന്ത്രം, തിരികല്ലു.
**Mill**, *v. a.* അരെക്ക.
**Millenary**, *a.* ആയിരം.
**Millennium**, *s.* ആയിരം ആണ്ടു.
**Millepede**, *s.* തേരട്ട ഇത്യാദി.
**Miller**, *s.* മാവു ഉണ്ടാക്കുന്നവൻ.
**Million**, *s.* പത്തുലക്ഷം, പ്രയുതം.
**Millstone**, *s.* തിരികല്ലു, യന്ത്രക്കല്ലു.
**Millteeth**, *s. pl.* അണപ്പല്ലുകൾ.
**Milt**, *s.* പനഞ്ഞീൽ, പ്ലീഹ.
**Mime**, *s.* വിനോദക്കാരൻ, പൊറാട്ടുകാരൻ.
**Mime**, *v. a.* ഗോഷ്ടി കാട്ടുക.
**Mimic**, *s.* നടൻ, ഗോഷ്ടിക്കാരൻ.
**Mimic**, *v. a.* ഭാവം നടിക്ക, ഗോഷ്ടി കാട്ടുക.
**Mimical**, *a.* ഭാവം നടിക്കുന്ന.
**Mimicry**, *s.* ഭാവനടിപ്പു, തൊങ്കാരം.
**Mince**, *v. a.* നുറുക്ക, അരിയുക, ചുരുക്കിപ്പറക.
**Mince**, *v. n.* തത്തിതത്തി നടക്ക.
**Mind**, *s.* മനസ്സു, മതി, ബുദ്ധി, വിചാരം.
**Mind**, *v. a.* കരുതുക, കൂട്ടാക്ക, വിചാരിക്ക.
**Mindful**, *a.* ഓൎമ്മയുള്ള, വിചാരമുള്ള.
**Mindstricken**, *a.* മനസ്സിൽ തറച്ച.
**Mine**, *pron.* എന്റെ, എനിക്കുള്ള.
**Mine**, *s.* ലോഹം എടുക്കുന്ന കുഴി, തുരങ്കം.
**Mine**, *v. n.* തുരക്ക.
**Mine**, *v. a.* തുരങ്കമിടുക.
**Miner**, *s.* തുരങ്കമിടുന്നവൻ, ധാതുവാദി.
**Mineral**, *s.* ധാതു, അരിതാരം, ധാതുദ്രവ്യം.
**Mineral**, *a.* ധാതുള്ള, അയിരുള്ള.
**Mineralist**, *s.* ധാതുവാദി.
**Mineralogy**, *s.* ധാതുവാദം, ധാതുവാദശാസ്ത്രം.
**Mingle**, *v. a.* കലക്ക, കലൎത്തുക, കുഴെക്ക.
**Mingle**, *v. n.* കലങ്ങുക, കലരുക.
**Mingle**, *s.* ചേൎച്ച, കലൎപ്പു.
**Miniature**, *s.* ചെറു ചിത്രം, ചെറിയ പടം.
**Minim**, *s.* മുണ്ടൻ, കൃശൻ, കള്ളൻ, തുള്ളി.
**Minion**, *s.* ഇഷ്ടൻ, പ്രിയൻ, ഓമലാൾ.
**Minish**, *v. a.* കുറെക്ക, കുറുക്ക.
**Minister**, *s.* കാൎയ്യസ്ഥൻ, മന്ത്രി, ദൈവഭൃത്യൻ.
**Minister**, *v. a.* കൊടുക്ക, നല്ക, നടത്തുക.
**Minister**, *v. n.* ശുശ്രൂഷിക്ക, ഉപകരിക്ക, ഉതക.
**Ministerial**, *a.* മന്ത്രിസ്ഥാനസംബന്ധിച്ച.
**Ministration**, *s.* കാൎയ്യവിചാരം, ശുശ്രൂഷ.
**Ministry**, *s.* ശുശ്രൂഷ, മന്ത്രിവൃത്തി, ദൈവശുശ്രൂഷ.
**Minium**, *s.* ചായില്യം.
**Minor**, *a.* ചെറിയ, കുറച്ചലുള്ള.
**Minor**, *s.* ഇളയവൻ, പ്രായംകുറഞ്ഞവൻ.
**Minority**, *s.* ഇളംപ്രായം, ചെറുപ്പം.
**Minster**, *s.* പ്രധാനപള്ളി, ആശ്രമം.
**Minstrel**, *s.* വാദ്യക്കാരൻ.
**Mint**, *s.* തുളസി.
**Mint**, *s.* തങ്കശാല.
**Mint**, *v. a.* നാണിയം അടിക്ക.
**Mintage**, *s.* നാണിയം, നാണിയം അടിപ്പിക്കുന്ന അധികാരം.
**Minter**, *s.* നാണിയം അടിക്കുന്നവൻ.
**Minute**, *a.* ചെറിയ, അല്പമുള്ള, സൂക്ഷ്മമുള്ള.
**Minute**, *s.* ഒരു വിനാഴിക.

**Minute**, *v. a.* കുറിക്ക, ചുരുക്കത്തിൽ എഴുതി വെക്ക.
**Minutely**, *ad.* സൂക്ഷ്മമായി, വിനാഴിക തോറും.
**Minuteness**, *s.* സൂക്ഷ്മം, ചെറുപ്പം, കൃശത.
**Minutiæ**, *s.* സൂക്ഷ്മവസ്തു, അണു.
**Minx**, *s.* വിലാസിനി.
**Miracle**, *s.* അത്ഭുതം, അതിശയം, ആശ്ചൎയ്യം.
**Miraculous**, *a.* അതിശയമുള്ള, അത്ഭുതമുള്ള, ആശ്ചൎയ്യമുള്ള.
**Mire**, *s.* ചേറു, ചളി, പങ്കം.
**Mire**, *v. a.* ചേറിടുക, ചളിപിരട്ടുക.
**Mirror**, *s.* കണ്ണാടി, ദൎപ്പണം, മാതൃക.
**Mirth**, *s.* സന്തോഷം, ഉല്ലാസം, മോടി.
**Mirthful**, *a.* സന്തോഷമുള്ള, മോടിയുള്ള.
**Miry**, *a.* ചേറുള്ള, ചളിയുള്ള.
**Mis**, ദുർ, നിർ.
**Misacceptation**, *s.* തെററായി ഗ്രഹിക്കുന്നതു.
**Misadventure**, *s.* അപകടം, അനൎത്ഥം.
**Misadvise**, *v. a.* ദുരാലോചന ചെയ്ക.
**Misapplication**, *s.* ദുഷ്പ്രയോഗം.
**Misapply**, *v. a.* തെററായിപ്രയോഗിക്ക.
**Misapprehension**, *s.* മതിഭ്രാന്തി, തെററു.
**Misbehave**, *v. n.* ദോഷമായിനടക്ക.
**Misbehaviour**, *s.* ദുൎന്നടപ്പു, ദുൎവ്യാപാരം.
**Miscalculate**, *v. a.* കണക്കതെററി ഗണിക്ക.
**Miscall**, *v. a.* പേൎതെററി വിളിക്ക.
**Miscarriage**, *s.* ഗൎഭമലസൽ, ഭംഗം.
**Miscarry**, *v. n.* ഗൎഭം അലസുക, ഭംഗം വരിക.
**Miscellaneous**, *a.* പലവകയുള്ള.
**Miscellany**, *s.* പലവക, ബഹുവിധം.
**Mischance**, *s.* ദുൎഭാഗ്യം, നിൎഭാഗ്യം, ദുൎഗ്ഗതി.
**Mischief**, *s.* ദോഷം, ദുഷ്കൃത്യം, അകൃത്യം.
**Mischievous**, *a.* ദോഷമുള്ള, ദുഷ്ടമുള്ള.
**Misclaim**, *s.* ന്യായക്കേടുള്ള വ്യവഹാരം.
**Misconception**, *s.* ദുശ്ശങ്ക, ദുരൂഹം, തെററു.
**Misconduct**, *s.* ദുൎന്നടപ്പു, ദുശ്ചരിത്രം.
**Misconstruction**, *s.* ദുൎവ്യാഖ്യാനം, വകമാററം.
**Misconstrue**, *v. a.* തെററായി വ്യാഖ്യാനിക്ക.
**Miscount**, *v. a.* തെററായി കണക്കുകൂട്ടുക.
**Miscreant**, *s.* കള്ളമതത്തിൽ ചേൎന്നവൻ, ദുൎമ്മാൎഗ്ഗി.
**Misdeed**, *s.* ദുഷ്കൎമ്മം, ദുഷ്പ്രവൃത്തി, അക്രമം.
**Misdemeanour**, *s.* ദുൎന്നടപ്പു, ദുസ്സാമൎത്ഥ്യം.
**Misdo**, *v. a.* കുററംചെയ്ക, തെററുകാണിക്ക.
**Misemploy**, *v. a.* തെററായി പ്രയോഗിക്ക.
**Miser**, *s.* ലുബ്ധൻ, കൃപണൻ, ദുരാഗ്രഹക്കാരൻ.
**Miserable**, *a.* അരിഷ്ടമുള്ള, ഹീനമുള്ള.
**Misery**, *s.* അരിഷ്ടത, നിൎഭാഗ്യം, കഷ്ടം, ദുഃഖം.
**Misfortune**, *s.* അനൎത്ഥം, ആപത്തു, വിപത്തു.
**Misgivings**, *s.* ദുശ്ശങ്ക, ഉൾഭീതി.
**Misgovernment**, *s.* ദുൎവ്വാഴ്ച, ദുൎന്നടത്തൽ.
**Misguide**, *v. a.* വഴിതെററി നടത്തുക.
**Mishap**, *s.* ദുൎഗ്ഗതി, ആപത്തു, ഭാഗ്യക്കേടു.
**Misinform**, *v. a.* കള്ളംബോധിപ്പിക്ക.
**Misinformation**, *s.* കള്ളംബോധിപ്പിക്കൽ.
**Misinterpret**, *v. a.* അൎത്ഥംപിഴച്ചുപറക.
**Misjudge**, *v. a.* തെററായി നിശ്ചയിക്ക.
**Mislay**, *v. a.* സ്ഥലംമാററിവെക്ക.
**Misle**, *v. n.* ചാറുക, ധൂളിക.
**Mislead**, *v. a.* വഴിതെററി നടത്തിക്ക, ദോഷത്തിലേക്ക നടത്തിക്ക.

**Mismanagement**, *s.* ദുൎന്നടത്തൽ, വിചാരക്കേറവു.
**Misname**, *v. a.* പേർ മാററംചെയ്യു.
**Misplace**, *v. a.* സ്ഥലം മാററിവെക്ക.
**Misprint**, *v. a.* തെററായി അച്ചടിക്ക.
**Misrepresent**, *v. a.* കള്ളമായി അറിയിക്ക.
**Misrepresentation**, *s.* കള്ളമായി അറിയിക്കുന്നതു.
**Misrule**, *s.* കലാപം, താറുമാറു, കലശൽ.
**Miss**, *s.* വിവാഹമില്ലാത്ത കുമാരി.
**Miss**, *v. a.* തെററുക, പിഴക്ക, വിട്ടുകളക.
**Miss**, *v. n.* ഇല്ലാതെപോക, കുറയുക.
**Mission**, *s.* നിയോഗം, മിശ്ശൻ.
**Missionary**, *s.* ബോധകൻ, പാതിരി.
**Missive**, *a.* അയക്കപ്പെടത്തക്ക.
**Misspell**, *v. a.* അക്ഷരം തെററിക്കൂട്ടുക.
**Misspend**, *v. a.* ദുൎവ്യയംചെയ്യു.
**Misstate**, *v. a.* തെററായി അറിയിക്ക.
**Mist**, *s.* മൂടൽമഞ്ഞു, ധൂളിക.
**Mistake**, *s.* തെററു, പിഴ, തപ്പു.
**Mistake**, *v. a.* തെററുക, തപ്പുക.
**Mistress**, *s.* യജമാനത്തി, പഠിപ്പിക്കുന്നവൾ.
**Mistrust**, *s.* വിശ്വാസക്കേടു, ദുശ്ശങ്ക.
**Mistrust**, *v. a.* സംശയിക്ക, ദുശ്ശങ്കപ്പെടുക.
**Mistrustful**, *a.* വിശ്വാസക്കേടുള്ള, പേടിയുള്ള.
**Misty**, *a.* മൂടലുള്ള, മഴക്കാറുള്ള.
**Misunderstand**, *v. a.* തെററായി ഗ്രഹിക്ക.
**Misunderstanding**, *s.* തിരിയായ്മ, തെററു, വിപരീതം, വ്യത്യാസം.
**Misusage**, *s.* അധിക്ഷേപം, ദുരാചാരം, കയ്യേററം.
**Misuse**, *v. a.* അധിക്ഷേപിക്ക, അപമാനിക്ക, ദുൎവ്യാപരിക്ക.
**Misuse**, *s.* ദുൎവ്യാപാരം, അവമാനം.
**Mite**, *s.* ചെറുപുഴു, ചാഴി, അത്യല്പം.
**Mithridate**, *s.* വിഷഹരമുള്ള മരുന്നു.
**Mitigate**, *v. a.* ശമിപ്പിക്ക, ശാന്തപ്പെടുത്തുക.
**Mitigation**, *s.* ശമനം, ശാന്തത, തണുപ്പു.
**Mitre**, *s.* മുടി, ശിരോലങ്കാരം.
**Mittent**, *a.* പുറപ്പെടുവിക്കുന്ന.
**Mix**, *v. a.* കലൎത്തുക, കലക്ക, കൂട്ടിച്ചേൎക്ക.
**Mix**, *v. n.* കൂടുക, കലരുക, കൂടിചേരുക.
**Mixture**, *s.* കലൎച്ച, കലപ്പു, ചേൎപ്പു, മിശ്രം.
**Mizmaze**, *s.* തിക്കടപ്പു, ഇമ്പില്ലായ്മ, കാലുഷ്യം.
**Moan**, *v. n.* ഞരങ്ങുക, ദുഃഖിക്ക, വിലാപിക്ക.
**Moan**, *s.* ഞരക്കം, ദുഃഖം, വിലാപം, കരച്ചൽ.
**Moat**, *s.* കിടങ്ങ, വാടക്കിടങ്ങ, വാടക്കുഴി.
**Moat**, *v. a.* കിടങ്ങ ഉണ്ടാക്ക.
**Mob**, *s.* ജനക്കൂട്ടം, ആൾതിരക്ക.
**Mob**, *v. a.* കലഹിപ്പിക്ക, അമളിപ്പിക്ക.
**Mobile**, *s.* ജനതിരക്ക.
**Mobility**, *s.* ഇളക്കം, നിലക്കേടു, ജനക്കൂട്ടം.
**Mock**, *v. a.* പരിഹസിക്ക, അപഹസിക്ക, നിന്ദിക്ക.
**Mock**, *a.* പരിഹാസമുള്ള, കളവുള്ള.
**Mockery**, *s.* പരിഹാസം, ഗോഷ്ഠി, പരിഛ്ശം.
**Mode**, *s.* രീതി, പ്രകാരം, വിധം, ഭാഷ.
**Model**, *s.* മാതിരി, അച്ചു, മട്ടം, ചട്ടം.
**Model**, *v. a.* മാതിരിയാക്ക, രൂപമാക്ക.
**Modeller**, *s.* രൂപമാക്കുന്നവൻ.
**Maderate**, *a.* അടക്കമുള്ള, പരിപാകമുള്ള.
**Moderate**, *v. a.* അടക്ക, ശമിപ്പിക്ക, പാകമാക്ക.
**Moderately**, *ad.* അടക്കത്തോടെ.

Moderation, *s.* അടക്കം, മിതം, സാവധാനം.
Moderator, *s.* അടക്കുന്നവൻ, ശമിപ്പിക്കുന്നവൻ.
Modern, *a.* പുതുക്കമുള്ള, അപൂൎവ്വമുള്ള.
Modernize, *v. a.* പുതുക്രമമാക്ക.
Modest, *a.* അടക്കമുള്ള, ലജ്ജയുള്ള.
Modesty, *s.* അടക്കം, ലജ്ജ, വിനയം.
Modification, *s.* ശമനം, മാററം, ഭേദം.
Modify, *v. a.* ഭേദംവരുത്തുക, ശമിപ്പിക്ക.
Modulate, *v. a.* ശബ്ദമേളനം വരുത്തുക.
Modulation, *s.* സ്വരവാസന, ശബ്ദലയം.
Module, *s.* ഛായ, ഭാഷ, ഭാവം.
Modus, *s.* പ്രകാരം, ഈട.
Mogul, *s.* മുകിള രാജാവു.
Moiety, *s.* പാതി, അൎദ്ധം.
Moist, *a.* നനഞ്ഞ, ഈറമുള്ള, പശയുള്ള.
Moisten, *v. a.* നനക്ക, ഈറമാക്ക, കുതിക്ക.
Moisture, *s.* നനവു, ഈറം, കുതിൎമ്മ.
Mole, *s.* മറു, പെരിച്ചാഴി.
Molest, *v. a.* അസഹ്യപ്പെടുത്തുക, ബുദ്ധിമുട്ടിക്ക.
Molestation, *s.* അസഹ്യം, വിഘാതം, ഞെരുക്കം.
Mollient, *a.* ശമിപ്പിക്കുന്ന, മൃദുത്വം വരുത്തുന്ന.
Mollification, *s.* ശമനം, മൃദുത്വം.
Mollify, *v. a.* ശമിപ്പിക്ക, മൃദുത്വം വരുത്തുക.
Molten, *part. pass. of to melt*, ഉരുക്കിയ.
Moment, *s.* ക്ഷണം, മാത്ര, സാരം, സാരകാൎയ്യം.
Momentary, *a.* ക്ഷണനേരത്തേക്കുള്ള.
Momentous, *a.* സാരമുള്ള, ബഹു അൎത്ഥമുള്ള.
Monachism, *s.* സന്യാസം, ആശ്രമവാസം.
Monarch, *s.* രാജാവു, ഏകാധിപതി.
Monarchial, *a.* ഏകാധിപതിസംബന്ധിച്ച.
Monarchical, *a.* ഏകാധിപത്യമുള്ള.
Monarchy, *s.* ഏക ഛത്രാധിപത്യം, രാജത്വം.
Monastery, *s.* സന്യാസിമഠം, ആശ്രമം.
Monday, *s.* തിങ്കളാഴ്ച, സൊമവാരം.
Money, *s.* മുതൽ, ദ്രവ്യം, പണം, ധനം, അൎത്ഥം.
Moneybag, *s.* പണസ്സഞ്ചി.
Moneychanger, *s.* നാണ്യക്കാരൻ.
Moneyless, *a.* പണമില്ലാത്ത.
Moneymatter, *s.* പണക്കാൎയ്യം.
Monger, *s.* വ്യാപാരി, വില്ക്കുന്നവൻ.
Monish, *v. a.* ബുദ്ധി ചൊല്ലികൊടുക്ക, ഓൎമ്മപ്പെടുത്തുക.
Monition, *s.* ബുദ്ധി ഉപദേശം, ഓൎമ്മ.
Monitor, *s.* ബുദ്ധി ചൊല്ലികൊടുക്കുന്നവൻ.
Monitory, *a.* ബുദ്ധി ഉപദേശിക്കുന്ന.
Monitory, *s.* ഓൎമ്മ, ഗുണദോഷം.
Monk, *s.* സന്യാസി, ആശ്രമവാസി.
Monkey, *s.* കുരങ്ങ, മരഞ്ചാടി, കപി, മൎക്കടം, വാനരൻ.
Monopolist, *s.* കുത്തകക്കാരൻ.
Monopolize, *v. a.* അടക്കം വാങ്ങിവില്ക്ക.
Monopoly, *s.* കുത്തക, അടക്കംപിടിച്ചു വില്ക്കൽ.
Monsoon, *s.* മഴക്കാലം, വൎഷകാലം,
Monster, *s.* ഭയങ്കരജന്തു, ഭീമരൂപം.
Monstrous, *a.* ഭീമാകാരമായ, ഭയങ്കരമുള്ള.
Month, *s.* മാസം, തിങ്ങൾ.
Monthly, *a.* മാസാന്തരം, മാസികം, മാസം മാസമുള്ള.
Monument, *s.* സ്മരണസ്തംഭം, ശോരി.

**Mood**, *s.* ക്രിയാമാററം, ശീലം, വിധാനം.
**Moody**, *a.* കോപമുള്ള, നീരസമുള്ള.
**Moon**, *s.* ചന്ദ്രൻ, സോമൻ, അമ്പിളി.
**Moonbeam**, *s.* ചന്ദ്രരശ്മി, ചന്ദ്രകിരണം.
**Moonlight**, *s.* നിലാവു, ചന്ദ്രരശ്മി.
**Moonshine**, *s.* നിലാവു, ചന്ദ്രരശ്മി.
**Moor**, *s.* കാപ്പിരി, ചതുപ്പുനിലം.
**Moorhen**, *s.* നീൎക്കോഴി, കാട്ടുകോഴി.
**Mooring**, *s.* നങ്കൂരം താഴ്ത്തുന്ന സ്ഥലം.
**Moorland**, *s.* ചതുപ്പുനിലം, ചളിപ്രദേശം.
**Moorman**, *s.* തുലുക്കൻ.
**Moot**, *v. a.* വ്യവഹരിക്ക, ന്യായംകൊണ്ടു തൎക്കിക്ക.
**Mooted**, *a.* വേരോടെ പറിച്ച.
**Mope**, *v. n.* മയങ്ങുക, മന്ദമായിരിക്ക.
**Mope**, *v. a.* മയക്ക, ബുദ്ധിമന്ദിപ്പിക്ക.
**Mope, mopus**, *s.* മയക്കമുള്ളവൻ, വിഡ്ഢി.
**Moral**, *s.* നീതി, സന്മാൎഗ്ഗം, ധൎമ്മം, ഫലശ്രുതി.
**Moralize**, *v. a.* സന്മാൎഗ്ഗത്തെ ഉപദേശിക്ക.
**Morality**, *s.* ധൎമ്മജ്ഞാനം, നീതിമാൎഗ്ഗം.
**Moralist**, *s.* ധൎമ്മജ്ഞൻ, സന്മാൎഗ്ഗം ആചരിക്കുന്നവൻ.
**Morally**, *ad.* നീതിയായി, സന്മാൎഗ്ഗത്തോടെ.
**Morals**, *s. pl.* മൎയ്യാദകൾ, ആചാരമുറകൾ.
**Morass**, *s.* ചതുപ്പുനിലം, ചളിപ്രദേശം.
**Morbid**, *a.* വ്യാധിപിടിച്ച, കെട്ട.
**More**, *a.* അധികമുള്ള, ഏറെയുള്ള.
**More**, *ad.* അധികമായി, ഏറെ, ഏററം.
**More**, *s.* അധികത്വം.
**Moreover**, *ad.* വിശേഷിച്ചും, അത്രയുമല്ല.
**Morn, morning**, *s.* കാലത്തു, രാവിലെ.
**Morningstar**, *s.* ഉദയനക്ഷത്രം, ശുക്രൻ.
**Morose**, *a.* ദുശ്ശീലമുള്ള, വക്രമുഖമുള്ള.
**Moroseness**, *s.* വക്രത, ദുശ്ശീലം, മുഷ്കോപം.
**Morrow**, *s.* അടുത്തനാൾ, നാളെ.
**Morse**, *s.* കടൽകുതിര.
**Morsel**, *s.* നുറുക്ക, കഷണം, കണ്ടം, ഖണ്ഡം.
**Mortal**, *a.* മരണമുള്ള, നാശകരമുള്ള.
**Mortality**, *s.* മരണം, മൎത്യത, മനുഷ്യസ്വഭാവം.
**Mortally**, *ad.* മരിക്കത്തക്കമായി, മൃത്യുവായി.
**Mortar**, *s.* ഉരല, ഒരുവക പീരങ്കിത്തോക്ക.
**Mortar**, *s.* കുമ്മായം.
**Mortgage**, *s.* പണയം, കാണം.
**Mortgagee**, *s.* പണയക്കാരൻ, കാണക്കാരൻ.
**Mortification**, *s.* സങ്കടം, നാശം, മരിപ്പിക്കുന്നതു.
**Mortify**, *v. a.* മരിപ്പിക്ക, കെടുത്തുക, പീഡിപ്പിക്ക.
**Mortify**, *v. n.* കെടുക, നശിക്ക, മാംസം കെട്ടു പോകുന്നതു.
**Mortise**, *v. a.* തുളെക്ക.
**Mosque**, *s.* മാപ്പിള്ളപള്ളി.
**Moss**, *s.* പായൽ.
**Mossy**, *a.* പായൽപിടിച്ച.
**Most**, *a. & ad.* അതി, മഹാ, മിക്കതും, തുലോം.
**Most**, *s.* അധികം, ഏററം.
**Mostly**, *ad.* അധികമായി, മിക്കതും.
**Motation**, *s.* അനക്കം, ഇളക്കം.
**Mote**, *s.* കരട, തരി.
**Moth**, *s.* പുഴ, ഉറപ്പുഴ.
**Mother**, *s.* അമ്മ, തള്ള, മാതാവു, ജനനി.
**Mother**, *v. n.* അമ്മയാക.
**Motherhood**, *s.* മാതൃത്വം.
**Mother-in-law**, *s.* അമ്മായമ്മ.
**Motherless**, *a.* അമ്മയില്ലാത്ത.

**Motherly,** *a.* മാതൃസംബന്ധിച്ച.
**Motion,** *s.* സ്ഥലമാററം, അനക്കം, ഇളക്കം, ചലനം, ധൂരം, ഗതി, വികാരം.
**Motionless,** *a.* അനക്കമില്ലാത്ത.
**Motive,** *s.* കാരണം, ഹേതു, സംഗതി.
**Motto,** *s.* മേലെഴുത്തു, മുഖവുര.
**Mould,** *s.* പൂപ്പു, വളിപ്പു, മണ്ണു, കരു.
**Mould,** *v. n.* പൂക്ക, പൂപ്പുപിടിക്ക, വളിക്ക.
**Mould,** *v. a.* ആകൃതിപ്പെടുത്തുക, ഭാഷ വരുത്തുക.
**Moulder,** *v. a.* പൊടിയുക, ധൂളിയാക.
**Mouldiness,** *s.* പൂപ്പു, വളിപ്പു.
**Mouldy,** *a.* പൂപ്പുള്ള, വളിപ്പുള്ള.
**Moult,** *v. n.* തൂവൽ ഉതിരുക.
**Mound,** *s.* മാട, കയ്യാല, മൺകോട്ട.
**Mount,** *s.* പൎവ്വതം, മല, കുന്നു.
**Mount,** *v. n.* ഉയരുക, കേറുക, പൊങ്ങുക.
**Mount,** *v. a.* ഉയൎത്തുക, കയററുക.
**Mountain,** *s.* പൎവ്വതം, മല, ഗിരി, ഭൂധരം.
**Mountaineer,** *s.* മലയൻ, മലവാസി.
**Mountainous,** *a.* മലസംബന്ധിച്ച, കുന്നുള്ള.
**Mountebank,** *s.* കള്ളവൈദ്യൻ, ചാട്ടക്കാരൻ.
**Mourn,** *v. n.* ദുഃഖിക്ക, പ്രലാപിക്ക, കരക.
**Mourner,** *s.* ദുഃഖിക്കുന്നവൻ, ക്ലേശിക്കുന്നവൻ.
**Mournful,** *a.* ദുഃഖമുള്ള, സങ്കടമുള്ള.
**Mourning,** *s.* ദുഃഖം, വിലാപം.
**Mouse,** *s.* ചുണ്ടെലി.
**Mousetrap,** *s.* എലിക്കൂട്ട, എലിക്കണി.
**Mouth,** *s.* വായ്, വക്ത്രം, തൊള്ള.
**Mouth,** *v. n.* അട്ടഹാസിക്ക, പിറുപിറുക്ക.
**Mouthful,** *s.* കബളം, ഉരുള, അല്പം.
**Mouthless,** *a.* വായില്ലാത്ത.
**Move,** *v. a.* സ്ഥലം മാററുക, നീക്ക, ഇളക്ക.
**Move,** *v. n.* നീങ്ങുക, അനങ്ങുക, ഇളക്ക.
**Moveable,** *a.* നീക്കപ്പെടത്തക്ക, ഇളക്കമുള്ള.
**Movement,** *s.* ഇളക്കം, അനക്കം, നീക്കം.
**Mover,** *s.* ഇളക്കുന്നവൻ, തുടങ്ങുന്നവൻ.
**Moving,** *part. a.* ഇളക്കുന്ന, ഹേതുവാകുന്ന.
**Mow,** *v. a.* പുല്ലറുക്ക, അറുക്ക, കൊയ്യുക.
**Mower,** *s.* പുല്ലറുക്കുന്നവൻ.
**Much,** *a.* അധികം, വളര, അനേകം, അനല്പം.
**Much,** *ad.* അധികം, അനേകം, വളരെ.
**Much,** *s.* ബഹു, ബഹുതരം, ഭൂരി.
**Muck,** *s.* കുപ്പ, ചപ്പു, ചാണകം, വളം.
**Muckhill,** *s.* കുപ്പക്കുന്നു.
**Mucky,** *ad.* കുപ്പയുള്ള, അഴുക്കുള്ള.
**Mucus,** *s.* ചളി, മൂക്കിള.
**Mud,** *s.* ചേറു, ചളി, മണ്ണു, പങ്കം.
**Muddiness,** *s.* കലങ്ങൽ, കല്മഷം, പിടി.
**Muddle,** *v. a.* കലക്ക, മളിപ്പിക്ക, ലഹരിപ്പിക്ക.
**Muddy,** *a.* ചേറുള്ള, ചളിയുള്ള.
**Muddy,** *v. a.* കലക്ക, ബുദ്ധിമയക്ക.
**Mudwall,** *s.* മൺചുവർ.
**Muffin,** *s.* ചെറുവക അപ്പം.
**Muffle,** *v. a.* പാതിമുഖം മൂടുക, കണ്ണുമൂടികെട്ടുക.
**Mug,** *s.* ചെറുപാനപാത്രം, മൊന്ത.
**Muggy,** *a.* നനഞ്ഞ, ഈറമുള്ള.
**Mulberry,** *s.* അമാറത്തി.
**Mulct,** *s.* പ്രായശ്ചിത്തം, ദണ്ഡം, പിഴ.
**Mule,** *s.* കോവർ കഴുത.
**Mullar,** *s.* കുഴവി.
**Mullet,** *s.* ചെറുമീൻ.
**Multangular,** *a.* പലകോണുള്ള.

**Prosperous**, *a.* വളരുന്ന, ശുഭമുള്ള, ഫലിക്കുന്ന.

**Prosternation**, *s.* കുണ്ഠിതം, വ്യസനം.

**Prostitute**, *s.* തേവിടിച്ചി, കൂത്തച്ചി, വേശ്യ.

**Prostitution**, *s.* വേശ്യാവൃത്തി.

**Prostrate**, *a.* സാഷ്ടാംഗമായി വീണ, താണ.

**Prostrate**, *v. n.* സാഷ്ടാംഗമായി വീഴുക, കാല്പിടിക്ക.

**Prostration**, *s.* സാഷ്ടാംഗം, കാല്പിടിക്കൽ, ബലക്ഷയം, തളൎച്ച, ഇടിവു.

**Protect**, *v. a.* രക്ഷിക്ക, പാലിക്ക, ആദരിക്ക.

**Protection**, *s.* പരിരക്ഷണം, പാലനം, ശരണം.

**Protective**, *a.* രക്ഷിക്കുന്ന, പാലിക്കുന്ന.

**Protector**, *s.* രക്ഷകൻ, ബന്ധു, പോററി, പാലകൻ.

**Protectress**, *s.* രക്ഷക, പാലക.

**Protend**, *v. a.* നീട്ടുക.

**Protest**, *s.* എതിൎവാദം, പ്രതിവാദം.

**Protest**, *v. n.* തീൎത്തു പറക.

**Protest**, *v. a.* എതിൎവാദിക്ക, വിരോധം പറക.

**Protestant**, *a.* പ്രതിവാദിക്കുന്ന.

**Protestant**, *s.* പ്രതിവാദിക്കുന്നവൻ.

**Protestantism**, *s.* സുബുദ്ധിശേഷമതം.

**Protestation**, *s.* പ്രതിയായ സാക്ഷീകരണം.

**Protester**, *s.* എതിൎവാദി.

**Protocol**, *s.* പട്ടോല.

**Prototype**, *s.* വല്ല പേൎപ്പിന്റെ മൂലം, മാതൃക.

**Protract**, *v. a.* നീളമാക്ക, താമസം, വരുത്തുക.

**Protraction**, *s.* താമസം, നാൾനീക്കം, ദീൎഘം.

**Protractive**, *a.* താമസമുള്ള, ദീൎഘസൂത്രമായ.

**Protrude**, *v. a.* ഉന്തിത്തള്ളുക, പുറത്താക്ക.

**Protrusion**, *s.* ഉന്തിത്തള്ളൽ, തുറിപ്പു.

**Protuberate**, *v. n.* വീങ്ങിയിരിക്ക.

**Proud**, *a.* അഹംഭാവമുള്ള, ഡംഭമുള്ള.

**Prove**, *v. a.* നേരുതെളിയിക്ക, പരീക്ഷിക്ക.

**Prove**, *v. n.* തെളിയുക, ആയ്തീരുക, സാധിക്ക.

**Proveable**, *a.* തെളിയുന്ന, തെളിയിപ്പാനുള്ള.

**Provender**, *s.* മൃഗഭക്ഷണം, തീൻപണ്ടം.

**Proverb**, *s.* പഴഞ്ചൊൽ, സദൃശം, പഴമ.

**Proverbial**, *a.* ലോകശ്രുതിയുള്ള.

**Provide**, *v. a.* സമ്പാദിക്ക, സംഭരിക്ക, ശേഖരിക്ക.

**Providence**, *s.* ദൈവവിചാരണ, ദൈവാധീനം, ദൈവഗതി, മുൻവിചാരം.

**Provident**, *a.* മുൻവിചാരമുള്ള, ബുദ്ധിയുള്ള.

**Providential**, *a.* ദൈവാധീനമുള്ള.

**Provider**, *s.* ശേഖരിക്കുന്നവൻ.

**Province**, *s.* സംസ്ഥാനം, നാടു, ഉപരാജ്യം.

**Provincial**, *a.* സംസ്ഥാന സംബന്ധമുള്ള.

**Provincial**, *s.* സഭാപതി.

**Provision**, *s.* മുൻകരുതൽ, ഭക്ഷണസാധനം,

**Provisional**, *a.* തൽക്കാലത്തെക്കു നിയമിച്ച.

**Provocation**, *s.* കോപഹേതു, പരിഭവം.

**Provoke**, *v. a.* കോപിപ്പിക്ക, വെറുപ്പിക്ക.

**Provoker**, *s.* കോപിപ്പിക്കുന്നവൻ.

**Provost**, *s.* സമൂഹപ്രമാണി.

**Prow**, *s.* കപ്പലിന്റെ തല, അണിയം.

**Prowess**, *s.* ധീരത, ശൌൎയ്യം, വിക്രമം.

Prowl, *v. n.* ഇരന്നുനടക്ക, സഞ്ചരിക്ക.
Proximate, *a.* സമീപമുള്ള, അടുത്ത.
Proxime, *a.* അരികത്തുള്ള.
Proximity, *s.* സമീപത, സന്നിധി.
Proxy, *s.* ആൾപേർ, കാൎയ്യസ്ഥൻ.
Prudence, *s.* ബുദ്ധി, വിവേകം, ദീൎഘദൃഷ്ടി.
Prudent, *a.* വിവേകമുള്ള, ബുദ്ധിയുള്ള.
Prudential, *a.* ബുദ്ധിനിറഞ്ഞ.
Prudentials, *s. pl.* വിവേകസംഗതികൾ.
Prune, *v. a.* കോതുക, ചെത്തിക്കളക.
Prune, *s.* ഒരു വിലാത്തിപ്പഴം.
Pruner, *s.* വൃക്ഷക്കൊമ്പുചെത്തുന്നവൻ.
Pruning-hook, *s.* വൃക്ഷക്കൊമ്പുകളെ ചെത്തുവാൻ വേണ്ടിയ കത്തി.
Pry, *v. n.* ഒററുനോക്ക, ശോധനചെയ്ക.
Psalm, *s.* സങ്കീൎത്തനം, ജ്ഞാനപ്പാട്ടു.
Psalmist, *s.* സങ്കീൎത്തനക്കാരൻ.
Psalmody, *s.* കീൎത്തനം, പാട്ടു.
Psalter, *s.* സങ്കീൎത്തന പുസ്തകം.
Psaltery, *s.* തംബുരു.
Pseudo, *a.* വ്യാജമായ, കളവുള്ള.
Pseudology, *s.* വ്യാജസംസാരം, ഭള്ളു.
Pshaw, *inter.* ഛി, കഷ്ടം.
Puberty, *s.* യൌവ്വനം, കൌമാരം.
Public, *a.* ജനസംബന്ധമുള്ള, പ്രസിദ്ധമുള്ള.
Publican, *s.* ചുങ്കക്കാരൻ.
Publication, *s.* പ്രസിദ്ധമാക്കുക.
Publish, *v. a.* പ്രസിദ്ധമാക്ക, പരസ്യമാക്ക.
Publisher, *s.* പ്രസിദ്ധമാക്കുന്നവൻ.
Pucelage, *s.* കന്യാവ്രതം.
Pucker, *v. a.* ചുളുക്ക, മടക്ക, ഞെറിയുക.
Pucker, *s.* ചുളുക്കം, മടക്കു, ഞെറിവു.
Pudder, *s.* ഇരെച്ചു, അമളി, കലഹം.
Pudder, *v. n.* ഇരെക്ക, കലഹിക്ക, അമളിക്ക.
Pudding, *s.* പാൽപിട്ടു, ഭക്ഷണം.
Pudding-time, *s.* ഭക്ഷണസമയം, തക്കസമയം.
Puddle, *s.* ചേററുകുഴി, ചെറുകുഴി.
Puddly, *a.* ചേറുള്ള, ചളിയുള്ള.
Pudence, *s.* മാനം, പാതിവ്രത്യം.
Puerile, *a.* ബാല്യപ്രായമുള്ള, ശിശുപ്രായമുള്ള.
Puerility, *s.* ബാല്യം, ശിശുത്വം, അല്പബുദ്ധി.
Puff, *s.* കാററുവീഴ്ച, കിതപ്പു, പൊങ്ങൽ.
Puff, *v. a.* ഊതുക, വീൎക്ക, ചീൎപ്പിക്ക, ചീറുക.
Puffy, *a.* വീൎത്ത, കാററുള്ള, വായുള്ള, ചീൎത്ത.
Pug, *s.* ഒരുവക നായ്.
Pugh, *inter.* ഛൂ.
Pugnacious, *a.* കലഹപ്രിയമുള്ള, ശണ്ഠപ്രിയമുള്ള.
Pugnacity, *s.* കലഹപ്രിയം, ശണ്ഠപ്രിയം.
Puisne, *a.* ഇളയ, ചെറിയ, രണ്ടാന്തരം.
Puissance, *s.* ബലം, ശക്തി, ഊക്കു, ബലബന്ധം.
Puissant, *a.* ബലമുള്ള, ശക്തിയുള്ള, നിബന്ധമുള്ള.
Puke, *v. a.* ഛൎദ്ദിക്ക, ഓക്കാനിക്ക, കിണുങ്ങുക.
Pulchritude, *s.* സൌന്ദൎയ്യം, അഴകു, ഭംഗി.
Pule, *v. n.* മെല്ലെ കരയുക, കിണുങ്ങുക.
Pull, *s.* വലി, ഇഴെപ്പു, പിഴകൽ, പിടുങ്ങൽ.
Pull, *v. a.* വലിക്ക, ഇഴെക്ക, പറിക്ക, കീറുക.
Pulley, *s.* കപ്പി.
Pullulate, *v. a.* മുളെക്ക, തളിൎക്ക.
Pulp, *s.* കാമ്പു, കഴമ്പു, ചുള.
Pulpit, *s.* പള്ളിയിൽ പ്രസംഗിപ്പാൻവേണ്ടിയ പീഠം.

Pulpy, *a.* കഴമ്പുള്ള, മയമുള്ള.
Pulsation, *s.* നാഡിഓട്ടം.
Pulse, *s.* നാഡി, ധാതു, പയർ.
Pulverable, *a.* പൊടിപ്പാന്തക്ക.
Pulverization, *s.* പൊടിച്ചൽ, ചൂർണ്ണനം.
Pulverize, *v. a.* പൊടിയാക്ക, ചൂർണ്ണിക്ക.
Pulvil, *s.* സുഗന്ധപ്പൊടി.
Pump, *s.* ചാമ്പ, വെള്ളംവലിക്കുന്നയന്ത്രം, ജലസൂത്രം.
Pump, *v. a.* ചാമ്പുക.
Pun, *s.* വക്രോക്തി, ഗ്രഢാൎത്ഥം, വിട്ടകഥ.
Pun, *v. n.* വക്രോക്തിപറക, വിളയാട്ടുക.
Punch, *v. a.* ഊടതുളെക്ക, കുത്തുക.
Punch, *s.* കുത്തുകരു, തുളെക്കുന്ന യന്ത്രം.
Puncto, *s.* ഉപചാരരീതി.
Punctual, *a.* തിട്ടമുള്ള, ശരിയായ, സൂക്ഷ്മമുള്ള.
Punctuality, *s.* തിട്ടം, സൂക്ഷ്മം, നിശ്ചയം.
Punctuation, *s.* വ്യക്തീകരണം.
Pungency, *s.* എരിവു, കാരം, തീക്ഷ്ണം.
Pungent, *a.* എരിവുള്ള, കുത്തലുള്ള.
Punic, *a.* വ്യാജമുള്ള, ചതിവുള്ള.
Puniness, *s.* കൃശത, അല്പതരം.
Punish, *v. a.* ശിക്ഷിക്ക, ദണ്ഡിപ്പിക്ക.
Punishable, *a.* ശിക്ഷാപാത്രമുള്ള.
Punishment, *s.* ശിക്ഷ, ദണ്ഡം, പിഴ.
Punition, *s.* ശിക്ഷ, ദണ്ഡം, പിഴ.
Punk, *s.* തെവിടിച്ചി, വേശ്യ.
Puny, *a.* ഇളയ, ചെറിയ, ക്ഷീണമുള്ള.
Puny, *s.* ഇളയവൻ, നവീനൻ.
Pupil, *s.* കണ്മിഴി, കണ്മണി, ശിഷ്യൻ.
Pupilage, *s.* ശിഷ്യത്വം, ശിഷ്യസ്ഥാനം.
Puppet, *s.* പാവ.
Puppetshow, *s.* പാവക്കളി.
Puppy, *s.* നായ്ക്കുട്ടി, (നായിന്റെ മകൻ).
Purchasable, *a.* മേടിക്കാകുന്ന, ക്രയ്യം.
Purchase, *v. a.* കൊള്ളുക, മേടിക്ക, വാങ്ങുക.
Purchase, *s.* വാങ്ങൽ, ക്രയം.
Purchaser, *s.* വിലക്കു വാങ്ങുന്നവൻ.
Pure, *a.* ശുദ്ധമുള്ള, ശുചിയുള്ള, വെടിപ്പുള്ള.
Pureness, *s.* ശുദ്ധി, ശുചി, വെടിപ്പു, സാചരത.
Purgation, *s.* വിരേചനം, ശോധന, ഒഴിച്ചൽ.
Purgative, *a.* വിരേചിപ്പിക്കുന്ന.
Purgative, *s.* വയറു ഇളക്കുന്ന മരുന്ന.
Purgatory, *s.* വസ്ത്യഗ്ഗാൻ, ബന്ധവാഗ്നി.
Purge, *v. a.* ശുദ്ധമാക്ക, വയറു ഇളക്ക.
Purging, *s.* ശോധന, ഒഴിച്ചൽ, ഒഴിവു.
Purification, *s.* ശുദ്ധീകരണം, ശുദ്ധി, പുടം.
Purificatory, *a.* ശുദ്ധിവരുത്തുന്ന.
Purifier, *s.* ശുദ്ധമാക്കുന്നവൻ.
Purify, *v. a.* ശുദ്ധമാക്ക, ശുദ്ധീകരിക്ക, വെടിപ്പാക്ക.
Puritan, *s.* നിൎമ്മലൻ.
Purity, *s.* ശുദ്ധി, ശുചി, വെടിപ്പു, പരമാൎത്ഥം.
Purloin, *v. a.* വഞ്ചിക്ക, മോഷ്ടിക്ക.
Purple, *s.* ധൂമ്രവൎണ്ണം, ശ്യാമളവൎണ്ണം.
Purport, *s.* വാക്കിന്റെ സാരം, പൊരുൾ, ഭാവം.
Purport, *v. n.* ഭാവിക്ക, വിചാരിക്ക.
Purpose, *s.* ഭാവം, ഉദ്ദേശം, അഭിപ്രായം, സംഗതി, ഹേതു, കാരണം, കാൎയ്യം.
Purpose, *v. n.* ഭാവിക്ക, നിശ്ചയിക്ക, ഉദ്ദേശിക്ക.
Purr, *v. a.* പൂച്ചപോലെ കറുക.
Purse, *s.* പണസ്സഞ്ചി.
Pursiness, *s.* ശ്വാസമുട്ടൽ.
Pursuable, *a.* പിന്തുടരാകുന്ന.

**Pursuance**, *s.* നടപ്പു, പ്രയോഗം.
**Pursue**, *v. a.* പിന്തുടരുക, ഓടിക്ക.
**Pursue**, *v. n.* നടക്ക, സഞ്ചരിക്ക.
**Pursuit**, *s.* പിന്തുടൎച്ച, ഓട്ടം, നായാട്ടു.
**Purvey**, *v. a.* ഭക്ഷണസാധനങ്ങളെ ശേഖരിക്ക.
**Pus**, *s.* ചലം, പൂയം, ദുഷ്ടു, മലജം.
**Push**, *v. a.* ഉന്തുക, തള്ളുക, കുത്തുക, ഇടിക്ക.
**Push**, *v. n.* ശ്രമിക്ക, തിക്ക, കിടയുക.
**Push**, *s.* കുത്തു, തള്ളൽ, ഉന്തു, ആക്രമം.
**Pushing**, *a.* അതിപ്രയത്നമുള്ള, ഊക്കുള്ള.
**Pusillanimity**, *s.* അധൈൎയ്യം, ഭീരുത.
**Puss**, *s.* പൂച്ച, മുയൽ.
**Pustule**, *s.* പൊള്ളം, വ്രണം, കുരു.
**Pustulous**, *a.* പൊള്ളമുള്ള, തണവ്രണമുള്ള.
**Put**, *v. a.* ഇടുക, വെക്ക, ആക്ക, കിടത്തുക, ഉദ്യോഗിപ്പിക്ക, നിബന്ധിക്ക, കൂട്ടുക, നീട്ടുക, താഴ്ത്തുക, ചേൎക്ക, ഏല്പിക്ക.
**Put**, *s.* ഞെരുക്കം, മുട്ടു, ചൂതുകളി.
**Putative**, *a.* വിചാരിച്ച, ഊഹിച്ച.
**Putid**, *a.* ഹീനമുള്ള, താണ, നിസ്സാരമുള്ള.
**Putlog**, *s.* അന്താഴപ്പലക.
**Putrefaction**, *s.* അഴുകൽ, ചീച്ചൽ, അളിച്ചൽ.
**Putrefactive**, *a.* അളിയിക്കുന്ന, ചീയിക്കുന്ന.
**Putrefy**, *v. a.* അളിക്ക, ചീയിക്ക.
**Putrefy**, *v. n.* അഴുക, അളിയുക, ചീയുക.
**Putrescence**, *s.* അഴുകൽ, അളിച്ചൽ.
**Putrid**, *a.* അഴുകിയ, ചീഞ്ഞ, നാറുന്ന.
**Puzzle**, *v. a.* കുഴപ്പിക്ക, മലെപ്പിക്ക, ബുദ്ധിമുട്ടിക്ക.
**Puzzle**, *v. n.* കുഴപ്പുക, ഭ്രമിക്ക, അന്ധാളിക്ക.
**Puzzle**, *s.* കുഴപ്പു, മലെപ്പു, ഭ്രമം, ബുദ്ധിമുട്ടു.
**Pygmy**, *s.* മുണ്ടൻ, വാമനൻ, കൃശൻ.
**Pyramid**, *s.* കൽസൂചി.
**Pyre**, *s.* ചിത, പട്ടട.
**Pyromancy**, *s.* ദീപലക്ഷണം, അഗ്നിമയം.
**Pyrrhonism**, *s.* സംശയ ഭാവം.

## Q.

**Quack**, *v. n.* ആതിപോലെ കരക, പിട്ടു പറക.
**Quack**, *s.* പൊട്ടുവൈദ്യൻ, കള്ളവൈദ്യൻ.
**Quackery**, *s.* പൊട്ടുചികിത്സ, കള്ളവൈദ്യം.
**Quadrangle**, *s.* ചതുഷ്കോണം.
**Quadrangular**, *a.* ചതുരശ്രമുള്ള.
**Quardrant**, *s.* വൃത്തപാദം.
**Quadrantal**, *a.* വൃത്തപാദമുള്ള.
**Quadrate**, *a.* ചതുരശ്രമായ.
**Quadrate**, *s.* ചതുരശ്രം.
**Quadratic**, *a.* ചതുരശ്രമായ.
**Quadrennial**, *a.* ചതുൎവത്സരമുള്ള.
**Quadrible**, *a.* ചതുരമാക്കാകുന്ന.
**Quadrilateral**, *a.* ചതുൎഭാഗമുള്ള.
**Quadruped**, *s.* നാല്ക്കാലി, ചതുഷ്പാത്ത്.
**Quadruple**, *a.* നാലിരട്ടിയുള്ള.
**Quaff**, *v. a.* കുടിക്ക, മടമടെ കുടിക്ക.
**Quaggy**, *a.* ചതുപ്പുള്ള, ഈറമുള്ള.
**Quagmire**, *s.* ചതുപ്പുനിലം, ചളി.
**Quail**, *s.* കാടപ്പക്കി.
**Quaint**, *a.* സൂക്ഷ്മമുള്ള, ചാതുൎയ്യമുള്ള.

**Quaintness**, *s.* സൂക്ഷ്മം, മേനി, ഉപായം.
**Quake**, *v. n.* വിറെക്ക, കിടുകിടുക്ക, വിരളുക.
**Quake**, *s.* വിറ, വിറയൽ, നടുക്കം, കമ്പം.
**Quaker**, *s.* ഒരുവക ഇങ്ക്ലിഷ ക്രിസ്തുമതക്കാർ.
**Qualification**, *s.* പ്രാപ്തി, ശേഷി, സാമൎത്ഥ്യം.
**Qualify**, *v. a.* പ്രാപ്തിവരുത്തുക, യോഗ്യമാക്ക.
**Quality**, *s.* ഗുണം, സ്വഭാവം, തരം, സ്ഥാനം.
**Qualm**, *s.* മൂൎച്ഛനം, ആലസ്യം.
**Quandary**, *s.* അനുമാനം, വിഷമം.
**Quantity**, *s.* സംഖ്യ, തുക, കൂട്ടം, പരിമാണം.
**Quantum**, *s.* ഉപചയം, പൊരിമ, തുക.
**Quarantine**, *s.* പകരുന്ന വ്യാധി നടപ്പായ രാജ്യത്തിൽനിന്നു എത്തുന്ന കപ്പലുകളും ആളുകളും ദൂരം പാൎക്കേണ്ടുന്ന കാലം.
**Quarrel**, *s.* ശണ്ഠ, കലഹം, കലമ്പൽ, പിണക്കം.
**Quarrel**, *v. n.* കലഹിക്ക, കലമ്പുക, പിണങ്ങുക.
**Quarrelsome**, *a.* കലഹപ്രിയമുള്ള.
**Quarrelsomeness**, *s.* കലഹപ്രിയം.
**Quarry**, *s.* മട്ടു, കക്കുഴി, കല്ലുമട.
**Quarry**, *v. a.* കല്ലുകൊത്തുക, ഇരപിടിക്ക.
**Quarryman**, *s.* കൽകൊത്തി.
**Quart**, *s.* ഒരു കാലംശം.
**Quarter**, *s.* കാലംശം, ദിക്ക, സ്ഥലം.
**Quarter**, *v. a.* നാലംശമാക്ക, പട്ടാളം പാൎപ്പിക്ക.
**Quarterage**, *s.* ഒരു കാൽവൎഷത്തിന്റെ ശമ്പളം.
**Quarterly**, *ad.* മുമ്മൂന്നുമാസം കൂടുമ്പോൾ.
**Quartermaster**, *s.* പടയാളികൾക്ക ഇരിപ്പിടങ്ങളെ നിശ്ചയിക്കുന്ന ഉദ്യോഗസ്ഥൻ.
**Quartern**, *s.* ഉഴക്ക്.
**Quarto**, *s.* നാലായിട്ടു മടക്കിയ കടലാസു കൊണ്ടുള്ള പുസ്തകം.
**Quash**, *v. a.* ചതെക്ക, ഞെരിക്ക, അമൎത്തുക.
**Quaternion**, *s.* ചതുൎത്ഥം, നാലു.
**Quaver**, *v. n.* ശബ്ദം പതറുക, വിറെക്ക.
**Queasiness**, *s.* ഓക്കാനം, വിരക്തി.
**Queck**, *v. n.* ചുളുങ്ങുക, വ്യസനം കാട്ടുക.
**Queen**, *s.* രാജ്ഞി, തമ്പുരാട്ടി.
**Queer**, *a.* പുതുമയുള്ള, അപൂൎവ്വമായ.
**Queerness**, *s.* പുതുമ, വിശേഷത, അപൂൎവ്വം.
**Quell**, *v. a.* അമൎത്തുക, അടക്ക.
**Quench**, *v. a.* കെടുക്ക, ആററുക, അടക്ക.
**Quenchable**, *a.* കെടുക്കപ്പെടത്തക്ക.
**Querent**, *s.* സങ്കടക്കാരൻ, ആവലാധിക്കാരൻ.
**Querist**, *s.* ചോദ്യക്കാരൻ.
**Query**, *s.* ചോദ്യം, വിചാരണ.
**Quest**, *s.* അന്വേഷണം, വിചാരണ.
**Question**, *s.* ചോദ്യം, പൃച്ഛ, സംശയം.
**Question**, *v. a.* ചോദിക്ക, വിസ്തരിക്ക.
**Questionable**, *a.* സംശയമുള്ള.
**Questioner**, *s.* ചോദിക്കുന്നവൻ.
**Quibble**, *v. n.* വക്രോക്തി പറക.
**Quibble**, *s.* വക്രോക്തി, വിളയാട്ടുവാക്ക.
**Quick**, *a.* ജീവനുള്ള, വേഗമുള്ള, ചുറുക്കുള്ള.
**Quick**, *s.* മൎമ്മസ്ഥലം.
**Quicken**, *v. a.* ജീവിപ്പിക്ക, ഉയിൎപ്പിക്ക.
**Quicken**, *v. n.* ജീവനുണ്ടാക, ഉയരുക.
**Quickness**, *s.* വേഗത, ചുറുക്ക, സൂക്ഷ്മബുദ്ധി.

Quicksand, *s.* ചുഴിമണൽ, ചുഴി.
Quicksightedness, *s.* സൂക്ഷ്മദൃഷ്ടി.
Quicksilver, *s.* രസം, പാരതം.
Quiddity, *s.* ദുസ്തൎക്കം, സാരം, സത്തു.
Quiescence, *s.* സ്വസ്ഥത, സാവധാനം.
Quiescent, *a.* സ്വസ്ഥമുള്ള, അടക്കമുള്ള.
Quiet, *a.* ശാന്തമുള്ള, സാവധാനമായ.
Quiët, *s.* ശാന്തത, ശമം, അമച്ച.
Quiet, *v. a.* ശമിപ്പിക്ക, ശാന്തതപ്പെടുത്തുക.
Quietism, *s.* ശാന്തത, സാമമതം.
Quietist, *s.* സാമക്കാരൻ.
Quietness, *s.* ശാന്തത, സാവധാനം.
Quietude, *s.* ശമനം, മൌനം.
Quietus, *s.* മോക്ഷം, സൌഖ്യം, മരണം.
Quill, *s.* എഴുതുവാനുള്ള തൂവൽ, മുള്ളന്റെ മുള്ള, വായനക്കോൽ.
Quinsy, *s.* മുള്ള.
Quintessence, *s.* സാരം, സത്തു, ദ്രാവകം.
Quintuple, *a.* അഞ്ചിരട്ടി, പഞ്ചധാ.
Quip, *s.* കുത്തുമൊഴി, പരിഹാസം.
Quip, *v. a.* വാക്കകൊണ്ടു കുത്തുക.
Quire, *s.* ഇരുപത്തനാലു പായ കടലാസ്സു.
Quirister, *s.* ഗായകൻ.
Quirk, *s.* വേഗത്തിലുള്ള അടി, കളിവാക്ക.
Quit, *v. a.* വീട്ടുക, വിടുക, തീൎക്ക, നിവൃത്തിക്ക.
Quite, *ad.* തിരെ, മുഴുവൻ, അശേഷം.
Quitrent, *s.* ഇറ.
Quittance, *s.* കടംവീട്ടൽ, പൃക്കചീട്ട.
Quiver, *s.* ആവനാഴിക, തൂണീരം, പൂണി.
Quodlibet, *s.* സൂക്ഷ്മകാൎയ്യം.
Quoin, *s.* കോൺ, പൂൾ.
Quota, *s.* ഓഹരി, വീതം, പങ്കു.
Quotation, *s.* വല്ല എഴുത്തിൽനിന്നു എടുത്തു കാണിച്ച ഉദാഹരണം, ഇട്ടുകുറിപ്പു.
Quote, *v. a.* ഉദാഹരണം പറക, കുറിച്ചിടുക.
Quoth, *imp.* പറഞ്ഞു.
Quotidian, *a.* ദിനംപ്രതിയുള്ള.
Quotient, *s.* കഴിച്ച കണക്കിൽ ശിഷ്ടം തുക, ഫലം.

# R.

Rabate, *v. a.* പുള്ള തിരിച്ചു കിട്ടുക.
Rabbet, *v. a.* ഏക്ക, ഏച്ചു ഇണെക്ക.
Rabbi, *s.* യഹൂദരുടെ ഗുരു.
Rabbit, *s.* മുയൽ.
Rabble, *s.* കലഹമുള്ള ജനക്കൂട്ടം, പുരുഷാരം.
Rabid, *a.* മദമുള്ള, ഭ്രാന്തുള്ള, വിഷമുള്ള.
Race, *s.* ജാതി, വംശം, സന്തതി, വൎഗ്ഗം, വക.
Racehorse, *s.* മത്സരിച്ചു ഓടിപ്പാനുള്ള കുതിര.
Racemate, *v. a.* കലെക്ക.
Racer, *s.* മത്സരിച്ചു ഓടുന്നവൻ.
Rack, *s.* ദണ്ഡനം, അതിവേദന, അതിവ്യഥ.
Rack, *v. a.* ദണ്ഡിപ്പിക്ക, തെളിയിക്ക, ഊറ്റുക.
Racket, *s.* തൊള്ള, നിലവിളി, അമളി.
Racy, *a.* കടുപ്പമുള്ള, എരിവുള്ള, ദുസ്സ്വാദുള്ള.
Radiance, *s.* ശോഭ, പ്രകാശം, പ്രഭ.
Radiancy, *s.* ശോഭ, മിന്നമിനുപ്പു, രശ്മി.
Radiant, *a.* രശ്മിയുള്ള, പ്രജ്വലിതമുള്ള.
Radiate, *v. a. & n.* രശ്മിവീശുക, മിന്നുക.

Radical, *a.* മൂലമുള്ള, പൂൎവ്വമുള്ള, സ്വാഭാവികം.
Radically, *ad.* മൂലത്തിൽ, വേരോടെ.
Radicate, *v. a.* വേരൂന്നിക്ക, വേർപിടിപ്പിക്ക.
Radication, *s.* വേർ പിടിപ്പിക്കുക.
Radish, *s.* മുള്ളങ്കി, കിഴങ്ങ.
Radius, *s.* വൃത്തത്തിന്റെ അൎദ്ധവ്യാസം.
Raff, *v. a.* അടിച്ചുവാരുക, സമ്മാൎജ്ജനം ചെയ്ക.
Raft, *s.* ചങ്ങാടം, ഉഡുപം, പൊങ്ങുതടി.
Rafter, *s.* കഴക്കോൽ, ചെറുവിട്ടം.
Rag, *s.* കീറിയ തുണി, പഴന്തുണി, ജീൎണ്ണവസ്ത്രം.
Ragamuffin, *s.* നീചൻ, നികൃഷ്ടൻ.
Rage, *s.* കടുങ്കോപം, ക്രോധം, രോഷം, ഉഗ്രത.
Rage, *v. a.* ക്രുദ്ധിക്ക, ക്രോധിക്ക, മദിക്ക.
Ragged, *a.* കീറിയ, കീറലുള്ള, ജീൎണ്ണമായ.
Ragingly, *ad.* ക്രോധത്തോടെ, മൂൎക്ക്വതയോടെ.
Rail, *s.* അഴി, കിരാതി.
Rail, *v. a.* അഴിയിടുക, നിന്ദിക്ക, ശകാരിക്ക.
Railer, *s.* ഉൾവ്വാക്കുകാരൻ, നിന്ദിക്കുന്നവൻ.
Raillery, *s.* ശകാരം, ദുഷിവാക്ക, നിന്ദാവാക്ക.
Railway, *s.* ഇരിമ്പുപാത.
Raiment, *s.* ഉടുപ്പു, വസ്ത്രം.
Rain, *s.* മഴ, വൃഷ്ടി, വൎഷം, മാരി.
Rain, *v. n.* മഴപെയ്യുക, വൎഷിക്ക.
Rainbow, *s.* മഴവില്ലു, പച്ചവില്ലു, ഇന്ദ്രധനുസ്സ.
Raindeer, *s.* മാൻ.
Rainy, *a.* മഴയുള്ള, മഴപെയ്യുന്ന.
Rainwater, *s.* മഴവെള്ളം.

Raise, *v. a.* എടുക്ക, പൊങ്ങിക്ക, ഉയൎത്തുക, നാട്ടുക, എഴുനീല്പിക്ക, കരേറുക, ഉദ്യോഗിപ്പിക്ക.
Raisin, *s.* ഉണങ്ങിയ മുന്തിരിങ്ങാപ്പഴം.
Rake, *s.* വരണ്ടി, പല്ലി, തെമ്മാടി, ദുൎന്നടപ്പുകാരൻ.
Rake, *v. a.* വരണ്ടുക, വാരിക്കൂട്ടുക.
Rake, *v. n.* ഭോഷമായി നടക്ക, തപ്പിത്തിരയുക.
Rakish, *a.* അഴിമതിയുള്ള, ദുൎമ്മാൎഗ്ഗമുള്ള.
Rally, *v. a.* ചിന്നഭിന്നമായവരെ തിരിച്ചുകൂട്ടി യഥാക്രമത്തിലാക്ക, ധൈൎയ്യപ്പെടുത്തുക.
Rally, *v. n.* തിരിച്ചു ക്രമപ്പെടുക.
Ram, *s.* മുട്ടാട്ടു, ആട്ടുകൊററൻ, മതിലുകളെ ഇടിച്ചുകളവാനുള്ള യന്ത്രം.
Ram, *v. a.* ഇടിച്ചുറപ്പിക്ക, താങ്ങിടുക.
Ramble, *s.* ഉഴല്ച്ച, ഉഴന്നുനടക്കുക.
Ramble, *v. n.* ഉഴലുക, ഉഴന്നുനടക്ക.
Rambler, *s.* ഉഴന്നു നടക്കുന്നവൻ.
Ramification, *s.* ചിനെപ്പു, ശാഖകളാക്കി തീൎക്കുക.
Ramify, *v. a.* ചിനെപ്പിക്ക, ശാഖകളാക്ക.
Ramify, *v. n.* ചിനെക്ക, ശാഖകളായ്തീരുക.
Rammer, *s.* മന്ത, തോക്കിൻ അച്ചുകോൽ.
Ramous, *a.* ചിനെപ്പുള്ള, കൊമ്പുള്ള.
Ramp, *s.* പാഞ്ഞുചാട്ടം, പുളെപ്പു.
Ramp, *v. n.* പാററികേറുക, പാഞ്ഞു ചാടുക.
Rampant, *a.* ചാടിത്തുള്ളുന്ന, പുളെച്ച.
Rampart, *s.* കോട്ടമതിൽ, വാട.
Ramrod, *s.* തോക്കിന്റെ അച്ചുകോൽ.
Ran, *pret. of to run*, ഓടി.
Ranch, *v. a.* ഉളുക്കിക്ക, തള്ളിപ്പൊളിക്ക.
Rancid, *a.* കാറലുള്ള, ദുൎഗ്ഗന്ധമുള്ള.
Rancidity, *s.* കാറൽ, കനെപ്പു, നാററം.

**Rancorous**, *a.* പകയുള്ള, വൈരമുള്ള.
**Rancour**, *s.* പക, വൈരം, ദുശ്ചിന്ത.
**Rand**, *s.* വക്ക, ഒരം.
**Random**, *s.* ക്രമക്കേട്ട, നാനാവിധം.
**Random**, *a.* നാനാവിധമുള്ള, ആകസ്മികമുള്ള.
**Rang**, *pret. of to ring*, മണിയടിച്ചു.
**Range**, *s.* വരി, നിര, ക്രമം, തരം, അതിർ.
  **Range of mountains**, തുടൎമ്മലകൾ.
**Range**, *v. a.* നിരത്തുക, ക്രമപ്പെടുത്തുക.
**Rank**, *a.* കാറലുള്ള, കനെപ്പുള്ള.
**Rank**, *s.* അണി, നിര, സ്ഥാനം, സ്ഥാനപ്പേർ.
**Rank**, *v. a.* ക്രമപ്പെടുത്തുക, അണിയായി നിൎത്തുക.
**Rank**, *v. n.* ക്രമപ്പെടുക, നിരക്ക.
**Rankle**, *v. n.* ചലവിക്ക, പഴക്ക, കത്തുക.
**Rankness**, *s.* അതിവളച്ച, കനെപ്പു.
**Ransack**, *v. a.* കൊള്ളയിടുക, തള്ളിപ്പെറുക്ക.
**Ransom**, *s.* വീണ്ടെടുപ്പു, വീളുന്നവില.
**Ransom**, *v. a.* വീളുക, വീണ്ടുകൊള്ളുക.
**Rant**, *v. n.* ഉച്ചത്തിൽ സംസാരിക്ക, ശബ്ദിച്ചുപറക.
**Rant**, *s.* ഉറക്കെ സംസാരം, ഗൎവ്വവാക്ക.
**Rap**, *s.* അടി, താഡനം, കമ, മുട്ടു.
**Rap**, *v. a. & n.* അടിക്ക, അറയുക, താഡിക്ക, തട്ടുക, മുട്ടുക, പിടിച്ചുപറിക്ക.
**Rapacious**, *a.* പിടിച്ചുപറിക്കുന്ന, അപഹരിക്കുന്ന.
**Rapacity**, *s.* പിടിച്ചുപറി, അപഹാരം, അത്യാശ.
**Rape**, *s.* ബലാൽക്കാരം, സാഹസം, എള്ളു.
**Rapid**, *a.* വേഗമുള്ള, ധടുതിയുള്ള.
**Rapidity**, *s.* വേഗത, ധടുതി, ശീഘ്രം, ത്വരിതം.
**Rapine**, *s.* കവച്ച, കൊള്ള, സാഹസം.
**Rapture**, *s.* വിവശത, പരവശത, ചുറുക്ക.
**Raptured**, *a.* പരവശമായ.
**Rapturous**, *a.* വിവശതയുള്ള, പരവശതയുള്ള.
**Rare**, *a.* ദുൎല്ലഭമുള്ള, അപൂൎവ്വമുള്ള, വിശേഷമുള്ള.
**Rarefaction**, *s.* വിസ്താരമാക്കുക, സൂക്ഷ്മം.
**Rarefy**, *v. a.* വിസ്താരമാക്ക, നേൎപ്പിക്ക, സൂക്ഷ്മമാക്ക.
**Rarely**, *ad.* ദുൎല്ലഭമായി, അപൂൎവ്വമായി.
**Rareness**, *s.* അപൂൎവ്വത, വിശേഷത, ദുൎല്ലഭം.
**Rarity**, *s.* പുതുമ, വിശേഷത, നേൎമ്മ, പ്രിയം.
**Rascal**, *s.* ചണ്ഡാലൻ, ഖലൻ, കള്ളൻ, നീചൻ.
**Rascality**, *s.* ചണ്ഡാലത്വം, നീചത്വം.
**Rascallion**, *s.* ചണ്ഡാലൻ, നീചൻ.
**Rascally**, *a.* ഹീനമുള്ള, കള്ളത്തരമായ.
**Rase**, *v. a.* ചീക, ചുരണ്ടുക, നിൎമ്മൂലമാക്ക, മായ്ക്ക.
**Rash**, *a.* സാഹസമായ, തിടുക്കമുള്ള.
**Rash**, *s.* മേൽപൊള്ളൽ, ചിലന്നി, കരു.
**Rashness**, *s.* സാഹസം, തിടുക്കം, അവിവേകം.
**Rasp**, *s.* പച്ചരം.
**Rasp**, *v. a.* രാക.
**Raspatory**, *s.* ശസ്ത്രവൈദ്യന്റെ അരം.
**Raspberry**, *s.* ഒരുവക വിലാത്തിപ്പഴം.
**Rasure**, *s.* ചീകൽ, ചുരണ്ടൽ, കുത്തൽ.
**Rat**, *s.* എലി, മൂഷികൻ.
**Ratable**, *a.* വിലമതിക്കാകം, കരംപതിക്കാകം.
**Ratan**, *s.* ചൂരൽ.
**Rate**, *s.* വില, നിരക്ക, പതിവു, വീതം, വിധം.
**Rath**, *a.* അതികാലത്തുള്ള.
**Rather**, *ad.* അതിനേക്കാൾ, കാൾ, വിശേഷാൽ.

**Ratification**, *s.* സ്ഥാപനം, ഉറപ്പിക്കൽ.
**Ratifier**, *s.* ഉറപ്പിക്കുന്നവൻ.
**Ratify**, *v.* സ്ഥാപിക്ക, ഉറപ്പിക്ക, സ്ഥിര പ്പെടുത്തുക.
**Ratio**, *s.* വീതം, തിട്ടം, പ്രമാണം, അളവു.
**Rational**, *a.* ന്യായമുള്ള, ബുദ്ധിയുള്ള.
**Rationalist**, *s.* ലോകജ്ഞാനി.
**Rationality**, *s.* ലോകജ്ഞാനം, ബുദ്ധി ശക്തി.
**Ratoon**, *s.* ഒരുവക കറുക്കൻ.
**Ratsbane**, *s.* എലിപ്പാഷാണം.
**Rattle**, *v. n.* കടുകട ശബ്ദിക്ക, കിടുകിടു ക്ക, ചിലമ്പുക.
**Rattle**, *v. a.* കിലുപ്പിക്ക, കിലുകിലുക്ക, ശകാരിക്ക.
**Rattle**, *s.* കിടുകിടുപ്പു, കിലുക്കൽ, ചില മ്പൽ.
**Rattleheaded**, *a.* തുമ്പില്ലാത്ത, ഭ്രമമി ല്ലാത്ത.
**Rattlesnake**, *s.* ചിലമ്പുന്ന പാമ്പു.
**Raucity**, *s.* ഒച്ചയടപ്പു.
**Ravage**, *v. a.* പാഴാക്ക, കൊള്ളയിടുക.
**Ravage**, *s.* കൊള്ള, കവൎച്ച, വിനാശം.
**Ravager**, *s.* കവൎച്ചക്കാരൻ, പാഴാക്കുന്ന വൻ.
**Rave**, *v. n.* ബുദ്ധിഭ്രമിക്ക, പിച്ചുപറക, മദിക്ക.
**Ravel**, *v. a.* കുഴക്ക, പിണക്ക, പിരിയ ഴിക്ക.
**Ravel**, *v. n.* കുഴങ്ങുക, കുഴപ്പുക, കവല പ്പെടുക.
**Ravelin**, *s.* അൎദ്ധചന്ദ്രാകൃതിയുള്ള കൊ ത്തളം.
**Raven**, *s.* കാക്ക, മലങ്കാക്ക, കൃഷ്ണകാകൻ.
**Raven**, *v. a. & n.* വിഴുങ്ങുക, ഇരപിടിക്ക.
**Ravenous**, *a.* ബുഭുക്ഷയുള്ള, കൊതിത്ത രമുള്ള.
**Ravenousness**, *s.* ബുഭുക്ഷ, അത്യാശ.
**Ravin**, *s.* കവൎച്ച, ഇര, കൊള്ള, അപഹൃതം.
**Ravingly**, *ad.* ബുദ്ധിഭ്രമത്തിൽ, ഭ്രാന്തോ ടെ.
**Ravish**, *v. a.* ബലാൽസംഗംചെയ്ക, സാ ഹസംചെയ്ക.
**Ravisher**, *s.* അപഹാരി.
**Ravishment**, *s.* ബലാൽസംഗം, സാഹ സം.
**Raw**, *a.* പച്ച, മൂക്കാത്ത, പാകംചെയ്യാത്ത.
**Rawness**, *s.* പച്ച, ദുസ്സാമൎത്ഥ്യം.
**Ray**, *s.* രശ്മി, കിരണം, കതിര, കാന്തി.
**Raze**, *s.* ഇഞ്ചിക്കണക്ക.
**Raze**, *v. a.* ഇടിച്ചുകളക, നിൎമ്മൂലമാക്ക, മാച്ചു.
**Razor**, *s.* ക്ഷൌരക്കത്തി, നാവാലി.
**Razure**, *s.* മൂലനാശം, നിൎമ്മൂലം, സം ഹാരം.
**Re**, *particle*, ഒര ഉപസൎഗ്ഗം, വീണ്ടും, പുനർ.
**Reach**, *v. a. & n.* എത്തുക, തൊടുക, അ ടുക്ക, എടുക്ക, നീളുക, കിട്ടുക, പടരുക.
**Reach**, *s.* എത്തൽ, തൊടൽ, പ്രാപ്തി, ഇടം.
**React**, *v. a.* എതിരായി പ്രവൃത്തിക്ക.
**Reaction**, *s.* പ്രതിയത്നം, പ്രതിബലം.
**Read**, *v. a.* വായിക്ക, പഠിക്ക, ഓതുക, ഗ്രഹിക്ക.
**Reader**, *s.* വായിക്കുന്നവൻ, അദ്ധ്യായി.
**Readership**, *s.* വായനസ്ഥാനം.
**Readily**, *ad.* ചുറുക്കായി, വേഗത്തിൽ.
**Readiness**, *s.* ഒരുക്കം, വേഗത, ചുറുക്ക.
**Reading**, *s.* വായന, അദ്ധ്യയനം, പാരാ യണം.
**Readmission**, *s.* വീണ്ടും കൈക്കൊള്ളൽ.
**Readmit**, *v. a.* വീണ്ടും കൈക്കൊള്ളുക.
**Readorn**, *v. a.* വീണ്ടും അലങ്കരിക്ക, പു നൎഭൂഷിക്ക.

Ready, *a.* ഒരുങ്ങിയ, തയ്യാറുള്ള.
Real, *a.* നേരായ, സത്യമുള്ള, പരമാൎത്ഥമുള്ള.
Reality, *s.* ഉള്ളതു, സത്യം, തത്വം, പരമാൎത്ഥം, നിശ്ചയം, നേർ.
Realize, *v. a.* ഉണ്ടാക്ക, നിശ്ചയമാക്ക.
Realm, *s.* രാജ്യം, രാഷ്ട്രം.
Ream, *s.* കടലാസ്സുകെട്ടു.
Reanimate, *v. a.* വീണ്ടും ജീവിപ്പിക്ക.
Reap, *v. a.* കൊയ്യുക, അറുക്ക, ഫലംപറിക്ക.
Reaper, *s.* കൊയിത്തുകാരൻ.
Reapinghook, *s.* അരുവാൾ.
Reappear, *v. n.* വീണ്ടും കാണാസ്സുരിക.
Rear, *a.* പച്ചയുള്ള, പാതിചുട്ട.
Rear, *v. a.* ഉയൎത്തുക, പോററുക, പഠിപ്പിക്ക.
Rear, *s.* പിൻഭാഗം.
Rearmouse, *s.* വാവൽ.
Rearward, *s.* പിമ്പട, ഒടുക്കത്തെ അണി.
Reascend, *v. n.* പിന്നെയും കയറുക.
Reason, *s.* ബുദ്ധി, ഹേതു, കാരണം, ന്യായം.
Reason, *v. n.* ന്യായംപറക, വ്യവഹരിക്ക.
Reasonable, *a.* ബുദ്ധിയുള്ള, ന്യായമുള്ള.
Reasonableness, *s.* വിവേകം, വിശേഷജ്ഞാനം.
Reasoner, *s.* വ്യവഹാരി.
Reasoning, *s.* വ്യവഹാരം, യുക്തിവാക്യ.
Reassemble, *v. a.* വീണ്ടും കൂട്ടുക.
Reassemble, *v. n.* വീണ്ടും കൂടുക.
Reave, *v. a.* പിടിച്ചുപറിക്ക, അപഹരിക്ക.
Rebaptize, *v. a.* രണ്ടാമതുസ്നാനം കഴിക്ക.
Rebate, *v. a.* മൂൎച്ചയില്ലാതാക്ക.
Rebel, *s.* ദ്രോഹി, രാജദ്രോഹി, മാത്സരി.
Rebel, *v. a.* മത്സരിക്ക, ദ്രോഹിക്ക, കലഹിക്ക.
Rebellion, *s.* മത്സരം, സ്വാമിദ്രോഹം.
Rebellious, *a.* മത്സരമുള്ള, ദ്രോഹമുള്ള.
Rebound, *v. n.* ഉതെക്ക, മടങ്ങുക.
Rebound, *s.* ഉതെപ്പു, മടക്കം, പിൻതെറിപ്പു.
Rebuff, *v. a.* പിന്നോക്കം, തള്ളുക, തടുക്ക.
Rebuff, *s.* പിമ്പൊട്ടുള്ള തള്ളൽ, തടവു.
Rebuild, *v. a.* വീണ്ടും പണിയുക.
Rebuke, *v. a.* ശാസിക്ക, ആക്ഷേപിക്ക.
Rebuke, *s.* ശാസന, ആക്ഷേപം.
Recall, *v. a.* തിരിച്ചുവിളിക്ക, പറഞ്ഞതിനെ ശൂന്യമാക്ക.
Recall, *s.* മടക്കം വിളി, പുനരാഹ്വാനം.
Recant, *v. a.* മറുത്തുപറക, നിഷേധിക്ക.
Recantation, *s.* മറുത്തു പറയുക, നിഷേധം.
Recapitulate, *v. a.* ആവൎത്തിച്ചുപറക.
Recapitulation, *s.* ആവൎത്തിച്ചുപറയുക.
Recaption, *s.* തടവു, പുനൎപ്പിടിത്തം.
Recarry, *v. a.* തിരിച്ചു കൊണ്ടുപോക.
Recede, *v. n.* പിൻമാറുക, പിൻവാങ്ങുക.
Receipt, *s.* വരവു, പററു, പററുചീട്ടു, വാങ്ങൽ, പരിഗ്രഹണം, സൽകാരം, ഔഷധച്ചാൎത്തു.
  **Receipts and disbursements**, വരവുചെലവു.
Receivable, *a.* അംഗീകരിക്കത്തക്ക.
Receive, *v. a.* വാങ്ങുക, കൈക്കൊള്ളുക, ലഭിക്ക, ഏല്ക്ക, പരിഗ്രഹിക്ക, സ്വീകരിക്ക.
Receiver, *s.* വാങ്ങുന്നവൻ, ലഭിക്കുന്നവൻ.
Recency, *s.* പുതുക്കം, നവീനം, നൂതനം.
Recension, *s.* വിവരണം.
Recent, *a.* പുതിയ, ഇപ്പോൾ സംഭവിച്ച.
Recentness, *s.* പുതുക്കം.
Receptacle, *s.* കലവറ.
Reception, *s.* അംഗീകരണം, സൽകാരം.

Receptive, *a.* കൈക്കൊള്ളുന്ന, വാങ്ങുന്ന.
Recess, *s.* പിൻവാങ്ങൽ, ഗൂഢസ്ഥലം, നീക്കം.
Recession, *s.* പിൻവാങ്ങൽ, ഒതുക്കം.
Recidivation, *s.* പിൻവീഴ്ച.
Recipe, *s.* ഔഷധച്ചാൎത്ത.
Recipient, *s.* വാങ്ങുന്നവൻ, ലഭിക്കുന്നവൻ.
Reciprocal, *a.* മാറിമാറിവരുന്ന, പരസ്പരമായ.
Reciprocity, *s.* പരസ്പരമാററം.
Reciprocate, *v. n.* പരസ്പരം മാറുക.
Recision, *s.* ഛേദനം, ഇല്ലാതാക്കൽ.
Recital, *s.* വിവരം ചൊല്ലുന്നതു.
Recitation, *s.* ആവൎത്തനം, ഉപിതുക്തി.
Recite, *v. a.* വിവരം ചൊല്ലുക, ആവൎത്തിച്ചു വായിക്ക.
Reck, *v. a.* കൂട്ടാക്ക, പ്രമാണിക്ക, കരുതുക.
Reckless, *a.* വിചാരം കൂടാത്ത, കരുതാത്ത.
Recklessness, *s.* അജാഗ്രത, സൂക്ഷ്മക്കേട.
Reckon, *v. a.* എണ്ണുക, കണക്കകൂട്ടുക, ഗണിക്ക.
Reckoner, *s.* എണ്ണുന്നവൻ, കണക്കൻ.
Reckoning, *s.* എണ്ണം, കണക്ക, ഗണനം.
Reclaim, *v. a.* തിരിച്ചു വരുത്തുക, നന്നാക്ക.
Recline, *v. n.* ചായുക, ചാരുക, ചരിയുക.
Reclose, *v. a.* വീണ്ടുംപൂട്ടുക, വീണ്ടും അടക്ക.
Reclude, *v. a.* തുറക്ക.
Recluse, *s.* ആശ്രമവാസി.
Recognizance, *s.* അറിവു, ബോധം.
Recognize, *v. a.* തിരിച്ചറിയുക, ഏററു പറക.
Recognition, *s.* അറിവു, ഓൎമ്മ, പുനരറിവു.
Recoil, *v. n.* പിന്നോക്കം തെറിക്ക, ചുളുങ്ങുക.
Recoin, *v. a.* നാണ്യം വീണ്ടും അടിക്ക.
Recollect, *v. a.* ഓൎക്ക, സ്മരിക്ക, നിനെക്ക.
Recollection, *s.* ഓൎമ്മ, ജ്ഞാപകം, സ്മരണം.
Recommend, *v. a.* വാസ്സല്യഹായം ചെയ്ക, പുകഴ്ത്തുക.
Recommendation, *s.* വാസ്സല്യഹായം, പ്രശംസ.
Recommit, *v. a.* ആവൎത്തിച്ചു ചെയ്ക.
Recompense, *v. a.* പകരം വീട്ടുക, പ്രതിക്രിയ ചെയ്ക.
Recompense, *s.* പ്രതികാരം, പ്രതിക്രിയ.
Recompose, *v. a.* പിന്നെയും ശാന്തി വരുത്തുക.
Reconcilable, *a.* യോജിപ്പിക്കപ്പെടത്തക്ക.
Reconcile, *v. a.* യോജിപ്പിക്ക, ഇണക്കു:
Reconciliation, *s.* യോജിപ്പു, ഇണക്കം, നിരപ്പു.
Recondite, *a.* രഹസ്യമായ, ഗൂഢമുള്ള.
Reconduct, *v. a.* തിരിച്ചു കൊണ്ടു നടത്തിക്ക.
Reconnoitre, *v. a.* ചുററിനോക്കി കാണ്മ.
Reconquer, *v. a.* ജയിച്ചു മടക്കി എടുക്ക.
Record, *v. a.* പുസ്തകത്തിൽപതിക്ക, ചാൎത്തുക.
Record, *s.* ചാൎത്തൽ, പട്ടോല, പുകഴ്ച.
Recorder, *s.* ചാൎത്തുന്നവൻ, പട്ടോലക്കാരൻ.
Recover, *v. a.* സൌഖ്യമാക്ക, പൊറുപ്പിക്ക, നന്നാക്ക, തിരികെ കിട്ടുക.
Recover, *v. n.* സൌഖ്യമാക, പൊറുക്ക, നന്നായ്വരിക, സാദ്ധ്യമാക.

**Recoverable**, *a.* പൊറുക്കപ്പെടത്തക്ക, കിട്ടാനാകുന്ന.

**Recovery**, *s.* രോഗശാന്തി, പൊറുപ്പു, പിരിവു.

**Recount**, *v. a.* വിവരമായിപറക.

**Recourse**, *s.* ആശ്രയം, അഭയം, വഴി, നിൎവ്വാഹം.

**Recreant**, *a.* ഭയമുള്ള, കള്ളമായ.

**Recreant**, *s.* ഭീരു, അവിശ്വാസ്യൻ, കള്ളൻ.

**Recreate**, *v. a.* ഉല്ലസിക്ക, സന്തോഷിപ്പിക്ക.

**Recreation**, *s.* ഉല്ലാസം, ഇളെപ്പു, സുഖം.

**Recrement**, *s.* മട്ടു, അഴുക്ക, കല്കം.

**Recriminate**, *v. a.* പ്രതികാരം ചെയ്യു.

**Recrimination**, *s.* വീണ്ടും കുററം വിധിക്കുക, പ്രതിയത്നം, പ്രതികാരം.

**Recruit**, *v. a.* ദേട്ടതീക്ക, പുതിയ പടയാളികളെ കൂട്ടിചേൎക്ക.

**Recruit**, *s.* പുതിയ പടയാളി.

**Rectangle**, *s.* സമകോണജം.

**Rectangular**, *a.* സമകോണജമുള്ള.

**Rectifiable**, *a.* ശരിയാക്കത്തക്ക.

**Rectifier**, *s.* ശരിയാക്കുന്നവൻ.

**Rectify**, *v. a.* ശരിയാക്ക, സമമാക്ക.

**Rectilinear**, *a.* നേർ രേഖയുള്ള.

**Rectitude**, *s.* നേർ, ചൊവ്വു, സമത്വം.

**Rector**, *s.* ഭരിക്കുന്നവൻ, ഗുരുനാഥൻ.

**Rectory**, *s.* ഗുരുനാഥൻ പാൎക്കുന്ന വീടു.

**Recur**, *v. n.* തിരികെ വരിക, ഓൎമ്മയുണ്ടാക.

**Recurrence**, *s.* തിരിച്ചു വരുന്നതു.

**Recurrent**, *a.* ഇടയിടെ സംഭവിക്കുന്ന.

**Recusant**, *s.* സഹവാസത്യാഗി.

**Recuse**, *v. a.* ത്യജിക്ക, തള്ളികളക.

**Red**, *a.* ചുവന്ന, ചെൻ, ശോണമായ.

**Redcoat**, *s.* ചുവന്ന കുപ്പായം, പട്ടാളക്കാരൻ.

**Redden**, *v. a.* ചെമ്പിപ്പിക്ക, ചുവപ്പിക്ക.

**Redden**, *v. n.* ചുവക്ക, ചെമ്പിക്ക.

**Reddish**, *a.* ചുവപ്പുള്ള, ചെമ്പുനിറമുള്ള.

**Reddition**, *s.* മടക്കി കൊടുക്കൽ.

**Reddle**, *s.* കാവിമണ്ണു.

**Redeem**, *v. a.* വീണ്ടെടുക്ക, വീളുക, ഉദ്ധരിക്ക.

**Redeemable**, *a.* വീണ്ടെടുപ്പാൻ യോഗ്യമുള്ള.

**Redeemer**, *s.* വീണ്ടെടുപ്പുകാരൻ, രക്ഷകൻ.

**Redeliver**, *v. a.* തിരികെ കൊടുക്ക.

**Redemption**, *s.* വീണ്ടെടുപ്പു, രക്ഷ, മോക്ഷം.

**Redhot**, *a.* ചുട്ടുപഴുത്ത, കായുന്ന.

**Redlead**, *s.* ചുവന്ന ചായം, ചായില്യം.

**Redness**, *s.* ചുവപ്പു, ശോണിതം.

**Redolence**, *s.* സുഗന്ധം, സൌരഭ്യം.

**Redolent**, *a.* സുഗന്ധമുള്ള, സൌരഭ്യമായ.

**Redouble**, *v. a.* വീണ്ടും ഇരട്ടിക്ക, കൂടക്കൂടെ ചെയ്യു.

**Redoubt**, *s.* കോട്ടയുടെ പുറംവാട.

**Redoubtable**, *a.* ഭയങ്കരമുള്ള, ഭീഷണമുള്ള.

**Redoubted**, *a.* ഭയങ്കരമുള്ള, പേടിപ്പിക്കുന്ന.

**Redound**, *v. a.* പിറകോട്ടു പായുക, ഉതക.

**Redress**, *v. a.* നന്നാക്ക, തീൎത്തുകൊടുക്ക, സഹായിക്ക.

**Redress**, *s.* നന്നാക്കുക, നിൎവ്വാഹം, പരിഹാരം, പ്രതിക്രിയ.

**Reduce**, *v. a.* കുറെക്ക, താഴ്ത്തുക, കിഴിക്ക, ഒതുക്ക.

**Reducement**, *s.* കുറെക്കുക, കുറവു, ക്ഷയം.

**Reducible**, *a.* കുറെക്കത്തക്ക.

**Reduction**, *s.* കുറുക്കൽ, വററൽ, താഴ്ത്തൽ.

Redundance, *s.* പരിപൂൎണ്ണത, അപരിമിതം.

Redundant, *a.* പരിപൂൎണ്ണമുള്ള, അപരിമിതമുള്ള.

Reduplicate, *v. a.* വീണ്ടും ഇരട്ടിക്ക.

Reduplication, *s.* പുനരുക്തിതം, പ്രതിരൂപിതം.

Ree, *v. a.* അരിക്ക, പേററുക.

Re-echo, *v. n.* പ്രതിധ്വനിക്ക, മാറൊലി കൊള്ളുക.

Reed, *s.* ഞാങ്ങണ, വേഴം, കഴൽ, അമ്പു.

Re-edify, *v. a.* വീണ്ടും കെട്ടിയുറപ്പിക്ക.

Reedy, *a.* ഞാങ്ങണയുള്ള, വേഴമുള്ള.

Reef, *v. a.* കപ്പൽപായി ചുരുക്ക.

Reek, *s.* പുക, ധൂമം, ആവി, മൂട.

Reek, *v. n.* പുകയുക, ആവി പുറപ്പെടുക.

Reek, *a.* പുകപിടിച്ച, പുകയാൽ കറുത്ത.

Reel, *s.* നൂൽചുററുന്ന ചക്രം, ആവലം.

Reel, *v. a.* ചക്രത്തിൽ നൂൽപിരിക്ക.

Reel, *v. n.* ചാഞ്ചാടുക, ചെക്ക.

Re-elect, *v. a.* വീണ്ടും തെരിഞ്ഞെടുക്ക.

Re-embark, *v. a.* വീണ്ടും കപ്പലിൽ കയറുക.

Re-enforce, *v. a.* വീണ്ടും ബലപ്പെടുത്തുക, സഹായപ്പടയെ അയക്ക.

Re-enforcement, *s.* പുതുബലം, സഹായപ്പട.

Re-enjoy, *v. a.* വീണ്ടും അനുഭവിക്ക.

Re-enter, *v. n.* വീണ്ടും പ്രവേശിക്ക.

Re-establish, *v. a.* പുതുതായി സ്ഥാപിക്ക.

Re-examine, *v. a.* വീണ്ടും ശോധന ചെയ്ക.

Refectory, *s.* ഭക്ഷണശാല, ഊട്ടുപുര.

Refel, *v. a.* പൈദാഹം ശമിപ്പിക്ക.

Refer, *v. a.* ഓൎമ്മിക്ക, നിയമിക്ക, പറഞ്ഞു കാണിക്ക.

Refer, *v. n.* അഭയം ചൊല്ലുക, സംബന്ധിക്ക.

Reference, *s.* സംബന്ധം, ചേൎച്ച, ഒത്തവാക്യം.

Refine, *v. a.* പുടംചെയ്ക, ശുദ്ധിവരുത്തുക.

Refine, *v. n.* തെളിയുക, നേൎമ്മയാക, മിനുസമാക.

Refinement, *s.* ശുദ്ധി, പുടം, ഗുണശീലം, ചാതുൎയ്യം.

Refiner, *s.* ശുദ്ധി വരുത്തുന്നവൻ.

Refit, *v. a.* നന്നാക്ക, കേടുപോക്ക, ചേതം നീക്ക.

Reflect, *v. a.* പ്രതിബിംബിക്ക, വിചാരിക്ക, ചിന്തിക്ക.

Reflection, *s.* പ്രതിബിംബിതം, വിചാരം, പരിചിന്ത.

Reflective, *a.* പ്രതിബിംബിക്കുന്ന, ചിന്തയുള്ള.

Reflector, *s.* പരിചിന്തിക്കുന്നവൻ.

Reflex, *s.* ചിന്തനം, പ്രതിഫലം, പിൻവളവു.

Reflex, *a.* പ്രതിഫലിക്കുന്ന, പിമ്പോട്ടുതള്ളുന്ന.

Reflexible, *a.* പിമ്പോട്ടു വളയത്തക്ക.

Reflow, *v. n.* പിന്നോക്കം, ഒഴുക.

Refluent, *a.* പിന്നോക്കം ഒഴുകുന്ന.

Reflux, *s.* പിന്നോക്കമുള്ള ഒഴുക്കു, വേലിഇറക്കം.

Reform, *s.* നന്നാക്കൽ, ഗുണീകരണം.

Reform, *v. a.* നന്നാക്ക, ഗുണീകരിക്ക.

Reform, *v. n.* നന്നാക, ഗുണമാക.

Reformation, *s.* ഗുണീകരണം, നവീകരണം.

Reformer, *s.* നന്നാക്കുന്നവൻ, ഗുണീകരിക്കുന്നവൻ.

Refract, *v. a.* രശ്മിഭേദിക്ക.

Refraction, *s.* രശ്മിപൊട്ടൽ, ചായിവു.

Refractory, *a.* ശാഠ്യമുള്ള, ഉഗ്രതയുള്ള.

Refractoriness, *s.* ശാഠ്യം, മുറണ്ടു.

**Refrain**, *v. a.* അടക്ക, വിരോധിക്ക, വിലക്ക.

**Refrain**, *v. n.* അടങ്ങുക, വിട്ടുമാറുക.

**Refrenation**, *s.* അടക്കം, വിരോധം, വിലക്ക.

**Refresh**, *v. a.* തണുപ്പിക്ക, ആശ്വസിപ്പിക്ക, ശമിപ്പിക്ക.

**Refreshment**, *s.* തണുപ്പു, ആശ്വാസം, സുഖം.

**Refrigerant**, *a.* തണുപ്പിക്കുന്ന, ആശ്വസിപ്പിക്കുന്ന.

**Refrigerate**, *v. a.* തണുപ്പിക്ക, കുളിൎപ്പിക്ക.

**Refrigeration**, *s.* തണുപ്പു, കുളിൎപ്പു, ശീതളം.

**Refrigeratory**, *a.* തണുപ്പിക്കുന്ന, കുളിൎപ്പിക്കുന്ന.

**Refuge**, *s.* ആശ്രയം, ശരണം, സങ്കേതം, അഭയസ്ഥാനം, ആധാരം.

**Refugee**, *s.* ആശ്രിതൻ, ശരണാഗതൻ.

**Refulgence**, *s.* പ്രകാശം, ശോഭ, കാന്തി.

**Refulgent**, *a.* പ്രകാശമുള്ള, ശോഭിക്കുന്ന.

**Refund**, *v. a.* തിരികെ വെക്ക, തിരികെ കൊടുക്ക.

**Refusal**, *s.* നിഷേധനം, തള്ളൽ, വിരോധം.

**Refuse**, *v. a.* വിരോധിക്ക, നിഷേധിക്ക.

**Refuse**, *v. n.* വാങ്ങാതിരിക്ക.

**Refuse**, *s.* എച്ചിൽ, കഴിപ്പു, തിരിവു.

**Refutation**, *s.* അബദ്ധമാക്കുക, നിഷേധം.

**Refute**, *v. a.* മറിച്ചുകളക, പ്രത്യാഖ്യാനിക്ക.

**Regain**, *v. a.* വീണ്ടുംകിട്ടുക, തിരികെ ലഭിക്ക.

**Regal**, *a.* രാജസംബന്ധമുള്ള, രാജോചിതം.

**Regale**, *v. a.* വിരുന്ന കഴിപ്പിക്ക, സന്തോഷിപ്പിക്ക.

**Regalia**, *s.* രാജചിഹ്നങ്ങൾ.

**Regality**, *s.* രാജത്വം, രാജപട്ടം.

**Regard**, *v. a.* അഭിമാനിക്ക, മതിക്ക, ആദരിക്ക.

**Regard**, *s.* അഭിമാനം, മതിപ്പു, ആദരം, മാനം.

**Regardful**, *a.* ആദരമുള്ള, ശ്രദ്ധയുള്ള.

**Regarding**, *part.* സംബന്ധിച്ച, പ്രമാണിച്ച.

**Regardless**, *a.* വിചാരമില്ലാത്ത, കരുതാത്ത.

**Regency**, *s.* അധികാരം, ആധിപത്യം, കോയ്മ.

**Regenerate**, *v. a.* വീണ്ടും ജനിപ്പിക്ക.

**Regenerate**, *a.* പുതുജനനംപ്രാപിച്ച.

**Regeneration**, *s.* പുതുജനനം, പുനൎജ്ജന്മം.

**Regent**, *s.* ഭരിക്കുന്നവൻ, വാഴി.

**Regicide**, *s.* രാജഘാതകൻ, രാജഹത്യ.

**Regimen**, *s.* പത്ഥ്യം.

**Regiment**, *s.* ഒരു പട്ടാളം, സഹസ്രബലം.

**Regimental**, *a.* പട്ടാളം സംബന്ധിച്ച.

**Region**, *s.* ദേശം, രാജ്യം, ദിക്ക, നാടു, മണ്ഡലം.

**Register**, *v. a.* ചാൎത്തുക, റജിസ്തർ ചെയ്യു.

**Registrar**, *s.* ചാൎത്തുന്നവൻ, റജിസ്ത്രർ.

**Registration**, *s.* പാൎത്തൽ, റജിസ്ത്രേഷൻ.

**Registry**, *s.* പതിവു, ചാൎത്തൽനടക്കുന്ന ആസ്ഥാനം.

**Regnant**, *a.* ഭരിക്കുന്ന, പ്രബലമുള്ള.

**Regrate**, *v. a.* അടക്കം പിടിക്ക, ഉപദ്രവിക്ക.

**Regress**, *v. n.* തിരിച്ചു പോക, പിൻവാങ്ങുക.

**Regress**, *s.* തിരിച്ചു പോകുന്നതു, പിൻവാങ്ങൽ.

**Regression**, *s.* തിരിച്ചു പോകുന്നതു.

Regret, *s.* ആകുലം, സങ്കടം, ഖേദം, ശോകം.
Regret, *v. a.* സങ്കടപ്പെടുക, മനസ്സാപപ്പെടുക.
Regular, *a.* ക്രമമുള്ള, ചട്ടമുള്ള, പതിവുള്ള.
Regularity, *s.* ക്രമം, ചട്ടം, പതിവു.
Regularly, *ad.* ക്രമമായി, ശരിയായി.
Regulate, *v. a.* ക്രമമാക്ക, ചട്ടമാക്ക, ചൊവ്വാക്ക.
Regulation, *s.* ക്രമം, ചട്ടം, വെപ്പു, സൂത്രം.
Regulator, *s.* ക്രമപ്പെടുത്തുന്നവൻ.
Rehearsal, *s.* വിവരണം.
Rehearse, *v. a.* വിവരംപറക, കൂടക്കൂട ചൊല്ലുക.
Reign, *s.* രാജഭാരം, വാഴ്ച.
Reign, *v. a.* വാഴുക, ഭരിക്ക, നടത്തിക്ക.
Reimburse, *v. a.* തിരികെ കൊടുക്ക, ശരിയിടുക.
Reimbursement, *s.* തിരിച്ചുകൊടുക്കൽ.
Rein, *s.* കടുവാളവാറ, അടക്കൽ.
Rein, *v. a.* കടിഞ്ഞാണ ഇട്ടു അടക്ക, ഭരിക്ക.
Reins, *s. pl.* അന്തരിന്ദ്രിയങ്ങൾ, കണ്ടിക്കായ, കടിതടം.
Reinstal, *v. a.* വീണ്ടും ഉദ്യോഗിപ്പിക്ക.
Reinstate, *v. a.* വീണ്ടും സ്ഥാപിക്ക.
Reinvest, *v. a.* പിന്നെയും കൊടുക്ക.
Reinvestigation, *s.* പുനർവിസ്താരം, പുനർവിചാരം.
Reiterate, *v. a.* ആവൎത്തിച്ചുചൊല്ലുക.
Reiteration, *s.* ആവൎത്തനം.
Reject, *v. a.* തള്ളികളക, ഉപേക്ഷിക്ക.
Rejection, *s.* തള്ളൽ, ഉപേക്ഷണം, നീക്കം.
Rejoice, *v. n.* സന്തോഷിക്ക, ആനന്ദിക്ക.
Rejoice, *v. a.* സന്തോഷിപ്പിക്ക, മോദിപ്പിക്ക.
Rejoin, *v. a.* വീണ്ടും കൂട്ടുക, വീണ്ടുംചേൎക്ക.
Rejoin, *v. a.* പ്രത്യുത്തരംചൊല്ലുക, പരിഹരിക്ക.
Rejoinder, *s.* പ്രത്യുത്തരം, പ്രതിവചനം.
Rekindle, *v. a.* വീണ്ടും കത്തിക്ക.
Relapse, *v. n.* വീണ്ടും അകപ്പെടുക, വീണ്ടും ദീനം പിടിക്ക.
Relapse, *s.* പിൻവീഴ്ച, ദീനം മടങ്ങിവരുന്നതു.
Relate, *v. a.* വിവരം പറക, ചൊല്ലുക, കഥിക്ക.
Relate, *v. n.* സംബന്ധമാക, ചേരുക.
Relation, *s.* വിവരം, കഥ, ചരിത്രം, സംബന്ധം, ചാൎച്ച, ബന്ധുത്വം, ബന്ധു, സംബന്ധി.
Relationship, *s.* സംബന്ധം, ബന്ധുത്വം.
Relative, *s.* സംബന്ധക്കാരൻ, ഉററവൻ.
Relative, *a.* സംബന്ധിച്ച, ചേൎന്ന.
Relax, *v. a.* തളൎത്തുക, വിടുക, ഇളെക്ക.
Relaxation, *s.* തളൎച്ച, അയവു, ഒഴിവു.
Relay, *s.* മാററാളുകൾ.
Release, *v. a.* വിടുക, വിടുവിക്ക, വിട്ടയക്ക.
Release, *s.* വിടുതൽ, വിമോചനം, അഴിവു.
Relegate, *v. a.* നാടു കടത്തുക, രാജ്യഭ്രഷ്ടാക്ക.
Relegation, *s.* നാടുകടത്തൽ, രാജ്യഭ്രഷ്ട.
Relent, *v. n.* മനസ്സലിയുക, ഉരുക, സങ്കടപ്പെടുക.
Relentless, *a.* നിൎദ്ദയയുള്ള, കൃപയില്ലാത്ത.
Relevant, *a.* സഹായിക്കുന്ന, സംബന്ധമുള്ള.
Reliance, *s.* ആശ്രയം, വിശ്വാസം, പ്രത്യയം.
Relic, *s.* ശേഷിപ്പു, ശവം, പിണം.
Relict, *s.* വിധവ.
Relief, *s.* ആശ്വാസം, സഹായം, ശമനത.

**Relieve**, *v. a.* സഹായിക്ക, ആശ്വസിപ്പിക്ക.

**Religion**, *s.* മതം, വേദം, മാൎഗ്ഗം, വിശ്വാസം.

**Religious**, *a.* ദൈവഭക്തിയുള്ള, ഭക്തിയുള്ള.

**Relinquish**, *v. a.* കൈ വിടുക, വിട്ടുകളക.

**Relish**, *s.* രുചി, സ്വാദു, ഇഷ്ടം, രസം.

**Relish**, *v. a.* രുചിവരുത്തുക, രസിപ്പിക്ക.

**Relish**, *v. n.* രുചിക്ക, രസംപിടിക്ക.

**Relishable**, *a.* രുചികരമുള്ള.

**Relucent**, *a.* പ്രകാശിക്കുന്ന, തെളിവുള്ള.

**Reluctance**, *s.* മനസ്സുകേടു, വെറുപ്പു.

**Reluctancy**, *s.* ഇഷ്ടക്കേടു, മടി, വിരക്തി.

**Reluctant**, *a.* ഇഷ്ടക്കേടുള്ള, മടുപ്പുള്ള.

**Rely**, *v. a.* ആശ്രയിക്ക, വിശ്വസിക്ക, ചാരുക.

**Remain**, *v. n.* നില്ക്ക, ഇരിക്ക, പാൎക്ക, ശേഷിക്ക.

**Remainder**, *s.* ശിഷ്ടം, ശേഷിപ്പു, നില്പു, മിച്ചം.

**Remains**, *s.* ശിഷ്ടം, ശവം.

**Remake**, *v. a.* വീണ്ടും ഉണ്ടാക്ക.

**Remand**, *v. a.* മടങ്ങി അയക്ക, തിരികെ വിളിക്ക.

**Remark**, *v. a.* നോക്ക, വിവരംപറക.

**Remarkable**, *a.* കാണാകുന്ന, വിശേഷമുള്ള.

**Remediate**, *a.* പരിഹരിക്കുന്ന.

**Remediless**, *a.* പരിഹാരമില്ലാത്ത.

**Remedy**, *s.* ഉപശാന്തി, നിവാരണം.

**Remedy**, *v. a.* പരിഹരിക്ക, ഉപശാന്തി വരുത്തുക.

**Remember**, *v. a.* ഓൎക്ക, സ്മരിക്ക, നിനെക്ക.

**Remembrance**, *s.* ഓൎമ്മ, സ്മരണ, ധാരണ.

**Remind**, *v. a.* ഓൎപ്പിക്ക, ഓൎമ്മ ഉണ്ടാക്ക.

**Reminiscence**, *s.* ധാരണ, പുനരോൎമ്മ.

**Remiss**, *a.* ഉപേക്ഷയുള്ള, അസക്തിയുള്ള.

**Remissible**, *a.* ഇളെക്കാകുന്ന, മോചിക്കത്തക്ക.

**Remission**, *s.* മാപ്പു, വിമോചനം, അയവു.

**Remissness**, *s.* ഉപേക്ഷ, അയവു, അജാഗ്രത.

**Remit**, *v. a.* അയക്ക, ഇളെക്ക, മോചിക്ക.

**Remit**, *v. n.* അയയുക, കുറയുക, ഭേദം വരിക.

**Remittance**, *s.* ഉണ്ടികക്കടലാസു.

**Remnant**, *s.* ശിഷ്ടം, ശേഷിപ്പു.

**Remonstrance**, *s.* വിരോധവാക്യ, ശാസന.

**Remonstrate**, *v. a.* എതിരായി ന്യായം കാട്ടുക.

**Remora**, *s.* വിഘ്നം, തടവു.

**Remorse**, *s.* ക്ലേശം, പശ്ചാത്താപം.

**Remote**, *a.* ദൂരമുള്ള, അകന്ന.

**Remoteness**, *s.* ദൂരം.

**Remotion**, *s.* ദൂരത്താക്കൽ, ദൂരമാകുക.

**Remount**, *v. n.* വീണ്ടും കയറുക.

**Removable**, *a.* നീക്കപ്പെടുവാന്തക്ക.

**Removal**, *s.* നീക്കം, മാററം, സ്ഥലമാററം.

**Remove**, *v. a.* മാററുക, നീക്ക, ദൂരത്താക്ക.

**Remove**, *v. n.* [illegible]മാറുക, നീങ്ങുക.

**Remunerable**, *a.* പ്രതിഫലയോഗ്യമായ.

**Remunerate**, *v. a.* പ്രത്യുപകാരം ചെയ്ക.

**Remuneration**, *s.* പ്രതിഫലം, പ്രത്യുപകാരം.

**Renard**, *s.* ഒരു കുറുക്കൻ, കരടകൻ.

**Rend**, *v. a.* കീറുക, ചീന്തുക, പൊളിക്ക.

**Render**, *v. a.* തിരിച്ചുകൊടുക്ക, വീട്ടുക, കൊടുക്ക.

**Rendezvous**, *s.* കുറിച്ച സ്ഥലത്തു ഒന്നിച്ചു കൂടുന്നതു.

**Renegade**, *s.* മത്ത്യാഗി, വിശ്വാസഘാതകൻ.

**Renew**, *v. a.* പുതുക്ക, പുതുതാക്ക, ആവൎത്തിക്ക.

**Renewable**, *a.* പുതുക്കപ്പെടതാക്ക.

**Renewal**, *s.* പുതുതാക്കുക, ആവൎത്തിപ്പു.

**Renitency**, *s.* പ്രതിവിരോധം, തടവു.

**Renounce**, *v. a.* ഉപേക്ഷിക്ക, ത്യജിക്ക, വൎജ്ജിക്ക.

**Renovation**, *s.* പുതുതാക്കുക, ആവൎത്തിപ്പു.

**Renown**, *s.* കീൎത്തി, യശസ്സു, ശ്രുതി, ചൊല്ലു.

**Renowned**, *a.* കീൎത്തിപ്പെട്ട, ചൊല്ലാൎന്ന.

**Rent**, *s.* ചീന്തൽ, കീറൽ, വാരം, പാട്ടം, കൂലി.

**Rent**, *v. a.* പാട്ടത്തിന്നു ഏല്പിക്ക, പാട്ടത്തിന്നു ഏല്ക്ക, കൂലിക്കു കൊടുക്ക, ചീന്തുക.

**Rental**, *s.* പാട്ടക്കണക്ക, പാട്ടച്ചീട്ടു.

**Renter**, *s.* പാട്ടക്കാരൻ.

**Renumerate**, *v. a.* തിരികെ എണ്ണുക.

**Renunciation**, *s.* ഉപേക്ഷ, വൎജ്ജനം, ത്യാഗം.

**Reordain**, *v. a.* വീണ്ടും നിയമിക്ക.

**Repair**, *v. a.* നന്നാക്ക, കേടുതീൎക്ക, ചെല്ലുക.

**Repair**, *s.* നന്നാക്കൽ, കേടുപോക്കൽ.

**Repairable**, *a.* നന്നാക്കാകുന്ന.

**Repairer**, *s.* നന്നാക്കുന്നവൻ.

**Repandous**, *a.* ഞെളിവുള്ള, പിൻവളവുള്ള.

**Reparation**, *s.* നന്നാക്കൽ, പ്രതിഫലം.

**Reparative**, *s.* നന്നാക്കുന്നതു, ശരിയിടുന്നതു.

**Repass**, *v. n.* വീണ്ടും കടക്ക, തിരികെ കടക്ക.

**Repast**, *s.* ഭക്ഷണം, ഊണ്, തീൻ, ആഹാരം.

**Repay**, *v. a.* മടങ്ങികൊടുക്ക, വീട്ടുക.

**Repayment**, *s.* മടങ്ങികൊടുക്കൽ, പ്രതികാരം.

**Repeal**, *v. a.* തിരിച്ചുവരുത്തുക, പരിഹരിക്ക.

**Repeal**, *s.* തള്ളൽ, നിൎത്തൽ, പരിഹാരം.

**Repeat**, *v. a.* വീണ്ടും ചെയ്ക, ആവൎത്തിച്ചു പറക.

**Repeatedly**, *ad.* കൂടക്കൂടെ, തെരുതെരെ.

**Repeater**, *s.* ആവൎത്തിക്കുന്നവൻ.

**Repel**, *v. a.* പുറകോട്ടു തള്ളുക, വിരോധിക്ക.

**Repel**, *v. n.* തടയുക, വിരോധമാക.

**Repellent**, *s.* തട്ടുക്കുന്ന ബലം, തട.

**Repent**, *v. n.* അനുതപിക്ക, പരിതാപിക്ക.

**Repentance**, *s.* അനുതാപം, പരിതാപം.

**Repentant**, *a.* പശ്ചാത്താപമുള്ള.

**Repeople**, *v. a.* വീണ്ടും കുടിപാൎപ്പിക്ക.

**Repercussion**, *s.* പിൻതെറിപ്പു.

**Repertory**, *s.* നിക്ഷേപം, കലവറ, വൎത്തമാനപുസ്തകം.

**Repetition**, *s.* വീണ്ടും ചെയ്യുക, ആവൎത്തനം.

**Repine**, *v. n.* സങ്കടപ്പെടുക, ഖേദിക്ക, ക്ലേശിക്ക.

**Replace**, *v. a.* മുമ്പേത്ത സ്ഥലത്തു വെക്ക.

**Replant**, *v. a.* വീണ്ടും നടുക, പറിച്ചു നടുക.

**Replenish**, *v. a.* പൂൎണ്ണമാക്ക, നിറെക്ക, കൂട്ടിച്ചേൎക്ക.

**Replete**, *a.* നിറഞ്ഞ, പൂൎണ്ണമായ.

**Repletion**, *s.* പരിപൂൎണ്ണത, നിറവു.

**Replication**, *s.* പിൻതെറിപ്പു, ഒച്ച, ഉത്തരം.

**Reply**, *v. a.* ഉത്തരം കൊടുക്ക, പ്രതിവാദിക്ക.

**Repolish**, *v. a.* വീണ്ടും മിനുക്ക.

**Report,** *v. a.* വിവരം അറിയിക്ക, കേൾപ്പിക്ക.

**Report,** *s.* വൎത്തമാനം, ശ്രുതി, യശസ്സു, കേൾവി.

**Reporter,** *s.* വിവരം അറിയിക്കുന്നവൻ.

**Repose,** *v. a.* കിടത്തുക, ആശ്രയം വെക്ക.

**Repose,** *v. n.* കിടക്ക, വിശ്രമിക്ക, ആശ്രയിക്ക.

**Repose,** *s.* ഉറക്കം, നിദ്ര, വിശ്രാമം, സൌഖ്യം.

**Reposit,** *v. a.* സൂക്ഷിച്ചുവെക്ക.

**Reposition,** *s.* സൂക്ഷിച്ചുവെക്കുക.

**Repository,** *s.* പത്തായം, കലവറ.

**Reprehend,** *v. a.* ശാസിക്ക, ആക്ഷേപിച്ചുപറക.

**Reprehensible,** *a.* ശാസിക്കപ്പെടത്തക്ക.

**Reprehension,** *s.* ശാസന, അധിക്ഷേപം.

**Represent,** *v. a.* ബിംബിക്ക, വൎണ്ണിക്ക, ബോധിപ്പിക്ക.

**Representation,** *s.* പ്രതിമ, വൎണ്ണനം, അറിയിപ്പു.

**Representative,** *s.* കാൎയ്യസ്ഥൻ, പ്രതിപുരായ.

**Representment,** *s.* പ്രതിമ, സദൃശം.

**Repress,** *v. a.* അടക്ക, ഞെരിക്ക, താഴ്ത്തുക, ഒതുക്ക, അമുക്ക, അമൎത്തുക.

**Repression,** *s.* അടക്കം, ഞെരുക്കം, അമൎത്തൽ.

**Reprieve,** *v. a.* ശിക്ഷ മാപ്പാക്ക.

**Reprieve,** *s.* ശിക്ഷമാപ്പു, ശിക്ഷനിൎത്തൽ.

**Reprimand,** *v. a.* ശാസിക്ക, അധിക്ഷേപിക്ക.

**Reprimand,** *s.* ശാസന, വാക്കശിക്ഷ.

**Reprint,** *v. a.* വീണ്ടും അച്ചടിക്ക.

**Reprisal,** *s.* പകരം പിടിച്ച വസ്തു.

**Reproach,** *v. a.* അപവാദം പറക, നിന്ദിക്ക.

**Reproach,** *s.* അപവാദം, ദൂഷണം, നിന്ദ.

**Reproachable,** *a.* ദൂഷ്യമായ, നിന്ദ്യമുള്ള.

**Reproachful,** *a.* അപവാദമുള്ള, നിന്ദിതം.

**Reprobate,** *a.* കൊള്ളരുതാത്ത, ദുൎന്നടപ്പുള്ള.

**Reprobate,** *s.* കൊള്ളരുതാത്തവൻ, പരമദുഷ്ടൻ.

**Reprobate,** *v. a.* ത്യജിച്ചുകളക, ഉപേക്ഷിക്ക.

**Reprobation,** *s.* കൊള്ളരുതായ്മ.

**Reproduce,** *v. a.* വീണ്ടും ഉണ്ടാക്ക, വീണ്ടും കാട്ടുക.

**Reproof,** *s.* ശാസന, ആക്ഷേപവാക്ക.

**Reprovable,** *a.* ശാസ്യമായ, ആക്ഷേപിക്കത്തക്ക.

**Reprove,** *v. a.* ശാസിക്ക, ശിക്ഷിച്ചുപറക.

**Reptile,** *s.* ഇഴയുന്ന ജന്തു.

**Republic,** *s.* അരാജകരാജ്യം, പ്രജാവാഴ്ച.

**Republican,** *a.* പ്രജാവാഴ്ചയുള്ള.

**Republican,** *s.* ഊരായ്മക്കാരൻ.

**Repudiate,** *v. a.* തള്ളുക, ഉപേക്ഷിക്ക, ത്യജിക്ക.

**Repudiation,** *s.* തള്ളൽ, ഭാൎയ്യത്യാഗം.

**Repugnance,** *s.* മനസ്സുകേടു, വിരക്തി.

**Repugnancy,** *s.* വിപരീതം, വിരോധം.

**Repugnant,** *a.* വെറുപ്പുള്ള, അരോചകമുള്ള.

**Repulse,** *v. a.* പിൻതിരിച്ചുകളക, മടക്ക.

**Repulse,** *s.* പിൻതട്ടൽ, മടക്കം, മട്ടപ്പു.

**Repulsion,** *s.* പിൻതിരിച്ചൽ, ധിക്കാരം.

**Repulsive,** *a.* അകത്തിക്കളയുന്ന, ക്രൂരഭാവമുള്ള.

**Repurchase,** *v. a.* വീണ്ടും വിലെക്ക വാങ്ങുക.

**Reputable,** *a.* കീൎത്തിയുള്ള, മാനമുള്ള.

**Reputation,** *s.* കീൎത്തി, മാനം യശസ്സു.

**Repute,** *v. a.* വിചാരിക്ക, നിരൂപിക്ക.

Repute, *s.* കീൎത്തി, മാനം, യശസ്സ.
Request, *s.* അപേക്ഷ, യാചന, ചോദ്യം.
Request, *v. a.* അപേക്ഷിക്ക, യാചിക്ക, ചോദിക്ക.
Requirable, *a.* വേണ്ടുന്ന, ആവശ്യമായ.
Require, *v. a.* ചോദിക്ക, ആവശ്യപ്പെടുത്തുക.
Require, *v. n.* വേണ്ടുക, ആവശ്യപ്പെടുക.
Requisite, *a.* വേണ്ടുന്ന, ആവശ്യമുള്ള.
Requisite, *s.* വേണ്ടുന്നതു, ആവശ്യമുള്ളത.
Requisition, *s.* ആവശ്യം.
Requital, *s.* പ്രതികാരം, സമ്മാനം.
Requite, *v. a.* പകരംചെയ്യു, പകരംവീട്ടുക.
Rereward, *s.* പിൻപട.
Rescind, *v. a.* ഛേദിച്ചുകളക.
Rescission, *s.* ഛേദനം, തള്ളൽ.
Rescribe, *v. a.* തിരികെ എഴുതുക.
Rescript, *s.* രാജകല്പന.
Rescue, *v. a.* ഉദ്ധരിക്ക, മോചിക്ക, വിട്ടവിക്ക.
Rescue, *s.* ഉദ്ധാരണം, മോചനം, രക്ഷ.
Research, *s.* അന്വേഷണം, പരിശോധന.
Resemblance, *s.* പ്രതിമ, സദൃശം, ഛായ, ഉപമ.
Resemble, *v. a.* സദൃശമാക്ക, തുല്യമാക്ക.
Resemble, *v. n.* സദൃശമാക, തുല്യമാക.
Resend, *v. a.* മടങ്ങി അയക്ക, വീണ്ടും അയക്ക.
Resent, *v. a.* ഉള്ളിൽവെക്ക, വൈരം ഭാവിക്ക.
Resentment, *s.* പക, വൈരം, നീരസം.
Reservation, *s.* അടക്കം, സംഗ്രഹം, കരുതൽ.
Reserve, *v. a.* അടക്കിവെക്ക, പിടിച്ചുവെക്ക, ചരതിക്ക.
Reserve, *s.* അടക്കം, കരുതൽ, കലവറ, ശങ്ക.
Reserved, *a.* അടക്കമുള്ള, ലജ്ജയുള്ള, മറെച്ചുവെച്ച.
Reservedness, *s.* അടക്കം, ലജ്ജാഭാവം.
Reservoir, *s.* കലവറ, പത്തായം, ജലാധാരം.
Reside, *v. n.* പാൎക്ക, വസിക്ക, ഇരിക്ക, താഴുക.
Residence, *s.* പാൎപ്പ, ഇരിപ്പിടം, വാസം, വസതി.
Resident, *a.* പാൎക്കുന്ന, വസിക്കുന്ന.
Resident, *s.* അന്യരാജ്യത്തിൽ പാൎക്കുന്ന മന്ത്രി.
Residentiary, *a.* വസിക്കുന്ന.
Residing, *s.* സംസ്ഥിതി, വാസം.
Residue, *s.* ശേഷിപ്പ, ശിഷ്ടം, മിച്ചം.
Resign, *v. a.* ഒഴിക്ക, ഏല്പിക്ക, ഇണങ്ങുക.
Resignation, *s.* ഒഴിക്കുക, ഒഴിവു, സമ്മതം.
Resilience, *s.* പിൻമാററം.
Resin, *s.* ഒരുവക പശ, ഒട്ടുന്നവസ്തു.
Resist, *v. a.* എതിൎക്ക, നേരിടുക, വിരോധിക്ക.
Resistance, *s.* എതിൎപ്പ, വിരോധം.
Resistible, *a.* എതിരിടാകുന്ന.
Resistless, *a.* എതിൎത്തുകൂടാത്ത.
Resoluble, *a.* ഉരുക്കാകുന്ന, ഭേദിപ്പിക്കപ്പെടത്തക്ക.
Resolute, *a.* നിശ്ചയമുള്ള, സ്ഥിരമുള്ള, ധൈൎയ്യമുള്ള.
Resolution, *s.* നിൎണ്ണയം, ധൈൎയ്യബുദ്ധി, ഭേദം.
Resolvable, *a.* അലിക്കാകുന്ന.
Resolve, *v. a.* നിൎണ്ണയിക്ക, നിദാനിക്ക, ഉരുക്ക.

**Resolve**, *s.* നിൎണ്ണയം, നിശ്ചയം, വ്യവസ്ഥ.
**Resolvent**, *a.* നിൎണ്ണയിക്കുന്ന, ഉരുക്കുന്ന.
**Resonance**, *s.* മാറെറാലി, പ്രതിധ്വനി, മുഴക്കം.
**Resonant**, *a.* പ്രതിധ്വനിക്കുന്ന, മുഴങ്ങുന്ന.
**Resort**, *v. n.* ചെല്ലുക, ഒരുസ്ഥലത്തുകൂടുക.
**Resort**, *s.* ജനസംഗമം, സഞ്ചാരസ്ഥലം.
**Resound**, *v. a.* പ്രതിധ്വനിപ്പിക്ക, കീൎത്തിക്ക.
**Resound**, *v. n.* പ്രതിധ്വനിക്ക, മുഴങ്ങുക.
**Resource**, *s.* നിൎവ്വാഹം, വഴി, വക, മൂലം.
**Respect**, *v. a.* വണങ്ങുക, മാനിക്ക, ഉപചരിക്ക.
**Respect**, *s.* വണക്കം, മാനം, ഉപചാരം, ആദരവു.
**Respectable**, *a.* മാനനീയമുള്ള, മാന്യമുള്ള.
**Respectful**, *a.* ഉപചാരമുള്ള, വണക്കമുള്ള.
**Respecting**, *part.* സംബന്ധിച്ചു, കുറിച്ചുള്ള.
**Respective**, *a.* വെവ്വേറെയുള്ള, അതാത.
**Respectively**, *ad.* വെവ്വേറെയായി.
**Respersion**, *s.* തളിക്കൽ.
**Respiration**, *s.* ശ്വാസം വിടുതൽ, നിശ്വാസം.
**Respire**, *v. n.* ശ്വാസംവിടുക, നിശ്വസിക്ക.
**Respite**, *s.* ശിക്ഷനിൎത്തൽ, അവധി, ഇട.
**Respite**, *v. a.* ഇളെക്ക, നിൎത്തുക.
**Resplendence**, *s.* ശോഭ, പ്രഭ.
**Resplendency**, *s.* പ്രകാശം, കാന്തി, തേജസ്സ.
**Resplendent**, *a.* ശോഭനമുള്ള, പ്രകാശിക്കുന്ന.
**Respond**, *v. n.* ഉത്തരംപറക, ചേരുക.
**Respondent**, *s.* ഉത്തരവാദി, പ്രതിവാദി.
**Response**, *s.* ഉത്തരം, പ്രത്യുത്തരം, പ്രതിവാദം.
**Responsibility**, *s.* ഉത്തരവാദം.
**Responsible**, *a.* ഉത്തരവാദമുള്ള.
**Responsion**, *s.* ഉത്തരം, ഉത്തരവാദം.
**Responsive**, *a.* ഉത്തരം പറയുന്ന, ശരിയായ.
**Rest**, *s.* സ്വസ്ഥത, സുഖം, സമാധാനം, ഉറക്കം, നിദ്ര, വിശ്രാമം, ശേഷിപ്പു, ശിഷ്ടം.
**Rest**, *a.* ശേഷമുള്ള, ശിഷ്ടമായ.
**Rest**, *v. n.* സ്വസ്ഥമായിരിക്ക, ഉറങ്ങുക, വിശ്രമിക്ക, ശേഷിക്ക, ഊന്നുക.
**Restauration**, *s.* യഥാക്രമമാക്കൽ.
**Restem**, *v. a.* ഒഴുക്ക കേററുക.
**Restiff**, *a.* ദുശ്ശഠതയുള്ള, കള്ളമുള്ള.
**Restiffness**, *s.* ദുശ്ശഠത, കള്ളം.
**Restitution**, *s.* തിരികെ കൊടുക്കൽ, യഥാക്രമം.
**Restless**, *a.* ഉറക്കമില്ലാത്ത, സൌഖ്യമില്ലാത്ത.
**Restlessness**, *s.* സുഖക്കേടു, ഇളക്കം.
**Restorable**, *a.* തിരിച്ചുകൊടുക്കപ്പെടത്തക്ക.
**Restoration**, *s.* തിരിച്ചുകൊടുക്കൽ, യഥാക്രമം, ആരോഗ്യം, പൊറുതി.
**Restorative**, *s.* സൌഖ്യംവരുത്തുന്ന മരുന്ന.
**Restore**, *v. a.* സൌഖ്യമാക്ക, മടങ്ങികൊടുക്ക.
**Restrain**, *v. a.* അടക്ക, വിലക്ക, വിരോധിക്ക.
**Restraint**, *s.* അടക്കം, വിലക്കു, തടങ്ങൽ.
**Restrict**, *v. a.* മട്ടിടുക, ബന്ധിക്ക, ക്ലിപ്തപ്പെടുത്തുക.
**Restriction**, *s.* മട്ടു, ബന്ധകം, നിരോധം.
**Restrictive**, *a.* ബന്ധിക്കുന്ന, നിരോധിക്കുന്ന.
**Restringent**, *a.* ബന്ധിക്കുന്ന, മുറുക്കുന്ന.

**Result**, *v. n.* ഉണ്ടാക, ഭവിക്ക, ഫലിക്ക.
**Result**, *s.* ഫലം, സിദ്ധി, ലാഭം, തീൎച്ച.
**Resumable**, *a.* പുനരാരംഭിക്കപ്പെടത്തക്ക.
**Resume**, *v. a.* തിരിച്ചെടുക്ക, പുനരാരംഭിക്ക.
**Resumption**, *s.* തിരിച്ചു വാങ്ങുന്നതു.
**Resurvey**, *v. a.* വീണ്ടും കണ്ടെഴുതുക.
**Resurrection**, *s.* പുനരുത്ഥാനം, ഉയിൎപ്പു.
**Resuscitate**, *v. a.* വീണ്ടും ജീവിപ്പിക്ക.
**Retail**, *v. a.* അല്പാല്പമായി പങ്കിടുക.
**Retail**, *s.* ചില്ലറക്കച്ചവടം.
**Retailer**, *s.* ചില്ലറ വില്ക്കുന്നവൻ.
**Retain**, *v. a.* പിടിച്ചുവെക്ക, സംഗ്രഹിക്ക.
**Retainer**, *s.* ആശ്രിതൻ, പരിചാരകൻ.
**Retake**, *v. a.* മടങ്ങി എടുക്ക, വീണ്ടും പിടിക്ക.
**Retaliate**, *v. a.* പകരം കൊടുക്ക, പകരം വീട്ടുക.
**Retaliation**, *s.* പ്രതികാരം, പ്രതിക്രിയ.
**Retard**, *v. a.* താമസിപ്പിക്ക, വിഘ്നപ്പെടുത്തുക.
**Retardation**, *s.* തടവു, വിഘ്നം, കുഴപ്പം.
**Retarder**, *s.* വിരോധി, കുഴക്കുന്നവൻ.
**Retch**, *v. a.* ഓക്കാനിക്ക, കാറുക.
**Retention**, *s.* പിടിത്തം, ധാരണം, തടവു.
**Retentive**, *a.* പിടിച്ചു കൊള്ളുന്ന.
**Retentiveness**, *s.* ധാരണാവതി.
**Retinue**, *s.* പരിജനം, പരിവാരം, സേവകർ.
**Retire**, *v. n.* പിരിഞ്ഞുപോക, പിൻവാങ്ങുക.
**Retired**, *part.* ഗുപ്തമായ, പ്രത്യേകമുള്ള.
**Retiredness**, *s.* പ്രത്യേകവാസം, അജ്ഞാതവാസം.
**Retirement**, *s.* രഹസ്യപ്പാൎപ്പു, പിന്മാററം.
**Retort**, *v. a.* തിരിച്ചു ചുമത്തുക, പകരം ചെയ്ക.
**Retort**, *s.* തിരിച്ചു പറയുന്ന കൊള്ളിവാക്ക, പ്രത്യുപകാരം, പിൻതെറിപ്പു.
**Retrace**, *v. a.* വീണ്ടും തേടി ചെല്ലുക.
**Retract**, *v. a.* തിരിച്ചു വരുത്തുക, നിഷേധിക്ക.
**Retraction**, *s.* നിഷേധവാക്ക, വാക്കുമാററം.
**Retreat**, *s.* ഏകാന്തസ്ഥലം, മറവുസ്ഥലം.
**Retreat**, *v. n.* ഒളിച്ചു പാൎക്ക, ശരണം പ്രാപിക്ക.
**Retrench**, *v. a.* കുറെക്ക, ചുരുക്ക, അടക്ക.
**Retrenchment**, *s.* കുറെക്കുക, ചുരുക്കം.
**Retribute**, *v. a.* തിരിച്ചു കൊടുക്ക, പകരം വീട്ടുക.
**Retribution**, *s.* പകരം വീട്ടൽ, പ്രതികാരം.
**Retributive**, *a.* മടക്കികൊടുക്കുന്ന, പകരം വീട്ടുന്ന.
**Retrievable**, *a.* മടങ്ങി കിട്ടാകുന്ന.
**Retrieve**, *v. a.* തിരിച്ചുകിട്ടുക, നന്നാക്ക.
**Retrocession**, *s.* പിൻവാങ്ങൽ.
**Retroduction**, *s.* പിന്നോക്കം കൊണ്ടുപോകുന്നതു.
**Retrograde**, *v. n.* പിന്നോക്കം ചെല്ലുക.
**Retrograde**, *a.* പിന്നോക്കം പോകുന്ന.
**Retrospect**, *s.* കഴിഞ്ഞ കാൎയ്യങ്ങളെ നോക്കുക.
**Retrospection**, *s.* കഴിഞ്ഞതിനെ നോക്കുന്നതു.
**Retrospective**, *a.* കഴിഞ്ഞതിനെ നോക്കുന്ന.
**Retund**, *v. a.* മൂൎച്ചയില്ലാതാക്ക.
**Return**, *v. n.* തിരിയുക, മടങ്ങുക.
**Return**, *v. a.* തിരിച്ചു കൊടുക്ക, തിരിച്ചയക്ക.
**Return**, *s.* തിരിച്ചൽ, വരവു, ആഗമം, ലാഭം.

Returnable, *a.* മടങ്ങികൊടുക്കപ്പെടത്തക്ക.

Reveal, *v. a.* വെളിപ്പെടുത്തുക, അറിയിക്ക.

Revel, *v. a.* തിരിച്ചു വരുത്തുക, പിന്നോക്കം മാററുക.

Revelation, *s.* വെളിപ്പാടു, അറിയിപ്പു.

Revelling, *s.* മുക്കുടിയാട്ടം, അതിവെറി.

Revelry, *s.* മുക്കുടി, കുടിമദം.

Revenge, *v. a.* പകവീളുക, പ്രതികാരം ചെയ്ക.

Revenge, *s.* പ്രതിക്രിയ, പ്രതികാരം, പകവീഴ്ച.

Revenger, *s.* പ്രതിക്രിയക്കാരൻ.

Revenue, *s.* നികുതി, വരവു.

Reverberant, *s.* പിൻതെറിക്കുന്ന.

Reverberate, *v. a.* പിന്നിട്ടു ശബ്ദിപ്പിക്ക.

Reverberate, *v. n.* പ്രതിധ്വനിക്ക.

Reverberation, *s.* പ്രതിധ്വനി, പ്രതിശബ്ദം.

Revere, *v. a.* വണങ്ങുക, വന്ദിക്ക, പ്രണമിക്ക.

Reverence, *s.* വന്ദനം, വണക്കം, മാനം, ശങ്ക.

Reverence, *v. a.* വണങ്ങുക, വന്ദിക്ക, ശങ്കിക്ക.

Reverend, *a.* വന്ദ്യം, മാന്യം, പൂജ്യം.

Reverend, *s.* ദൈവഭൃത്യന്മാരുടെ സ്ഥാനപ്പേർ.

Reverent, *a.* വിനയമുള്ള, വണക്കമുള്ള.

Reverential, *a.* വന്ദ്യമുള്ള, വണക്കമുള്ള.

Reverer, *s.* വണങ്ങുന്നവൻ.

Reverie, *s.* ദുർവ്വിചാരം.

Reversal, *s.* വിധിനിഷേധം, മാറുപാടു.

Reverse, *v. a.* കവിഴ്ത്തുക, മറിച്ചുകളക.

Reverse, *s.* വിപരീതം, മറിച്ചൽ.

Reversed, *part.* മറിച്ച, തള്ളിയ.

Reversible, *a.* മറിക്കപ്പെടുന്ന.

Reversion, *s.* പരമ്പര അവകാശം.

Revert, *v. a.* മറിക്ക, മാററുക, തിരിച്ചിടുക.

Revert, *v. n.* തിരിച്ചുവരിക, തിരിച്ചുവീഴുക.

Revest, *v. a.* വീണ്ടും ധരിപ്പിക്ക.

Review, *v. a.* വീണ്ടുംനോക്ക, വീണ്ടും വിചാരിക്ക.

Review, *s.* പുനർവ്വിചാരം, പുനശ്ശോധന.

Reviewer, *s.* മറുശോധന ചെയ്യുന്നവൻ.

Revile, *v. a.* നിന്ദിക്ക, ധിക്കരിക്ക, ദുഷിക്ക.

Reviling, *s.* ദൂഷ്യം, ശകാരം.

Reviler, *s.* നിന്ദക്കാരൻ, ധിക്കാരി.

Revisal, *s.* വീണ്ടും ഒത്തുനോക്കുക.

Revise, *v. a.* വീണ്ടുംനോക്ക, ഒത്തുനോക്ക.

Revise, *s.* പുനശ്ശോധന.

Reviser, *s.* ഒത്തുനോക്കുന്നവൻ.

Revision, *s.* പുനശ്ശോധന, ഒത്തുനോക്കൽ.

Revival, *s.* പുനരുണർവ്വു, പുനർജ്ജീവിക്കുക.

Revive, *v. n.* വീണ്ടും ജീവിക്ക, തളച്ചുതീരുക.

Revive, *v. a.* വീണ്ടും ജീവിപ്പിക്ക, പുതുതാക്ക.

Reunion, *s.* പുനരൈക്യത, പുനസ്സംഗമം.

Reunite, *v. a.* വീണ്ടും ഒന്നിക്ക.

Reunite, *v. n.* വീണ്ടും ഒന്നിച്ചു കൂടുക.

Revocable, *a.* തിരിച്ചുവരുത്താകുന്ന.

Revocation, *s.* തിരിച്ചു വരുത്തുന്നതു, നിർത്തൽ.

Revoke, *v. a.* മടങ്ങിവിളിക്ക, തള്ളിക്കളക.

Revolt, *v. n.* മത്സരിക്ക, കലഹിക്ക.

Revolt, *s.* മത്സരം, കലഹം, ദ്രോഹം.

Revolve, *v. a.* ചുററുക, ചുററിക്ക, ചുഴററുക.

Revolve, *v. n.* വട്ടംചുററുക, ചുഴലുക.
Revolution, *s.* ചുഴൾ്ച, രാജദ്രോഹം.
Revolutionary, *a.* രാജദ്രോഹമുള്ള.
Revulsion, *s.* നീർവലിച്ചൽ.
Reward, *v. a.* പ്രതിഫലം നല്ക, സമ്മാനിക്ക.
Reward, *s.* ഫലം, പ്രതിഫലം, സമ്മാനം, പ്രത്യുപകാരം.
Rewardable, *a.* സമ്മാനിക്കതക്ക.
Rewarder, *s.* പ്രത്യുപകാരം ചെയ്യുന്നവൻ.
Rhapsody, *s.* അസംബന്ധവാക്ക.
Rhetoric, *s.* അലങ്കാരശാസ്ത്രം, വാഗ്വൈഭവം.
Rhetorical, *a.* വാഗ്വൈഭവമുള്ള.
Rhetorician, *s.* വാഗ്വൈഭവക്കാരൻ.
Rheum, *s.* ഈളാ, ബാഷ്പം.
Rheumatic, *a.* വാതംസംബന്ധിച്ച.
Rheumatism, *s.* വാതം.
Rheumy, *a.* നീർ ഒലിക്കുന്ന.
Rhinoceros, *s.* കാണ്ടാമൃഗം, ഏകചരം.
Rhomb, *s.* വിഷമകോണജം.
Rhomboid, *s.* ദീൎഘവിഷമകോണജം.
Rhubarb, *s.* ഒരു ഔഷധം.
Rhyme, *s.* ശ്ലോകച്ചേൎച്ച, യമകം.
Rhyme, *v. n.* യമകം ചേരുക.
Rhymer, *s.* പാട്ടുകെട്ടുന്നവൻ.
Rhythmical, *a.* രാഗച്ചേൎച്ചയുള്ള.
Rib, *s.* വാരിയെല്ല,
Ribald, *s.* ഹീനൻ, ആഭാസൻ.
Ribaldry, *s.* ആഭാസത്വം, അസഭ്യവാക്ക.
Riband, Ribbon, *s.* പട്ടുനാട.
Ribbed, *a.* വാരിയെല്ലുള്ള.
Ribroast, *v. a.* നന്നായി അടിക്ക.
Rice, *s.* അരി, ശാരിത്രം, നെല്ല, ധാന്യം.
Rich, *a.* സമ്പത്തുള്ള, ധനമുള്ള, വിലയേറിയ.

Riches, *s. pl.* ധനം, സമ്പത്ത, ഐശ്വൎയ്യം, മുതൽ.
Richness, *s.* സംപൂൎണ്ണം, വക്കത്തു, വൎണ്ണഭംഗി.
Rick, *s.* കൂട, തുറു.
Rid, *v. a.* വിടിയിക്ക, നീക്കം ചെയ്ക, ഒഴിപ്പിക്ക.
Riddance, *s.* വിട്ടുതൽ, ഒഴിവു, തള്ളൽ.
Riddle, *s.* വിട്ടുകഥ, കടങ്കഥ, മറപൊരുൾ, ചല്ലട.
Ride, *v. n.* കുതിര ഏറിപോക.
Rider, *s.* കുതിര ഏറി പോകുന്നവൻ.
Ridge, *s.* അഗ്രം, മുതുകിൻപുറം, ശിഖരം.
Ridge, *v. a.* വരമ്പു ഉണ്ടാക്ക.
Ridgy, *a.* വരമ്പുപോലെയുള്ള.
Ridicule, *s.* അപഹാസം, പരിഹാസം, ഹാസ്യം.
Ridicule, *v. a.* അപഹസിക്ക, പരിഹസിക്ക.
Ridiculous, *a.* ഹാസ്യമായ, നിന്ദ്യമായ.
Ridiculousness, *s.* അപഹാസ്യം, ഹാസ്യത.
Riding, *s.* തുക്കിടി.
Rife, *a.* പ്രബലമുള്ള, ബലംകൊണ്ട.
Rifle, *s.* ഒരുവകതോക്ക.
Rifle, *v. a.* കവരുക, കൊള്ളയിടുക.
Rifler, *s.* കവൎച്ചക്കാരൻ.
Rifi, *s.* പിളപ്പ.
Rift, *v. a.* പിളൎക്ക.
Rig, *v. a.* വരിയുക.
Rigadoon, *s.* കൂത്താട്ടം.
Rigation, *s.* നനച്ചൽ, നനവു.
Riggish, *a.* വിലാസമുള്ള, കാമാതുരമുള്ള.
Riggle, *v. a.* ഞെളിപിരികൊള്ളുക.
Right, *a.* നേരുള്ള, ഉചിതമുള്ള, ന്യായമുള്ള.
Right, *inter.* കൊള്ളാം, നല്ലതു.

Right, *ad.* നേർ, ശരിയായി, ചൊവ്വെ.
Right, *s.* ന്യായം, നേരു, വ്യവഹാരം.
Right, *v. a.* ന്യായം ചെയ്യു, നേർ നടത്തുക.
Righteous, *a.* നീതിയുള്ള, ധൎമ്മമുള്ള, പുണ്യമുള്ള.
Righteousness, *s.* നീതി, നീതീകരണം.
Rightful, *a.* ന്യായമായ, മുറയുള്ള.
Right hand, *s.* വലങ്കൈ.
Rightly, *ad.* ന്യായമായി, നേരായി.
Rightness, *s.* നേരു, ചൊവ്വു.
Rigid, *a.* വളയാത്ത, വഴങ്ങാത്ത, കടുപ്പമുള്ള.
Rigidity, *s.* വളയായ്മ, കടുപ്പം, ശഠത, ക്രൂരത.
Rigidness, *s.* കടുപ്പം, കഠിനത, മയമില്ലായ്മ.
Rigmarole, *a.* അമാന്തമുള്ള, തുമ്പില്ലാത്ത.
Rigour, *s.* കളിമ്മ, കടുപ്പം, കഠോരം, രൂക്ഷത.
Rigorous, *a.* കടുപ്പമുള്ള, മുറുക്കമുള്ള.
Rill, *s.* ചെറിയ തോടു, ചിററാറു.
Rim, *s.* വക്കു, ഓരം, വിളിമ്പു.
Rime, *s.* ഉറെച്ച മഞ്ഞു, വിള്ളൽ.
Rimple, *v. a.* ചുളിക്ക, മടക്ക, ഞെറിയുക.
Rind, *s.* തൊലി, തൊണ്ടു, തോടു, ഉമി.
Rindle, *s.* ഓക.
Ring, *s.* വളയം, വള, വലയം, മോതിരം, അംഗുലീയകം, വൃത്തം, നാദം.
Ring, *v. a.* മണിയടിക്ക, കിലുക്ക, ചുററിടുക.
Ring, *v. n.* മണിയുക, കിലുങ്ങുക, നിനാദിക്ക.
Ringdove, *s.* ചെങ്ങാലി, അരിപ്രാവു.
Ringleader, *s.* കലഹപ്രമാണി, മുന്നൊടി.
Ringlet, *s.* ചെറുമോതിരം, ചുഴി.
Ringstreaked, *a.* വളവു രേഖയുള്ള.
Ringworm, *s.* പുഴുക്കടി.
Rinse, *v. a.* മുക്കിപ്പിഴിയുക, അലക്ക.
Riot, *s.* കലഹം, മത്സരം, അമളി, ഉന്നടപ്പു.
Riot, *v. n.* വെറിയുക, മദിക്ക, അമളിക്ക.
Rioter, *s.* കലഹക്കാരൻ, വെറിയൻ.
Riotous, *a.* കലഹിക്കുന്ന, വെറിയുന്ന.
Rip, *v. a.* അറുത്തു തുറക്ക, കീറിപ്പൊളിക്ക.
Ripe, *a.* മൂത്ത, പഴുത്ത, വിളഞ്ഞ, പാകമുള്ള.
Ripen, *v. n.* പഴുക്ക, മൂക്ക, വിളയുക.
Ripen, *v. a.* പഴുപ്പിക്ക, മൂപ്പിക്ക.
Ripeness, *s.* പഴുപ്പു, മൂപ്പു, പാകം, പാകം.
Ripple, *v. n.* മെല്ലെ അലയുക.
Rippling, *s.* മെല്ലെയുള്ള ആടൽ.
Rise, *v. n.* ഉയരുക, എഴുനീല്ക്ക, ഉത്ഭവിക്ക, നിവിരുക, വീങ്ങുക, പൊങ്ങുക, കരേറുക, ഉദിക്ക.
Rise, *s.* എഴുനീല്പു, ഉദയം, ആരംഭം, ഉയൎച്ച.
Risible, *a.* ചിരിപ്പിക്കുന്ന, ഹാസ്യമായ.
Risibility, *s.* ചിരി, ഹസനം.
Risk, *s.* അത്യാപത്തു, അപകടം, ഛേതം.
Risk, *v. a.* അപകടത്തിലാക്ക.
Rite, *s.* ആചാരം, മുറ, കൎമ്മം, ക്രിയ.
Ritual, *s.* ആചാരക്രമം, കൎമ്മക്രമം.
Ritual, *a.* ആചാരസംബന്ധമുള്ള.
Ritualist, *s.* കൎമ്മപ്രിയൻ.
Rival, *s.* എതിരാളി.
Rival, *v. a.* മത്സരിക്ക, സ്പൎദ്ധിക്ക.
Rivalry, *s.* മത്സരം, പിണക്കം, സ്പൎദ്ധ.
Rivalship, *s.* സ്പൎദ്ധത.
Rive, *v. a.* പിളക്ക, കീറുക, പൊളിക്ക.
Rivel, *v. a.* ചുളിക്ക, ചുരുക്ക.
River, *s.* പുഴ, നദി, ആറു.
River-dragon, *s.* ചീങ്കണ്ണി.
River-god, *s.* നദിദേവത.
River-horse, *s.* കടൽക്കുതിര.

Rivet, *s.* മടക്കാണി, തറ, മലര.
Rivet, *v. a.* തറപിടിക്ക, തറെക്ക, സ്ഥാപിക്ക.
Rivulet, *s.* ചിററാറു, ചെറുപുഴ, തോട്ടു.
Road, *s.* വഴി, പദവി, പന്ഥാവു, മാൎഗ്ഗം.
Roam, *v. a.* ഉഴലുക, ചുററി നടക്ക.
Roamer, *s.* ഉഴന്നു നടക്കുന്നവൻ.
Roan, *a.* ചുവന്ന.
Roar, *v. n.* അലറുക, ശബ്ദിക്ക, നിലവിളിക്ക.
Roast, *v. a.* ചുടുക, പൊരിക്ക, വറുക്ക.
Roast, *s.* ചുട്ടയിറച്ചി.
Rob, *v. a.* കവരുക, മോഷ്ടിക്ക, കക്കുക.
Robber, *s.* കവൎച്ചക്കാരൻ, കള്ളൻ, മോഷ്ടാവു.
Robbery, *s.* കവൎച്ച, മോഷണം, കൊള്ള.
Robe, *s.* നിലയങ്കി, പട്ടാംബരം.
Robust, *a.* തടിച്ച, പുഷ്ടിച്ച, ബലമുള്ള.
Robustness, *s.* തടിപ്പു, പുഷ്ടി, സ്ഥൂലത.
Rock, *s.* പാറ, അശ്മാവു, ശൈലം.
Rock, *v. a.* ആട്ടുക, ചാഞ്ചാടിക്ക.
Rock, *v. n.* ആടുക, ചാഞ്ചാടുക.
Rocket, *s.* ബാണം, ഒരു ചെടി.
Rocksalt, *s.* കല്ലുപ്പു, ഇന്തുപ്പു.
Rocky, *a.* പാറയുള്ള, കട്ടപ്പമുള്ള.
Rod, *s.* വടി, കോൽ, ദണ്ഡു.
Roe, *s.* മാൻ, പെടമാൻ, പനഞ്ഞിൽ.
Rogation, *s.* പ്രാൎത്ഥന, യാചന, അപേക്ഷ.
Rogue, *s.* കള്ളൻ, ഖലൻ, വഞ്ചകൻ, ധൂൎത്തൻ.
Roguery, *s.* കള്ളവൃത്തി, കൈതവം, ധൂൎത്ത.
Roguish, *a.* കൈതവമുള്ള, ധൂൎത്തുള്ള.
Roist, *v. n.* ഇരെപ്പിക്ക, തൊള്ളയിടുക.
Roll, *v. a.* ഉരുട്ടുക, തിരിക്ക, ചുററുക, ചുരുട്ടുക.
Roll, *v. n.* ഉരുളുക, തിരിയുക, അലയുക.
Roll, *s.* ഉരുൾ, ഉരുപ്പ്, ചുരുണ, ചാൎത്തു.
Roller, *s.* ഉരുൾ, ഉരുളുവടി.
Romage, *s.* കലഹം, ഇരച്ചിൽ, ആരവം.
Roman, *s.* രോമദേശക്കാരൻ.
Romance, *s.* മനോരാജ്യം, കള്ളക്കഥ.
Romanist, *s.* രോമമതക്കാരൻ.
Romanize, *v. n.* ലത്തീൻവാക്കുകളെ പ്രയോഗിക്ക.
Romantic, *a.* മോടിയുള്ള, കെട്ടുകെട്ടായ.
Rome, *s.* രോമനഗരം.
Romp, *s.* കൂത്തച്ചി.
Romp, *v. n.* ചാടിക്കളിക്ക.
Rood, *s.* ദണ്ഡു, പതിനാററ അടിനീളമുള്ള അളവു.
Roof, *s.* മേല്പുര, മേൽക്കൂട്ടു, മേലണ്ണാക്ക.
Roof, *v. a.* മേല്പുരകെട്ടുക.
Rook, *s.* അണ്ടങ്കാക്ക, വഞ്ചകൻ, ചതിയൻ.
Room, *s.* മുറി, ഇട, ഇടം, സ്ഥലം, അറ, അകം.
Roomage, *s.* ഇടവിസ്താരം, വിശാലത.
Roomy, *a.* വിസ്തീൎണ്ണമുള്ള, വിശാലമുള്ള.
Roost, *s.* പക്ഷികൾ രാത്രി പാൎക്കുന്നസ്ഥലം, പക്ഷി ഉറക്കം, ചെക്ക.
Roost, *v. n.* പക്ഷിയെപോലെ ഉറങ്ങുക.
Root, *s.* വേർ, മൂലം, ചുവട, അടി.
Root, *v. n.* വേരൂന്നുക, വേർപിടിക്ക.
Root, *v. a.* വേർപിടിപ്പിക്ക, വേർഎടുക്ക.
Rooted, *a.* വേരൂന്നിയ, സ്ഥിരമായ.
Rope, *s.* കയറു, പാശം, ചരട, ബന്ധം.
Ropiness, *s.* ഒട്ടൽ, കറുകൽ, പശപ്പിടിത്തം.
Ropemaker, *s.* കയറു പിരിക്കുന്നവൻ.
Ropy, *a.* ഒട്ടലുള്ള, പശയുള്ള.
Roration, *s.* മഞ്ഞുവീഴുക.
Rosary, *s.* ജപമാല, മാല, അക്ഷമാല.
Rose, *s.* പനിനീർ പുഷ്പം.
Roseate, *a.* ചുവപ്പുള്ള, സുഗന്ധമുള്ള.

Roset, *s.* ഒരു ചുവന്ന ചായം.
Rosette, *s.* കൃതിയായൊരു പുഷ്പം.
Rosewater, *s.* പനിനീർ.
Rosin, *s.* പയിനെണ്ണ, തെള്ളി.
Rostrum, *s.* പക്ഷിയുടെ ചുണ്ടു.
Rosy, *a.* പനിനീർപുഷ്പംപോലെയുള്ള.
Rot, *v. n.* അഴുക, ചീയുക, നലയുക.
Rot, *s.* പണ്ടപ്പുഴ, ചീച്ചൽ, അഴുകൽ.
Rotary, *a.* ഉരുളുന്ന, വട്ടത്തിൽ തിരിയുന്ന.
Rotated, *a.* ചക്രം തിരിഞ്ഞ, ഉരുണ്ട.
Rotation, *s.* ഉരുൾ്ച, ചുററൽ, ചുററു.
Rote, *s.* കാണാപ്പാഠം.
Rotten, *a.* അഴുകിയ, ചീഞ്ഞ, കെട്ട.
Rottenness, *s.* അഴുകൽ, ചീച്ചൽ, നലച്ചൽ.
Rotund, *a.* ഉരുണ്ട, വൃത്താകാരമായ.
Rotundity, *s.* വൃത്തം, ഉരുൾ്ച.
Rouge, *s.* മുഖത്തിടുന്ന ചുവന്നചായം.
Rough, *a.* പരുപരയുള്ള, പരുഷമുള്ള.
Roughcast, *v. a.* മിനുസംകൂടാതെ കരുപ്പിടിക്ക.
Roughcast, *s.* പെരുമ്പണി.
Roughdraught, *s.* മഴപ്പണി, വരെച്ചൽ പണി.
Roughdraw, *v. a.* മഴപ്പണിചെയ്യു.
Roughen, *v. a.* പരുപരയാക്ക.
Roughhewn, *part.* മിനുസമാക്കാത്ത.
Roughly, *ad.* പരുപരെ, രൂക്ഷമായി.
Roughness, *s.* പരുപരുപ്പ, രൂക്ഷത.
Roughwork, *a.* തടിച്ചപണി.
Round, *a.* ഉരുണ്ട, വട്ടമുള്ള, കപടമില്ലാത്ത.
Round, *s.* വട്ടം, വൃത്തം, ചക്രം.
Round, *ad.* ചുററും, വട്ടത്തിൽ.
Round, *prep.* ചുററും, നാലുപുറവും.
Round, *v. a.* ഉരുട്ടുക, ചുററിക്ക, ചൂഴുക.
Round, *v. n.* ഉരുളുക, ചുററുക.
Roundabout, *a.* ചുററുമുള്ള, വളപ്പുള്ള.
Roundhouse, *s.* പാറാപ്പുര.
Roundish, *a.* അല്പം ഉരുണ്ട.
Roundness, *s.* വൃത്താകാരം, മിനുക്കം.
Rouse, *v. a.* ഉണൎത്തുക, ഉത്സാഹിപ്പിക്ക.
Rouse, *v. n.* ഉണരുക.
Rout, *s.* അമളി, അപജയം, മടക്കം.
Rout, *v. a.* തോല്പിക്ക, മടക്ക.
Rout, *v. n.* കൂട്ടമായിക്കൂടുക.
Route, *s.* വഴി, പ്രയാണം, യുദ്ധപ്രയാണം.
Routine, *s.* പതിവു, നടന്നുവരുന്ന മുറ.
Rove, *v, n.* ഉഴന്നു നടക്ക, ചുററിസഞ്ചരിക്ക.
Rover, *s.* ഉഴന്നു നടക്കുന്നവൻ.
Row, *s.* നിര, വരി, അടുക്ക, ശണ്ഠ, അമളി.
Row, *v. a.* തണ്ടുവലിക്ക, തോണി ഊന്നുക.
Rowel, *v. a.* വ്രണത്തിൽ തിരിയിടുക.
Rower, *s.* തണ്ടുവലിക്കുന്നവൻ.
Royal, *a.* രാജസംബന്ധമുള്ള, രാജ.
Royalist, *s.* രാജഭക്തൻ.
Royally, *ad.* രാജോചിതമായി.
Royalty, *s.* രാജത്വം, രാജചിഹ്നം.
Rub, *v. a.* തേക്ക, തുടെക്ക, ഉരെക്ക, മിനുക്ക.
Rub, *v. n.* തേയുക, ഉരയുക.
Rub, *s.* തടവു, വിഘ്നം, നിരപ്പ, കേടു.
Rubber, *s.* തേക്കുന്നവൻ, പച്ചരം.
Rubbing, *s.* തേപ്പ, തുടെപ്പ, ഉരസൽ.
Rubbish, *s.* ചപ്പ, കുപ്പ, കലങ്ങിയ വസ്തു.
Rubicund, *a.* പത്മരാഗചായയുള്ള.
Rubify, *v. a.* ചുവപ്പിക്ക.
Rubric, *s.* നിര, വരി, രേഖ.
Rubstone, *s.* ഉരകല്ലു, തേപ്പുകല്ലു.
Ruby, *s.* ചുവപ്പുകല്ലു, പത്മരാഗം.
Ructation, *s.* ഏമ്പക്കം, ഏമ്പൽ.
Rudder, *s.* ചുക്കാൻ.

Ruddle, *s.* കാവിമണ്ണു.
Ruddy, *a.* ചുവപ്പുള്ള, രക്തപ്രസാദമുള്ള.
Rude, *a.* അനാചാരമുള്ള, മുട്ടാളശ്ശീലമുള്ള.
Rudeness, *s.* അനാചാരം, മുട്ടാളത്വം.
Rudiment, *s.* ആദിപാഠം, മൂലം.
Rue, *v. n.* സങ്കടപ്പെടുക, ഖേദിക്ക.
Rueful, *a.* ദുഃഖമുള്ള, സങ്കടം നിറഞ്ഞ.
Ruefulness, *s.* ദുഃഖം, സങ്കടം; ഖേദം.
Ruelle, *s.* വൃത്തം, വട്ടം.
Ruffian, *a.* മൃഗപ്രായമുള്ള, വല്ലാത്ത.
Ruffian, *s.* ഘാതകൻ, കൊള്ളക്കാരൻ.
Ruffle, *v. a.* കലശലാക്ക, അസഹ്യപ്പെടുത്തുക.
Ruffle, *v. n.* കലശലാക, സംഭ്രമിക്ക.
Ruffle, *s.* ചുളുക്ക, കലശൽ, അമളി.
Rug, *s.* ചവിട്ടുമെത്തി.
Rugged, *a.* നിരപ്പില്ലാത്ത, ദുർഘടമുള്ള.
Ruggedness, *s.* ദുർഘടം, കാഠിന്യത, രൂക്ഷത.
Ruin, *s.* ഇടിവു, വീഴ്ച, നാശം, ക്ഷയം.
Ruin, *v. a.* ഇടിക്ക, നശിപ്പിക്ക, മുടിക്ക, സംഹരിക്ക.
Ruination, *s.* ഇടിവു, സംഹാരം.
Ruinous, *a.* നാശകരമുള്ള, മുടിക്കുന്ന.
Rule, *s.* വാഴ്ച, അധികാരം, സൂത്രം, വിധി.
Rule, *v. a.* വാഴുക, ഭരിക്ക, നടത്തിക്ക, വരെക്ക.
Ruler, *s.* വാഴി, നാഥൻ, അധികാരി, അധിപതി.
Rum, *s.* ഒരു മദ്യം.
Rumble, *s.* മുഴക്കം, മുറുമ്മൽ.
Rumble, *v. n.* ഉരമ്പുക, ഇരെക്ക, മുഴങ്ങുക.
Rumbling, *s.* മുഴക്കം.
Ruminant, *a.* അയറുന്ന.
Ruminate, *v. a.* അയറുക, ധ്യാനിക്ക.
Rummage, *v. a.* നന്നായി തിരക്ക, കവരുക.
Rummage, *s.* സൂക്ഷ്മാന്വേഷണം, കവൎച്ച.
Rumour, *s.* ശ്രുതി, പ്രവാദം, കേൾവി.
Rumour, *v. a.* ശ്രുതിപ്പെടുത്തുക, പ്രസിദ്ധമാക്ക.
Rump, *s.* പൃഷ്ഠഭാഗം, പിൻപുറം.
Rumple, *v. a.* ചുളുക്ക.
Rumple, *v. n.* ചുളുങ്ങുക, ചുളിയുക.
Rumple, *s.* ചുളുക്ക, ചുളിവു.
Run, *v. n.* ഓടുക, പായുക, ഒഴുക, ഒലിക്ക, പോക, കാലുക, അവസാനിക്ക.
Run, *v. a.* കുത്തുക, ഓടിക്ക, പായിക്ക, ചെലുത്തുക.
Run, *s.* ഓട്ടം, പാച്ചൽ, നടപ്പു, ഗതി.
Runagate, *s.* ഭീരു, മത്ത്യാഗി.
Runaway, *s.* ഓടിപ്പോയവൻ.
Rundle, *s.* കോണിയുടെ ചവിട്ടുപടി.
Rundlet, *s.* ചെറിയ പീപ്പ.
Runnel, *s.* തോടു, ചെറുപുഴ, ചിററാറു.
Runner, *s.* ഓടുന്നവൻ, വേഗി.
Runnet, *s.* ഉറ.
Runt, *s.* മുണ്ടിപ്പശു.
Rupee, *s.* ഉറുപ്പിക, രൂപാ.
Ruption, *s.* ഭിന്നത, പൊട്ടൽ, വിടവു.
Rupture, *s.* ഉടച്ചൽ, പൊട്ടു, ശത്രുത.
Rupture, *v. a.* പൊട്ടിക്ക, ഉടെക്ക, ഭിന്നിപ്പിക്ക.
Rural, *s.* നാട്ടുപുറത്തുള്ള.
Ruse, *s.* ഉപായം, കൌശലം, തന്ത്രം.
Rush, *s.* വെഴം, കരി, ഞാങ്ങണ, പാച്ചൽ.
Rush, *v. n.* പായുക, ചാടുക.
Rushy, *a.* വെഴമുള്ള, ഞാങ്ങണയുള്ള.
Rusk, *s.* ചുട്ടുകാച്ചിയ അപ്പം.
Rust, *s.* തുരുമ്പു, കറ.
Rust, *v. n.* തുരുമ്പിക്ക, കറപിടിക്ക.
Rustic, *a.* നാട്ടിനടുത്ത, മുരട്ടുശീലമുള്ള.
Rustical, *a.* നാട്ടുപുറത്തുള്ള, ഭടാചാരമുള്ള.
Rusticate, *v. n.* നാട്ടുപുറത്തു പാൎക്ക.

**Rusticity**, *s.* ഭടാചാരം, മുരട്ടുശീലം.
**Rustiness**, *s.* കറ, കിളാവു, തുരുമ്പു.
**Rustle**, *v. n.* കിരുകിരുക്ക, പിറുപിറുക്ക.
**Rustling**, *s.* കിരുകിരുപ്പു.
**Rusty**, *a.* കറപിടിച്ച, വഷളായ.
**Rut**, *v. a.* മദിക്ക.
**Rut**, *s.* മദം, വണ്ടിത്താര.
**Ruth**, *s.* കരുണ, അലിവു, ആൎദ്രത.
**Ruthful**, *a.* കരുണയുള്ള, അലിവുള്ള.
**Ruthless**, *a.* കരുണയില്ലാത്ത.
**Ruthlessness**, *s.* നിഷ്കരുണ.
**Ruttish**, *a.* കാമമദമുള്ള.
**Rye**, *s.* ധാന്യം, യവം.

# S.

**Sabbath**, *s.* സ്വസ്ഥനാൾ, ശബത്ത.
**Sabbath-breaker**, *s.* സ്വസ്ഥനാൾ ആചരിക്കാത്തവൻ.
**Sable**, *a.* കറുത്ത, ഇരുണ്ട.
**Sabre**, *s.* വളഞ്ഞ വാൾ, കട്ടാരം.
**Sabulosity**, *s.* കരുകരുപ്പു.
**Sabulous**, *a.* കരുകരുപ്പുള്ള.
**Sacerdotal**, *a.* പുരോഹിതസംബന്ധമുള്ള.
**Sachem**, *s.* മുഖ്യസ്ഥൻ, പ്രമാണി.
**Sack**, *s.* ചാക്ക, സഞ്ചി, ഉറുപ്പു, കൊള്ള.
**Sack**, *v. a.* ആക്രമിച്ചു പിടിക്ക, സഞ്ചിയിലിടുക.
**Sackcloth**, *s.* ചാക്കശീല, രട്ടു.
**Sackful**, *s.* ചാക്കനിറ, നിറഞ്ഞ ചാക്ക.
**Sacrament**, *s.* ആണ, തിരുവത്താഴം, ദിവ്യകൎമ്മം.
**Sacramental**, *a.* ദിവ്യകൎമ്മമുള്ള.
**Sacred**, *a.* ശുദ്ധമുള്ള, ദിവ്യം.
**Sacredness**, *s.* ശുദ്ധത, മുഖ്യത.
**Sacrificator**, *s.* യാഗം കഴിക്കുന്നവൻ.
**Sacrificatory**, *a.* ബലികഴിക്കുന്ന.
**Sacrifice**, *v. a.* ബലികഴിക്ക, വധിക്ക.
**Sacrifice**, *s.* ബലി, യാഗം, യജ്ഞം.
**Sacrificer**, *s.* ബലികഴിക്കുന്നവൻ.
**Sacrificial**, *a.* യാഗസംബന്ധമുള്ള.
**Sacrilege**, *s.* ക്ഷേത്രകവൎച്ച.
**Sacrilegious**, *a.* ക്ഷേത്രകവൎച്ചയുള്ള.
**Sacrist**, *s.* പള്ളിശുശ്രൂഷക്കാരൻ.
**Sacristy**, *s.* പള്ളിയിലെ ചമയപ്പുരമുറി.
**Sad**, *a.* ദുഃഖമുള്ള, സങ്കടമുള്ള, ഖേദമുള്ള.
**Sadden**, *v. a.* ദുഃഖിപ്പിക്ക, വിഷാദിപ്പിക്ക.
**Saddle**, *s.* ജീനി.
**Saddle**, *v. a.* ജീനികെട്ടുക, ഭാരം ഇടുക.
**Saddler**, *s.* ജീനി ഉണ്ടാക്കുന്നവൻ.
**Sadness**, *s.* ഖേദം, വിഷാദം, കുണ്ഠിതം.
**Safe**, *a.* ആപത്തില്ലാത്ത, അവിഘ്നമുള്ള.
**Safe**, *s.* വസ്തുക്കൾ സൂക്ഷിക്കുന്ന സ്ഥലം.
**Safeconduct**, *s.* വഴിത്തുണ.
**Safeguard**, *s.* സംരക്ഷണം, രഹതാരി.
**Safely**, *ad.* സൈ്വരമായി, സുഖമായി.
**Safety**, *s.* രക്ഷ, നിൎഭയം, സൈ്വരം.
**Saffron**, *s.* മഞ്ഞൾ, കുങ്കുമപ്പൂവു.
**Sag**, *v. n.* ഭാരമാക.
**Sagacious**, *a.* ബുദ്ധിക്രമ്മതയുള്ള, മിടുക്കുള്ള.
**Sagacity**, *s.* ബുദ്ധിക്രമ്മത, ബുദ്ധിമിടുക്ക.
**Sage**, *a.* ബുദ്ധിയുള്ള, വിവേകമുള്ള.
**Sage**, *s.* ജ്ഞാനി, മുനി, ഋഷി, വിദ്വാൻ.
**Sageness**, *s.* ബുദ്ധി, ഗാംഭീൎയ്യം, വിവേകം.
**Sagittary**, *s.* വില്ലൻ, ധനുൎദ്ധരൻ, ധനുരാശി.

**Sago**, *s.* സാഗൊ അരി.
**Said**, *pret. of to say*, പറഞ്ഞു, പറഞ്ഞ.
**Sail**, *s.* കപ്പൽപായി, കപ്പലോട്ടം.
**Sail**, *v. a.* പായികയററി ഓട്ടുക.
**Sail**, *v. n.* കപ്പൽ ഓട്ടുക, നീങ്ങുക.
**Sailor**, *s.* കപ്പൽക്കാരൻ, സമുദ്രസഞ്ചാരി.
**Saim**, *s.* പന്നിനെയ്യ.
**Saint**, *s.* ശുദ്ധിമാൻ, പുണ്യവാൻ, ഋഷി.
**Sainted**, *a.* ശുദ്ധമാക്കിയ.
**Saintlike**, *a.* ശുദ്ധമുള്ള, ഭക്തിയുള്ള.
**Saintly**, *a.* ശുദ്ധതയുള്ള.
**Sake**, *s.* ഹേതു, കാരണം, നിമിത്തം, സംശതി.
**Sal**, *s.* ഉപ്പു, ലവണം.
**Salacity**, *s.* കാമാൎത്തി, കാമാതുരത.
**Salad**, *s.* ഒരു വക ചീര.
**Salary**, *s.* ശമ്പളം, മാസപ്പടി.
**Sale**, *s.* വില്ക്കുന്നതു, വില്പ, വിക്രയം, അഴിച്ചൽ.
  **Public sale**, ലേലം.
**Saleable**, *a.* വില്ക്കപ്പെടത്തക്ക, അഴിയുന്ന.
**Saleman**, *s.* വില്ക്കുന്നവൻ, വിക്രയൻ.
**Salient**, *a.* ചാട്ടുന്ന, തുടിക്കുന്ന.
**Saline**, *a.* ഉപ്പുള്ള, ലവണമുള്ള, പുളിപ്പുള്ള.
**Saliva**, *s.* ഉമിനീർ, എച്ചിൽ, മുഖസ്രാവം.
**Sallow**, *s.* അലരിവൃക്ഷം.
**Sallow**, *a.* മഞ്ഞളിച്ച, ദീനഭാവമുള്ള.
**Sallowness**, *s.* മഞ്ഞളിപ്പു, വിളൎച്ച.
**Sally**, *s.* ബദ്ധപ്പാടു, പടപുറപ്പാടു, ഓടിപ്പോക്ക.
**Sally**, *v. n.* പാഞ്ഞുപുറപ്പെടുക, ബദ്ധപ്പെടുക.
**Salmon**, *s.* കയിൽമീൻ.
**Saloon**, *s.* അലങ്കൃതശാല.
**Salt**, *s.* ഉപ്പു, ലവണം, സാരബുദ്ധി.
**Salt**, *a.* ഉപ്പുള്ള, പുളിപ്പുള്ള.
**Salt**, *v. a.* ഉപ്പിടുക, ഉപ്പിലിടുക.
**Saltation**, *s.* തുള്ളൽ, കുതിപ്പു, തുടിപ്പു.
**Salter**, *s.* ഉപ്പിടുന്നവൻ.
**Saltern**, *s.* ഉപ്പുപടന, ഉപ്പുവേല.
**Saltish**, *a.* ഉപ്പുരസമുള്ള, പുളിരസമുള്ള.
**Saltless**, *a.* ഉപ്പില്ലാത്ത, രസമില്ലാത്ത.
**Saltness**, *s.* ഉപ്പുരസം, ഉപ്പുരുചി, പുളിപ്പു.
**Saltpetre**, *s.* വെടിയുപ്പു.
**Saltpit**, *s.* ഉപ്പുപടന.
**Salubrious**, *a.* സുഖകരമുള്ള.
**Salutariness**, *s.* സുഖകരം, പ്രയോജനം.
**Salutary**, *a.* സുഖകരമുള്ള, പ്രയോജനമുള്ള.
**Salutation**, *s.* സൽകാരം, വന്ദനം, ഉപചാരം.
**Salute**, *v. a.* സൽകരിക്ക, ഉപചാരം ചെയ്ക.
**Salute**, *s.* സൽകാരം, ഉപചാരം, വന്ദനം.
**Salvability**, *s.* രക്ഷണീയത, രക്ഷായോഗ്യത.
**Salvable**, *a.* രക്ഷണീയം, രക്ഷായോഗ്യം.
**Salvation**, *s.* രക്ഷ, മോക്ഷം, കൈവല്യം.
**Salvatory**, *s.* കലവറ, രക്ഷാസ്ഥലം.
**Salve**, *s.* കുഴമ്പു, തഴി, തൈലം.
**Salve**, *v. a.* കുഴമ്പിടുക, പരിഹരിക്ക.
**Salver**, *s.* താലം, തളികപ്പിഞ്ഞാണം.
**Same**, *a.* അപ്രകാരമുള്ള, സമമുള്ള.
**Sameness**, *s.* സമം, സമത്വം, തുല്യത.
**Sample**, *s.* മാതിരി, മച്ചം, തരപ്പടി.
**Sampler**, *s.* മാതൃക, വേലമാതിരി.
**Sanable**, *a.* പൊറുക്കുന്ന, സാദ്ധ്യമായ.
**Sanative**, *a.* പൊറുപ്പിക്കുന്ന, ഭേദം വരുത്തുന്ന.
**Sanctification**, *s.* ശുദ്ധീകരണം.
**Sanctifier**, *s.* ശുദ്ധീകരിക്കുന്നവൻ.
**Sanctify**, *v. a.* ശുദ്ധീകരിക്ക, വെടിപ്പാക്ക.
**Sanctimony**, *s.* വിശുദ്ധത, ശുദ്ധി.
**Sanction**, *s.* കല്പന, വിധി, ഉറപ്പു, സ്ഥിതി.

**Sanctitude**, *s.* വിശുദ്ധത, ഭക്തി.
**Sanctuary**, *s.* ശുദ്ധസ്ഥലം, ദൈവാലയം.
**Sand**, *s.* മണൽ, പൂഴി, തരിശുനിലം.
**Sandal**, *s.* ചന്ദനം, ചന്ദനമരം.
**Sanders**, *s.* ചെമ്മരം.
**Sandish**, *a.* മണൽപോലെയുള്ള.
**Sandstone**, *s.* ചരൽ, ചരൽകല്ലു.
**Sandy**, *a.* മണലുള്ള, പൂഴിയുള്ള.
**Sane**, *a.* സുബോധമുള്ള.
**Sanguinary**, *a.* രക്തപ്രിയമുള്ള.
**Sanguine**, *a.* രക്തവൎണ്ണമുള്ള, തീക്ഷ്ണതയുള്ള.
**Sanguineness**, *s.* തീക്ഷ്ണത, ശുഷ്കാന്തി.
**Sanguineous**, *a.* രക്തം നിറഞ്ഞ, തീക്ഷ്ണതയുള്ള.
**Sanguinity**, *s.* തീക്ഷ്ണത, എരിവു.
**Sanhedrim**, *s.* യഹൂദരുടെ മന്ത്രിസഭ.
**Sanity**, *s.* സുബോധം, സ്വസ്ഥബുദ്ധി.
**Sank**, *pret. of to sink*, മുങ്ങി, താണു.
**Sap**, *s.* നീർ, ചാറു, സാരം, തുരങ്കം.
**Sap**, *v. a.* ഇടിച്ചുകളക, നശിപ്പിക്ക.
**Sapid**, *a.* രുചിയുള്ള, സ്വാദുള്ള.
**Sapidity**, *s.* രുചി, സ്വാദു, സാരം, രസം.
**Sapience**, *s.* ബുദ്ധി, ജ്ഞാനം, അറിവു.
**Sapient**, *a.* ബുദ്ധിയുള്ള, ജ്ഞാനമുള്ള.
**Sapless**, *a.* നീരില്ലാത്ത, ചാറില്ലാത്ത.
**Sapling**, *s.* ഇളയതൈ.
**Sapor**, *s.* രുചി, സ്വാദു.
**Saporific**, *s.* രുചികരം, സ്വാദുകരം.
**Sapphire**, *s.* നീലക്കല്ലു, പച്ചക്കല്ലു.
**Sapphirine**, *a.* നീലക്കല്ലിന്നു സമം.
**Sappiness**, *s.* സാരം, ശുദ്ധത, ഭോഷത്വം.
**Sappy**, *a.* നീരുള്ള, സാരമുള്ള, ഭോഷത്വമുള്ള.
**Sarcasm**, *s.* കൊള്ളിവാക്കു, കറാടി.
**Sarcastic**, *a.* കൊള്ളിവാക്കുള്ള.
**Sarcophagous**, *a.* ഇറച്ചി തിന്നുന്ന.
**Sarcophagus**, *s.* മാംസഭോജനം, ശവക്കുഴി.
**Sardius**, *s.* ഗോമേദകം.
**Sardonyx**, *s.* ഗോമേദകം.
**Sarsaparilla**, *s.* നറുനീണ്ടി, നന്നാറി.
**Sash**, *s.* പട്ടുകച്ച, നടുക്കെട്ടു, അരക്കെട്ടു.
**Satan**, *s.* പിശാചു, പിശാചാധിപൻ, ശൈത്താൻ.
**Satanic**, *a.* പൈശാചകം, പിശാചുപ്രായമുള്ള.
**Satellite**, *s.* ചെറുഗ്രഹ, നീചകട്ടിൽ.
**Satiate**, *v. a.* തൃപ്തിയാക്ക, പൂൎണ്ണമാക്ക.
**Satiate**, *a.* തൃപ്തിയുള്ള, പൂൎണ്ണമായ.
**Satiety**, *s.* തൃപ്തി, പൂൎണ്ണത, അലംഭാവം.
**Satin**, *s.* സൂക്ഷ്മപടം.
**Satire**, *s.* നിന്ദാസ്തുതി, കറാടി.
**Satiric**, *a.* നിന്ദാസ്തുതിയുള്ള.
**Satirist**, *s.* നിന്ദാസ്തുതിക്കാരൻ.
**Satirize**, *v. a.* നിന്ദാസ്തുതിചെയ്ക.
**Satisfaction**, *s.* തൃപ്തി, തൎപ്പണം, സന്തുഷ്ടി.
**Satisfactory**, *a.* തൃപ്തിയാക്കുന്ന, പ്രീതികരമുള്ള.
**Satisfy**, *v. a.* തൃപ്തിയാക്ക, സന്തുഷ്ടിവരുത്തുക.
**Saturant**, *a.* നിറഞ്ഞ, പിടിച്ച, മുക്കിയ.
**Saturate**, *v. a.* നിറെക്ക, പിടിപ്പിക്ക, കൊള്ളിക്ക.
**Saturday**, *s.* ശനിയാഴ്ച.
**Saturity**, *s.* നിറവു, നിറച്ചൽ, മുക്കൽ.
**Saturn**, *s.* ശനി, ഛായാപുത്രൻ, അസിതൻ.
**Saturnine**, *a.* കുണ്ഠിതമുള്ള.
**Satyr**, *s.* വനദേവത.
**Sauce**, *s.* മസാലച്ചാറു, കറി.
**Sauce**, *v. a.* രുചിയുണ്ടാക്ക, രസിപ്പിക്ക.
**Saucebox**, *s.* ശഠ്യൻ.

**Saucer**, *s.* ചെറിയ തളിക.
**Sauciness**, *s.* ഗർവ്വം, അഹംഭാവം.
**Saucy**, *a.* ഗർവ്വമുള്ള, അഹംഭാവമുള്ള.
**Saunter**, *v. a.* മടിയായി ഉഴന്നുനടക്ക.
**Savage**, *a.* മുട്ടാളത്വമുള്ള, ക്രൂരമുള്ള.
**Savage**, *s.* കാട്ടാളൻ, കന്നൻ, ക്രൂരൻ, മൂർക്ക്വൻ.
**Savageness**, *s.* മൂർക്ക്വത, ക്രൂരത, ദുഷ്ടത.
**Save**, *v. a.* രക്ഷിക്ക, പാലിക്ക, ക്ഷമിക്ക.
**Save**, *ad.* അല്ലാതെ, കൂടാതെ, ഒഴികെ.
**Saver**, *s.* രക്ഷകൻ, പാലകൻ.
**Saving**, *a.* തുരിശമായ, കഷ്ടിപ്പുള്ള.
**Saviour**, *s.* രക്ഷിതാവു, വീണ്ടെടുപ്പുകാരൻ.
**Savour**, *s.* രുചി, സ്വാദു, വാസന, മണം.
**Savour**, *v. n.* വാസനയാക, രുചിയാക.
**Savoury**, *a.* വാസനയുള്ള, രുചിയുള്ള.
**Saw**, *s.* ഈർച്ചവാൾ, അറപ്പുവാൾ.
**Saw**, *v. a.* ഈരുക, അറക്ക.
**Sawdust**, *s.* ഈർച്ചപ്പൊടി.
**Sawfish**, *s.* വാൾമീൻ.
**Sawyer**, *s.* വാൾക്കാരൻ, ഈർച്ചക്കാരൻ.
**Say**, *v. a.* പറക, ചൊല്ലുക, സംസാരിക്ക.
**Say**, *s.* ചൊൽ, വാക്ക, പരീക്ഷ.
**Saying**, *s.* വചനം, വാക്യം, വാക്ക, ചൊൽ.
**Scab**, *s.* നൊണൽ, പൊററൽ, ചിരങ്ങ, ചൊറി.
**Scabbed**, *a.* ചിരങ്ങപിടിച്ച.
**Scabbiness**, *s.* പൊററ, ചിരങ്ങ.
**Scabby**, *a.* പൊററയുള്ള, ചിരങ്ങുള്ള.
**Scaffold**, *s.* മേട, തൂക്കുമരം, കഴു.
**Scalade**, *s.* മതിലിൽ ഏണിവെച്ചു കേറി പിടിക്കുക.
**Scald**, *v. a.* പൊള്ളിക്ക.
**Scald**, *s.* പൊള്ളൽ, വട്ടു, തലക്കരപ്പൻ.
**Scale**, *s.* തുലാസിൻതട്ട, ചെതുമ്പൽ, ചെളുക്ക, ഏണി, കോണി, തുലാരാശി.
**Scale**, *v. a.* ഏണിവെച്ചു കയറുക.
**Scale**, *v. n.* ഉരിയുക, അടരുക.
**Scaled**, *a.* ചെതുമ്പലുള്ള.
**Scall**, *s.* കുഷ്ഠം, തലക്കരപ്പൻ.
**Scallop**, *s.* അലുക്കില, വള്ളൽ, ചെളുക്ക.
**Scalp**, *s.* തലമണ്ട, തലയോട്ടു.
**Scalp**, *v. a.* തലയോട്ടിൻതൊലി ഉരിക്ക.
**Scaly**, *a.* ചെതുമ്പലുള്ള.
**Scamble**, *v. n.* തമ്മിൽ പിടിച്ചു വലിക്ക, വക്കാണിക്ക.
**Scamper**, *v. n.* പിടിച്ചുചാടിയോടിപ്പോക.
**Scandal**, *s.* ഇടച്ചൽ, ദുഷ്കീർത്തി, അപശ്രുതി.
**Scandalize**, *v. a.* ഇടച്ചൽവെക്ക, അപശ്രുതി വരുത്തുക.
**Scandalous**, *a.* അപമാനമുള്ള, നാണംകെട്ട.
**Scandent**, *a.* കരേറുന്ന.
**Scant**, *a.* കഷ്ടിപ്പായ, ഞെരുക്കമുള്ള.
**Scantiness**, *s.* ഇടുക്കം, ഞെരുക്കം, ക്ഷാമം.
**Scantlet**, *s.* അല്പം, ലേശം, ചെറുഖണ്ഡം.
**Scar**, *s.* കിണം, വടു, വടുക, കലം.
**Scar**, *v. a.* കലംവരക്ക.
**Scarce**, *a.* ദുർല്ലഭമുള്ള, അപൂർവ്വമുള്ള.
**Scarce**, *ad.* ദുർല്ലഭമായി, കഷ്ടിപ്പായി.
**Scarcity**, *s.* ചുരുക്കം, ദുർല്ലഭം.
**Scarcely**, *ad.* ദുർല്ലഭമായി, അല്പമായി.
**Scare**, *v. a.* വിരട്ടുക, പേടിപ്പിക്ക.
**Scarification**, *s.* തൊലികീറുക.
**Scarify**, *v. a.* ചോരകുത്തുക.
**Scarlet**, *s.* കടുംചുവപ്പു.
**Scarlet**, *a.* കടുംചുവപ്പുള്ള.
**Scate**, *v. n.* വഴുതിപോക.
**Scath**, *s.* ചേതം, നഷ്ടം, നാശം.
**Scatter**, *v. a.* ചിന്നുക, ചിതറുക, ഭിന്നിപ്പിക്ക.

Scatter, *v. n.* ചിതറിപ്പോക, ഭിന്നിക്ക.
Scene, *s.* രംഗം, ചൊല്ലിയാട്ടം, കാഴ്ച.
Scenery, *s.* കാഴ്ച, ഛായ, നാടകവൎണ്ണനം.
Scent, *s.* വാസന, ഗന്ധം, മണം, പരിമളം.
Sceptic, *s.* സംശയിതാവു, സംശയക്കാരൻ.
Scepticism, *s.* സൎവ്വസന്ദേഹം, സംശയം.
Sceptre, *s.* രാജദണ്ഡു, ചെങ്കോൽ.
Schedule, *s.* ചാൎത്തു.
Scheme, *s.* സൂത്രം, യന്ത്രം, ചട്ടം, ചിന്ത.
Scheme, *v. a.* യന്ത്രിക്ക, ഉപായംനോക്ക.
Schemer, *s.* യന്ത്രി, ഉപായി.
Schism, *s.* ഭിന്നിതം, മതഭിന്നം.
Schismatic, *s.* വേദവിപരീതക്കാരൻ.
Schismatical, *a.* വേദവിപരീതമുള്ള.
Scholar, *s.* ശിഷ്യൻ, പണ്ഡിതൻ.
Scholarship, *s.* ശിഷ്യത്വം, പഠിത്വം.
Scholastic, *a.* പഠിത്വം സംബന്ധിച്ച.
Scholiast, *s.* വ്യാഖ്യാനി.
Scholion, *s.* വ്യാഖ്യാനം.
School, *s.* എഴുത്തുപള്ളി, വിദ്യാശാല.
Schoolboy, *s.* പഠിക്കുന്ന കുട്ടി.
Schoolday, *s.* പഠിക്കുന്ന ദിവസം.
Schoolfellow, *s.* കൂട പഠിക്കുന്നവൻ.
Schoolman, *s.* പാഠകശാലപ്രിയൻ.
Schoolmaster, *s.* ഗുരുക്കൾ, എഴുത്തച്ചൻ.
Schoolmistress, *s.* പഠിപ്പിക്കുന്ന പെൺ.
Schooner, *s.* രണ്ടു പാമരമുള്ള ചെറുകപ്പൽ.
Science, *s.* വിദ്യ, വിജ്ഞാനം, ശാസ്ത്രം.
Sciential, *a.* വിദ്യാസംബന്ധമുള്ള.
Scientific, *a.* വിദ്യയുള്ള, ജ്ഞാനമുള്ള.
Scimitar, *s.* കട്ടാരം, വളഞ്ഞ വാൾ.
Scintillate, *v. n.* പൊരിയുക, പൊരിപറക്ക.
Scion, *s.* ചുള്ളിക്കൊമ്പു, കൊമ്പു, കൂമ്പു.
Scission, *s.* ഖണ്ഡനം, അറുപ്പു.
Scissors, *s. pl.* കത്തിരി, കത്രിക.
Scissure, *s.* പൊട്ടു, പൊട്ടൽ, പിളൎപ്പു.
Scoat, *v. a.* നിൎത്തിവെക്ക.
Scoff, *v. a.* പരിഹസിക്ക, അപഹസിക്ക.
Scoff, *s.* പരിഹാസം, നിന്ദാവാക്ക, ധിക്കാരം.
Scold, *v. a.* കലമ്പുക, ശകാരിക്ക, കലഹിക്ക.
Scold, *s.* കലഹക്കാരത്തി.
Scolding, *s.* കലമ്പൽ, ശകാരം.
Sconce, *s.* ചെറുകോട്ട, വാട, തല, പിഴ.
Sconce, *v. a.* പിഴചെയ്യിക്ക.
Scoop, *s.* തുടാവു, തൊട്ടി.
Scoop, *v. a.* കുഴിക്ക, കോരിക്കളക.
Scope, *s.* ഭാവം, യുക്തി, താല്പൎയ്യം, യത്നം, ഇട.
Scorbutic, *a.* ചോരകെട്ടരോഗമുള്ള.
Scorch, *v. a.* കരിക്ക, വരട്ടുക, വാട്ടുക, എരിയുക.
Scorch, *v. n.* കരിയുക, വരളുക, എരിയുക.
Score, *s.* നീളമുള്ള കീറൽ, കടം, കാരണം.
Score, *v. a.* കടമായി കുറിക്ക, ചുമത്തുക.
Scoria, *s.* ഊറൽ, കല്ക്കം, അഴുക്ക.
Scorn, *v. a.* നിന്ദിക്ക, കുത്സിക്ക, പരിഹസിക്ക.
Scorn, *s.* പരിഹാസം, നിന്ദ, ധിക്കാരം.
Scorner, *s.* നിന്ദക്കാരൻ, അപഹാസി.
Scornful, *a.* നിന്ദാശീലമുള്ള, അപഹാസമുള്ള.
Scorpion, *s.* തേള, വൃശ്ചികം.
Scot, *s.* സ്കോത്തുരാജ്യക്കാരൻ, കടങ്കണക്ക.
Scotch, *v. a.* മുറുക, വാരുക.
Scotch, *a.* സ്കോത്തുരാജ്യസംബന്ധിച്ച.
Scotomy, *s.* തലചുററൽ, തലതിരിച്ചൽ.
Scoundrel, *s.* കള്ളൻ, ചണ്ഡാലൻ.

**Scour**, *v. a.* വെടിപ്പാക്ക, തേച്ചുമഴക്ക.
**Scourge**, *s.* ചമ്മട്ടി, കരടാവു, അടി, ശിക്ഷ.
**Scourge**, *v. a.* ദണ്ഡിപ്പിക്ക, അടിക്ക, ശിക്ഷിക്ക.
**Scout**, *s.* ഒററുകാരൻ, ചാരൻ.
**Scout**, *v. n.* ഒററു നോക്കുവാൻ ചെല്ലുക.
**Scowl**, *v. n.* കോപിച്ചുനോക്ക, മുഖംകനപ്പിക്ക.
**Scowl**, *s.* മുഖക്കനപ്പു, നീരസഭാവം.
**Scrabble**, *v. n.* മാന്തുക, ചൊറിയുക.
**Scrag**, *s.* മെലിഞ്ഞ വസ്തു, മെലിച്ചൽ.
**Scraggy**, *a.* മെലിച്ചലുള്ള നേൎമ്മയുള്ള.
**Scramble**, *v. a.* പിടിച്ചുവലിക്ക, കലഹിക്ക.
**Scranch**, *v. a.* കട്ടകടെ കടിക്ക.
**Scrannel**, *a.* നിന്ദ്യമായ, ശുഷ്കമായ.
**Scrap**, *s.* നുറുക്ക, കഷണം, തുണ്ടു.
**Scrape**, *v. a.* ചുരണ്ടുക, ചീക, പരണ്ടുക.
**Scrape**, *v. n.* അപസ്വരമുണ്ടാക.
**Scrape**, *s.* ദുൎഘടം, വിഷമം, അനൎത്ഥം.
**Scraper**, *s.* ചുരവു, ചിരവു, ലുബ്ധൻ.
**Scratch**, *v. a.* ചുരണ്ടുക, ചൊറിയുക, മാന്തുക.
**Scratch**, *s.* മാന്തൽ, ചുരണ്ടൽ, അള്ളൽ.
**Scraw**, *s.* മേല്പുറം, പുറഭാഗം.
**Scrawl**, *v. a.* വരെക്ക, വിടക്കായി എഴുതുക.
**Scrawl**, *s.* അഭംഗിയുള്ള എഴുത്തു.
**Screak**, *v. a.* കിറുകിറു ശബ്ദിക്ക, കരയുക.
**Scream**, *v. n.* നിലവിളിക്ക, അലറുക.
**Scream**, *s.* നിലവിളി, ക്രുക്കൽ.
**Screen**, *s.* മറ, മറവു, തിര, തട്ടി, രക്ഷ.
**Screen**, *v. a.* മറെക്ക, രക്ഷിക്ക, അരിക്ക.
**Screw**, *s.* പിരി, പിരിയാണി.
**Screw**, *v. a.* പിരിയാണിയിടുക, പിരിക്ക.
**Scribble**, *s.* ചീത്ത എഴുത്തു.
**Scribe**, *s.* എഴുത്തുകാരൻ, വൈദികൻ.
**Scrip**, *s.* പൊക്കണം, സഞ്ചി, ചീട്ടു.
**Scriptory**, *a.* എഴുതിയ, ലിഖിതം.
**Scriptural**, *a.* തിരുവെഴുത്തു സംബന്ധമുള്ള.
**Scripture**, *s.* തിരുവെഴുത്തു, വേദപുസ്തകം.
**Scrofula**, *s.* കണ്ഠമാല.
**Scroll**, *s.* എഴുത്തു ചുരുൾ.
**Scrub**, *s.* കള്ളൻ, ഹീനവസ്തു.
**Scruple**, *s.* സംശയം, സന്ദേഹം.
**Scruple**, *v. n.* സംശയിക്ക, ശങ്കിക്ക.
**Scrupulosity**, *s.* സംശയം, ശങ്ക, സൂക്ഷ്മം.
**Scrupulous**, *a.* സംശയമുള്ള, ശങ്കയുള്ള.
**Scrutable**, *a.* ശോധനക്കൊത്ത.
**Scrutinize**, *v. a.* പരിശോധിക്ക.
**Scrutiny**, *s.* പരിശോധനം, വിചാരണം.
**Scud**, *v. n.* വേഗത്തിൽ ഓടുക, പറന്നു പോക.
**Scuffle**, *v. n.* ശണ്ഠയിടുക, പിടിച്ചുവലിക്ക.
**Sculk**, *v. n.* ഒളിച്ചുകൊള്ളുക, പതുങ്ങുക.
**Scull**, *s.* തലമണ്ട, തലയോടു, കപാലം.
**Sculp**, *v. a.* കൊത്തുപണിചെയ്യു, ചിത്രം കൊത്തുക.
**Sculptor**, *s.* കൊത്തുപണിക്കാരൻ, ചിത്രപ്പണിക്കാരൻ.
**Sculpture**, *s.* കൊത്തുപണി, ചിത്രപണി.
**Sculpture**, *v. a.* ചിത്രം കൊത്തുക.
**Scum**, *s.* പാട, പത, നുര, ഊറൽ, അഴുക്ക.
**Scurf**, *s.* പൊരി, വരട്ടു ചിരങ്ങു.
**Scurfy**, *a.* പൊരിയുള്ള.
**Scurrility**, *s.* ദുൎമ്മുഖം, വാക്കേററം.
**Scurviness**, *s.* ഹീനത, വഷളത്വം.
**Scurvy**, *a.* പൊരിയുള്ള, നിസ്സാരമുള്ള.
**Scut**, *s.* മുയൽവാൽ.
**Scuttle**, *s.* കരിപ്പാത്രം, ചീനവേലി.
**Scuttle**, *v. n.* ബദ്ധപ്പെട്ടു ചുററി ഓടുക.

**Scythe**, *s.* അരിവാൾ.
**Sea**, *s.* കടൽ, സമുദ്രം, അബ്ധി, വാരി.
**Seabeat**, *a.* ഓളം അടിച്ച.
**Seabeach**, *s.* കടൽകര, കടൽപുറം, തീരം.
**Seaboat**, *s.* കടൽ തോണി.
**Seabreeze**, *s.* കടൽ കാററു.
**Seacoast**, *s.* കടൽക്കര, കടൽപുറം.
**Seadog**, *s.* കടൽനായ്, ചിറാക.
**Seafarer**, *s.* കടൽയാത്രക്കാരൻ.
**Seafaring**, *a.* കടൽയാത്രയാകുന്ന.
**Seafight**, *s.* കടൽപോർ.
**Seafish**, *s.* കടൽ മീൻ.
**Seafowl**, *s.* കടൽ കോഴി.
**Seal**, *s.* മുദ്ര.
**Seal**, *v. a.* മുദ്രയിടുക, ഉറപ്പിക്ക.
**Sealing-wax**, *s.* അരക്കു, മുദ്രത്തിരി.
**Seam**, *s.* കൂട്ടി തുന്നൽ, മൂട്ട, വട്ട, വിടപ്പു.
**Seam**, *v. a.* കൂട്ടി തുന്നുക, ഇണെച്ചുതൈക്ക.
**Seaman**, *s.* കപ്പലാൾ, കടൽസഞ്ചാരി.
**Seamew**, *s.* കടൽ കോഴി.
**Seamonster**, *s.* കടൽജന്തു.
**Seamstress**, *s.* തുന്നൽകാരത്തി.
**Seamy**, *a.* കൂട്ടിതുന്നലുള്ള.
**Seaport**, *s.* തുറമുഖം, അഴിമുഖം.
**Sear**, *a.* ഉണങ്ങിയ, വരണ്ട, കരിഞ്ഞ.
**Sear**, *v. a.* ചുടുക, കാച്ചുക, കടുപ്പമാക്ക.
**Searce**, *v. a.* നേൎമ്മയായി അരിക്ക.
**Search**, *v. a.* ശോധന ചെയ്യു, തേടുക, ആരായുക.
**Search**, *s.* ശോധന, വിചാരണ, അന്വേഷണം.
**Searcher**, *s.* തേടുന്നവൻ.
**Searoom**, *s.* സമുദ്രവിസ്താരം, കടലിട.
**Seaservice**, *s.* കപ്പൽസേവ.
**Seashore**, *s.* കടൽപുറം, തീരം, കൂലം.
**Seaside**, *s.* കടൽകര, കടൽപുറം.
**Seasick**, *a.* ചൊരുക്കുള്ള.
**Seasickness**, *s.* ചൊരുക്കു.
**Season**, *s.* ഋതു, സമയം, കാലം, തക്കകാലം.
**Season**, *v. a.* പാകമാക്ക, രുചിവരുത്തുക.
**Seasonable**, *a.* തൽക്കാലത്തുള്ള, തക്കമായ.
**Seasonableness**, *s.* തക്കം, അവസരം, ഉചിതകാലം.
**Seasoning**, *s.* രുചികരവസ്തു, വ്യഞ്ജനം.
**Seat**, *s.* ഇരിപ്പിടം, പീഠം, ആസനം, സ്ഥാനം.
**Seat**, *v. a.* ഇരുത്തുക, പാൎപ്പിക്ക.
**Seawater**, *s.* കടൽ വെള്ളം.
**Secede**, *v. n.* പിൻമാറുക, പിരിഞ്ഞു പോക.
**Seceder**, *s.* പിൻവാങ്ങുന്നവൻ.
**Secession**, *s.* പിൻമാററം, ഒഴിവു, ഭിന്നത.
**Secle**, *s.* നൂററാണ്ടു.
**Seclude**, *v. a.* പുറത്താക്ക, ഒളിപ്പിക്ക.
**Seclusion**, *s.* പുറത്താക്കൽ, ഒളിപ്പു.
**Second**, *s.* രണ്ടാമൻ, സഹായി, ഒരു നൊടി.
**Second**, *a.* രണ്ടാം, രണ്ടാമതു, ഇളത്തരമായ.
**Second**, *v. a.* തുണെക്ക, സഹായിക്ക, പിൻചെല്ലുക.
**Secondarily**, *ad.* രണ്ടാമതിൽ.
**Secondary**, *a.* രണ്ടാമത്തെ, രണ്ടാന്തരം.
**Secondhand**, *a.* രണ്ടാം അനുഭവമുള്ള.
**Secondly**, *ad.* രണ്ടാമതു.
**Second-rate**, *s.* രണ്ടാംസ്ഥാനം, രണ്ടാം മുറ.
**Secrecy**, *s.* രഹസ്യം, ഗോപ്യം, മൎമ്മം, മറവു.
**Secret**, *a.* രഹസ്യമുള്ള, ഗൂഢമുള്ള.
**Secret**, *s.* രഹസ്യം, ഗൂഢം, മറവു.
**Secretariship**, *s.* എഴുത്തുസ്ഥാനം.
**Secretary**, *s.* എഴുത്തുകാരൻ, രായസക്കാരൻ.

Secrete, *v. a.* ഒളിപ്പിക്ക, മറക്ക.
Secretion, *s.* നിൎഭേദം, ഭേദനം.
Secretious, *a.* നിൎഭേദമുള്ള.
Secretly, *ad.* രഹസ്യമായി, മറവായി.
Sect, *s.* മതം, മറുമതക്കാർ.
Sectator, *s.* അനുസാരി, ശിഷ്യൻ.
Section, *s.* പകുപ്പു, ഭേദം, പിരിവു, പടലം.
Sector, *s.* വൃത്തകള്ളി.
Secular, *a.* ലൌകികമായ, പ്രപഞ്ചമുള്ള.
Secularity, *s.* ലൌകികത്വം, ലോകചിന്ത.
Secularize, *v. a.* ലൌകികസംബന്ധമാക്ക.
Secundine, *s.* മറുപിള്ള.
Secure, *a.* നിൎഭയമുള്ള, ഉറപ്പുള്ള.
Secure, *v. a.* ഉറപ്പാക്ക, സൂക്ഷിക്ക, രക്ഷിക്ക.
Security, *s.* നിൎഭയം, ഉറപ്പു, രക്ഷ, ജാമ്യം.
Sedate, *a.* ശാന്തതയുള്ള, സാവധാനമുള്ള.
Sedateness, *s.* ശാന്തത, സാവധാനം.
Sedentary, *a.* ഉദാസീനമായ.
Sediment, *s.* മട്ടു, ഊറൽ, കല്കം, അഴുക്കു.
Sedition, *s.* കലഹം, മത്സരം, രാജദ്രോഹം.
Seditious, *a.* കലഹമുള്ള, മത്സരിക്കുന്ന.
Seduce, *v. a.* വശീകരിക്ക, വഞ്ചിക്ക, പിഴപ്പിക്ക.
Seducer, *s.* വശീകരക്കാരൻ.
Seduction, *s.* വശീകരം, വിമോഹനം.
Sedulity, *s.* ശുഷ്കാന്തി, ഉത്സാഹം, ശ്രമം.
Sedulous, *a.* ശുഷ്കാന്തിയുള്ള, താൽപൎയ്യമുള്ള.
See, *s.* ഉയൎന്നസ്ഥാനം.
See, *v. a.* കാണുക, നോക്കുക, ദൎശിക്ക.
See, *inter.* കണ്ടാലും, ഇതാ.
Seed, *s.* വിത്തു, ബീജം, മൂലം, സന്തതി.
Seed, *v. n.* വിത്തുണ്ടാക.
Seedling, *s.* ഇളംതൈ, ഞാറു.
Seedlip, *s.* വിത്തുപാത്രം.
Seedpearl, *s.* മുത്തുമണി.
Seedplot, *s.* പാകുനിലം, മററം.
Seedtime, *s.* വിതക്കാലം.
Seedy, *a.* വിത്തുള്ള.
Seeing, *s.* കാഴ്ച, നോക്കു, ദൎശനം, ദൃഷ്ടി.
Seek, *v. a.* അന്വേഷിക്ക, തേടുക, തിരയുക.
Seel, *v. a.* കണ്ണടെക്ക, ചിമ്മുക.
Seem, *v. n.* തോന്നുക, നടിക്ക, ഭാവിക്ക.
Seeming, *s.* തോന്നൽ, നടിപ്പു, ഭാവം.
Seemliness, *s.* അഴകു, ചന്തം, ഭംഗി.
Seemly, *a.* യോഗ്യമായ, ഉചിതമുള്ള.
Seen, *part. of to see*, കണ്ട.
Seer, *s.* കാണുന്നവൻ, ദീൎഘദൎശി.
Seesaw, *v. n.* ചാഞ്ചാടുക.
Seethe, *v. a.* കാച്ചുക, വേവിക്ക, പുഴുങ്ങുക.
Segment, *s.* ഭുജചാപം.
Segregate, *v. a.* വേറെയാക്ക, പിരിക്ക.
Seignior, *s.* കൎത്താവു, അധിപതി.
Seigniory, *s.* കൎത്തൃത്വം, പ്രഭുത്വം.
Seizable, *a.* പിടിക്കാകുന്ന.
Seize, *v. a.* പിടിക്ക, എടുത്തുകൊൾക.
Seize, *v. n.* കൈപററുക, കൈമുറുക്ക.
Seizure, *s.* പിടിത്തം, കൈവശം, ഹരണം.
Seldom, *ad.* ദുൎല്ലഭമായി, അപൂൎവ്വമായി.
Select, *v. a.* തെരിഞ്ഞെടുക്ക, വേറുതിരിക്ക.
Select, *a.* തെരിഞ്ഞെടുക്കപ്പെട്ട.
Selection, *s.* തെരിഞ്ഞെടുപ്പു, നേമം.
Selectness, *s.* തെരിഞ്ഞെടുപ്പു, നേമം.
Selector, *s.* തെരിഞ്ഞെടുക്കുന്നവൻ.
Selenography, *s.* ചന്ദ്രവൎണ്ണനം, സോമശാസ്ത്രം.
Self, *s.* സ്വം, സ്വയം, സ്വന്തം.
Self, *pron.* താൻ, സ്വം, സ്വയം (തന്നെ).

Selfaccusing, *a.* തന്നെത്താൻ കുററപ്പെടുത്തുന്ന.
Selfconceit, *s.* താന്തോന്നിത്വം, സ്വമേധ.
Selfdenial, *s.* തന്നെത്താൻ വെറുക്കുക.
Selfevident, *a.* തന്നാലെ തെളിവായ.
Selfexistent, *s.* നിഷ്കാരണൻ, സ്വയംഭൂ.
Selfinterest, *s.* സ്വയംപ്രീതി.
Selfish, *a.* സ്വസ്നേഹമുള്ള.
Selfishness, *s.* സ്വസ്നേഹം തൻേറടം.
Selflove, *s.* സ്വസ്നേഹം.
Selfsame, *a.* അതു തന്നെ.
Sell, *v. a.* വില്ക്ക.
Seller, *s.* വില്ക്കുന്നവൻ.
Selves, *s. pl.* തങ്ങൾതന്നെ.
Semblance, *s.* ഒപ്പം, ഛായ, രൂപം, സാദൃശ്യം.
Semble, *v. n.* ഒപ്പമാക, സദൃശമാക.
Semi, *s.* പാതി. (see the following.)
Semicircle, *s.* പാതിവൃത്തം, അൎദ്ധചക്രം.
Semicircled, *a.* പാതിവൃത്തമുള്ള.
Semicolon, *s.* (;) അൎദ്ധവിരാമം.
Semidiameter, *s.* വിട്ടപ്പാതി.
Semilunar, *a.* അൎദ്ധചന്ദ്രാകാരമുള്ള.
Seminary, *s.* പാഠകശാല, പാഠകനിലം.
Semination, *s.* വിത്തുവിതക്കൽ.
Semivowel, *s.* വ്യഞ്ജനസ്വരം.
Sempiternal, *a.* നിത്യമുള്ള, എന്നും, സൎവ്വദാ.
Senate, *s.* ആലോചനസംഘം, മന്ത്രിസഭ.
Senator, *s.* ആലോചനസംഘക്കാരൻ.
Send, *v. a.* അയക്ക, നിയോഗിക്ക, കല്പിച്ചയക്ക.
To send away, അയച്ചുകളക.
To send for, വിളിച്ചുവരുത്തുക.
To send word, ചൊല്ലി അയക്ക.

Senectitude, *s.* വാൎദ്ധക്യം, മൂപ്പു, വയസ്സു, പഴക്കം.
Senior, *s.* മൂപ്പൻ, മുമ്പൻ, പൂൎവ്വൻ.
Senior, *a.* മൂത്ത, മൂപ്പനായ.
Seniority, *s.* മൂപ്പു, മൂപ്പസ്ഥാനം, ജ്യേഷ്ഠത.
Senna, *s.* ഒരു പച്ചമരുന്നു.
Sensation, *s.* ഉണൎച്ച, അറിവു, ഇളക്കം.
Sense, *s.* ബോധം, ബുദ്ധി, ഇന്ദ്രിയം, നിനവു, ഗോചരം, അൎത്ഥം, ന്യായം, അഭിപ്രായം.
Senseless, *a.* ബുദ്ധിയില്ലാത്ത, ബോധമില്ലാത്ത.
Sensibility, *s.* ഉണൎച്ച, ഗോചരം, ചുണ.
Sensibleness, *s.* ബുദ്ധിവേഗത, ബോധം.
Sensible, *a.* ഉണൎച്ചയുള്ള, ബുദ്ധിയുള്ള.
Sensitive, *a.* ഉണൎച്ചയുള്ള, മൂഢബുദ്ധിയുള്ള.
Sensual, *a.* ജഡചിന്തയുള്ള, കാമമുള്ള.
Sensualist, *s.* കാമുകൻ, ജഡചിന്തയുള്ളവൻ.
Sensuality, *s.* ജഡചിന്ത, കാമുകത്വം.
Sensualize, *v. a.* കാമവശമാക്ക.
Sent, *part. pass. of to send,* അയച്ചു.
Sentence, *s.* തീൎപ്പു, വിധി, വാക്യം, വചനം.
Sentence, *v. a.* വിധിക്ക, തീൎപ്പാക്ക.
Sententious, *a.* വാക്യം ചുരുക്കവും സാരവുമുള്ള.
Sentient, *a.* ഉണൎച്ചയുള്ള, ഗ്രഹിക്കുന്ന.
Sentient, *s.* കണ്ടറിയുന്നവൻ.
Sentiment, *s.* അഭിപ്രായം, നിനവു, ചിന്ത.
Sentimental, *a.* നിരൂപിക്കുന്ന, ചിന്തിക്കുന്ന.
Sentinel, *s.* കാവല്ക്കാരൻ.
Sentry, *s.* കാവലാളി, കാവൽ.
Separable, *a.* വേറുപിരിക്കാകുന്ന.

Separate, *v. a.* വേറുതിരിക്ക, വിഭാഗിക്ക, പകുക്ക.
Separate, *v. n.* പിരിയുക, വേറെയാക, ഭിന്നിക്ക.
Separate, *a.* വേർതിരിഞ്ഞ, അകന്ന.
Separately, *ad.* വെവ്വേറെ, പ്രത്യേകം.
Separation, *s.* പിരിച്ചൽ, വിയോഗം, വിഭാഗം.
Separatist, *s.* വേറുപിരിഞ്ഞവൻ, ഭിന്നൻ.
Sept, *s.* കൂട്ടം, സന്തതി, വംശം, സന്താനം.
September, *s.* കന്നിമാസം, സെപ്തെംബർ.
Septenary, *a.* ഏഴുള്ള, സപ്തമി.
Septennial, *a.* ഏഴാണ്ടേക്കുള്ള.
Septentrion, *s.* വടക്ക, ഉത്തരദിക്ക.
Septic, *a.* അളിയിക്കുന്ന, ചീയിക്കുന്ന.
Septuagesima, *s.* എഴുപതു, സപ്തതി.
Septuple, *a.* ഏഴിരട്ടിച്ച.
Sepulchre, *s.* ശവക്കുഴി, കല്ലറ, പ്രേതാലയം.
Sepulture, *s.* ശവസംസ്കാരം.
Sequacious, *a.* പിൻചെല്ലുന്ന, വളയുന്ന.
Sequacity, *s.* വഴക്കം, മയഗുണം.
Sequel, *s.* തീൎച്ച, ശേഷം, സിദ്ധി, ഉപാംഗം.
Sequence, *s.* യഥാക്രമം, വരി.
Sequent, *a.* പിന്നാലെ വരുന്ന, യഥാക്രമമുള്ള.
Sequester, *v. a.* വേറെയാക്ക, നീക്കിവെക്ക.
Sequestration, *s.* നീക്കിവെക്കുക, അപഹാരം.
Seraph, *s.* ഒരു ദൈവദൂതൻ.
Seraphic, *a.* ദൈവദൂതസംബന്ധമുള്ള.
Seraphim, *s.* ദൈവദൂതസംഘം.
Sere, *a.* വാടിയ, ഉണങ്ങിയ.
Serene, *a.* ശാന്തതയുള്ള, സാവധാനമുള്ള.
Sereneness, *s.* ശാന്തത, അടക്കം.
Serenity, *s.* ശാന്തത, അമച്ച.
Serenitude, *s.* ശാന്തത, സാവധാനം.
Serf, *s.* ദാസൻ, അടിയാൻ.
Sergeant, *s.* ഹരിക്കാരൻ, പട്ടാളത്തിലെ ഒരു സ്ഥാനപ്പേർ.
Series, *s.* യഥാക്രമം, വരി.
Serious, *a.* ഘനമുള്ള, സാരമായ, കാൎയ്യമുള്ള.
Seriousness, *s.* ഘനം, സാരകാൎയ്യം, ഭക്തി.
Sermon, *s.* പ്രസംഗം, പാഠകം.
Sermonize, *v. n.* പ്രസംഗിക്ക, വിസ്തരിച്ചു പറക.
Serous, *a.* നേൎത്ത, നീർകലന്ന.
Serpent, *s.* സൎപ്പം, പാമ്പ, ഉരഗം, പന്നഗം, നാഗം, വിഷധരൻ.
Serpentine, *a.* പാമ്പുസമമുള്ള.
Serpigo, *s.* ചുണങ്ങ, ചൊറി.
Serry, *v. a.* ഇടുക്ക, ഇറുക്ക.
Servant, *s.* വേലക്കാരൻ, ദാസൻ, ഭൃത്യൻ, പണിക്കാരൻ, സേവകൻ.
Serve, *v. a.* സേവിക്ക, ശുശ്രൂഷിക്ക, ആശ്രയിക്ക.
Serve, *v. n.* അനുചരിക്ക, കീഴ്പെടുക, ഫലിക്ക.
Service, *s.* സേവ, ശുശ്രൂഷ, ഊഴിയം, ഭക്തി.
Serviceable, *a.* താൽപൎയ്യമുള്ള, ഉപകാരമുള്ള.
Serviceableness, *s.* ഉപകാരം, പ്രയോജനം.
Servile, *a.* അടിമയായ, ദാസ്യമുള്ള.
Servility, *s.* അടിമവേല, ദാസവൃത്തി.
Servingman, *s.* വേലക്കാരൻ, ഭൃത്യൻ.
Servitude, *s.* അടിമ, ദാസ്യം.
Sess, *s.* വരി, വീതം, കരം.
Session, *s.* ഇരിപ്പ, ഇരിത്തം.

Set, *v. a.* വെക്ക, ഇടുക, നടുക, നാട്ടുക, സ്ഥാപിക്ക, ഉറപ്പിക്ക, ഇരുത്തുക, കല്പിച്ചാക്ക, നിശ്ചയിക്ക, പതിക്ക, ബുദ്ധിമുട്ടിക്ക.

Set, *v. n.* അസ്തമിക്ക, ഉറെക്ക, അമരുക.

Set, *part. a.* വെച്ച, ഇട്ട, സ്ഥാപിച്ച.

Set, *s.* കൂട്ടം, ഇണ, ഞാറു, അസ്തമനം.

Setter, *s.* വെക്കുന്നവൻ, നടുന്നവൻ.

Settle, *v. a.* അമക്ക, താഴ്ത്തുക, തീക്ക, സ്ഥാപിക്ക, പാൎപ്പിക്ക, നിശ്ചയിക്ക, ഊറുക.

Settle, *v. n.* താഴുക, സ്ഥിരപ്പെടുക, പാൎക്ക.

Settledness, *s.* ശാന്തത, നില, ഉറപ്പു, തീൎച്ച.

Settlement, *s.* അമച്ച, നില, അന്യരാജ്യവാസം.

Seven, *n. a.* ഏഴ, സപ്ത.

Sevenfold, *a.* ഏഴുമടങ്ങു, ഏഴിരട്ടിച്ച.

Sevennight, *s.* ഏഴുദിവസം, സപ്തവാരം.

Sevenscore, *s.* ഏഴിരുപതു, നൂററിനാല്പതു.

Seventeen, *n. a.* പതിനേഴ, സപ്തദശം.

Seventh, *n. a.* ഏഴാം, സപ്തമം.

Seventhly, *ad.* ഏഴാമത, സപ്തകം.

Seventy, *n. a.* എഴുപതു, സപ്തതി.

Sever, *v. a.* വേറെയാക്ക, ഭേദിപ്പിക്ക, മുറിക്ക.

Several, *a.* പല, ചില.

Severally, *ad.* വെവ്വേറെ, പ്രത്യേകമായി.

Severance, *s.* വേൎപിരിവു, ഭേദനം, ഭിന്നം.

Severe, *a.* കഠിനമുള്ള, കൎശനമുള്ള, ഖണ്ഡിതമുള്ള.

Severity, *s.* ഉഗ്രത, ക്രൂരത, മൂച്ച, കൎശനം, നിഷ്ഠുരം.

Sew, *v. a.* തുന്നുക, തൈക്ക.

Sewer, *s.* തുന്നൽക്കാരൻ.

Sewing, *s.* തുന്നൽ, തൈപ്പു.

Sex, *s.* ലിംഗം, ജാതി, വൎഗ്ഗം.

Sexangled, *a.* ഷൾകോണങ്ങളുള്ള.

Sextant, *s.* വൃത്തഷഷ്ഠം.

Sexton, *s.* ശവക്കുഴി കുഴിക്കുന്നവൻ.

Sextuple, *a.* ആറിരട്ടിച്ച.

Shabbiness, *s.* ഹീനത, കൃപണത, നീചതാം.

Shabby, *a.* ഹീനമായ, നീചമുള്ള, നിന്ദ്യമായ.

Shackle, *v. a.* തളെക്ക, ബന്ധിക്ക, പൂട്ടുക.

Shackles, *s. pl.* വിലങ്ങു, ചങ്ങല.

Shade, *s.* നിഴൽ, ഛായ, മങ്ങൽ, തണൽ.

Shade, *v. a.* ഇരുളാക്ക, മറെക്ക, മൂടുക, നിഴലിക്ക.

Shadow, *s.* നിഴൽ, ഛായ, തണൽ, മറ, സാദൃശ്യം.

Shadow, *v. a.* ഇരുളാക്ക, പന്തലിക്ക, നിഴലിക്ക.

Shadowy, *a.* നിഴലുള്ള, തണലുള്ള, മൂടലുള്ള.

Shady, *a.* നിഴലുള്ള, മങ്ങലുള്ള, മറവുള്ള.

Shaft, *s.* അമ്പു, അസ്ത്രം, ഇടുക്കവും ആഴവുമുള്ള കുഴി.

Shag, *s.* നീളമുള്ള രോമം.

Shaggy, *a.* നീണ്ടരോമമുള്ള.

Shagreen, *s.* അലമ്പൽ, ചലിപ്പു.

Shake, *v. a.* കലുക്ക, ഉതിക്ക, കുടുക്ക, ഇളക്ക.

Shake, *v. n.* കലുങ്ങുക, കുടുങ്ങുക, ഇളകുക, ചലിക്ക.

Shake, *s.* കലുക്കം, കുടച്ചൽ, ഇളക്കം, കമ്പനം.

Shale, *s.* ഉമി, തൊലി, പുട്ടിൽ, കത്തി.

Shall, *v. n.* ഉം, ആം.

Shallop, *s.* ഒരുവക ചെറിയ പടവു.

Shallow, *a.* ആഴമില്ലാത്ത, അല്പമായ.

**Shallow**, *s.* വെള്ളംകുറഞ്ഞ സ്ഥലം, മണൽതിട്ട.

**Shallowness**, *s.* നീരാഴമില്ലായ്മ, ബുദ്ധികുറവു.

**Shalot**, *s.* ചെറിയ വെള്ളുള്ളി.

**Sham**, *v. n.* വ്യാപൃതികാട്ടുക, കള്ളം ഭാവിക്ക.

**Sham**, *s.* ചെപ്പിടി, വഞ്ചന, വ്യാപൃതി, കള്ളം.

**Sham**, *a.* കള്ളമായ, വ്യാപൃതിയുള്ള.

**Shambles**, *s.* ഇറച്ചി വില്ക്കുന്ന സ്ഥലം.

**Shambling**, *a.* വല്ലാതെ നടക്കുന്ന.

**Shame**, *s.* ലജ്ജ, നാണം, ഹ്രീ, അവമാനം.

**Shame**, *v. a.* നാണിപ്പിക്ക, അവമാനിക്ക, ലജ്ജിപ്പിക്ക.

**Shame**, *v. n.* ലജ്ജിക്ക, നാണിക്ക, ക്രശുക.

**Shamefaced**, *a.* ലജ്ജാഭാവമുള്ള.

**Shamefacedness**, *s.* ലജ്ജാശീലം, നാണം.

**Shameful**, *a.* അവമാനമുള്ള, മാനംകെട്ട.

**Shamefully**, *ad.* മാനക്കേടായി, അപകീൎത്തിയോടെ.

**Shameless**, *a.* നാണമില്ലാത്ത, ധാൎഷ്ട്യമുള്ള.

**Shamelessness**, *s.* നാണക്കേടു, ധാൎഷ്ട്യം.

**Shank**, *s.* കാലെല്ലു, മുട്ട, ആയുധത്തിന്റെ പിടി.

**Shape**, *v. a.* ഉണ്ടാക്ക, ഭാഷവരുത്തുക, യന്ത്രിക്ക.

**Shape**, *s.* രൂപം, ആകൃതി, ഭാഷ, മാതിരി.

**Shapeless**, *a.* രൂപമില്ലാത്ത, കുരൂപമായ.

**Shapeliness**, *s.* രൂപലാവണ്യം.

**Shapely**, *a.* രൂപലക്ഷണമുള്ള.

**Shard**, *s.* ഉടഞ്ഞമൺപാത്രത്തിന്റെ നുറുക്ക.

**Share**, *s.* പങ്ക, പകുതി, അംശം, ഓഹരി, കൂറു.

**Share**, *v. a.* പങ്കിടുക, പകുക്ക, അംശിക്ക.

**Share**, *v. n.* പങ്കാക, ഓഹരിയാക.

**Sharer**, *s.* പങ്കിടുന്നവൻ, ഓഹരിക്കാരൻ.

**Shark**, *s.* ചിറാക, സ്രാവു, കള്ളൻ.

**Shark**, *v. a.* തട്ടികൊണ്ടുപോക, വഞ്ചിക്ക.

**Sharp**, *a.* മൂൎച്ചയുള്ള, കൂൎത്ത, വേഗമുള്ള.

**Sharpen**, *v. a.* മൂൎച്ചയാക്ക, കൂൎപ്പിക്ക, പുളിപ്പിക്ക.

**Sharper**, *s.* കള്ളൻ, വ്യാപൃതിക്കാരൻ.

**Sharply**, *ad.* കൂൎമ്മതയോടെ.

**Sharpness**, *s.* മൂൎച്ച, കൂൎമ്മത, മുന, പുറുക്ക.

**Sharpset**, *a.* തീക്ഷ്ണതയുള്ള, അത്യാശയുള്ള.

**Sharpsighted**, *a.* സൂക്ഷ്മദൃഷ്ടിയുള്ള.

**Shatter**, *v. a.* തകൎക്ക, ചിതറിക്ക, ഉടച്ചുകളക.

**Shatter**, *v. n.* തകരുക, ചിതറുക.

**Shattery**, *a.* നുറുങ്ങിപ്പോകുന്ന, ചിതറുന്ന.

**Shave**, *v. a.* ചിരെക്ക, ക്ഷൌരംചെയ്ക.

**Shaver**, *s.* ക്ഷൌരക്കാരൻ, ക്ഷുരകൻ.

**Shaving**, *s.* ക്ഷൌരം, രൊക്കപ്പൊടി.

**She**, *pron.* അവൾ.

**Sheaf**, *s.* ധാന്യക്കററ, ചുരുട്ട.

**Shear**, *v. a.* കത്രിക്ക, അരിയുക, അറുക്ക.

**Sheard**, *s.* നുറുക്ക, ഒട്ട, ഒട്ടുമുറി.

**Shearer**, *s.* കത്രിക്കാരൻ.

**Shears**, *s. pl.* കത്രിക.

**Sheath**, *s.* ഉറ.

**Sheathe**, *v. a.* ഉറയിലിടുക.

**Shed**, *s.* പന്തൽ, ചാച്ചുകെട്ടു, തുകൽ.

**Shed**, *v. a.* ചിന്നുക, ചൊരിയുക, തൂക, ഒലിപ്പിക്ക.

**Shed**, *v. n.* വീഴുക, ഇററിററു വീഴുക.

**Sheen**, *s.* കാന്തി, ശോഭ, പ്രഭ.

**Sheeny**, *a.* കാന്തിയുള്ള, പ്രകാശമുള്ള.

**Sheep**, *s.* ആടു, അജം, മേഷം, ബസ്തു, ഭോഷൻ.

Sheepfold, *s.* ആട്ടിൻതൊഴുത്തു.
Sheepish, *a.* സാധുതപമുള്ള, ഭീരുതപമുള്ള.
Sheep's-eye, *s.* സ്നേഹമുള്ള നോക്കു.
Sheepshearing, *s.* ആടുകളുടെ രോമം കത്രിക്കുന്ന സമയം.
Sheer, *a.* ശുദ്ധ, കേവലം, നിൎമ്മലമായ.
Sheer, *ad.* തീരെ, വേഗത്തിൽ, ഒരിക്കൽ.
Sheet, *s.* ഉപ്പട്ടി, പുതപ്പു, കടലാസുപായി.
Sheetanchor, *s.* വലിയ നങ്കൂരം.
Shekel, *s.* യഹൂദരുടെ ഒരു നാണ്യം.
Shelf, *s.* സാമാനങ്ങളെ വെപ്പാനുള്ള പലക, തട്ടു.
Shell, *s.* ഓടു, ശംഖു, ചിപ്പി, ചിരട്ട, തോടു.
Shell, *v. a.* ഓടുകളക, തോടുകളക.
Shellfish, *s.* ഓടുള്ള മത്സ്യം.
Shelly, *a.* ഓടുള്ള.
Shelter, *s.* മറവു, തണൽ, രക്ഷാസ്ഥലം.
Shelter, *v. a.* മറെക്ക, രക്ഷിക്ക, ആദരിക്ക.
Shelter, *v. n.* അഭയം പ്രാപിക്ക.
Shelving, *a.* ചാഞ്ഞ, ചരിഞ്ഞ.
Shepherd, *s.* ഇടയൻ, മേഷപാലകൻ.
Shepherdess, *s.* ആട്ടിടച്ചി, മേഷപാലിക.
Shepherdy, *s.* മേഷപാലനം.
Sherd, *s.* ഉടഞ്ഞ മൺപാത്രത്തിൻ നുറുക്കു, ഓടു.
Sheriff, *s.* നാട്ടധികാരി, നഗരാധികാരി.
Sherry, *s.* സ്പന്യദേശത്തുണ്ടാകുന്ന വീഞ്ഞു.
Shew, *v. a.* കാണിക്ക, കാട്ടുക, ശോഭിപ്പിക്ക.
Shewbread, *s.* കാഴ്ചയപ്പം.
Shield, *s.* പരിച, പലിശ, കാവൽ, രക്ഷണം.
Shield, *v. a.* മൂടുക, മറെക്ക, കാക്ക, രക്ഷിക്ക.
Shift, *v. a.* മാററുക, നീക്കംചെയ്യു, കഴിവുണ്ടാക്ക.
Shift, *v. n.* മാറുക, മാറിപോക, കഴിവുണ്ടാക.
Shift, *s.* ഒഴികഴിവു, ഉപായം, കൌശലം.
Shifter, *s.* ഉപായക്കാരൻ, കൃത്രിമക്കാരൻ.
Shiftless, *a.* നിൎവ്വാഹമില്ലാത്ത.
Shilling, *s.* എട്ടു അണ വിലയുള്ള ഒരു ഇങ്ക്ലിഷ നാണ്യം.
Shily, *ad.* സൂക്ഷിച്ചിട്ടു, ജാഗ്രതയോടെ.
Shin, *s.* മുഴങ്കാലെല്ലു, പുല്ലുരി.
Shine, *v. n.* തെളിയുക, പ്രകാശിക്ക, മിന്നുക.
Shine, *s.* ശോഭ, പ്രകാശം, കാന്തി, തെളിവു.
Shiness, *s.* അടക്കം, ലജ്ജാഭാവം, കൃശൽ.
Shingle, *s.* വീടു മേയുന്ന പലക.
Shining, *part.* ശോഭിക്കുന്ന, മിന്നുന്ന.
Shiny, *a.* ശോഭയുള്ള, പ്രകാശമുള്ള.
Ship, *s.* കപ്പൽ, ഉരു, നാവം.
Ship, *v. a.* കപ്പലിൽ കരേറുക.
Shipboard, *ad.* കപ്പലിൽ.
Shipman, *s.* കപ്പൽക്കാരൻ.
Shipmaster, *s.* കപ്പൽപ്രമാണി.
Shipping, *s.* കപ്പൽസംഘം, കപ്പലിൽ കയററം.
Shipwreck, *s.* കപ്പൽചേതം.
Shipwreck, *v. n.* കപ്പൽ ചേതം വരിക.
Shipwright, *s.* കപ്പൽപണിക്കാരൻ.
Shire, *s.* ജില്ല, തുക്കിടി, ചെരി.
Shirt, *s.* കമീസ.
Shirtless, *a.* കമീസ ഇല്ലാത്ത.
Shittim, *s.* അറവിയിലെ ഒരു ജാതി നല്ല മരം.
Shive, *s.* അപ്പഖണ്ഡം, കീററ, പൂള.
Shiver, *v. n.* വിറെക്ക, നടുങ്ങുക, ഞെട്ടുക.
Shiver, *v. n.* നുറുങ്ങിപോക, ചിതറിപോക.

Shiver, *v. a.* നുറുക്കികളക, ചിതറിക്ക, തകൎക്ക.

Shiver, *s.* ഉടഞ്ഞ നുറുക്ക, അടർ, മരപ്പൂൾ.

Shivering, *s.* വിറയൽ, നടുക്കം, കിടുകിടുപ്പു.

Shivery, *a.* എളുപ്പത്തിൽ നുറുങ്ങുന്ന.

Shoal, *s.* പാച്ച്, കൂട്ടം, കിള, കര, പരപ്പു, മണത്തിട്ട.

Shoal, *v. n.* തിങ്ങുക, ആഴക്കുറവുണ്ടാക.

Shoaly, *a.* മണത്തിട്ടയുള്ള, വെള്ളം കുറഞ്ഞ.

Shock, *s.* കലുക്കം, കമ്പം, ഇളക്കം, വെറുപ്പു.

Shock, *v. a.* കലുക്ക, കമ്പം വരുത്തുക, ഇളക്ക.

Shock, *v. a.* ധാന്യക്കററ കൂട്ടിച്ചേൎക്ക.

Shock, *v. n.* വെറുപ്പുണ്ടാക, നീരസമാക.

Shocking, *part. a.* വെറുപ്പിക്കുന്ന.

Shoe, *v. a.* ലാടം തറക്ക.

Shoe, *s.* ചെരിപ്പു, ലാടം.

Shoemaker, *s.* ചെരിപ്പുകുത്തി, ചെമ്മാൻ.

Shoestring, *s.* ചെരിപ്പുവാറ.

Shog, *v. a.* കലുക്കം വരുത്തുക.

Shog, *s.* നടുക്കം, കലുക്കം, കമ്പനം.

Shoot, *v. a.* എയ്യുക, പ്രയോഗിക്ക, വെടിവെക്ക.

Shoot, *v. n.* തളിൎക്ക, മുളെക്ക, കിളൎക്ക, കൂമ്പിടുക.

Shoot, *s.* തളിർ, മുള, കണ്ണി, കൂമ്പു.

Shooter, *s.* എയ്യുന്നവൻ, വെടിക്കാരൻ.

Shop, *s.* പീടിക, ആല, പണിപ്പുര.

Shopkeeper, *s.* പീടികക്കാരൻ, അങ്ങാടിക്കാരൻ.

Shoplifter, *s.* അങ്ങാടിക്കള്ളൻ.

Shopman, *s.* അങ്ങാടിക്കാരൻ.

Shore, *s.* കര, തീരം, കൂലം.

Short, *a.* കുറുതായ, നീളം കുറഞ്ഞ, കൂശമുള്ള.

Short, *ad.* വേഗത്തിൽ, ചുരുക്കത്തിൽ.

Short, *s.* സംക്ഷേപവിവരം.

Shorten, *v. a.* കുറുതാക്ക, നീളം കുറെക്ക.

Shorthand, *s.* കൂട്ടെഴുത്തു.

Shortlived, *a.* അല്പായുസ്സുള്ള.

Shortly, *ad.* വേഗത്തിൽ, ചുരുക്കത്തിൽ.

Shortness, *s.* നീളക്കുറവു, കൂശത, ചുരുക്കം.

Shortsighted, *a.* കാഴ്ചകുറവുള്ള.

Shortsightedness, *s.* കാഴ്ച കുറവു.

Shortwinded, *a.* കിതെക്കുന്ന, ഏക്കലുള്ള.

Shot, *s.* എയിത്തു, വെടി, നിറ, ഉണ്ട, ചില്ല.

Shotten, *a.* മൊട്ടയിട്ട.

Shove, *v. a.* പിടിച്ചു തള്ളുക, ഉന്തുക.

Shove, *v. n.* ഉന്തിക്കേറുക, ഊന്നുക.

Shove, *s.* തള്ളൽ, ഉന്തു, നീക്കം.

Shovel, *s.* ഇരിമ്പു ചട്ടുകം, മമ്മട്ടി.

Shovel, *v. a.* ചട്ടുകംകൊണ്ടു വരണ്ടുക.

Shoulder, *s.* തോൾ.

Shoulder, *v. a.* തോളിൽ വെക്ക.

Shoulderbelt, *s.* തോൾവാറ.

Shout, *v. n.* ആൎക്ക, അട്ടഹാസിക്ക, കൂക.

Shout, *s.* ആൎപ്പു, അട്ടഹാസം, കൂകൽ.

Show, *s.* കാഴ്ച, ദശ്നം, ആഡംബരം.

Show, *v. a.* കാണിക്ക, കാട്ടുക, സൂചിപ്പിക്ക.

Show, *v. n.* കാണപ്പെടുക, പ്രത്യക്ഷമാക.

Shower, *s.* മഴ, പെരുമഴ.

Shower, *v. a.* വൎഷിപ്പിക്ക.

Shower, *v. n.* വൎഷിക്ക, പൊഴിയുക.

Showery, *a.* പൊഴിയുന്ന, ചൊരിയുന്ന.

Showiness, *s.* കോലാഹലം, സുവേഷം.

Showy, *a.* കോലാഹലമുള്ള.

Shred, *v. a.* വാരുക, നുറുക്ക, കൊത്തുക.

Shred, *s.* വാരൽ, കഷണം.

Shrew, *s.* ദുശ്ശീലക്കാരത്തി.

Shrewd, *a.* ദുശ്ശീലമുള്ള, കപടമുള്ള.

**Shrewdness,** *s.* ശൃണ്ഠി, വികടം, കൃത്രിമം.
**Shrewish,** *a.* ദുശ്ശീലമുള്ള, ശൃണ്ഠിയുള്ള.
**Shriek,** *v. n.* കരയുക, അലറുക, നില വിളിക്ക.
**Shriek,** *s.* നിലവിളി, അമളി.
**Shrill,** *a.* രൂക്ഷശബ്ദമുള്ള, കൎണ്ണശൂലയുള്ള.
**Shrill,** *v. n.* രൂക്ഷതയോടെ ശബ്ദിക്ക.
**Shrillness,** *s.* രൂക്ഷശബ്ദം.
**Shrimp,** *s.* ചെമ്മീൻ, ചെള്ളി, കൃശൻ.
**Shrine,** *s.* ശ്രീകൊവിൽ, കല്ലറ.
**Shrink,** *v. n.* ചുരുങ്ങുക, കോച്ചുക, ചുളുക.
**Shrink,** *v. a.* ചുരുക്ക, ചുളുക്ക.
**Shrink,** *s.* ചുരുക്കം, കോച്ചു, പിൻവാങ്ങൽ.
**Shrivel,** *v. n.* ചുരുങ്ങുക, കോച്ചുക, സ ങ്കോചിക്ക.
**Shrivel,** *v. a.* ചുരുക്ക, സങ്കോചിപ്പിക്ക.
**Shrivelling,** *s.* ചുരുക്കം, കോച്ചൽ, ചു ളുക്കം.
**Shroud,** *s.* ശവാലങ്കാരം, മൂടി, മറവിടം.
**Shroud,** *v. a.* മറെക്ക, മൂടുക, അലങ്കരിക്ക.
**Shrub,** *s.* ചെടി, വള്ളിക്കാട്ടു, ചുള്ളിക്കാട്ടു.
**Shrubbery,** *s.* വള്ളിക്കാട്ടുള്ള സ്ഥലം, വൃ ങ്കാവു.
**Shrubby,** *a.* ചുള്ളിക്കാട്ടുള്ള.
**Shrug,** *v. a.* ചുളുക്ക, കോച്ചിക്ക.
**Shrug,** *v. n.* തോൾ ചുളുങ്ങിക്കൊള്ളുക.
**Shudder,** *v. n.* നടുങ്ങുക, ഞെട്ടുക, പേ ടിച്ചു വിറക്ക.
**Shuddering,** *s.* നടുക്കം, ഞെട്ടൽ, വിറ യൽ.
**Shuffle,** *v. a.* കൂട്ടിക്കലക്ക, കലുക്ക, ഇള ക്ക, തട്ടിക്ക.
**Shuffle,** *s.* കൂട്ടിക്കലക്കം, കലുക്കം, കൃത്രിമം.
**Shuffler,** *s.* കൃത്രിമക്കാരൻ.
**Shun,** *v. a.* അകറ്റുക, ഒഴിക്ക, വിലക്ക.
**Shut,** *v. a.* അടെക്ക, പൂട്ടുക, മൂടുക, പൊ ത്തുക, തടവിടുക, പുറത്താക്ക, ചുരുക്ക.
**Shut,** *v. n.* അടയുക, കൂടുക, കൂമ്പുക.
**Shut,** *s.* അടെച്ചൽ.
**Shutter,** *s.* കിളിവാതിൽ പലക, മൂടി.
**Shuttle,** *s.* ഓടം.
**Shy,** *a.* അടക്കമുള്ള, നാണമുള്ള, പേടി യുള്ള, കുശലുള്ള, കുശ്രുന്ന.
**Sibilant,** *a.* ചീറുന്ന, ചീറ്റുന്ന.
**Sibilation,** *s.* ചീറൽ, ചീററൽ.
**Sicamore,** *s.* കാട്ടത്തിവൃക്ഷം.
**Siccation,** *s.* ഉണക്കൽ, വരട്ടൽ.
**Siccity,** *s.* ഉണക്കു, വരൾച്ച.
**Sick,** *a.* രോഗമുള്ള, ദീനംപിടിച്ച.
**Sicken,** *v. a.* വ്യാധിപിടിപ്പിക്ക, ക്ഷീ ണിപ്പിക്ക.
**Sicken,** *v. n.* ദീനം പിടിക്ക, ക്ഷീണിക്ക.
**Sickle,** *s.* അരിവാൾ.
**Sickly,** *a.* രോഗമുള്ള, വ്യാധിപിടിച്ച.
**Sickness,** *s.* രോഗം, വ്യാധി, ദീനം, ആ മയം.
**Side,** *s.* ഭാഗം, പാൎശ്വം, പള്ള, പക്ഷം.
**Side,** *a.* പക്ഷഭേദമുള്ള.
**Side,** *v. n.* പക്ഷം എടുക്ക, പാട്ടിലാക.
**Sideboard,** *s.* ഒരു ഭാഗത്തു വെച്ച മേശ.
**Sidelong,** *a.* പാൎശ്വഭാഗത്തുള്ള.
**Sideration,** *s.* ക്ഷണാൽ വരുന്ന നാശം, അപായം.
**Sideways,** *ad.* ചരിവായി, പാട്ടിച്ചിട്ടു.
**Sidle,** *v. n.* ഇടുങ്ങിപ്പോക.
**Siege,** *s.* കോട്ടപിടിക്കൽ, നിരോധം, തടങ്ങൽ.
**Sieve,** *s.* അരിപ്പു മുറം, ചല്ലട.
**Sift,** *v. a.* അരിക്ക, കൊഴിക്ക, ചേറുക.
**Sifter,** *s.* അരിക്കുന്നവൻ, കിണ്ണാണിക്കു ന്നവൻ.
**Sigh,** *v. n.* നിശ്വസിക്ക, നെടുവീൎപ്പിടുക.
**Sigh,** *s.* നെടുവീൎപ്പു, നിശ്വാസം, ദീൎഘ ശ്വാസം.

**Sight**, *s.* കാഴ്ച, ദൃഷ്ടി, ദൎശനം, പ്രേക്ഷ.
**Sightless**, *a.* കഞ്ഞൊഴ്ചയില്ലാത്ത.
**Sightly**, *a.* നല്ല കാഴ്ചയുള്ള.
**Sigil**, *s.* മുദ്ര.
**Sign**, *s.* അടയാളം, ലക്ഷ്യം, ചിഹ്നം, ഒപ്പു, കുറി.
**Sign**, *v. a.* ഒപ്പിടുക, അടയാളമിടുക.
**Signal**, *s.* അടയാളം, ആംഗികം, കൊടി.
**Signal**, *a.* വിശേഷമുള്ള, പ്രബലമായ.
**Signalize**, *v. a.* അടയാളം കാട്ടുക, പ്രബലപ്പെടുത്തുക.
**Signation**, *s.* അടയാളം കൊടുക്കുന്നതു.
**Signature**, *s.* കൈയൊപ്പു, ഒപ്പു, അടയാളം.
**Signet**, *s.* മുദ്ര, രാജമുദ്ര.
**Significancy**, *s.* ഘനകാൎയ്യം, അൎത്ഥം, താല്പൎയ്യം.
**Significant**, *a.* അൎത്ഥമുള്ള, സാരമുള്ള.
**Signification**, *s.* ആംഗികം, അൎത്ഥം, താല്പൎയ്യം.
**Significative**, *a.* അടയാളം കാട്ടുന്ന, സാരാൎത്ഥമുള്ള, ബലമുള്ള.
**Signify**, *v. a.* ലക്ഷ്യം കാണിക്ക, അറിയിക്ക.
**Signify**, *v. n.* അൎത്ഥമാക, സാരമാക.
**Signpost**, *s.* കുറിത്തൂൺ.
**Silence**, *s.* മൌനം, ഉരിയാടായ്മ.
**Silence**, *inter.* ചുമ്മായിരി.
**Silence**, *v. a.* മൌനമാക്ക, മിണ്ടാതാക്ക.
**Silk**, *s.* പട്ടുനൂൽ, പട്ടു.
**Silken**, *a.* പട്ടുജം, പട്ടുള്ള.
**Silkworm**, *s.* പട്ടുനൂൽ പുഴ.
**Silky**, *a.* പട്ടുകൊണ്ടുള്ള.
**Sill**, *s.* കട്ടിളയുടെ താഴെയുള്ള കുറുമ്പടി, പൂഴിപ്പടി.
**Silly**, *a.* ദുൎമ്മതിയുള്ള, ബുദ്ധിയില്ലാത്ത.
**Silvan**, *a.* കാട്ടുള്ള, വനമായ.
**Silver**, *s.* വെള്ളി.
**Silver**, *a.* വെള്ളികൊണ്ടുണ്ടായ.
**Silver**, *v. a.* വെള്ളിത്തകിട പൊതിയുക.
**Silversmith**, *s.* തട്ടാൻ.
**Silvery**, *a.* വെള്ളികൂട്ടിയ, വെള്ളിനിറമുള്ള.
**Similar**, *a.* പോലെയുള്ള, സമമുള്ള.
**Similarity**, *s.* സമത്വം, തുല്യത, നിഭം.
**Simile**, *s.* ഛായ, ഉപമാനം, സാമ്യം.
**Similitude**, *s.* പ്രതിമ, സാദൃശ്യം, രൂപം.
**Simper**, *s.* പുഞ്ചിരി, മന്ദഹാസം.
**Simper**, *v. n.* പുഞ്ചിരി പൂണുക.
**Simple**, *a.* തനി, വെറും, സാധുത്വമുള്ള.
**Simpleton**, *s.* അല്പബുധി, അല്പസാരൻ.
**Simplicity**, *s.* പരമാൎത്ഥം, നിഷ്കപടം.
**Simply**, *ad.* തനിച്ച, മാത്രം, മൌഢ്യമായി.
**Simulation**, *s.* മായം, വ്യാജം.
**Simultaneous**, *a.* കൂടിനടക്കുന്ന.
**Sin**, *s.* പാപം, അഘം, പാതകം, പിഴ, കല്മഷം.
**Sin**, *v. a.* പാപംചെയ്ക.
**Since**, *ad. & prep.* അതുകൊണ്ടു, അതിന്റെ ശേഷം, പിന്നെ, മുതൽ, തുടങ്ങി.
**Sincere**, *a.* പരമാൎത്ഥമുള്ള, നേരായ.
**Sincerely**, *ad.* പരമാൎത്ഥതയോടെ.
**Sincerity**, *s.* പരമാൎത്ഥം, നേരു, നിൎവ്യാജം.
**Sine**, *s.* രേഖ, വര.
**Sinecure**, *s.* വേലകൂടാതെയുള്ള വരവു.
**Sinew**, *s.* ഞരമ്പു, മാംസകട്ടി.
**Sinewy**, *a.* ഞരമ്പുള്ള, ബലമുള്ള.
**Sinful**, *a.* പാപംനിറഞ്ഞ, ദോഷമുള്ള.
**Sinfulness**, *s.* പാപകൎമ്മം, പാപാധിക്യം.
**Sing**, *v. a.* പാടുക, ഗാനംചെയ്ക, പാട്ടുപാടുക.
**Singe**, *s.* വക്കൽ, വാടൽ.
**Singe**, *v. a.* കരിക്ക, വക്ക, വാട്ടുക.
**Singer**, *s.* പാട്ടുകാരൻ, ഗായകൻ.

Singingmaster, *s.* രാഗപ്രമാണി.
Single, *a.* ഒററ, ഒരെ, ഏകമായ.
Single, *v. a.* തിരിച്ചെടുക്ക, വേർതിരിക്ക.
Singleness, *s.* ഒററ, ഏകത്വം, അദ്വയം, പരമാൎത്ഥം, കപടമില്ലായ്മ.
Singly, *ad.* വെവ്വേറെയായി, തനിച്ചു, ഏകമായി.
Singular, *a.* ഏക, ഏകമായ, വിശേഷമുള്ള.
Singular number, ഏകവചനം.
Singularity, *s.* വിശേഷത, പ്രത്യേകസംഗതി.
Singularly, *ad.* വിശേഷാൽ.
Sinister, *a.* ചീത്തയുള്ള, ആകാത്ത.
Sinistrous, *a.* വികടമുള്ള.
Sink, *v. n.* താഴുക, മുങ്ങുക, വലിയുക, വീഴുക, ക്ഷീണിക്ക.
Sink, *v. a.* താഴ്ത്തുക, മുക്ക, കഴിക്ക, വീഴ്ത്തുക.
Sink, *s.* കുപ്പക്കുഴി, എച്ചിൽകുഴി, തുമ്പു.
Sinless, *a.* പാപമില്ലാത്ത, കുററമില്ലാത്ത.
Sinner, *s.* പാപി, ദോഷവാൻ.
Sinoffering, *s.* പാപബലി.
Sinuate, *v. n.* അകത്തേക്കും പുറത്തേക്കും വളെക്ക.
Sinus, *s.* ഉൾകടൽ, തുറവു.
Sip, *v. n.* ഈമ്പുക, ആചമിക്ക, രുചിനോക്ക.
Sip, *s.* ഈമ്പൽ, ആചമം.
Sir, *s.* ശ്രീ, മഹാൻ, പ്രഭു.
Sire, *s.* പിതാവു, തിരുമനസ്സു.
Siren, *s.* പാടുന്ന കടൽദേവി.
Sirius, *s.* പുണൎതം.
Sirrah, *s.* എടാ.
Sirup, *s.* പഞ്ചസാരരസം, ശൎക്കരപ്പാവ്.
Sister, *s.* സഹോദരി, പെങ്ങൾ, ഭഗിനി.
Sister-in-law, *s.* ഭൎത്താവിന്റെറയൊ ഭാൎയ്യയുടെയൊ സഹോദരി.
Sisterly, *a.* സഹോദരീസംബന്ധമുള്ള.
Sit, *v. n.* ഇരിക്ക, പാൎക്ക, വസിക്ക, മേവുക.
Site, *s.* ഇരിപ്പു, സ്ഥാനം, തലം, വാടി, നിലം.
Sitting, *s.* ഇരിപ്പു, ഇരിത്തം, പൊരുന്നൽ.
Situate, *a.* ഇരിക്കുന്ന, കിടക്കുന്ന.
Situation, *s.* ഇരിപ്പു, കിടപ്പു, ഇടം, സ്ഥാനം, സ്ഥലം, നില, സ്ഥിതി, ഉദ്യോഗം.
Six, *n. a.* ആറു, ഷൾ.
Sixpence, *s.* നാലു അണ വിലയുള്ള ഒരു ഇങ്ക്ലീഷനാണ്യം.
Sixscore, *a.* ആറു ഇരുപത=൧൨൦.
Sixteen, *n. a.* പതിനാറു, ഷോഡശം.
Sixteenth, *n. a.* പതിനാറാം.
Sixth, *n. a.* ആറാം, ആറാമത.
Sixth, *s.* ആറിലൊന്നു, ഷൾഭാഗം.
Sixtieth, *n. a.* അറുപതാം.
Sixty, *n. a.* അറുപതു, ഷഷ്ടി.
Size, *s.* വലിപ്പം, പരിമാണം, നീളം, അളവു.
Size, *v. a.* വലിപ്പത്തരമായി നിരത്തുക.
Sizeable, *a.* ഒക്കുന്ന വലിപ്പമുള്ള.
Sizer, *s.* തരക്കാരൻ.
Sizy, *a.* പശയുള്ള.
Skate, *s.* തിരണ്ടി.
Skean, *s.* ഒരു ചെറുവാൾ, കത്തി.
Skeleton, *s.* അസ്ഥിക്കൂടം, എല്ലിന്റെറക്കൂടം.
Skeptic, *s.* സംശയക്കാരൻ, സാംശയികൻ.
Skeptical, *a.* സംശയമുള്ള.
Skepticism, *s.* സംശയം, അവിശ്വാസം.
Sketch, *s.* രേഖ, വര, ഛായ, കീട്ടം.
Sketch, *v. a.* വരെക്ക, ചട്ടംവരെക്ക, കീറുക.
Skew, *v. n.* ചരിച്ചുനോക്ക.
Skiff, *s.* ഒരുവക ചെറിയ തോണി.
Skilful, *a.* സാമൎത്ഥ്യമുള്ള, മിടുക്കുള്ള.

**Skilfulness**, *s.* സാമൎത്ഥ്യം, നിപുണത.
**Skill**, *s.* വിദ്യ, സാമൎത്ഥ്യം, പടുത്വം, കൌശലം.
**Skilled**, *a.* പരിചയമുള്ള, പരിജ്ഞാനമുള്ള.
**Skillet**, *s.* കലം.
**Skim**, *v. a.* നുര എടുക്ക, പാട നീക്ക, ചീക.
**Skim**, *v. n.* പറന്നു വീശുക.
**Skimble**, *a.* ഉഴന്നു നടക്കുന്ന.
**Skin**, *s.* തോൽ, തൊലി, ചൎമ്മം.
**Skin**, *v. a.* തോലുരിക്ക, മൂടുക.
**Skink**, *s.* പാനീയം.
**Skinner**, *s.* തോൽവ്യാപാരി.
**Skinny**, *a.* തോൽ മാത്രമുള്ള.
**Skip**, *v. n.* തുള്ളുക, കുതിക്ക, പാളുക.
**Skip**, *v. a.* വിട്ടുകളക, പാളിക്ക.
**Skip**, *s.* തുള്ളൽ, കുതിപ്പു, പാളൽ.
**Skipper**, *s.* കപ്പൽക്കാരൻ.
**Skirmish**, *s.* അല്പശണ്ഠ, കലഹം, പിണക്കം.
**Skirmish**, *v. n.* അല്പാല്പമായി പടവെട്ടുക.
**Skirt**, *s.* ഓരം, വക്ക, വിളിമ്പു.
**Skirt**, *v. n.* വിളിമ്പുവെക്ക, വക്കിടുക.
**Skreen**, *s.* മറവു, തിര, തിരശ്ശീല.
**Skreen**, *v. a.* കൊഴിക്ക, ചേറുക, അരിക്ക.
**Skue**, *a.* ചരിഞ്ഞ, കോട്ടമുള്ള.
**Skulk** *v. n.* ഒളിക്ക, പാളുക, പതുങ്ങുക.
**Skull**, *s.* തലമണ്ട, തലയോടു, കപാലം.
**Sky**, *s.* ആകാശം, വാനം, അന്തരീക്ഷം.
**Skylark**, *s.* വാനംപാടി.
**Skyrocket**, *s.* ബാണം.
**Slab**, *s.* കല്പലക, ചേററുകുഴി.
**Slack**, *a.* അയവുള്ള, തളൎച്ചയുള്ള.
**Slack, slacken**, *v. n.* അയയുക, തളരുക.
**Slack, slacken**, *v. a.* ഇളക്ക, തളൎത്തുക.
**Slack**, *s.* നുറുക്കുകരി, പൊടിക്കരി.
**Slackness**, *s.* അയവു, ആയം, തളൎച്ച.
**Slag**, *s.* ലോഹാദികളുടെ കിട്ടം, കഴിപ്പു.
**Slake**, *v. a.* നീറുക, കെടുത്തുക.
**Slam**, *v. a.* കൊല്ലുക, ഒതുക്ക.
**Slander**, *v. a.* ദൂഷിക്ക, നുണ പറക.
**Slander**, *s.* അപവാദം, നുണ, കരള.
**Slanderer**, *s.* ദൂഷ്യക്കാരൻ, അപവാദി.
**Slanderous**, *a.* ദൂഷ്യമുള്ള, നുണയുള്ള.
**Slant**, *a.* ചാച്ചലുള്ള, ചരിഞ്ഞ.
**Slant**, *v. a.* ചായിക്ക, ചരിക്ക.
**Slant**, *v. n.* ചായുക, ചരിയുക.
**Slap**, *v. a.* അടിക്ക, അറയുക.
**Slap**, *s.* അടി, അറച്ചൽ.
**Slash**, *v. a.* വെട്ടുക, കീറുക, മുറിക്ക.
**Slash**, *s.* വെട്ടു, മുറി, കീറൽ.
**Slate**, *s.* എഴുത്തുപലക, കല്പലക.
**Slate**, *v. a.* കല്പലകകൊണ്ടു മൂടുക.
**Slaughter**, *s.* കുല, വധം, നിഗ്രഹം, സംഹാരം.
**Slaughter**, *v. a.* കൊല്ലുക, വധിക്ക, ഹനിക്ക.
**Slave**, *s.* അടിമ, ദാസി, ദാസൻ, പുലയൻ.
**Slave**, *v. n.* ദാസവൃത്തി ചെയ്ക.
**Slaver**, *v. a.* ഉമിനീർ ഒലിപ്പിക്ക.
**Slavery**, *s.* അടിമപ്പാടു, ദാസ്യം.
**Slavish**, *a.* അടിമസംബന്ധിച്ച.
**Slavishness**, *s.* ദാസ്യവൃത്തി, അടിമഭാവം.
**Slay**, *v. a.* കൊല്ലുക, അറുക്ക, വെട്ടികൊല്ലുക.
**Slaying**, *s.* കുല, വധം, നിഗ്രഹം.
**Slayer**, *s.* ഹന്താവു, സംഹാരി.
**Sleazy**, *a.* നേൎത്ത, കനമില്ലാത്ത.
**Sled**, *s.* ഉരുൾ ഇല്ലാത്ത വണ്ടി.
**Sleek**, *a.* മിനുക്കമുള്ള, ഒപ്പമുള്ള.
**Sleek**, *v. a.* മിനുക്ക, ഒപ്പമിടുക, ഇഴക്ക.

**Sleekness**, *s.* മിനുക്കം, ഒപ്പം, ഇഴുക്കം.
**Sleep**, *s.* ഉറക്കം, നിദ്ര, തൂക്കം.
**Sleep**, *v. n.* ഉറങ്ങുക, നിദ്രചെയ്ക.
**Sleeper**, *s.* ഉറങ്ങുന്നവൻ.
**Sleepiness**, *s.* മയക്കം, തൂക്കം, തന്ദ്രി.
**Sleeping**, *s.* ഉറങ്ങുന്നതു.
**Sleepless**, *a.* ഉറക്കമില്ലാത്ത.
**Sleepy**, *a.* മയക്കമുള്ള, നിദ്രതൂങ്ങുന്ന.
**Sleet**, *s.* മഴയും ഉറച്ച മഞ്ഞും കൂടിപെയ്യുന്നതു.
**Sleeve**, *s.* കുപ്പായത്തിന്റെ കൈ.
**Sleight**, *s.* തന്ത്രം, ഉപായം, കൈയടക്കം.
**Slender**, *a.* മെലിഞ്ഞ, നേൎത്ത, ഇളയ.
**Slenderness**, *s.* മെലിവു, നേൎപ്പു, ഇളത്തരം.
**Sley**, *v. a.* ഇഴയിഴയായി തിരിക്ക.
**Slice**, *v. a.* അറുക്ക, കഷണമാക്ക, പകുക്ക.
**Slide**, *v. n.* വഴുതുക, വഴുക്ക, കടന്നുപോക.
**Slide**, *v. a.* വഴുതിക്ക.
**Slide**, *s.* വഴുക്കൽ, ഊരുപലക, ചീപ്പു.
**Slider**, *s.* വഴുതുന്നവൻ.
**Slight**, *a.* അല്പമുള്ള, ലഘുവായ, അസാരം.
**Slight**, *s.* ധിക്കാരം, നിന്ദ, ഉദാസീനത.
**Slight**, *v. a.* ധിക്കരിക്ക, നിന്ദിക്ക, ഉപേക്ഷിക്ക.
**Slightingly**, *ad.* ധിക്കാരമായി, നിന്ദയോടെ.
**Slightly**, *ad.* അല്പമായി, ഉദാസീനമായി.
**Slightness**, *s.* അല്പകാൎയ്യം, ലാഘവം.
**Slim**, *a.* മെലിഞ്ഞ, നേൎത്ത, കനമില്ലാത്ത.
**Slime**, *s.* ചളി, ചെളി, ചേറു.
**Sliminess**, *s.* ചളിമയം, ചെളിമയം.
**Slimy**, *a.* ചളിയുള്ള, ചേറുള്ള.
**Sliness**, *s.* തന്ത്രം, കൌശലം, കപടം.
**Sling**, *s.* കവിണ, ഏറ, തൂക്കുശീല, ഉറി.
**Sling**, *v. a.* കവിണകൊണ്ടു എറിയുക.
**Slinger**, *s.* കവിണക്കാരൻ.
**Slink**, *v. n.* ഒളിച്ചു പോയ്ക്കളക.
**Slip**, *v. n.* വഴുതുക, തെറ്റുക, കഴലുക.
**Slip**, *v. a.* രഹസ്യമായി കൊണ്ടുപോക, തെറ്റിക്ക.
**Slip**, *s.* വഴുക്കൽ, തെറ്റു, തോൽവാറു.
**Slipboard**, *s.* നീക്കുപലക.
**Slipper**, *s.* ഒരു വക ചെരിപ്പു.
**Slipperiness**, *s.* വഴുക്കൽ, വഴുപ്പു, തെറ്റൽ.
**Slippery**, *a.* വഴുക്കുള്ള, തെറ്റുന്ന.
**Slit**, *s.* നീളത്തിലുള്ള കീറൽ, പിളൎപ്പു.
**Slit**, *v. a.* നീളെ കീറുക, വെട്ടികീറുക, പിളൎക്ക.
**Slive**, *v. a.* കീറുക, വെട്ടികീറുക, പിളൎക്ക.
**Sliver**, *s.* പിളൎപ്പു, പൊളിപ്പു.
**Sloop**, *s.* ഒരു ചെറിയ കപ്പൽ.
**Slop**, *v. a.* ചിന്തുക, ചിന്നുക, തൂക.
**Slope**, *a.* ചാഞ്ഞ, ചരിഞ്ഞ.
**Slope**, *s.* ചായിവു, ചരിവു, ഇറക്കം, ചുരം
**Slope**, *v. a.* ചായിക്ക, ചരിക്ക.
**Slope**, *v. n.* ചായുക, ചരിയുക.
**Slopeness**, *s.* ചായിപ്പു.
**Sloppy**, *a.* ചേറുള്ള, ചളിയുള്ള.
**Sloth**, *s.* മടി, ഉദാസീനത, മന്ദത, തന്ദ്രി.
**Slothful**, *a.* മടിയുള്ള. ഉദാസീനതയുള്ള.
**Slothfulness**, *s.* മടി, അജാഗ്രത.
**Slouch**, *s.* അധോദൃഷ്ടി, മന്ദഭാവമുള്ളവൻ.
**Slough**, *s.* ചേറ്റുകുഴി, അഴിനിലം.
**Sloughy**, *a.* ചേറുള്ള, ചളിയുള്ള.
**Sloven**, *s.* വൃത്തികെട്ടവൻ, മുഷിഞ്ഞവൻ.
**Slovenliness**, *s.* വൃത്തികേടു, അഴുക്കു.
**Slovenly**, *a.* വൃത്തികേടുള്ള, അഴുക്കുള്ള.
**Slow**, *a.* മടിയുള്ള, താമസമുള്ള.
**Slow**, *v. a.* പതുക്കെ, മെല്ലവെ.
**Slowness**, *s.* മടി, താമസം, മന്ദത, ദീൎഘസൂത്രം.
**Slowworm**, *s.* ഞാഞ്ഞൂൾ.

Slubber, *v. a.* മടിച്ചു ചെയ്യു, പരുട്ടുക.
Sludge, *s.* ചേറു.
Slug, *s.* മടിയൻ, തടവു.
Sluggard, *s.* മടിയൻ, ഉദാസീനൻ.
Sluggish, *a.* മടിയുള്ള, മന്ദമായ.
Sluggishness, *s.* മടി, മാന്ദത, ജളത.
Sluice, *s.* ഓക, ചീപ്പു, വെള്ളപ്പാച്ചൽ.
Sluice, *v. a.* ചീപ്പു തുറക്ക.
Sluicy, *a.* പാഞ്ഞൊഴുകുന്ന.
Slumber, *v. n.* ഉറക്കം തൂങ്ങുക, മന്ദിക്ക.
Slumber, *s.* നിദ്രാമയക്കം, ഉറക്കംതൂങ്ങൽ.
Slur, *v. a.* മുഷിക്ക, കറപ്പെടുത്തുക, ഇഴുക്ക.
Slur, *s.* കറ, മുഷിച്ചൽ, ദുഷ്കീൎത്തി.
Slut, *s.* വൃത്തികെട്ടവൾ.
Sluttish, *a.* വൃത്തികെട്ട, അഴുക്കുള്ള.
Sluttishness, *s.* വൃത്തികേടു, അഴുക്കു.
Sly, *a.* ഉപായമുള്ള, കപടമുള്ള, തന്ത്രമുള്ള.
Smack, *v. a.* രുചിപ്പെടുക, ചപ്പുക, നൊട്ടുക.
Smack, *s.* രുചി, രസം, സ്വാദു, ചപ്പൽ.
Small, *a.* ചെറിയ, അല്പം, കുറിയ, കൃശമുള്ള.
Small, *s.* പിള്ള, കുഞ്ഞു, ചെറിയവൻ.
Smallness, *s.* അല്പത, ചെറുപ്പം, കൃശത.
Smallpox, *s.* വസൂരി.
Smart, *a.* മിടുക്കുള്ള. ബുദ്ധിയുള്ള, ക്രമതയുള്ള.
Smart, *v a.* നീറുക, നോവുക, വേദനപ്പെടുക.
Smart, *s.* മിടുക്കൻ, നോവു, എരിവു.
Smartly, *ad.* മിടുക്കോടെ, ചുറുക്കെ.
Smartness, *s.* പ്രസരിപ്പു, മോടി, മിടുക്കു.
Smash, *v. a.* ഉടെച്ചുകളക.
Smatch, *s.* രുചി, നിറം, ഉറച്ചശബ്ദം.
Smattering, *s.* അല്പജ്ഞാനം.
Smeary, *a.* ഒട്ടുന്ന, പറുന്ന.
Smeeth, *v. a.* പുക പിടിപ്പിക്ക.
Smell, *v. a.* മണക്ക, വാസന പിടിക്ക, ഗന്ധിക്ക.
Smell, *v. n.* നാറുക.
Smell, *s.* മണം, ഗന്ധം, വാസന, വാട.
Smelt, *v. a.* ഉരുക്ക.
Smelter, *s.* അയിരുരുക്കുന്നവൻ.
Smile, *v. n.* പുഞ്ചിരിപൂണ്ടുക, മന്ദസ്മിതം ചെയ്യു.
Smile, *s.* പുഞ്ചിരി, മന്ദസ്മിതം, മുഖപ്രസാദം.
Smilingly, *ad.* മുഖപ്രസാദത്തോടെ.
Smite, *v. a.* അടിക്ക, കൊല്ലുക, നശിപ്പിക്ക.
Smiter, *s.* അടിക്കുന്നവൻ.
Smith, *s.* കൊല്ലൻ, കരുവാൻ.
Smithery, *s.* കൊല്ലന്റെ ആല.
Smoke, *s.* പുക, ധൂമം, ധൂമമാലം.
Smoke, *v. n.* പുകയുക, കത്തുക.
Smoke, *v. a.* പുകെക്ക, പുക കൊള്ളിക്ക.
Smoker, *s.* ചുരുട്ടു വലിക്കുന്നവൻ.
Smoky, *a.* പുകയുള്ള, പുകയുന്ന.
Smooth, *a.* ഒപ്പമുള്ള, മിനുസമുള്ള.
Smooth, *v. a.* നിരപ്പാക്ക, സമമാക്ക, മിനുസമാക്ക.
Smoothfaced, *a.* പ്രിയഭാവമുള്ള.
Smoothness, *s.* നിരപ്പു, സമം, മിനുസം.
Smother, *v. n.* പുകയുക, മങ്ങുക, കെട്ടുപോക.
Smother, *v. a.* ശ്വാസം മുട്ടിക്ക, കെടുക്ക.
Smother, *s.* വീൎപ്പുമുട്ടൽ, പുകച്ചൽ.
Smouldering, *s.* പുകയുന്ന, മങ്ങുന്ന.
Smug, *a.* വൃത്തിയുള്ള, ഭംഗിയുള്ള.
Smuggle, *v. a.* ചുങ്കം കൊടുക്കാതെ വ്യാജമായി ചരക്ക രാജ്യത്തിൽകൊണ്ടു വരിക.

**Smugness**, *s.* വൃത്തി, വിശേഷത, മോടി.

**Smuttiness**, *s.* പുകയാൽ വന്ന കറുപ്പു.

**Snack**, *s.* പങ്കു, ആദായപ്പങ്കു.

**Snaffle**, *s.* കടിവാളത്തിന്റെ ഇരിമ്പു.

**Snag**, *s.* മുഴ, സിംഹപ്പല്ലു.

**Snail**, *s.* അച്ചു, ഒച്ചു.

**Snake**, *s.* പാമ്പു, സൎപ്പം, നാഗം.

**Snaky**, *a.* പാമ്പുസംബന്ധമുള്ള.

**Snap**, *v. a.* ഒന്നിച്ചുടെക്ക, പൊട്ടിക്ക, കടിക്ക, കമ്മുക, തട്ടിപറിക്ക, നൊടിക്ക.

**Snap**, *v. n.* ഉടയുക, പൊട്ടുക.

**Snap**, *s.* പൊട്ടൽ, വേഗത്തിലുള്ള കടി, നൊടിപ്പു.

**Snappish**, *a.* കടിക്കുന്ന, ദുശ്ശീലമുള്ള.

**Snappishness**, *s.* ദുഷ്കോപം, കൎശനം.

**Snare**, *s.* കണി, കണ്ണി, കുടുക്കു, കുരുക്ക.

**Snare**, *v. a.* കുടുക്ക, കുടുക്കിലാക്ക.

**Snarl**, *v. n.* മുരളുക, മുറുമ്മുക, ചീറുക.

**Snary**, *a.* കുടുക്കുള്ള, കണിയുള്ള.

**Snatch**, *v. a.* തട്ടിപ്പറിക്ക, പിടിച്ചുപറിക്ക.

**Snatch**, *s.* തട്ടിപ്പറി, പിടിച്ചുപറി, ബദ്ധപ്പാടു.

**Sneak**, *v. n.* പതുങ്ങുക, ഹീനമായി നടക്ക.

**Sneaking**, *s.* പതുങ്ങൽ, ഒളിച്ചുനടപ്പു.

**Sneaking**, *a.* പതുങ്ങുന്ന, ഹീനമായ.

**Sneakup**, *s.* പതുങ്ങി നടക്കുന്ന കള്ളൻ.

**Sneer**, *v. a.* നിന്ദിച്ചുനോക്ക, ഹാസ്യഭാവം കാട്ടുക.

**Sneer**, *s.* നിന്ദാഭാവം, ഹാസ്യഭാവം, പരിഹാസവാക്കു.

**Sneeze**, *v. n.* തുമ്മുക.

**Sniff**, *v. n.* ചീറുക, വലിക്ക, തുമ്മുക.

**Snip**, *v. a.* കത്രിച്ചു നുറുക്ക, അടക്ക.

**Snipe**, *s.* ഒരു ചെറുവക നീൎക്കോഴി.

**Snore**, *v. n.* കൂൎക്കവലിക്ക.

**Snoring**, *s.* കൂൎക്കം, കൂൎക്കംവലി.

**Snort**, *v. n.* ചീറുക, ചീററുക.

**Snout**, *s.* പന്നിയുടെയും മററും മോന്ത.

**Snow**, *s.* ഉറച്ച മഞ്ഞു, ഹിമസംഹതി.

**Snow**, *v. n.* ഉറച്ച മഞ്ഞു പെയ്യു.

**Snowwhite**, *a.* ഹിമം പോലെ വെണ്മയുള്ള.

**Snowy**, *a.* ഉറച്ച മഞ്ഞുള്ള.

**Snub**, *v. a.* ശാസിക്ക, നുള്ളുക.

**Snuff**, *v. a.* ശ്വാസംകൊണ്ടു വലിക്ക, തിരിതെളിക്ക.

**Snuff**, *v. n.* മൂക്കിൽ ശ്വാസം വലിക്ക.

**Snuffbox**, *s.* പുകയില പൊടിയിടുന്ന പെട്ടി.

**Snuffle**, *v. n.* കിണുങ്ങി പറക.

**Snuffling**, *s.* കിണുങ്ങി പറയുക.

**Snug**, *a.* ഒതുക്കമുള്ള, മറവുള്ള, അടക്കമുള്ള.

**Snuggle**, *v. n.* ഒതുങ്ങി കിടക്ക.

**So**, *ad.* ഇങ്ങിനെ, അങ്ങിനെ, ഇപ്രകാരം, അപ്രകാരം.

**Soak**, *v. n.* നനയുക, വലിയുക, വററുക.

**Soak**, *v. a.* നനെക്ക, മുക്ക, വററിക്ക.

**Soap**, *s.* ചവൎക്കാരം.

**Soapy**, *a.* ചവൎക്കാരമുള്ള.

**Soar**, *v. n.* ഉയരെ പറക്ക, പറന്നുകേറുക.

**Soaring**, *s.* ഉയരെ പറക്കുക, ആരോഹണം.

**Sob**, *v. n.* എക്കിട്ടയിടുക, വീൎവിടുക.

**Sob**, *s.* എക്കിട്ട.

**Sober**, *a.* സുബോധമുള്ള, സുബുദ്ധിയുള്ള.

**Sober**, *v. a.* സുബോധം വരുത്തുക.

**Soberness**, *s.* സുബോധം, പരിപാകം.

**Sobriety**, *s.* സുബുദ്ധി, പരിപാകം, മിതം.

**Sociability**, *s.* സംസൎഗ്ഗപ്രിയം, ചങ്ങാതിത്വം.

**Sociable**, *a.* സഹവാസശീലമുള്ള.

**Sociableness**, *s.* കൂററായ്മ, സ്നിഗ്ദ്ധത.

**Social**, *a.* സംസൎഗ്ഗപ്രിയമുള്ള, സാഹിത്യമുള്ള, സുശീലമുള്ള.

Society, *s.* സംഘം, കൂട്ടായ്മ, സ്നേഹക്കൂട്ടം, സാഹിത്യം.
Socinian, *s.* സൊസിൻ മതക്കാരൻ.
Socket, *s.* ചുഴി, കുഴി, കുഴൽതുള.
Sod, *s.* മൺകട്ട, പുല്ക്കട്ട.
Sodality, *s.* സഹോദരസ്നേഹം.
Soder, *v. a.* വിളക്ക, കൂട്ടിപ്പറ്റിക്ക.
Sodomite, *s.* പുരുഷമൈഥുനക്കാരൻ.
Sofa, *s.* ഇരിക്കക്കട്ടിൽ.
Soft, *a.* പതമുള്ള, മൃദുവായ, മയമുള്ള.
Soft, *inter.* പതം, പതുക്കെ, മെല്ലെ.
Soften, *v. a.* പതമാക്ക, ശമിപ്പിക്ക.
Soften, *v. n.* മാൎദ്ദവമാക, ശാന്തപ്പെടുക.
Softly, *ad.* പതുക്കെ, മയമായി.
Softness, *s.* പതം, മയം, പശിമ, ഇളപ്പം, ശാന്തത.
Soho, *inter.* കൂഹൈ, എടൊ, എടാ.
Soil, *v. a.* അഴുക്കാക്ക, മുഷിക്ക, വളമിടുക.
Soil, *s.* അഴുക്ക, വളം, നിലം, മണ്ണു.
Soiled, *part. a.* മുഷിഞ്ഞ, അഴുക്ക പിടിച്ച.
Soiliness, *s.* അഴുക്ക, മുഷിച്ചൽ, മലിനത.
Sojourn, *s.* വന്നുപാൎപ്പു, പരദേശവാസം.
Sojourn, *v. n.* വന്നുപാൎക്ക, പരദേശത്തു പാൎക്ക.
Sojourner, *s.* പരദേശി, പരവാസി.
Solace, *v. a.* ആശ്വസിപ്പിക്ക, സന്തോഷിപ്പിക്ക.
Solace, *v. n.* ആശ്വസിക്ക, ശമിക്ക.
Solace, *s.* ആശ്വാസം, സന്തോഷം, ആദരവു.
Solar, *a.* സൂൎയ്യസംബന്ധമുള്ള.
Soldier, *s.* പടയാളി, ഭടൻ, സേവകൻ.
Soldierlike, *a.* യുദ്ധസാമൎത്ഥ്യമുള്ള.
Soldiership, *s.* യുദ്ധസാമൎത്ഥ്യം, യുദ്ധവൈഭവം.
Soldiery, *s.* പടജ്ജനം, യുദ്ധസാമൎത്ഥ്യം.
Sole, *s.* ഉള്ളങ്കാൽ, ചെരിപ്പിന്റെ അടിത്തോൽ.
Sole, *a.* ഏകമായ, തനിച്ച, മാത്രമുള്ള.
Solely, *ad.* മാത്രം, തന്നെ.
Solemn, *a.* ഭയഭക്തിയുള്ള, മുഖ്യമായ.
Solemnity, *s.* ഭയഭക്തി, അച്ചടക്കം, കൎമ്മം.
Solemnization, *s.* ആചരണം, അനുഷ്ഠാനം.
Solemnize, *v. a.* ആചരിക്ക, അനുഷ്ഠിക്ക.
Solicit, *v. a.* അപേക്ഷിക്ക, യാചിക്ക, കെഞ്ചുക.
Solicitation, *s.* അപേക്ഷ, യാചന, നിബന്ധം.
Solicitor, *s.* യാചകൻ, കാൎയ്യസ്ഥൻ, വക്കീൽ.
Solicitous, *a.* വിചാരമുള്ള, ആകുലമുള്ള.
Solicitude, *s.* ആകുലം, വിചാരം, ചരതം.
Solid, *a.* ഘനമുള്ള, കട്ടപ്പുമുള്ള, ബലമുള്ള.
Solidity, *s.* കട്ടി, ഘനം, ബലം, ഉറപ്പു.
Solidness, *s.* ഉറപ്പു, ബലം, ഘട്ടി.
Soliloquy, *s.* നൊടിച്ചൽ.
Solitaire, *s.* ഏകാകി, ഏകാന്തവാസി.
Solitariness, *s.* ഏകാകിത്വം, നിൎജ്ജനദേശം.
Solitary, *a.* തനിച്ച, നിൎജ്ജനമായ.
Solitary, *s.* ഏകാന്തവാസി.
Solitude, *s.* ഏകാകിത്വം, ഏകാന്തസ്ഥലം.
Solo, *s.* ഒററ രാഗം.
Solubility, *s.* വേൎപിരിവു, അലിച്ചൽ, ദ്രവിപ്പു.
Soluble, *a.* വേൎപിരിക്കാകുന്ന, അഴിവുള്ള.
Solute, *a.* അയവുള്ള, ഒഴിയുന്ന, ഒഴുകുന്ന.
Solution, *s.* പിരിച്ചൽ, വിയോഗം, നിൎണ്ണയം.

Solutive, *a.* ഒഴിച്ചലുള്ള, ഇളക്കുന്ന.
Solvable, *a.* അഴിവുള്ള, തെളിയിക്കപ്പെടത്തക്ക.
Solve, *v. a.* തെളിയിക്ക, തീക്ക, നിർണ്ണയിക്ക.
Solvency, *s.* കടം വീട്ടുവാനുള്ള പ്രാപ്തി.
Solvent, *a.* വിയോഗിക്കുന്ന, കടം വീട്ടുവാൻ പ്രാപ്തിയുള്ള.
Sombre, *a.* മഞ്ഞലുള്ള, ഇരുണ്ട.
Some, *a.* ചില, ചിലർ, ഏതാനും, കുറയ.
Somebody, *s.* ഒരുത്തൻ, ആരാനും, കശ്ചിൽ.
Somehow, *ad.* വല്ലപ്രകാരം, ഒരു വിധത്തിൽ.
Something, *s.* വല്ലതും, ചിലത, ഏതാനും.
Something, *ad.* അല്പം, കുറെ, കിഞ്ചിൽ.
Sometime, *ad.* ഒരിക്കൽ, മുമ്പെ, കദാചന.
Sometimes, *ad.* ചിലപ്പോൾ, പലപ്പോഴും.
Somewhat, *s.* അല്പം, അസാരം, ഏറക്കുറവു.
Somewhat, *ad.* ഏതാനും, ഒട്ടൊട്ടു.
Somewhere, *ad.* വല്ലെടത്തും, എങ്ങാനും, ഒരേടത്തു.
Son, *s.* മകൻ, പുത്രൻ, നന്ദനൻ, ആത്മജൻ.
Son-in-law, *s.* മകളുടെ ഭൎത്താവു, മരുമകൻ.
Sonship, *s.* പുത്രത്വം, പുത്രസ്ഥാനം.
Song, *s.* പാട്ടു, ഗീതം, ഗാനം, പാന.
Songster, *s.* പാട്ടുകാരൻ, ഗായകൻ.
Songstress, *s.* പാട്ടുകാരത്തി, ഗായക.
Sonnet, *s.* ചെറിയ പാട്ടു.
Sonorous, *a.* ഉറച്ചശബ്ദമുള്ള, ഒച്ചയുള്ള.
Sonorousness, *s.* ഉറച്ചധ്വനി.
Soon, *ad.* വേഗം. ശീഘ്രം, നിമിഷം.
Soot, *s.* പുകയറ, ഇല്ലറക്കരി.
Sooth, *s.* പരമാൎത്ഥം, സത്യം.
Sooth, *a.* രസമുള്ള, ഇഷ്ടമുള്ള.
Sooth, *v. a.* ശമിപ്പിക്ക, ആശ്വസിപ്പിക്ക.
Soother, *s.* തണുപ്പിക്കുന്നവൻ.
Soothing, *a.* ശമിപ്പിക്കുന്ന, ഇഷ്ടമുള്ള.
Soothsay, *v. n.* ലക്ഷണം പറക.
Soothsayer, *s.* ലക്ഷണം പറയുന്നവൻ.
Soothsaying, *s.* ലക്ഷണം പറയുന്നതു.
Sooty, *a.* ഇല്ലറക്കരി പിടിച്ച.
Sop, *v. a.* കുതിൎക്ക, മുക്ക.
Sophism, *s.* ദുസ്തൎക്കം, തറുതല.
Sophist, *s.* തൎക്കക്കാരൻ, താൎക്കികൻ.
Sophisticate, *v. a.* മായം ചേൎക്ക.
Sophistry, *s.* തൎക്കം, തൎക്കശാസ്ത്രം.
Sorbile, *a.* കുടിപ്പാന്തക്ക, പാനീയം.
Sorbition, *s.* കുടി, പാനം.
Sorcerer, *s.* മന്ത്രവാദി, ക്ഷുദ്രക്കാരൻ.
Sorceress, *s.* ക്ഷുദ്രക്കാരത്തി.
Sorcery, *s.* ക്ഷുദ്രം, മന്ത്രവാദം, ആഭിചാരം.
Sord, *s.* പുൽകട്ടു, പുൽത്തറ.
Sordid, *a.* മലിനതയുള്ള, പിശുക്കുള്ള.
Sordidness, *s.* മലിനത, ഹീനത.
Sore, *s.* വ്രണം, പുണ്ണു, മുറിവു.
Sore, *a.* വേദനയുള്ള, കട്ടുപ്പുമുള്ള.
Sorely, *ad.* വേദനയോടെ, വിഷമമായി.
Soreness, *s.* വേദന, നോവു, കഷ്ടം.
Sorriness, *s.* ക്ഷുദ്രത്വം, ഇളപ്പം, ചീത്തത്വം.
Sorrow, *s.* ദുഃഖം, ഖേദം, അല്ലൽ, വ്യസനം.
Sorrow, *v. n.* ദുഃഖിക്ക, പരിതപിക്ക, സങ്കടപ്പെടുക.
Sorrowful, *a.* ദുഃഖമുള്ള, സങ്കടമുള്ള.
Sorrowfulness, *s.* ദുഃഖം, ഖിന്നത, സങ്കടം.
Sorry, *a.* ദുഃഖമുള്ള, സങ്കടമുള്ള, വിഷാദമുള്ള.

Sort, *s.* വക, തരം, വിധം, ജാതി, മാതിരി.
Sort, *v. a.* വകതിരിക്ക, വേൎതിരിക്ക, തെരിഞ്ഞെടുക്ക.
Sort, *v. n.* തരംതിരിയുക, യോജിക്ക.
Sortment, *s.* വകതിരിച്ചൽ, തരംതിരിവു.
Sot, *s.* മദ്യപൻ, കുടിയൻ.
Sottish, *a.* മദ്യപാനം ചെയ്യുന്ന, ബുദ്ധികെട്ട.
Sottishness, *s.* മദ്യപാനത്താലുള്ള മന്ദത.
Soul, *s.* ആത്മാവു, ദേഹി, ചൈതന്യം.
Soulless, *a.* ബുദ്ധിഹീനമായ, സാരമില്ലാത്ത.
Sound, *s.* ശബ്ദം, സ്വരം, ഒച്ച, ധ്വനി.
Sound, *a.* നല്ല, നേരുള്ള, ബലമുള്ള, സൌഖ്യമുള്ള, തെററില്ലാത്ത.
Sound, *v. n.* ശബ്ദിക്ക, ധ്വനിക്ക, നിനദിക്ക, നിനാദിക്ക.
Sound, *v. a.* ശബ്ദിപ്പിക്ക, നിനാദിപ്പിക്ക, നിനദിപ്പിക്ക.
Sounding, *part.* ശബ്ദിക്കുന്ന, ശബ്ദിപ്പിക്കുന്ന.
Soundly, *ad.* സുഖമായി, നന്നായി.
Soundness, *s.* ആരോഗ്യം, പരമാൎത്ഥം.
Soup, *s.* ചാറ.
Sour, *a.* പുളിച്ച, രൂക്ഷമായ.
Sour, *s.* പുളി, ആമ്ലം.
Sour, *v. a.* പുളിപ്പിക്ക, രൂക്ഷമാക്ക.
Sour, *v. n.* പുളിക്ക, രൂക്ഷതപ്പെടുക.
Source, *s.* ഉറവു, ഉൽപത്തി, ഉത്ഭവം, മൂലം.
Sourish, *a.* പുളിരസമുള്ള.
Sourness, *s.* പുളിപ്പു, പുളിസാരം, ചുക്രം.
Sous, *s.* ഒരു പരിന്ത്രിസ്സ നാണ്യം.
Souse, *v. a.* ഉപ്പിലിടുക, വെള്ളത്തിൽ മുക്ക.
South, *s.* തെക്ക, തെക്കെദിക്ക, ദക്ഷിണം.
South, *a.* തെക്കെ, ദക്ഷിണമായ.
South, *ad.* തെക്കോട്ടു, തെക്കുനിന്നു.
Southeast, *s.* തെക്കുകിഴക്ക, ദക്ഷിണപൂൎവ്വം.
Southerly, *a.* തെക്ക, തെക്കുള്ള, ദക്ഷിണമായ.
Southern, *a.* തെക്കെ, തെക്കുള്ള.
Southing, *a.* തെക്കോട്ടു ചാഞ്ഞുപോകുന്ന.
Southmost, *a.* അധികം തെക്കോട്ടുള്ള.
Southward, *ad.* തെക്കോട്ടു, ദക്ഷിണാൽ.
Southwest, *s.* തെക്കുപടിഞ്ഞാറു.
Sovereign, *s.* രാജാവു, നൃപതി, ചക്രവൎത്തി.
Sovereignty, *s.* രാജാധിപത്യം, കോയ്മ.
Sow, *s.* പെൺപന്നി, കുട്ട, പൂഴ.
Sow, *v. a.* വിതക്ക, വിതറുക, പരത്തുക.
Sow, *v. a.* തൈക്ക, തുന്നുക, കുത്തുക.
Sower, *s.* വിതെക്കുന്നവൻ.
Space, *s.* ഇട, ഇടം, വിസ്താരം, വിശാലത.
Spacious, *a.* ഇടയകന്ന, വിസ്താരമുള്ള.
Spaciousness, *s.* വിശാലത, വിസ്തീൎണ്ണത.
Spade, *s.* പടന്ന.
Spall, *s.* തോൾ.
Span, *s.* നെടുംചാൺ, കിഷ്കു.
Span, *v. a.* ചാൺ അളക്ക, ചാൺവെക്ക.
Spangle, *s.* മിനുപ്പുള്ള തകിട.
Spangle, *v. a.* മിനുമിനുപ്പവരുത്തുക.
Spanish, *a.* സ്പന്ന്യരാജ്യം സംബന്ധിച്ച.
Spank, *v. a.* തല്ലുക.
Spanking, *a.* വലിയ, പുഷ്ടിയുള്ള.
Spar, *s.* ചെറുകഴക്കോൽ, ശങ്കു, കുത്തു.
Spar, *v. a.* അടെക്ക, കുത്തുക, പോരാടുക.
Spare, *v. a.* മുതൽ സൂക്ഷിക്ക, ക്ഷമിക്ക, ദയകാണിക്ക.
Spare, *v. n.* കഷ്ടിപ്പായി ചിലവുകഴിയുക, ശേഷിപ്പിക്ക.
Spare, *a.* കഷ്ടിപ്പുള്ള, അധികമുള്ള, ശേഷിക്കുന്ന.

Sparer, *s.* മുതൽ സൂക്ഷിക്കുന്നവൻ, ശേഖരിപ്പിക്കുന്നവൻ.
Sparing, *a.* സൂക്ഷമുള്ള, പിശുക്കുള്ള, ശേഷിപ്പിക്കുന്ന.
Spark, *s.* തീപ്പൊരി, അഗ്നികണം, മിന്നുന്നവസ്തു.
Spark, *v. n.* പൊരി പറക്ക.
Sparkle, *s.* തീപ്പൊരി.
Sparkle, *v. n.* പൊരിപറക്ക, മിന്നുക.
Sparkling, *s.* മിന്നങ്ങൽ, മിനുപ്പു.
Sparrow, *s.* കുരികിൽ, ചടകം.
Spasm, *s.* ഞരമ്പുവലി, കോച്ചൽ, തരിപ്പു.
Spasmodic, *a.* കോച്ചലുള്ള, തരിപ്പുള്ള.
Spatiate, *v. n.* ഉഴന്നു നടക്ക.
Spatter, *v. a.* ചേറുതെറിപ്പിക്ക.
Spatter, *v. n.* തുപ്പുക, തുപ്പികളക.
Spawl, *s.* തുപ്പൽ, ഉമിനീർ.
Spawn, *s.* മീൻമുട്ട, തവളമുട്ട.
Speak, *v. n.* പറക, സംസാരിക്ക, ഉരിയാടുക.
Speak, *v. a.* ഉച്ചരിക്ക, ശബ്ദിപ്പിക്ക.
Speaker, *s.* സംസാരി, വാഗ്മി, വാചാലൻ.
Speaking, *s.* വാക്ക, സംസാരം, ഉരിയാട്ടം.
Spear, *s.* കുന്തം, വേൽ, പ്രാസം.
Spear, *v. a.* കുത്തികൊല്ലുക, കുന്തംകൊണ്ടു കുത്തുക.
Speargrass, *s.* കൊന്തൻ പുല്ലു.
Spearman, *s.* കുന്തക്കാരൻ, വേല്ക്കാരൻ.
Special, *a.* വിശേഷമുള്ള, പ്രത്യേകമുള്ള.
Specially, *ad.* വിശേഷാൽ, പ്രത്യേകമായി.
Speciality, *s.* വിശേഷത, മുഖ്യത.
Specie, *s.* ദ്രവ്യം, പണം.
Species, *s.* ജാതി, തരം, വിധം, വക, ആകൃതി.
Specific, *s.* സിദ്ധൌഷധം, പ്രത്യേകഗുണം.
Specific, *a.* വിശേഷമായ, വിവരമുള്ള, നിശ്ചയമുള്ള.
Specifically, *ad.* വിവരമായി, തീൎച്ചയായി.
Specificate, *v. a.* വിശേഷിപ്പിക്ക, വകതിരിക്ക.
Specification, *s.* വിശേഷത, വകതിരിവു.
Specify, *v. a.* വിവരിക്ക, വകതിരിക്ക.
Specimen, *s.* മാതിരി, മച്ചം, ദൃഷ്ടാന്തം.
Specious, *a.* പ്രസാദമുള്ള, മോടിയുള്ള.
Speck, *s.* പുള്ളി, മറുവു, അങ്കം, കറ.
Speck, *v. a.* കളങ്കമാക്ക, കറപിടിപ്പിക്ക.
Speckle, *s.* പുള്ളി.
Spectacle, *s.* വിനോദകാഴ്ച, ദൎശനം.
Spectacles, *s. pl.* മൂക്കു കണ്ണാടി.
Spectator, *s.* കാണി, പ്രേക്ഷകൻ.
Speculate, *v. a.* ധ്യാനിക്ക, നന്നായി വിചാരിക്ക.
Speculation, *s.* വിചാരം, ലാഭാന്വേഷണം.
Speculative, *a.* ധ്യാനിക്കുന്ന, ലാഭം അന്വേഷിക്കുന്ന.
Speculator, *s.* യന്ത്രി, ലാഭംതേടി.
Speculum, *s.* കണ്ണാടി, ദൎപ്പണം.
Speech, *s.* വാക്ക, ഭാഷ, ഗീർ, പ്രസംഗം.
Speed, *v. n.* ബദ്ധപ്പെടുക, സാധിക്ക.
Speed, *v. a.* ബദ്ധപ്പെടുത്തുക, സാധിപ്പിക്ക.
Speedily, *ad.* അതിവേഗത്തിൽ, ക്ഷണത്തിൽ.
Speedy, *a.* ബദ്ധപ്പാടുള്ള, വേഗമുള്ള.
Spell, *s.* യന്ത്രം, മന്ത്രം, മറമാററം.
Spell, *v. a.* അക്ഷരം കൂട്ടിചൊല്ലുക.
Spelter, *s.* നാഗം.
Spend, *v. a.* ചെലവിടുക, ചെലവഴിക്ക.
Spend, *v. n.* ചെലവാക, വ്യയമാക.
Spender, *s.* ചെലവിടുന്നവൻ, ദുൎവ്യയക്കാരൻ.

Spendthrift, *s.* ദുർവ്യയക്കാരൻ, മുടിയൻ.
Spew, *v. a.* ഛർദ്ദിക്ക, തുപ്പുക.
Sphere, *s.* ചക്രം, മണ്ഡലം, ഗോളം, വൃത്തം, വട്ടം, മുറ, അധികാരം.
Spheric, *a.* ചക്രാകാരമുള്ള, ഉരുണ്ട.
Sphericity, *s.* വൃത്തം, ഉരുൾച.
Spherule, *s.* ചെറിയ ഗോളം.
Spice, *s.* മസാല, സുഗന്ധവർഗ്ഗം.
Spice, *v. a.* മസാല ചേൎക്ക.
Spicery, *s.* വ്യഞ്ജനപ്പുര.
Spicy, *a.* സുഗന്ധമുള്ള, മസാലയുള്ള.
Spider, *s.* ചിലന്നി, എട്ടുകാലി, മൎക്കടകം.
Spike, *s.* കതിർ, നീണ്ടയാണി.
Spike, *v. a.* നീണ്ടയാണി തറെക്ക.
Spikenard, *s.* ജടാമാംസി.
Spill, *s.* ചെറുപൂൾ, അല്പവൃത്തി.
Spill, *v. a.* ചിന്തുക, തൂകുക, ചിന്നിക്ക.
Spill, *v. n.* ചിന്നുക, ഇറ്റുവീഴുക.
Spin, *v. a.* നൂല്ക്ക, നീട്ടുക, പമ്പരം ചുററിക്ക.
Spin, *v. n.* നീളുക, ചുററുക, ചുഴലുക.
Spinage, *s.* ചീര.
Spinal, *a.* തണ്ടെല്ലുസംബന്ധിച്ച.
Spindle, *s.* തിരിമന്ത്ത.
Spine, *s.* തണ്ടെല്ലു, കശേരുക.
Spinner, *s.* നൂല്ക്കുന്നവൻ, ചിലന്തി.
Spinning, *s.* നൂല്ക്കുന്നതു.
Spinningwheel, *s.* നൂല്ക്കുന്നചക്രം, റാട്ട്.
Spinosity, *s.* മഹാ വിഷമം.
Spinster, *s.* നൂല്ക്കുന്നവൾ, കന്യക.
Spiny, *a.* വിഷമമുള്ള, മുള്ളുള്ള.
Spiral, *a.* വളവുള്ള, ചുഴിവുള്ള.
Spirit, *s.* ആത്മാവു, ദേഹി, ശ്വാസം, വീൎയ്യം, ഉയിർ, ധൈൎയ്യം, ചൈതന്യം, മദ്യം.
Spirit, *v. a.* ഉത്സാഹിപ്പിക്ക, ധൈൎയ്യപ്പെടുത്തുക.
Spirited, *a.* ചൊടിപ്പുള്ള, ധീരതയുള്ള.
Spiritedness, *s.* ധീരത, ചൊടിപ്പു.
Spiritless, *a.* ധൈൎയ്യമില്ലാത്ത, ഉത്സാഹമില്ലാത്ത.
Spirits, *s.* കത്തുന്ന മദ്യം, ദ്രാവകം.
Spiritual, *a.* ആത്മസംബന്ധമുള്ള.
Spirituality, *s.* ആത്മികം, ആത്മവിചാരം.
Spiritualization, *s.* ആത്മബോധം, ആത്മജ്ഞാനം, ജ്ഞാനാൎത്ഥം.
Spiritualize, *v. a.* ജ്ഞാനാൎത്ഥമാക്ക.
Spiritually, *ad.* ആത്മസംബന്ധമായി.
Spirituous, *a.* ആവിയുള്ള, വീൎയ്യമുള്ള.
Spirt, *v. n.* പൊട്ടി ഒഴുക.
Spirt, *v. a.* ചാടിക്ക, പീച്ചുക.
Spirtle, *v. a.* ചിതറിക്ക.
Spiry, *a.* വളവുള്ള, ചുഴിവുള്ള.
Spit, *v. a.* കോൎക്ക.
Spit, *v. n.* തുപ്പുക, ഉമിയുക.
Spital, *s.* ചികിത്സപ്പുര, ദീനപ്പുര.
Spite, *s.* വൈരം, പക, ദ്വേഷം, നിന്ദ.
Spite, *v. a.* ദ്വേഷിക്ക, പകക്ക, നിന്ദിക്ക.
Spiteful, *a.* പകയുള്ള, ദ്വേഷമുള്ള.
Spitefulness, *s.* വൈരം, ദുൎച്ചിന്ത.
Spittle, *s.* തുപ്പൽ, ഉമിനീർ, ലസിക.
Splash, *s.* തെറിപ്പു, പിരട്ടൽ, അലച്ചൽ.
Spleen, *s.* പ്ലീഹ, ഉദരഗ്രന്ഥി, വൈരം.
Spleenful, *a.* ദുശ്ശോപം നിറഞ്ഞ.
Splendent, *a.* പ്രകാശമുള്ള, ശോഭയുള്ള.
Splendid, *a.* ശോഭനമുള്ള, കാന്തിയുള്ള.
Splendour, *s.* പ്രകാശം, ആഭ, കാന്തി.
Splice, *s.* ഏച്ചു, പിണ, പൊരുത്തം.
Splice, *v. a.* പിണെക്ക, പൊരുത്തുക.
Splinter, *s.* പൂള്, ആപ്പു, മരപ്പൂള്, നുറുക്ക, അടര.
Splinter, *v. n.* അടരുക, പിളരുക.
Split, *v. a.* കീറുക, പിളൎക്ക, അടൎക്ക.

**Split**, *v. n.* പിളരുക, അടരുക, കീറിപ്പോക.

**Split**, *s.* പിളപ്പ്, അടർ, കീറൽ, ഭിന്നത.

**Splutter**, *s.* ഇരച്ചൽ, അമളി, തൊള്ള.

**Spoil**, *v. a.* കൊള്ളയിടുക, അപഹരിക്ക, കെടുക്ക.

**Spoil**, *v. n.* കെടുക, ചീത്തയാക.

**Spoil**, *s.* കൊള്ള, കവൎച്ച, കേടു, വഷൾ.

**Spoiler**, *s.* കവൎച്ചക്കാരൻ.

**Spokesman**, *s.* ഇടപറയുന്നവൻ.

**Spoliate**, *v. a.* കവരുക, കൊള്ളയിടുക.

**Spoliation**, *s.* കൊള്ള, കവൎച്ച.

**Sponge**, *s.* കടൽപാശി, സ്പൊങ്ങു.

**Sponge**, *v. a.* ഒപ്പുക, നിൎവ്വലിച്ചെടുക്ക.

**Sponger**, *s.* പരാശ്രിതൻ.

**Sponginess**, *s.* പതുപതുപ്പു, അതിമയം.

**Spongy**, *a.* സ്പൊങ്ങു പോലെയുള്ള.

**Sponsion**, *s.* ജാമ്യം, ചുമതല.

**Sponsor**, *s.* ഉത്തരവാദി, ജാമ്യൻ.

**Spontaneous**, *a.* മനഃപൂൎവ്വമായ.

**Spontaneously**, *ad.* സ്വയംകൃതമായി.

**Spontaneity**, *s.* മനഃപൂൎവ്വത, സ്വമേധ.

**Spoon**, *s.* കരണ്ടി, കയിൽ, തവി.

**Sport**, *s.* ഉല്ലാസം, ലലനം, വിനോദം, കളി.

**Sport**, *v. a.* വിനോദിപ്പിക്ക, കളിപ്പിക്ക.

**Sport**, *v. n.* കളിക്ക, ക്രീഡിക്ക, നായാടുക.

**Sportal**, *a.* നേരംപോക്കുള്ള, കളിയുള്ള.

**Sportiveness**, *s.* ഉല്ലാസം, ക്രീഡ.

**Sportive**, *a.* ഉല്ലാസമുള്ള, വിനോദമുള്ള.

**Sportsman**, *s.* വേട്ടക്കാരൻ.

**Sportule**, *s.* ഭിക്ഷ, ഓഹരി.

**Spot**, *s.* കളങ്കം, കറ, പുള്ളി, വിന്ദു, സ്ഥലം.

**Spot**, *v. a.* കറപ്പെടുത്തുക, കളങ്കമാക്ക.

**Spotted**, *a.* കറപിടിച്ച, പുള്ളിയുള്ള.

**Spotless**, *a.* കറയില്ലാത്ത, നിഷ്കളങ്കമുള്ള.

**Spotty**, *a.* കറകളുള്ള, പുള്ളിയുള്ള.

**Spousal**, *s.* വിവാഹം, കല്യാണം.

**Spouse**, *s.* ഭൎത്താവു, ഭാൎയ്യ.

**Spout**, *s.* ജലപ്പാത്തി, തുമ്പു, കുഴൽ.

**Sprain**, *v. a.* ഉളുക്കിക്ക.

**Sprain**, *s.* ഞരമ്പുളുക്കു, ഉളുക്കു.

**Sprat**, *s.* നളമീനം, ചെമ്മീൻ.

**Sprawl**, *v. n.* അലെക്ക, പിടഞ്ഞു കിടക്ക.

**Spray**, *s.* ചുള്ളിവിറക, ചുള്ളിക്കൊമ്പു.

**Spread**, *v. a.* വിരിക്ക, പരത്തുക, വ്യാപിപ്പിക്ക.

**Spread**, *v. n.* വിരിയുക, പരക്ക, വ്യാപിക്ക.

**Spread**, *s.* വിരിച്ചൽ, വിരിവു, പരപ്പു, വിടൎച്ച, വ്യാപകം, പിരട്ടൽ, വിസ്താരം.

**Sprig**, *s.* ചുള്ളിക്കൊമ്പു, തളിർ.

**Spright**, *s.* ആവി, വീൎയ്യം, ഭൂതം.

**Sprightliness**, *s.* ചൈതന്യം, ചൊടിപ്പു.

**Spring**, *v. n.* മുളെക്ക, വളരുക, പായുക, തുള്ളുക.

**Spring**, *v. a.* ഇളക്ക, വേഗത്തിൽ ഉണ്ടാക്ക.

**Spring**, *s.* വസന്തകാലം, വില്ലു, കമ്പി ചാട്ടം, ഉറവു, മൂലം, കാരണം.

**Springtide**, *s.* വാവു അടുക്കുമ്പോളുള്ള വേലി ഏററവും ഇറക്കവും.

**Sprinkle**, *v. a.* തളിക്ക, തൎപ്പിക്ക, ധൂളിക്ക.

**Sprinkling**, *s.* തളിപ്പു, തൎപ്പണം, ധൂളിപ്പു.

**Sprit**, *s.* മുള, തളിർ.

**Sprit**, *v. a.* പായിക്ക, പുറത്തു ചാടിക്ക.

**Sprite**, *s.* ആവി, ഭൂതം, പിശാചു.

**Sprout**, *v. n.* മുളെക്ക, കിളുൎക്ക, തളിൎക്ക.

**Sprout**, *s.* മുള, തളിർ. കൂമ്പു, തുമ്പു.

**Spruceness**, *s.* ഭംഗി, വാസന, മോടി.

**Spume**, *s.* പത, നുര.

**Spume**, *v. n.* പതയുക, നുരയുക.

**Spur**, *s.* കതിരമുള്ളു, കൊഴിമുള്ളു.

**Spur**, *v. a.* മുള്ളുകൊണ്ടുകുത്തുക.

Spurious, *a.* കള്ളമായ, ദുർബീജമുള്ള.
Spurn, *v. a.* ചവിട്ടുക, ത്യജിച്ചുകളക.
Spurn, *s.* ചവിട്ടു, ഉത, നിന്ദ, ധിക്കാരം.
Spurt, *s.* ചാട്ടം, ഞെട്ടൽ, നട്ടക്കം.
Sputter, *v. n.* തുള്ളിതുള്ളിയായി തെറിക്ക.
Spy, *s.* ദൂതൻ, ഒററുകാരൻ, ചാരൻ.
Spy, *v. a.* ഒററുനോക്ക, കിണ്ണാണിക്ക.
Squabble, *v. n.* ശണ്ഠപിടിക്ക, വക്കാണിക്ക.
Squabble, *s.* ശണ്ഠ, വക്കാണം, പിണക്കം.
Squabbler, *s.* വക്കാണക്കാരൻ.
Squadron, *s.* സമൂഹം, പടവ്യൂഹം, സൈന്യത്തിന്റെ പകുതി, പടക്കപ്പൽക്കൂട്ടം.
Squall, *v. n.* നിലവിളിക്ക, അലറുക.
Squall, *s.* നിലവിളി, പെരുങ്കാററടി, കോൾ.
Squander, *v. a.* ദുർവ്യയം ചെയ്ക.
Squanderer, *s.* ദുർവ്യയക്കാരൻ.
Square, *a.* സമചതുരമായ, ബലമുള്ള.
Square, *s.* ചതുരശ്രം, സമചതുരശ്രം.
Square, *v. a.* ചതുരശ്രമാക്ക.
Square, *v. n.* ചതുരശ്രമാക, ശരിപ്പെടുക.
Squareness, *s.* ചതുരശ്രത.
Squash, *v. a.* കഴെക്ക, ചതുക്ക.
Squeak, *v. n.* നിലവിളിക്ക, വാവിട്ടു കരക.
Squeak, *s.* നിലവിളി, കാറൽ.
Squeeze, *v. a.* പിഴിയുക, പിതുക്ക, ഞെക്ക.
Squeeze, *v. n.* ഇടറുക, ഞെങ്ങുക, ഇടുങ്ങുക.
Squeeze, *s.* പിഴിച്ചൽ, ഞെക്കൽ, ഇടുക്കം.
Squill, *s.* കാട്ടുവെങ്കായം, മത്സ്യം, പുഴു.
Squint, *v. n.* ചരിച്ചുനോക്ക.
Squire, *s.* അകമ്പടിക്കാരൻ.
Squirrel, *s.* അണ്ണാൻ.
Squirt, *s.* പീച്ചാങ്കുഴൽ, പീച്ചൽ.
Stab, *v. a.* കുത്തുക, കുത്തികൊല്ലുക.
Stab, *s.* കുത്തു, കുത്തിമുറിവു.
Stabber, *s.* കുത്തുന്നവൻ, വഞ്ചിച്ചു കൊല്ലുന്നവൻ.
Stability, *s.* സ്ഥിരത, ഉറുതി, ഉറപ്പു, നില.
Stable, *a.* സ്ഥിരമായ, ഉറപ്പുള്ള.
Stable, *s.* കുതിരാലയം, കുതിരലായം.
Stablish, *v. a.* ഉറപ്പിക്ക, സ്ഥാപിക്ക.
Stack, *s.* തുറു, കളം, ധാന്യമൂട, വിറകുകൂട്ടം.
Stack, *v. a.* കൂട്ടമായി കൂട്ടുക.
Staff, *s.* വടി, ദണ്ഡു, കോൽ, യഷ്ടി, കൊടി.
Stag, *s.* കല, ഹരിണം.
Stage, *s.* രംഗസ്ഥലം, അരങ്ങ, നാടകസ്ഥലം.
Stageplay, *s.* ആട്ടം, നാടകം, കൂത്തു, കഥകളി.
Stageplayer, *s.* കൂത്തുകാരൻ, നാടകക്കാരൻ.
Stagger, *v. n.* ചാഞ്ചാടുക, ക്ഷീണിക്ക.
Stagger, *v. a.* ചാഞ്ചാടിക്ക, ഭ്രമിപ്പിക്ക.
Stagnant, *a.* ഒഴുകാത്ത, ഇളകാത്ത.
Stagnate, *v. n.* കെട്ടിനില്ക്ക, മട്ടപ്പാക.
Stagnation, *s.* ഇളക്കമില്ലായ്മ, നില, നിത്തൽ.
Staid, *a.* തെളിവുള്ള, ക്രമമുള്ള.
Staidness, *s.* തെളിവു, സ്ഥിരത, ക്രമം.
Stain, *s.* കറ, കളങ്കം, കലനം, കുറവു.
Stain, *v. a.* കറയാക്ക, കളങ്കമാക്ക.
Stainless, *a.* കറയില്ലാത്ത, നിർമ്മലമുള്ള.
Stair, *s.* പടി, നട, കോണിപ്പടി.
Staircase, *s.* പടിക്കെട്ടു, കോണി.
Stake, *s.* കുററി, തറി, കമ്പം, കീലം, പണയം.
Stake, *v. a.* കുററിതറെക്ക, പന്തംകെട്ടുക.
Stale, *a.* പഴയ, പഴക്കമുള്ള, വളിച്ച.
Stalk, *v. n.* ഞെളിഞ്ഞു നടക്ക.
Stalk, *s.* ഞെളിഞ്ഞ നടപ്പു, കാമ്പു, കഴമ്പു, തണ്ടു.

Stalky, *a.* തണ്ടുള്ള, കഴമ്പുള്ള.
Stall, *s.* ലായം, തൊഴുത്തു, പീടിക.
Stall, *v. a.* തൊഴുത്തിൽ കെട്ടുക.
Stamina, *s.* ആദികാരണങ്ങൾ.
Stammer, *v. n.* കൊഞ്ഞപറക, വിക്കി വിക്കി പറക.
Stammerer, *s.* കൊഞ്ഞക്കാരൻ.
Stammering, *s.* കൊഞ്ഞ, വിക്കു, കള ച്ച്.
Stamp, *v. a.* ചവിട്ടുക, ഇടിക്ക, മുദ്രകുത്തുക.
Stamp, *s.* മുദ്ര, അച്ച്, കുത്തു, കുറി, പുള്ളി.
Stamper, *s.* ഉലക്ക.
Stanch, *v. a.* നിൎത്തുക, ഒലിക്കാതാക്ക.
Stanch, *v. n.* ചോരനില്ക്ക, ഒലിക്കാതിരിക്ക.
Stanch, *a.* കെട്ടിയ, ഒലിക്കാത്ത, നേരുള്ള.
Stanchion, *s.* തൂൺ, ഊന്നു, താങ്ങു.
Stanchness, *s.* ഉറപ്പു, ബലം, വിശ്വാസം.
Stand, *v. n.* നില്ക്ക, സ്ഥിരപ്പെടുക.
Stand, *v. a.* സഹിക്ക, എതിൎക്ക, വഹിക്ക.
Stand, *s.* സ്ഥാനം, നില, പാദം, നിൎത്തു, അതിര, അമ്പരപ്പു, സംശയം.
Standard, *s.* പടക്കൊടി, കൊടിക്കൂറ, ധ്വജം.
Standard-bearer, *s.* കൊടിക്കാരൻ.
Stander, *s.* നില്ക്കുന്നവൻ.
Standing, *part. a.* നില്ക്കുന്ന, നിലയുള്ള.
Standing, *s.* നിലനില്പു, സ്ഥിതി, പദവി.
Stanza, *s.* ശ്ലോകച്ചേൎച്ച, പദ്യം, പ്രാസം.
Staple, *s.* ചന്ത, മൂലസാധനം.
Staple, *a.* സ്ഥാപിതമായ.
Star, *s.* നക്ഷത്രം, താരം.
Starch, *s.* കഞ്ഞിപ്പശ.
Stare, *v. n.* തുറിച്ചുനോക്ക, ഭ്രമിച്ചുനോക്ക.
Stark, *a.* ഉറപ്പുള്ള, കടുപ്പമുള്ള.
Stark, *ad.* കേവലം, അശേഷം, മാത്രം.
Starless, *a.* നക്ഷത്രപ്രകാശമില്ലാത്ത.
Starlight, *s.* നക്ഷത്രപ്രകാശം, മീൻവെട്ടം.
Starlight, *a.* നക്ഷത്രപ്രകാശമുള്ള.
Starlike, *a.* നക്ഷത്രസമം.
Starry, *a.* നക്ഷത്രാലങ്കാരമുള്ള.
Start, *v. n.* ഞെട്ടുക, നടുങ്ങുക, പുറപ്പെടുക.
Start, *v. a.* ഞെട്ടിക്ക, നടുക്ക, യാത്രയയക്ക.
Start, *s.* ഞെട്ടൽ, നടുക്കം, പുറപ്പാടു.
Startle, *v. n.* ഞെട്ടുക, വിരളുക, പേടിക്ക.
Startle, *v. a.* വിരട്ടുക, ഭ്രമിപ്പിക്ക.
Startle, *s.* ഞെട്ടൽ, നടുക്കം, ഭ്രമം.
Starvation, *s.* പട്ടിണി, ഉപോഷം.
Starve, *v. n.* പട്ടിണി കിടക്ക, പട്ടിണി കിടന്നുചാക.
Starve, *v. a.* പട്ടിണിയിടുക, ക്ഷീണിപ്പിക്ക.
Starving, *part. a.* പട്ടിണി കിടക്കുന്ന.
State, *s.* നില, അവസ്ഥ, ഇരിപ്പു, രാജ്യം.
State, *v. a.* ബോധിപ്പിക്ക, അറിയിക്ക, വിവരിക്ക.
Stateliness, *s.* പ്രഭാവം, വലിപ്പം, പ്രതാപം.
Stately, *a.* പ്രഭാവമുള്ള, കോലാഹലമുള്ള.
Statement, *s.* വാമൊഴി, വചനം, വസ്തു.
Statesman, *s.* രാജമന്ത്രി.
Station, *s.* നില, സ്ഥലം, ഉദ്യോഗം, തൊഴിൽ.
Station, *v. a.* സ്ഥലത്താക്ക, ആക്കിവെക്ക.
Stationary, *a.* നില്ക്കുന്ന, ഇളകാത്ത.
Stationery, *s.* കടലാസപുസ്തകം മുതലായ ചരക്ക.
Statistics, *s. pl.* ദേശാവസ്ഥകളുടെ വിവരങ്ങൾ.
Statuary, *s.* കൊത്തുന്ന വിദ്യ, കൊത്തുകാരൻ.
Statue, *s.* കൊത്തിയ തൂൺ, സ്തംഭം, ബിംബം.

Stature, *s.* ശരീരപരിമാണം, ശരീരവ ളൎച്ച.
Statutable, *a.* നീതിപ്രകാരമുള്ള.
Statute, *s.* നീതി, ന്യായം, കല്പന, ചട്ടം, രാജകല്പന.
Stave, *v. a.* ഉടച്ചുതകൎക്ക, കോൽകൊണ്ടു തല്ലുക.
Stay, *v. n.* നില്ക്ക, നിലെക്ക, പാൎക്ക, വസിക്ക.
Stay, *v. a.* നിൎത്തുക, താമസിപ്പിക്ക, പാൎപ്പിക്ക.
Stay, *s.* നിലനില്പു, നിൎത്തൽ, വിരോധം.
Stayed, *part. a.* സ്ഥിരപ്പെട്ട, നിൎത്തിയ.
Stead, *s.* സ്ഥലം, ഇടം, പകരം, സഹായം.
Stead, *v. a.* സഹായിക്ക, താങ്ങുക, നില്ക്ക.
Steadfast, *a.* നിലയുള്ള, ഉറപ്പുള്ള.
Steadfastness, *s.* നില, ഉറപ്പു, സ്ഥിരത.
Steadily, *ad.* ഇളക്കം കൂടാതെ.
Steadiness, *s.* സ്ഥിരത, സ്ഥിതി, ധീരത.
Steady, *a.* ഇളകാത്ത, സ്ഥിരതയുള്ള.
Steady, *v. a.* ഉറപ്പിക്ക, സ്ഥിരമാക്ക.
Steak, *s.* മാംസഖണ്ഡം.
Steal, *v. a.* മോഷ്ടിക്ക, കക്ക, കളവുചെയ്ക.
Stealer, *s.* മോഷ്ടാവു, കള്ളൻ.
Stealth, *s.* മോഷണം, കളവു, കവൎച്ച.
Stealthy, *a.* ഒളിച്ചുചെയ്ത.
Steam, *s.* ആവി, പുക, ധൂമം.
Steam, *v. n.* ആവി പുറപ്പെടുക, തീക്കപ്പൽ ഓടുക.
Steamer, *s.* തീക്കപ്പൽ.
Steed, *s.* പെൺകുതിര, പടക്കുതിര.
Steel, *s.* ഉരുക്കു, ആയുധം, കട്ടുപ്പം.
Steely, *a.* ഉരുക്കു സംബന്ധിച്ച.
Steep, *a.* കിഴക്കാന്തൂക്കമുള്ള.
Steep, *s.* കിഴക്കാന്തൂക്കം, ചരിവു.
Steep, *v. a.* കതിൎക്ക, ഊവെക്ക, നനെക്ക.
Steeple, *s.* ഗോപുരം, മണിമാളിക.
Steepness, *s.* കിഴക്കാന്തൂക്കം.
Steer, *s.* എരുത, കാള.
Steer, *v. a.* വഴികാട്ടുക, ചുക്കാൻപിടിക്ക.
Steerage, *s.* ചുക്കാൻ പിടിക്കൽ, ഓടിക്കുന്ന ക്രമം.
Steersman, *s.* ചുക്കാങ്കാരൻ, മാലുമി.
Steganography, *s.* ഗൂഢയെഴുത്തു.
Stellate, *a.* നക്ഷത്രംപോലെ മിന്നുന്ന.
Stellation, *s.* നക്ഷത്രത്തിന്റെ മിന്നൽ.
Stem, *s.* തണ്ടു, താള, കാണ്ഡം, വംശം.
Stem, *v. a.* തടുക്ക, നിൎത്തുക, മാററുക.
Stench, *s.* ദുൎഗ്ഗന്ധം, നാററം.
Stenography, *s.* കുറുക്കെഴുത്തു.
Step, *v. n.* അടിവെക്ക, നടക്ക, ഗമിക്ക.
Step, *s.* അടി, പടി, നട, പദം, ചവിട്ടു, ഗതി.
Stepchild, *s.* ഭാൎയ്യയുടെയൊ ഭൎത്താവിന്റെയൊ കുട്ടി.
Stepfather, *s.* അമ്മയുടെ ഭൎത്താവു.
Stepmother, *s.* അച്ഛന്റെ ഭാൎയ്യ.
Stepping-stone, *s.* നടക്കല്ലു, മെതിക്കല്ലു.
Sterile, *a.* വിളയാത്ത, തരിശായ, അഫലമുള്ള.
Sterility, *s.* വിളയായ്മ, അഫലത.
Sterling, *s.* ഒർ ഇങ്ക്ലിഷനാണ്യം.
Stern, *a.* കടുപ്പമുള്ള, നിൎദ്ദയമുള്ള.
Stern, *s.* കപ്പലിന്റെ പിമ്പുറം, അമരം.
Sternly, *ad.* ഉഗ്രതയോടെ.
Sternness, *s.* രൂക്ഷത, ഉഗ്രത, രൌദ്രത.
Stew, *v. a.* വേവിക്ക, അനത്തുക.
Stew, *s.* വെന്ത ഭക്ഷണം.
Steward, *s.* കലവറക്കാരൻ, രാജമന്ത്രി.
Stewardship, *s.* വീട്ടുവിചാരണ.
Stick, *s.* വടി, കോൽ, യഷ്ടി.
Stick, *v. a.* കുത്തുക, ഒട്ടിക്ക, പററിക്ക.
Stick, *v. n.* പററുക, ഒട്ടുക, പിടിക്ക, നില്ക്ക.

Stick, *v. a.* കത്തി എടുക്ക, കത്തി കൊള്ളുക.
Stickiness, *s.* ഒട്ടൽ, പററു, പിടിത്തം.
Sticky, *a.* ഒട്ടുന്ന, പററുന്ന, പശയുള്ള.
Stiff, *a.* വളയാത്ത, മയമില്ലാത്ത.
Stiffen, *v. a.* കട്ടപ്പമാക്ക, മുഴപ്പിക്ക.
Stiffen, *v. n.* കട്ടുക്ക, മുഴക്ക, തരിക്ക.
Stiffnecked, *a.* കഠിന കണ്ഠമുള്ള, ദുശ്ശാഠ്യമായ.
Stiffness, *s.* മുഴപ്പു, കട്ടപ്പം, കഠിനത.
Stifle, *v. a.* ഞെക്ക, തിക്കി മുട്ടിക്ക, അമൎക്ക, അടക്ക.
Stigma, *s.* ദുഷ്കീൎത്തിയുടെ അടയാളം, കറ.
Stigmatize, *v. a.* അപമാനപ്പെടുത്തുക.
Stile, *s.* സൂൎയ്യഘടികാരത്തിന്റെ സൂചി.
Still, *v. a.* മൌനമാക്ക, അമൎത്തുക.
Still, *a.* മൌനമായ, ശാന്തമുള്ള.
Still, *ad.* ഇതുവരെ, ഇനിയും, എന്നിട്ടും.
Still, *s.* മൌനം, ശാന്തത, അമച്ച.
Still, *v. a.* ഊററുക, കാച്ചുക, ദ്രവിപ്പിക്ക.
Stillborn, *a.* ചാവുപിള്ളയായി പിറന്ന.
Stillness, *s.* മൌനം, ശാന്തത, നിശ്ശബ്ദം.
Stilts, *s. pl.* പൊയ്ക്കാൽ.
Stimulate, *v. a.* ഉത്സാഹിപ്പിക്ക, ഉദ്യോഗിപ്പിക്ക.
Stimulation, *s.* ഉത്സാഹം, കത്തൽ, എരിച്ചൽ.
Sting, *v. a.* കുത്തുക, കൊത്തുക, കടിക്ക.
Sting, *s.* കുത്തു, കൊത്തു, കൊമ്പു, മുള്ളു.
Stinginess, *s.* ലുബ്ധു, പിശുക്കു, ലോഭം.
Stingy, *a.* ലുബ്ധുള്ള, ദുരാഗ്രഹമുള്ള.
Stink, *v. n.* നാറുക, നാററം പിടിക്ക.
Stink, *s.* നാററം, ദുൎഗ്ഗന്ധം, ദുൎമ്മണം.
Stinkard, *s.* നാറി.
Stint, *v. a.* അതിരിടുക, നിൎത്തുക.
Stint, *s.* അതിർ, തിട്ടം, അംശം, ക്ലിപ്തം.
Stipend, *s.* പണസഹായം, ശമ്പളം.
Stipendiary, *a.* പണസഹായം വാങ്ങുന്ന.
Stipendiary, *s.* പണസഹായം വാങ്ങുന്നവൻ.
Stipulate, *v. a.* ഉടമ്പടിചെയ്ക, സമയം ചെയ്ക.
Stipulation, *s.* ഉടമ്പടി, പ്രതിജ്ഞ, സമയം.
Stir, *v. a.* അനക്ക, ചലിക്ക, കിണ്ടുക, ഇളക്ക.
Stir, *s.* അനക്കം, ഇളക്കം, കലഹം, അമളി.
Stitch, *v. a.* തുന്നുക, തൈക്ക, കൊളുത്തുക.
Stitch, *s.* കുത്തു, തുന്നൽ, കൊളുത്തു.
Stitchery, *s.* തുന്നൽപണി.
Stive, *v. a.* അമുക്ക, ചൂടു പിടിപ്പിക്ക.
Stock, *s.* തണ്ടു, ഉടൽ, കുററി, വംശം, മൂലധനം.
Stock, *v. a.* സംഗ്രഹിച്ചു വെക്ക, ശേഖരിക്ക.
Stockdove, *s.* കാട്ടുപ്രാവു, കപോതം.
Stocking, *s.* കാലുറ.
Stockish, *a.* മൂഢതയുള്ള, തടിമുറണ്ടുള്ള.
Stocks, *s. pl.* തടിവിലങ്ങു, ആമം, മൂലധനം.
Stockstill, *a.* അനങ്ങാത്ത.
Stoic, *s.* സൎവ്വസംഗത്യാഗി.
Stoicism, *s.* സൎവ്വസംഗത്യാഗം.
Stole, *s.* നിലയങ്കി.
Stomach, *s.* തീൻപണ്ടം, ജഠരാഗ്നി, ആൎത്തി.
Stomach, *v. a.* കോപം കൊള്ളുക, വൈരം വെക്ക.
Stone, *s.* കല്ലു, ശൈലം, അണ്ടി, കരു.
Stone, *a.* കല്ലുകൊണ്ടുള്ള, കല്ലുസംബന്ധിച്ച.
Stone, *v. a.* കല്ലു എറിയുക, കല്ലു എറിഞ്ഞു കൊല്ലുക.
Stonecutter, *s.* കല്ലാശാരി.
Stonefruit, *s.* അണ്ടിയുള്ള കായ്.

**Stonepit**, *s.* കക്കുഴി.
**Stonework**, *s.* കല്പണി.
**Stony**, *a.* കല്ലുകൊണ്ടുണ്ടായ, കല്ലുള്ള.
**Stool**, *s.* പീഠം, ആസനം, വിരേചനം.
**Stoop**, *v. n.* കുനിയുക, താഴുക, കൂനുക, ഇറങ്ങുക.
**Stoop**, *s.* കുനിവു, താഴ്ച, വഴങ്ങൽ, ഇറക്കം.
**Stop**, *v. a.* നിൎത്തുക, വിരോധിക്ക, വിലക്ക, അടക്ക.
**Stop**, *v. n.* നില്ക്ക, അടയുക, അടഞ്ഞു പോക.
**Stop**, *s.* നിൎത്തൽ, വിരോധം, തടവു, നിവൃത്തി.
**Stoppage**, *s.* നില്പു, നിൎത്തൽ, അടപ്പു, വിഘ്നം.
**Stopper**, *s.* അടപ്പു, മൂടി, ആപ്പു.
**Store**, *s.* കൂട്ടം, ധാന്യക്കൂട്ടം, ചയം, പത്തായം.
**Store**, *v. a.* കൂട്ടുക, ശേഖരിക്ക, സംഗ്രഹിക്ക.
**Storehouse**, *s.* പാണ്ടിശാല, ഉഗ്രാണം.
**Storekeeper**, *s.* കലവറക്കാരൻ.
**Stork**, *s.* കൊക്കു, ബകം, വെളിർ.
**Storm**, *s.* കൊടുങ്കാററു, കോൾ, ആക്രമം.
**Storm**, *v. a.* ആക്രമിക്ക, പടയേററുക.
**Storm**, *v. n.* കൊടുങ്കാററു അടിക്ക.
**Stormy**, *a.* പെരുങ്കാററുള്ള, കലശലുള്ള.
**Story**, *s.* കഥ, വൃത്താന്തം, മാളികയുടെ നില.
**Storyteller**, *s.* കഥക്കാരൻ, നുണയൻ.
**Stout**, *a.* തടിച്ച, തടിപ്പുള്ള, പുഷ്ടിയുള്ള.
**Stoutly**, *ad.* ബലമായി, പുഷ്ടിയായി.
**Stoutness**, *s.* തടിപ്പു, വണ്ണം, പുഷ്ടി.
**Stove**, *s.* തീച്ചട്ടി, തീക്കലം, അടുപ്പു.
**Stove**, *v. a.* ചൂടുള്ള സ്ഥലത്തു വെക്ക.
**Stow**, *v. n.* അടുക്കി വെക്ക, സംഗ്രഹിക്ക.
**Stowage**, *s.* അടുക്കി വെക്കുക.
**Straggle**, *v. n.* ഉഴലുക, തെററി ഉഴലുക.
**Straggler**, *s.* ഉഴന്നു നടക്കുന്നവൻ.
**Straight**, *a.* നേരെയുള്ള, വളവില്ലാത്ത.
**Straightway**, *ad.* നേരെ, ഉടനെ.
**Straighten**, *v. a.* നേരെയാക്ക, നിവിൎക്ക.
**Straightness**, *s.* നേരു, ചൊവ്വു, നിവിൎച്ച.
**Strain**, *v. a.* അരിക്ക, ഞെക്ക, പിഴിയുക.
**Strain**, *v. n.* മുക്ക, പ്രയത്നം ചെയ്ക.
**Strain**, *s.* ഉളുക്കു, അതിമുറുക്കം, സന്തതി, പാട്ടു, സ്വരം, വിധം, സ്ഥാനം.
**Strait**, *a.* ഇടുക്കമുള്ള, വിസ്താരം കുറഞ്ഞ.
**Strait**, *s.* ഇടുക്കുവഴി, കടൽക്കൈവഴി.
**Straiten**, *v. a.* ഇടുക്ക, ചുരുക്ക, മുറുക്ക.
**Straitness**, *s.* ഇടുക്കം, ഞെരുക്കം, വിഷമം.
**Strake**, *s.* ഇരിമ്പുതകിടു, മൂട്ട, വീതി.
**Strand**, *s.* കടല്പുറം, ഇഴ.
**Strand**, *v. a.* കരയിൽ ഓടിച്ചു കേററുക.
**Strange**, *a.* അന്യമായ, അപൂൎവ്വമുള്ള.
**Strangeness**, *s.* അന്യത, പരത്വം, പൃഥക്കം.
**Stranger**, *s.* അന്യൻ, പരൻ, വഴിപോക്കൻ.
**Strangle**, *v. a.* വീൎപ്പുമുട്ടിക്ക, ഞെക്കികൊല്ലുക.
**Strangulation**, *s.* ഞെക്കിക്കുല.
**Strap**, *s.* തോൽവാറ, നൂൽകച്ച.
**Strapping**, *a.* സ്ഥൂലിച്ച, തടിച്ച.
**Stratagem**, *s.* ചതിപ്രയോഗം, തന്ത്രം.
**Stratum**, *s.* നിര, വരി, അട്ടി, തടം.
**Straw**, *s.* വയ്ക്കോൽ, കച്ചി, നെൽകച്ചി.
**Strawbuilt**, *a.* വയ്ക്കോൽകൊണ്ടു തീൎത്ത.
**Stray**, *v. n.* വഴിതെററുക, ഉഴലുക.
**Stray**, *a.* ഉഴന്നുപോയ, തെററിനടക്കുന്ന.
**Streak**, *s.* വരിപ്പുള്ളി, കീററു, ചീന്തു.
**Streak**, *v. a.* വരെക്ക, കരയിടുക.

**Streaky**, *a.* കരയുള്ള, വരയുള്ള.
**Stream**, *s.* ഒഴുക്കു, പുഴ, നദി, വാഹിനി.
**Stream**, *v. n.* ഒഴുക, ഒലിക്ക, കതിർവിടുക.
**Streamer**, *s.* കൊടിക്കൂറ, ധ്വജം.
**Streamy**, *a.* ഒഴുക്കുള്ള, ഒലിപ്പുള്ള.
**Street**, *s.* തെരുവു, വീഥി, വഴി, ശ്രേണി.
**Streetwalker**, *s.* കൂത്തിച്ചി, വിലമകൾ.
**Strength**, *s.* ശക്തി, ബലം, ഊക്കു, വീൎയ്യം.
**Strengthen**, *v. a.* ബലപ്പെടുത്തുക, ഉറപ്പിക്ക.
**Strengthen**, *v. n.* ബലപ്പെടുക, ഉറെക്ക.
**Strengthener**, *s.* ബലപ്രദൻ.
**Strengthless**, *a.* ബലഹീനമുള്ള.
**Strenuous**, *a.* ധൈൎയ്യമുള്ള, മിടുക്കുള്ള.
**Stress**, *s.* സാരം, ബലം, മുറുക്കം.
**Stretch**, *v. a.* നീട്ടുക, നിവിൎക്ക, വിരിക്ക.
**Stretch**, *v. n.* നീളുക, വലിയുക, കടത്തിപറക.
**Stretch**, *s.* നീട്ടം, മുറുക്കം, അത്യൎത്ഥം.
**Stretcher**, *s.* ചവിട്ടുപടി.
**Strew**, *v. a.* ചിതറുക, വിതറുക, ധൂളിക്ക.
**Strict**, *a.* മുറുക്കുള്ള, ഖണ്ഡിതമായ.
**Strictly**, *ad.* ഖണ്ഡിതമായി, തിട്ടമായി.
**Strictness**, *s.* മുറുക്കം, കട്ടപ്പു, സൂക്ഷ്മം.
**Stricture**, *s.* തട്ടു, അമുക്കൽ, പിടിത്തം.
**Stride**, *s.* കവെപ്പു.
**Stride**, *v. n.* കവെക്ക, കവെച്ചിരിക്ക.
**Strife**, *s.* കലഹം, വാഗ്വാദം, പിണക്കം.
**Strike**, *v. a.* അടിക്ക, തല്ലുക, മുട്ടിക്ക, താഡിക്ക, തട്ടിക്ക, വിരട്ടുക.
**Strike**, *v. n.* അടിക്ക, മുട്ടുക, കിടയുക.
**Strike**, *s.* ഒരു അളവു, താപ്പു.
**Striking**, *part. a.* അടിക്കുന്ന.
**String**, *s.* ചരടു, നൂൽ, കയറ, നാട.
**String**, *v. a.* ചരട ഇടുക, കോൎക്ക.
**Stringed**, *a.* കമ്പിയുള്ള, കോൎത്ത.
**Stringent**, *a.* മുറുക്കുന്ന, ബന്ധിക്കുന്ന.
**Strip**, *v. a.* ഉരിക്ക, നഗ്നമാക്ക, കവരുക.
**Stripe**, *v. a.* വരിപ്പുള്ളിയിടുക, കരയിടുക.
**Stripe**, *s.* വരി, വരിപ്പുള്ളി, കര, അടി.
**Stripling**, *s.* ബാലകൻ, കുമാരൻ.
**Strive**, *v. n.* പ്രയാസപ്പെടുക, ശ്രമിക്ക.
**Striving**, *s.* ശ്രമം, സാഹസം, പോരാട്ടം.
**Stroke**, *s.* അടി, തല്ലു, താഡനം, പ്രഹരം.
**Stroke**, *v. a.* തലോടുക, തടവുക, ഉഴിയുക.
**Stroking**, *s.* തലോടൽ, ഉഴിച്ചൽ.
**Stroll**, *v. n.* ഉഴലുക, ഉഴന്നുനടക്ക.
**Stroller**, *s.* ഉഴലക്കാരൻ.
**Strong**, *a.* ബലമുള്ള, ശക്തിയുള്ള, ഊക്കുള്ള.
**Strongfisted**, *a.* മുഷ്ടിബലമുള്ള.
**Stronghand**, *s.* കൈമിടുക്കു, ബലമുള്ള ഭുജം.
**Stronghold**, *s.* കോട്ടു, ഉറപ്പുള്ള സ്ഥലം.
**Strongly**, *ad.* ബലമായി, ശക്തിയോടെ.
**Strongwater**, *s.* മദ്യം.
**Strophe**, *s.* ശ്ലോകപാദം.
**Structure**, *s.* വീട്ടുപണി, ഭാഷ, ആകൃതി.
**Struggle**, *v. n.* അദ്ധ്വാനിക്ക, പ്രയാസപ്പെടുക, പോരാടുക, പൊരുതുക, പിടയുക.
**Struggle**, *s.* പ്രയത്നം, അദ്ധ്വാനം, സാഹസം, പോരാട്ടം, പോർ, പിടച്ചൽ.
**Struma**, *s.* കണ്ഠമാല.
**Strut**, *v. n.* ഞെളിഞ്ഞു നടക്ക, പൊങ്ങുക, വീൎക്ക.
**Strut**, *s.* അഹമ്മതിയുള്ള നടപ്പു.
**Stub**, *s.* കുററി, മുട്ടുത്തടി.
**Stub**, *v. a.* കുററിപറിക്ക, കിളച്ചുപറിക്ക.
**Stubble**, *s.* താളടി, കച്ചി.
**Stubborn**, *a.* ധൃഷ്ടതയുള്ള, തന്റേടമുള്ള.
**Stubbornness**, *s.* ശാഠ്യം, തന്റേടം, മുറണ്ടു.

**Stubby**, *a.* കുറിയായ.
**Stubnail**, *s.* മുറിയാണി.
**Stud**, *s.* കുററി, കുടുക്ക, മൊട്ടു, കുതിരക്കൂട്ടം.
**Student**, *s.* ശിഷ്യൻ, വിദ്യാൎത്ഥി, അദ്ധ്യായി.
**Studied**, *a.* പഠിതമായുള്ള, വിദ്യയുള്ള.
**Studious**, *a.* വിദ്യാഭ്യാസതാൽപൎയ്യമുള്ള.
**Studiousness**, *s.* വിദ്യാഭ്യാസതാൽപൎയ്യം, ശ്രദ്ധ.
**Study**, *s.* വിദ്യാഭ്യാസം, പഠിത്തം, അദ്ധ്യയനം.
**Study**, *v. a.* പഠിക്ക, അഭ്യസിക്ക, ധ്യാനിക്ക.
**Stuff**, *s.* വസ്തു, സാധനം, പണ്ടം, ചരക്ക.
**Stuff**, *v. a.* നിറെക്ക, കൊള്ളിക്ക, ഇറുത്തുക.
**Stultify**, *v. a.* ഭോഷത്വമാക്ക.
**Stum**, *s.* പുത്തൻ മധു.
**Stumble**, *v. a.* കാലിടറുക, വഴുതുക.
**Stumble**, *v. n.* തെററുക, സംശയിക്ക.
**Stumbling**, *s.* കാലിടച്ചു, വഴുതൽ, തെററു.
**Stumblingblock**, *s.* വിരുദ്ധകല്ലു, ഇടച്ചകല്ലു.
**Stump**, *s.* കുററി, കണ്ടം, കട്ടി.
**Stumpy**, *a.* കുററിയുള്ള, കട്ടിയുള്ള.
**Stun**, *v. a.* തരിപ്പിക്ക, ബോധക്കേടു വരുത്തുക.
**Stunt**, *v. a.* വളരാതാക്ക.
**Stupefaction**, *s.* ബുദ്ധിഭ്രമം, മൂഢത.
**Stupendous**, *a.* അത്ഭുതമുള്ള.
**Stupid**, *a.* മൂഢതയുള്ള, ഭോഷത്വമുള്ള.
**Stupidity**, *s.* ബുദ്ധിമാന്ദ്യത, ജഡത, മന്ദത, വിഷ്ഠിത്വം, മൌഢ്യം, മൊഴ.
**Stupifier**, *s.* മന്ദപ്രദൻ.
**Stupify**, *v. a.* മോഹിപ്പിക്ക, ഭ്രമിപ്പിക്ക.
**Stupor**, *s.* ബുദ്ധിമാന്ദ്യം, ബോധക്കേടു.
**Sturdiness**, *s.* സിദ്ധാന്തം, കഠിനത, ഉറപ്പു.
**Sturdy**, *s.* കട്ടപ്പമുള്ള, സ്ഥിരമുള്ള.
**Sturk**, *s.* ഇളം കാള, കടച്ചി.
**Stutter**, *v. n.* വിക്കിവിക്കി പറക, നാവിടറുക.
**Stutter**, *s.* വിക്കു, വിക്കൽ, കൊഞ്ഞവാക്ക.
**Stutterer**, *s.* വിക്കൻ, കൊഞ്ഞൻ.
**Sty**, *s.* പന്നിക്കൂടു.
**Style**, *s.* വാചകരീതി, സംസാരരീതി.
**Style**, *v. a.* ചൊല്ലുക, പേരിടുക.
**Suasive**, *a.* ബോധം വരുത്താകുന്ന.
**Suavity**, *s.* മാധുൎയ്യം, മനോരസം.
**Sub**, കീഴെ, താഴെ, താണ.
**Subact**, *v. a.* കീഴാക്ക, കീഴടക്ക.
**Subaltern**, *a.* താണ, കീഴ്പെട്ട, ചെറിയ.
**Subaltern**, *s.* പട്ടാളത്തിൽ കീഴുദ്യോഗസ്ഥൻ.
**Subalternate**, *a.* മാറിമാറിവരുന്ന.
**Subdivide**, *v. a.* രണ്ടാമത വിഭാഗിക്ക.
**Subdivision**, *s.* പകുതിയുടെ പകുതി.
**Subduce**, *v. a.* നീക്ക, തള്ളുക.
**Subduct**, *v. a.* കിഴിക്ക, ഹരിക്ക.
**Subduction**, *s.* ഹരണം, നീക്കം, തള്ളൽ.
**Subdue**, *v. a.* അടക്ക, കീഴടക്ക, ജയിക്ക.
**Subduer**, *s.* ജയിക്കുന്നവൻ.
**Subjacent**, *a.* കീഴെ കിടക്കുന്ന.
**Subject**, *v. a.* കീഴിലാക്ക, സ്വാധീനമാക്ക.
**Subject**, *a.* കീഴുള്ള, കീഴിലുള്ള, ഉൾപ്പെട്ട.
**Subject**, *s.* കുടിയാൻ, പ്രജ, കാൎയ്യം, വൃത്താന്തം.
**Subjected**, *a.* കീഴടക്കപ്പെട്ട, ഉൾപ്പെട്ട.
**Subjection**, *s.* കീഴടക്കം, സ്വാധീനത.
**Subjective**, *a.* കാൎയ്യത്തോടു ചേൎന്ന.
**Subjoin**, *v. a.* കൂടെ ചേൎക്ക.
**Subjugate**, *v. a.* ജയിക്ക, കീഴടക്ക.
**Subjugation**, *s.* കീഴടക്കം, അമച്ച.
**Subjunction**, *s.* കൂടെ കൂട്ടുന്നതു.

**Subjunctive**, *a.* വ്യാകരണത്തിൽ അനുവാദകം.

**Sublation**, *s.* ഹരണം, നീക്കം.

**Sublevation**, *s.* ഉയൎത്തുക, ഉന്നതി.

**Sublimable**, *a.* ശുദ്ധീകരിക്കപ്പെടത്തക്ക.

**Sublimation**, *s.* പുടപ്രയോഗം.

**Sublime**, *a.* ഉയൎന്ന, ഉന്നതമുള്ള.

**Sublimity**, *s.* ഉയൎച്ച, ഉന്നതി, മുഖ്യത.

**Sublunar**, *a.* ചന്ദ്രനുകീഴുള്ള, ഭൌമികം.

**Submarine**, *s.* സമുദ്രത്തിനു കീഴെയുള്ള.

**Submerge**, *v. a.* വെള്ളത്തിൽ മുക്ക.

**Submersion**, *s.* മുഴുകൽ, നിമഗ്നനം.

**Submission**, *s.* വിനയം, വണക്കം.

**Submissive**, *a.* വിനയമുള്ള, വണക്കമുള്ള.

**Submissiveness**, *s.* വിനയം, വണക്കം.

**Submit**, *v. a.* താഴ്ത്തുക, കീഴടക്ക, ഏല്പിക്ക, ബോധിപ്പിക്ക.

**Submit**, *v. n.* വിനയപ്പെടുക, വണങ്ങുക.

**Subordinancy**, *s.* താണ സ്ഥാനം.

**Subordinate**, *a.* കീഴുള്ള, താണ.

**Subordinate**, *s.* കീഴാൾ, രണ്ടാമൻ.

**Subscribe**, *v. a.* സമ്മതിച്ചു ഒപ്പിടുക.

**Subscriber**, *s.* ഒപ്പിടുന്നവൻ.

**Subscription**, *s.* സമ്മത ഒപ്പു, കൈയൊപ്പു, (ധൎമ്മകാൎയ്യത്തിന്നും മററും വല്ലതും കൊടുക്കാം എന്നുള്ള, ഒപ്പു).

**Subsecutive**, *a.* ക്രമത്തിലുള്ള, പിന്തുടരുന്ന.

**Subsequence**, *s.* പിന്തുടൎച്ച, പിൻവരവു.

**Subsequent**, *a.* ക്രമേണയുള്ള, പിന്തുടരുന്ന.

**Subserve**, *v. a.* ഉപയോഗിപ്പിക്ക, സഹായിക്ക.

**Subserviency**, *s.* ഉപയോഗം, പരവശത.

**Subservient**, *a.* ഉപയോഗിക്കുന്ന.

**Subside**, *v. n.* താഴുക, കുറഞ്ഞുപോക.

**Subsidence**, *s.* താഴ്ച, അമൎച്ച, കുറവു.

**Subsidiary**, *a.* സഹായിക്കുന്ന.

**Subsidy**, *s.* സഹായം, കപ്പം.

**Subsign**, *v. n.* താഴെ ഒപ്പിടുക.

**Subsist**, *v. n.* ഉപജീവിക്ക, സ്ഥിതിചെയ്ക.

**Subsistence**, *s.* ഉപജീവനം, കഴിച്ചൽ.

**Subsistent**, *a.* ജീവിതമായ, ഇരിക്കുന്ന.

**Subsisting**, *a.* ഉപജീവിക്കുന്ന, ഇരിക്കുന്ന.

**Substance**, *s.* വസ്തു, സാരം, മൂൎത്തി, അൎത്ഥം, ധനം, കഴമ്പു, ശരീരം.

**Substantial**, *a.* വസ്തുവുള്ള, സാരമുള്ള.

**Substantiality**, *s.* കാൎയ്യം, മൂൎത്തിത്വം.

**Substantially**, *ad.* ഉറപ്പോടെ, ബലമായി.

**Substantials**, *s. pl.* സാരാംശങ്ങൾ.

**Substantiate**, *v. a.* നിശ്ചയംവരുത്തുക, സ്ഥിരപ്പെടുത്തുക, ദൃഷ്ടാന്തപ്പെടുത്തുക.

**Substantive**, *s.* ഒരുനാമം.

**Substantive**, *a.* ഉള്ളതിനെ കാട്ടുന്ന, ഉള്ള.

**Substitute**, *s.* പകരക്കാരൻ, കാൎയ്യസ്ഥൻ.

**Substitute**, *v. a.* പ്രതിപകരമാക്ക.

**Substitution**, *s.* പകരം വെക്കുക, വകമാററം.

**Substract**, *v. a.* കിഴിക്ക, ഹരിക്ക, നീക്ക.

**Substraction**, *s.* കിഴിപ്പു, ഹരണം.

**Subtend**, *v. n.* കീഴോട്ടു ഞാലുക.

**Subterfuge**, *s.* ഒഴികഴിവു, ഉപായം.

**Subterranean**, *a.* പാതാള സംബന്ധമുള്ള.

**Subtile**, *a.* നേൎത്ത, കൃത്രിമമുള്ള, കൌശലമുള്ള.

**Subtileness**, *s.* നേൎമ്മ, സൂക്ഷ്മം, ഉപായം.

**Subtiliate**, *v. a.* നേൎപ്പിക്ക, സൂക്ഷ്മമാക്ക.

**Subtility**, *s.* നേൎപ്പു, സൂക്ഷ്മം, കൌശലം.

**Subtle**, *a.* ഉപായമുള്ള, കൃത്രിമമുള്ള.

**Subtlety**, *s.* ഉപായം, കൃത്രിമം, സൂക്ഷ്മബുദ്ധി.

**Subtly**, *ad.* ഉപായത്തോടെ, കൌശലത്താൽ.

Subtract, *v. a.* കിഴിക്ക, ഹരിക്ക, നീക്ക.
Subtraction, *s.* ഹരണം, തള്ളൽ, കിഴിപ്പു.
Subtrahend, *s.* ഹാരകം.
Subversion, *s.* കീഴ്മേൽ മറിച്ചൽ, വീഴ്ച.
Subversive, *a.* നാശകരമുള്ള.
Subvert, *v. a.* നശിപ്പിക്ക, തള്ളിയിടുക.
Suburb, *s.* ഉപഗ്രാമം, ഉപനഗരം, ഉപപുരം.
Suburban, *a.* ഉപനഗരസംബന്ധമുള്ള.
Succeed, *v. n.* മറ്റൊരുത്തന്റെ സ്ഥാനം പ്രാപിക്ക, സാധിക്ക, ഫലിക്ക, വാഴ്ക.
Succeed, *v. a.* സാധിപ്പിക്ക, ജയിക്ക.
Succeeding, *a.* പിൻവരുന്ന, പിൻചെല്ലുന്ന.
Success, *s.* സാദ്ധ്യം, സിദ്ധി, ഫലം, ജയം.
Successful, *a.* സാധിക്കുന്ന, ഫലിതമായ.
Successfulness, *s.* ഫലപ്രാപ്തി, ഇഷ്ടലാഭം.
Succession, *s.* ഒരുത്തന്റെ സ്ഥാനംപ്രാപിക്കുന്നതു, അനുക്രമം, സന്തതി.
Successive, *a.* ക്രമേണ പിന്തുടരുന്ന.
Successively, *ad.* ക്രമേണ, ഇടയിടെ.
Successless, *a.* അസാദ്ധ്യമുള്ള.
Successor, *s.* അനന്തരവൻ.
Succinct, *a.* മടക്കിയ, ചുരുങ്ങിയ.
Succour, *v. a.* സഹായിക്ക, തുണെക്ക.
Succour, *s.* സഹായം, തുണ, ആദരവു.
Succourer, *s.* സഹായി, ഉപകാരി.
Succourless, *a.* സഹായമില്ലാത്ത.
Succumb, *v. n.* അടങ്ങുക, അമരുക.
Succussion, *s.* കുലുക്കം.
Such, *pron.* അപ്രകാരമുള്ള, ഇപ്രകാരമുള്ള.
Suck, *v. a.* വലിച്ചു കുടിക്ക, മുലകുടിക്ക, ചപ്പുക.
Suck, *v. n.* വലിയുക, ഉണ്ണുക.
Suck, *s.* മുലകുടി, മുലപ്പാൽ.

Sucket, *s.* പലഹാരം, മധുരയപ്പം.
Suckle, *v. a.* മുലകൊടുക്ക, പോററുക.
Suckling, *s.* മുലകുടിക്കുന്ന കുട്ടി, ശിശു.
Sudation, *s.* വിയൎപ്പു, സ്വേദം.
Sudden, *a.* പെട്ടന്നുള്ള, ക്ഷണമുള്ള.
Suddenly, *ad.* പെട്ടന്നു, പൊടുന്നനവെ, ഉടനെ, ഝടിതി, ക്ഷണാൽ.
Suddenness, *s.* അസംഗതി, ക്ഷണം.
Sue, *v. a.* അന്ന്യായം ബോധിപ്പിക്ക, വ്യവഹരിക്ക.
Suet, *s.* നെയ്യ, കൊഴുപ്പു.
Suffer, *v. a.* സഹിക്ക, പൊറുക്ക, അനുഭവിക്ക.
Suffer, *v. n.* കഷ്ടപ്പെടുക, പാടുപെടുക.
Sufferable, *a.* സഹ്യമായ, പൊറുക്കത്തക്ക.
Sufferance, *s.* പീഡ, ക്ഷമ, പൊറുതി.
Sufferer, *s.* കഷ്ടം അനുഭവിക്കുന്നവൻ.
Suffering, *s.* വേദന, കഷ്ടം, പീഡ, പാടു.
Suffice, *v. n.* മതിയാക, തികയുക.
Suffice, *v. a.* മതിയാക്ക, തൃപ്തിയാക്ക.
Sufficiency, *s.* മതി, പ്രാപ്തി, തൃപ്തി, അലംഭാവം.
Sufficient, *a.* മതിയായ, വേണ്ടുന്ന.
Suffocate, *v. a.* മുട്ടിക്ക, വീൎപ്പുമുട്ടിക്ക.
Suffocation, *s.* വീൎപ്പുമുട്ടൽ, ശ്വാസംമുട്ടൽ.
Suffrage, *s.* സമ്മതം, അനുവാദം.
Suffuse, *v. a.* മീതെ പരത്തുക.
Suffusion, *s.* മീതെ പരത്തൽ.
Sugar, *s.* പഞ്ചസാര, മധുരം.
Sugar, *v. a.* പഞ്ചസാര ഇടുക.
Sugarcandy, *s.* കല്ക്കണ്ടം.
Sugarcane, *s.* കരിമ്പു.
Sugary, *a.* പഞ്ചസാരയുള്ള.
Suggest, *v. a.* സൂചിപ്പിക്ക, തോന്നിക്ക.
Suggestion, *s.* സൂചകം, തോന്നൽ, ഉപദേശം, അനുഭാവം.
Suicide, *s.* തന്നെത്താൻ കൊല്ലുക, ആത്മഹത്തി, ആത്മഘാതകൻ.

Suit, *s.* കൂട്ടം, ഇണ, ഒർ ഉടുപ്പുവസ്ത്രം, അപേക്ഷ, വ്യവഹാരം, വഴക്ക.
Suit, *v. a.* ഇണക്ക, ചേൎക്ക, കൊള്ളിക്ക.
Suit, *v. n.* ഇണങ്ങുക, ചേരുക, ചേലാക.
Suitable, *a.* ഇണങ്ങുന്ന, കൊള്ളാകുന്ന, ചേൎച്ചയുള്ള.
Suitableness, *s.* ഇണക്കം, യോഗ്യത.
Suite, *s.* പരിജനം, അനുചാരകന്മാർ.
Suiter, *s.* സങ്കടക്കാരൻ, അൎത്ഥി.
Sulkiness, *s.* ദുൎമ്മുഖം, ദുശ്ശീലം.
Sulky, *a.* ദുൎമ്മുഖമുള്ള, ദുശ്ശീലമുള്ള.
Sullen, *a.* ദുൎമ്മുഖമുള്ള, ദുശ്ശാഠ്യമുള്ള.
Sullenness, *s.* ദുൎമ്മുഖം, കണ്ണിതം, മന്ദബുദ്ധി.
Sully, *v. a.* ദുഷിക്ക, മുഷിപ്പിക്ക.
Sulphur, *s.* ഗന്ധകം, ധാതുവൈരി.
Sulphureous, *a.* ഗന്ധകമുള്ള.
Sulphury, *a.* ഗന്ധകമുള്ള.
Sultan, *s.* തുൎക്കരുടെ രാജാവു, സുല്ത്താൻ.
Sultriness, *s.* അത്യുഷ്ണം, വേവു.
Sultry, *a.* അത്യുഷ്ണമുള്ള.
Sum, *s.* തുക, സംഖ്യ, കണക്ക, തീൎച്ച.
Sum, *v. a.* കണക്കകൂട്ടുക, തുകകൂട്ടുക.
Sumless, *a.* അസംഖ്യ.
Summarily, *ad.* ചുരുക്കത്തിൽ.
Summary, *a.* ചുരുക്കമായ, സംക്ഷേപമുള്ള.
Summary, *s.* ചുരുക്കൽ, സംക്ഷേപണം.
Summer, *s.* വേനൽകാലം, ഗ്രീഷ്മകാലം.
Summit, *s.* മുകൾ, ശിഖരം, അഗ്രം, ഉയൎച്ച.
Summon, *v. a.* കല്പിച്ചു വിളിപ്പിക്ക.
Summons, *s.* ഹാജരാവാനുള്ള കല്പന.
Sumptuous, *a.* ധാരാള ചെലവുള്ള.
Sun, *s.* ആദിത്യൻ, സൂൎയ്യൻ, ദിനേശൻ, ദിനകരൻ, ഭാനു, കതിരവൻ.
Sun, *v. a.* വെയിലിൽ വെക്ക.
Sunbeam, *s.* സൂൎയ്യരശ്മി, സൂൎയ്യകിരണം.
Sunbeat, *part. a.* വെയിൽ തട്ടിയ.
Sunbright, *a.* സൂൎയ്യശോഭയുള്ള.
Sunburnt, *a.* വെയിൽകൊണ്ടു കരിഞ്ഞ.
Sunday, *s.* ഞായറാഴ്ച.
Sunder, *v. a.* പിരിക്ക, വേർപെടുക്ക.
Sundial, *s.* സൂൎയ്യഘടികാരം.
Sundry, *a.* ചില, പല, അനേകം.
Sunflower, *s.* സൂൎയ്യകാന്തിപ്പൂ.
Sunless, *a.* വെയിലില്ലാത്ത.
Sunlike, *a.* സൂൎയ്യസമമുള്ള.
Sunny, *a.* വെയിലുള്ള.
Sunrise, *s.* സൂൎയ്യോദയം, ഉദയകാലം.
Sunset, *s.* സൂൎയ്യാസ്തമനം, അസ്തമനം.
Sunshine, *s.* വെയിൽ, ആതപം.
Sunshiny, *a.* വെയിലുള്ള.
Sup, *v. a.* അത്താഴം ഉണ്ണുക.
Super, അതി, അധികം, മേലെ.
Superable, *a.* ജിത്യമായ, സാദ്ധ്യമുള്ള.
Superabound, *v. n.* അധികം വൎദ്ധിക്ക.
Superabundance, *s.* പരിപൂൎണ്ണത.
Superabundant, *a.* പരിപൂൎണ്ണമുള്ള.
Superadd, *v. a.* അതിയായി ചേൎക്ക.
Superb, *a.* അതിവിശേഷമുള്ള.
Supereminence, *s.* അതിശ്രേഷ്ഠത.
Supereminent, *a.* അതിശ്രേഷ്ഠമുള്ള.
Superexcellent, *a.* അതിശോഭനമായ.
Superfice, *s.* പുറഭാഗം, ബഹിൎഭാഗം.
Superficial, *a.* പുറഭാഗത്തുള്ള, സാരമില്ലാത്ത.
Superficially, *ad.* പുറമെ, ശോധന കൂടാതെ.
Superfine, *a.* മഹാമിനുസമുള്ള, ഭംഗിയുള്ള.
Superfluent, *a.* വഴിഞ്ഞുവന്ന, കവിയുന്ന.
Superfluity, *s.* അധികത്വം, കവിച്ചൽ.
Superfluous, *a.* നിറഞ്ഞു കവിയുന്ന.
Superflux, *s.* കവിച്ചൽ.

Superhuman, *a.* അതിമാനുഷത്വമുള്ള.
Superintend, *v. a.* മേൽവിചാരം ചെയ്യു.
Superintendence, *s.* മേൽവിചാരം, അ ദ്ധ്യക്ഷത, മേലധികാരം.
Superintendent, *s.* മേൽവിചാരക്കാരൻ.
Superior, *s.* പ്രവരൻ, വരൻ, അധിപൻ.
Superior, *a.* വിശേഷമായ, ശ്രേഷ്ഠമുള്ള.
Superiority, *s.* അതിശ്രേഷ്ഠത, പ്രഭാവം.
Superlation, *s.* അതിപ്രശംസ.
Superlative, *a.* ഏറ്റം അധികമുള്ള.
Supernal, *a.* ഉന്നതിയുള്ള.
Supernatural, *a.* സ്വഭാവത്തിന്മീതെയു ള്ള, ദിവ്യമായ.
Superscribe, *v. a.* മേൽവിലാസം എഴു തുക.
Superscription, *s.* മേൽവിലാസം.
Supersede, *v. a.* ബലമില്ലാതാക്ക, പി ഴക്ക.
Superstition, *s.* ദുർവ്വിശ്വാസം.
Superstitious, *a.* ദുർവ്വിശ്വാസമുള്ള.
Superstruction, *s.* മേല്പുര.
Superstructure, *s.* മേല്പുര.
Supervenient, *a.* വിശേഷാലുള്ള, കൂടുത ലുള്ള.
Supervise, *v. a.* മേൽവിചാരം ചെയ്യു.
Supervisor, *s.* മേൽവിചാരക്കാരൻ.
Supine, *a.* മലൎന്നു കിടക്കുന്ന.
Supineness, *s.* മലൎച്ച, മടി, മയക്കം.
Supinely, *a.* മയക്കത്തോടെ.
Supper, *s.* അത്താഴം, രാത്രിഭക്ഷണം.
Supplant, *v. a.* സ്ഥാനഭ്രഷ്ടനാക്ക, പി ഴക്ക, ജയിക്ക.
Supple, *a.* വളയുന്ന, മയമുള്ള.
Supple, *v. a.* വളെക്ക, വഴക്ക, ഇണക്ക.
Supplement, *s.* കൂട്ട, പൂൎത്തി.
Suppliant, *a.* യാചിക്കുന്ന, അപേക്ഷി ക്കുന്ന.

Suppliant, *s.* യാചകൻ, അൎത്ഥി.
Supplicate, *v. a.* യാചിക്ക, അൎത്ഥിക്ക.
Supplication, *s.* യാചന, പ്രാൎത്ഥന.
Supply, *v. a.* കുറവു തീൎക്ക, പൂൎത്തിയാക്ക, കൊടുക്ക, ഉപകരിക്ക.
Supply, *s.* കുറവുതീൎക്കുക, ഉതവി, ശേഖ രിപ്പു.
Support, *v. a.* രക്ഷിക്ക, ആദരിക്ക, താ ങ്ങുക.
Support, *s.* സഹായം ആധാരം, ഉപജീ വനം.
Supportable, *a.* സഹ്യമായ.
Supporter, *s.* രക്ഷിക്കുന്നവൻ, സഹായി.
Suppose, *v. a.* ഊഹിക്ക, സങ്കല്പിക്ക, തോന്നുക, നിനെക്ക, നിരൂപിക്ക.
Suppose, *s.* ഊഹം, നിനവു, തോന്നൽ.
Supposition, *s.* ഊഹം, നിനവു, സങ്ക ല്പനം.
Suppress, *v. a.* അമൎക്ക, അടക്ക, നി ൎത്തുക.
Suppression, *s.* അമൎച്ച, അടപ്പു, നിൎത്തൽ.
Supputation, *s.* കണക്കു, ഗണനം, ഗ ണിതം.
Suppute, *v. a.* ഗണിക്ക, എണ്ണുക.
Supra, മേലെ, മുമ്പെ.
Supremacy, *s.* അത്യുന്നതി, അതിശ്രേ ഷ്ഠത.
Supreme, *a.* മുഖ്യമായ, പ്രധാനമുള്ള.
Supremely, *ad.* അതിവിശേഷമായി.
Sur, മേൽ, മേലെ, മീതെ, അധികം.
Surance, *s.* ഉറപ്പു, നിശ്ചയം, ഭദ്രം.
Surcharge, *s.* അതിഭാരം.
Surd, *a.* കേൾക്കാത്ത, ശബ്ദിക്കാത്ത.
Surdity, *s.* കേളായ്മ, ഭോഷത്വം, മൂഢത.
Sure, *a.* നിശ്ചയമുള്ള, സംശയമില്ലാത്ത.
Surely, *ad.* നിശ്ചയമായി, നിസ്സംശയം.
Sureness, *s.* നിശ്ചയം, ഉറപ്പു, തിട്ടം.

Suretiship, *s.* ജാമ്യം, ഉത്തരവാദം.
Surety, *s.* നിശ്ചയം, ഉറപ്പു, ആധാരം.
Surf, *s.* മന്തിര, അല.
Surface, *s.* മേൽഭാഗം, പുറഭാഗം, മുഖം.
Surge, *s.* കല്ലോലം, തിരമാല, ഓളം.
Surge, *v. n.* ഓളം പൊങ്ങിമറിയുക.
Surgeon, *s.* ശസ്ത്രവൈദ്യൻ.
Surliness, *s.* ദുശ്ശീലം. ദുർമ്മുഖം, പുളിപ്പു.
Surly, *a.* ദുരാചാരമുള്ള.
Surmise, *v. a.* ഊഹിക്ക, നിരൂപിക്ക.
Surmise, *s.* ഊഹം, നിരൂപണം, തോന്നൽ.
Surmount, *v. a.* മേലെ കയറുക, ജയിക്ക.
Surmountable, *a.* ജിത്യമായ, ജയിക്കാകുന്ന.
Surname, *s.* വംശപ്പേർ, മറുനാമം.
Surpass, *v. a.* അതിക്രമിക്ക, കവിയുക.
Surpassing, *part. a.* അതിക്രമിക്കുന്ന, കവിയുന്ന.
Surplice, *s.* നിലയങ്കി.
Surplus, *s.* ശേഷിപ്പു, ശിഷ്ടം.
Surprise, *s.* അറിയാതെ അടുക്കുന്നതു, അത്ഭുതം, വിസ്മയം.
Surprise, *v. a.* അറിയാതെ ചെല്ലുക, വിസ്മയിപ്പിക്ക, ഭ്രമിപ്പിക്ക.
Surprising, *a.* ആശ്ചര്യമുള്ള.
Surrender, *v. a.* ഒഴിയുക, വിടുക, ഏല്പിക്ക.
Surrender, *v. n.* അടങ്ങുക, അനുസരിക്ക, വഴിപ്പെടുക, വഴങ്ങുക.
Surrender, *s.* ഒഴിച്ചൽ, കീഴടങ്ങൽ.
Surreption, *s.* അത്ഭുതം, പെട്ടന്നുള്ള കവർച്ച.
Surround, *v. a.* ചുററുക, വളെക്ക.
Survene, *v. n.* വന്നുകൂടുക.
Survey, *v. a.* ചുററും നോക്ക, കണ്ടളക്ക.
Surveyor, *s.* നിലം അളക്കുന്നവൻ.
Survive, *v. n.* ജീവനോടെ ശേഷിക്ക.
Surviver, *s.* ശേഷക്കാരൻ.
Susceptibility, *s.* സ്വീകാരം, പററു.
Susceptible, *a.* പററുന്ന, പിടിക്കുന്ന.
Susception, *s.* കൈക്കൊള്ളുക, സ്വീകരണം.
Suscipient, *s.* കൈക്കൊള്ളുന്നവൻ, സ്വീകാരി.
Suscitate, *v. a.* ഉത്സാഹിപ്പിക്ക.
Suspect, *v. a.* സംശയിക്ക, ശങ്കിക്ക, ഊഹിക്ക.
Suspend, *v. a.* തൂക്ക, മുടക്ക, പിഴുക്ക.
Suspense, *s.* അനുമാനം, നിശ്ചയമില്ലായ്മ.
Suspense, *a.* നിശ്ചയമില്ലാത്ത, മുടക്കിയ.
Suspension, *s.* തൂങ്ങൽ, നിൎത്തൽ.
Suspicion, *s.* സംശയം, അനുമാനം.
Suspicious, *a.* സംശയമുള്ള, അവിശ്വാസമുള്ള.
Suspiciousness, *s.* സംശയം, അനുമാനം.
Sustain, *v. a.* ആദരിക്ക, താങ്ങുക, സഹായിക്ക, പോഷിക്ക, ആശ്വസിപ്പിക്ക.
Sustainable, *a.* സഹായിക്കപ്പെടത്തക്ക.
Sustenance, *s.* ഉപജീവനം, സഹായം.
Sustentation, *s.* സംരക്ഷണം, ജീവധാരണം.
Swaddle, *s.* ശിശുക്കളെ ചുററികെട്ടുന്ന വസ്ത്രം.
Swaddlingcloth, *s.* ജീൎണ്ണവസ്ത്രം.
Swaggerer, *s.* വമ്പൻ, ഊററക്കാരൻ.
Swain, *s.* ബാലകൻ, പ്രിയൻ.
Swallow, *s.* മീവൽപക്ഷി.
Swallow, *v. a.* വിഴുങ്ങുക, ഗ്രസിക്ക, ഇറക്ക.
Swallow, *s.* വിഴുങ്ങൽ, കണ്ഠം.
Swamp, *s.* ചളിപ്രദേശം, ചതുപ്പുനിലം.
Swampy, *a.* ചതുപ്പുള്ള, ഊററുള്ള.
Swan, *s.* അന്നം, അരയന്നം, ഹംസം.

Swap, *v. a.* തമ്മിൽ മാററുക.
Swarm, *s.* കൂട്ടം, പുരുഷാരം, ജനക്കൂട്ടം.
Swarm, *v. n.* കൂട്ടമായി കൂടുക.
Swash, *v. n.* ഇരെക്ക, അമളിക്ക.
Swathe, *v. a.* ചുററിക്കെട്ടുക.
Sway, *v. a.* പിടിച്ചോങ്ങുക, വാഴുക.
Sway, *v. n.* ഭാരപ്പെടുക, അധികാരം നടക്ക.
Sway, *s.* ഭാര[illegible]ശക്തി, അധികാരം, വാഴ്ച.
Swear, *v. n.* ആണയിടുക, സത്യംചെയ്ക.
Swear, *v. a.* സത്യം ചെയ്യിക്ക.
Swearer, *s.* ആണയിടുന്നവൻ, ശപിക്കുന്നവൻ.
Swearing, *s.* ആണയിടുന്നതു, ശപിക്ക.
Sweat, *s.* വിയൎപ്പ, സ്വേദം, ആവി.
Sweat, *v. n.* വിയൎക്ക, സ്വേദിക്ക.
Sweat, *v. a.* വിയൎപ്പിക്ക, സ്വേദിപ്പിക്ക.
Sweaty, *a.* വിയൎപ്പുള്ള, ചൂടുള്ള.
Sweep, *v. a.* അടിച്ചുവാരുക, തുടെക്ക.
Sweep, *v. n.* വീശുക, കൈനീട്ടിവലിക്ക.
Sweep, *s.* വീച്ച, നീട്ടിവലി, വിനാശം.
Sweepings, *s.* കുപ്പ, കുറുമ്മൻ, ചവറ.
Sweepy, *a.* ക്ഷണത്തിൽ കടന്നുപോകുന്ന.
Sweet, *a.* മധുരമുള്ള, സ്വാദുള്ള, രുചികരമുള്ള, സുഗന്ധമുള്ള.
Sweet, *s.* മധുരം, രസം, മനോഹരം.
Sweeten, *v. a.* മധുരിപ്പിക്ക, ഇൻപമാക.
Sweeten, *v. n.* മധുരിക്ക, ഇൻപമാക്ക.
Sweetener, *s.* രസിപ്പിക്കുന്നവൻ.
Sweetheart, *s.* പ്രിയൻ, പ്രിയ.
Sweetish, *a.* മധുരഭാവമുള്ള.
Sweetly, *ad.* മധുരമായി, ഇൻപമോടെ.
Sweetmeat, *s.* മധുരയപ്പം, പലഹാരം.
Sweetness, *s.* മധുരം, മാധുൎയ്യം, ഇൻപം.
Sweetscented, *a.* സുഗന്ധമുള്ള, പരിമളമുള്ള.

Swell, *v. n.* വീങ്ങുക, വീക്ക, പൊങ്ങുക.
Swell, *v. a.* വീങ്ങിക്ക, വീപ്പിക്ക, ഗൎവ്വിക്ക.
Swell, *s.* വീങ്ങൽ, വീക്കം, കോപം.
Swelling, *s.* വീക്കം, നീർ, തിണൎപ്പ.
Swelter, *v. a.* ഉണക്ക.
Swerve, *v. n.* ഉഴന്നുനടക്ക, തെററുക.
Swift, *a.* വേഗമുള്ള, ചുറുക്കുള്ള.
Swift, *s.* മീവൽപക്ഷി.
Swiftly, *ad.* വേഗത്തിൽ, ഝടിതി.
Swiftness, *s.* വേഗത, ക്ഷിപ്രം, ദ്രുതം.
Swill, *v. a.* അതിയായി കുടിക്ക.
Swim, *v. n.* നീന്തുക, പൊങ്ങി ഒഴുക.
Swimmer, *s.* നീന്തുന്നവൻ.
Swimming, *s.* നീന്തൽ, പൊന്തൽ.
Swimmingly, *ad.* എളുപ്പത്തിൽ, നന്നായി.
Swindle, *v. a.* വഞ്ചിച്ചെടുക്ക, ചതിക്ക.
Swindler, *s.* വഞ്ചകൻ, തക്കിടിക്കാരൻ.
Swindling, *s.* വഞ്ചന, തക്കിടി.
Swine, *s.* പന്നി, സൂകരം.
Swineherd, *s.* സൂകരപാലൻ.
Swing, *v. n.* ആടുക, തൂങ്ങുക, അഞ്ചുക.
Swing, *v. a.* ആട്ടുക, വീശുക.
Swing, *s.* ആട്ടം, തൂക്കം, ഓട്ടം.
Swinge, *v. a.* അടിക്ക, ശിക്ഷിക്ക.
Swingingly, *ad.* ഏററവും, വളരെ.
Swivel, *s.* കുഴലാണി, തിരിയാണി.
Swoon, *v. n.* മോഹിക്ക, മോഹാലസ്യപ്പെടുക, തളരുക, മന്ദിക്ക.
Swoon, *s.* മോഹം, മൂൎച്ഛനം, ബോധക്കേട.
Swoop, *v. a.* ചാടിപ്പിടിക്ക, റാഞ്ചുക.
Swop, *v. a.* തമ്മിൽ മാററുക.
Sword, *s.* വാൾ, വെട്ടുവാൾ, കരവാലം.
Swordfish, *s.* വാൾമീൻ.
Swordsman, *s.* വാൾക്കാരൻ.
Sycamore, *s.* കാട്ടത്തിവൃക്ഷം.
Sycophant, *s.* മുഖസ്തുതിക്കാരൻ, തക്കാരി.

**Syllable**, *s.* ഒററപ്പദം, അക്ഷരം.
**Sylvan**, *a.* കാട്ടു സംബന്ധിച്ച.
**Symbol**, *s.* ദൃഷ്ടാന്തം, ഉപമാനം.
**Symbolical**, *a.* ദൃഷ്ടാന്തമുള്ള.
**Symbolize**, *v. a.* സാദൃശ്യപ്പെടുത്തുക.
**Symmetry**, *s.* ചേർച്ച, അനുരൂപത.
**Sympathize**, *v. n.* മമതകാട്ടുക, പരിതപിക്ക.
**Sympathy**, *s.* മമത, അലിവു.
**Symphony**, *s.* സ്വരച്ചേർച്ച.
**Symptom**, *s.* ലക്ഷണം, കുറി, അനുഭാവം.
**Synagogue**, *s.* യഹൂദരുടെ പള്ളി.
**Syncope**, *s.* മോഹം, മോഹാലസ്യം.
**Syndic**, *s.* കാൎയ്യക്കാരൻ, അധികാരി.
**Syndicate**, *v. a.* തീൎപ്പു നിശ്ചയിക്ക, വിധിക്ക.
**Synod**, *s.* മൂപ്പുയോഗം, വൈദികയോഗം.
**Synonyma**, *s.* ഏകാൎത്ഥമുള്ള പേരുകൾ.
**Synonyme**, *s.* ഏകാൎത്ഥമുള്ള വാക്ക.
**Synopsis**, *s.* സംക്ഷേപണം, സംഗ്രഹം.
**Synoptical**, *a.* സംക്ഷേപമുള്ള.
**Syntax**, *s.* പദച്ചേൎച്ച, ...ദബന്ധം.
**Synthesis**, *s.* സംയോജനം, യോഗം.
**Syrtis**, *s.* ചുഴിമണൽ, ചതുപ്പുനിലം.
**System**, *s.* ചട്ടം, നിബന്ധനം, സൂത്രം.
**Systematical**, *a.* ചട്ടമുള്ള, ക്രമമുള്ള.
**Systematize**, *v. a.* ചട്ടമിടുക, ക്രമമാക്ക.

# T.

**Tabefaction**, *s.* ക്ഷയം, മെലിച്ചൽ.
**Tabefy**, *v. a.* ക്ഷയിപ്പിക്ക.
**Tabefy**, *v. n.* ക്ഷയിക്ക, മെലിയുക.
**Tabernacle**, *s.* കൂടാരം, ദൈവാലയം.
**Tabernacle**, *v. n.* കൂടാരത്തിൽ പാൎക്ക.
**Tabidness**, *s.* ക്ഷയരോഗം.
**Table**, *s.* മേശ, പീഠം, നിരപ്പുള്ളസ്ഥലം.
**Tablecloth**, *s.* മേശത്തുപ്പട്ടി.
**Tablet**, *s.* ചെറിയ മേശ, എഴുത്തുപലക.
**Tabletalk**, *s.* ഭക്ഷിക്കുമ്പോളുള്ള സംസാരം.
**Tabor**, *s.* തമ്മിട്ടം, തുടി, ഉടുക്ക.
**Tabret**, *s.* തുടി, മുരജം.
**Tabular**, *a.* കള്ളികളായി എഴുതിയ.
**Tacit**, *a.* മൌനമായ, ഉരിയാടാത്ത.
**Taciturn**, *a.* മൌനശീലമുള്ള.
**Taciturnity**, *s.* മൌനം, മൌനത.
**Tack**, *v. a.* കെട്ടിയിടുക, കപ്പൽതിരിക്ക.
**Tack**, *s.* ചെറിയ ആണി, കപ്പൽ കയറു.
**Tackle**, *s.* കോപ്പുകൾ, കപ്പലിന്റെ കയറുകൾ.
**Tackling**, *s.* കപ്പൽകോപ്പു.
**Tactics**, *s. pl.* യുദ്ധസാമൎത്ഥ്യം, വ്യൂഹനിർമ്മാനം.
**Taction**, *s.* സ്പൎശനം, തൊടൽ, തട്ടു.
**Tadpole**, *s.* മിട്ടൽ.
**Tag**, *s.* നീചവസ്തു.
**Tag-rag**, *s.* നീച ജനങ്ങൾ.
**Tail**, *s.* വാൽ, പുച്ഛം, ബാലം, അററം.
**Tailor**, *s.* തുന്നക്കാരൻ, പാണൻ.
**Taint**, *v. a.* പകരുക, പിടിപ്പിക്ക, വഷളാക്ക.
**Taint**, *s.* കറ, പകൎച്ച, മലിനത, കളങ്കം.
**Taintless**, *a.* കറയില്ലാത്ത.
**Tainture**, *s.* കറ, കളങ്കം, അപവാദം.
**Take**, *v. a.* എടുക്ക, വാങ്ങുക, മേടിക്ക, കൈക്കൊള്ളുക, കൈയേല്ക്ക, പരിഗ്രഹിക്ക, പിടിക്ക, രസിപ്പിക്ക, ഗ്രഹിക്ക, ധരിക്ക, സ്വീകരിക്ക, സഹിക്ക.

Take, *v. n.* വഴി പിടിക്ക, ചായുക, ഫ ലിക്ക.
Taking, *s.* പിടിത്തം, ഭയം, പ്രയാസം.
Tale, *s.* കഥ, കെട്ടുകഥ, ക്ലുതി, വൃത്താന്തം.
Talebearer, *s.* കരളക്കാരൻ, ഏഷണി ക്കാരൻ.
Talebearing, *s.* കരള, ഏഷണി, നുണ.
Talent, *s.* വരം, സമത്ഥത, ബുദ്ധി.
Talented, *a.* സമത്ഥതയുള്ള.
Talisman, *s.* യന്ത്രം, ആഭിചാരയന്ത്രം.
Talk, *v. n.* പറക, സംസാരിക്ക, ജല്പിക്ക.
Talk, *s.* സംസാരം, വാക്ക, ശ്രുതി.
Talkative, *a.* ജല്പിക്കുന്ന.
Talkative, *s.* വാചാലൻ, വായ്പാടി.
Talkativeness, *s.* വായാട്ടം, ജല്പനം.
Talker, *s.* സംസാരി, വായ്പാടി.
Talking, *s.* സംസാരം, സംഭാഷണം.
Tall, *a.* നെട്ടക്കമുള്ള, നെടിയ, ഉയന്ന.
Tallage, *s.* ഇറവരി, ചുങ്കം.
Tallness, *s.* വളച്ച, പൊക്കം, ഉന്നതി.
Tally, *s.* ഇണ, ഒത്തത.
Tally, *v. a.* ഒപ്പിക്ക, ശരിയാക്ക, ഇ ണെക്ക.
Tally, *v. n.* ഒക്ക, ഇണങ്ങുക, ചേരുക.
Talmud, *s.* യഹൂദരുടെ ശാസ്ത്രം.
Tamarind, *s.* പുളി, ആമ്പ്ളം.
Tame, *a.* ഇണക്കമുള്ള, സാധുവായ.
Tame, *v. a.* ഇണക്ക, അടക്ക, മരുക്ക, ജയിക്ക.
Tameable, *a.* ഇണക്കപ്പെടത്തക്ക.
Tameness, *s.* ഇണക്കം, സാധുത്വം.
Tamer, *s.* ഇണക്കുന്നവൻ, ദമി.
Tamper, *v. a.* വ്യാപരിക്ക, പരീക്ഷിക്ക.
Tan, *v. a.* തോൽ പതമിടുക, പതം വരു ത്തുക.
Tang, *v. n.* അടിക്ക, നിനദിക്ക.
Tang, *s.* ദുസ്വാദ, ചുവ, കാരം, ശബ്ദം.
Tangent, *s.* സ്പൎശരേഖ.
Tangible, *a.* സ്പൎശിക്കത്തക്ക, തൊടാകുന്ന.
Tangle, *v. a.* ചുററിപ്പിണക്ക, അകപ്പെ ടുത്തുക.
Tangle, *v. n.* ചുററിപ്പിണങ്ങുക.
Tangle, *s.* പിണക്കം, കുടുക്ക.
Tank, *s.* കുളം, ജലാശയം, വാപി.
Tanner, *s.* തോൽകൊല്ലൻ, ചെമ്മാൻ.
Tantalize, *v. a.* ദുർമ്മോഹിപ്പിക്ക.
Tantamount, *a.* തുല്യമായ, ശരാശരിയുള്ള.
Tap, *v. a.* മിടിക്ക, തട്ടുക, മേൽതൊടുക.
Tape, *s.* നാട, കച്ച.
Taper, *s.* മെഴുകുതിരി.
Tapestry, *s.* ചിത്രകംബളം, ചവുക്കാളം.
Tar, *s.* കീൽ.
Tar, *v. a.* കീൽതേക്ക.
Tardily, *ad.* താമസമായി, മന്ദതയോടെ.
Tardiness, *s.* താമസം, മന്ദത, ദീൎഘസൂത്രം.
Tare, *s.* കള.
Target, *s.* പരിച.
Tariff, *s.* നിരക്ക.
Tarnish, *v. a.* കറപ്പെടുത്തുക.
Tarnish, *v. n.* മുഷിക്ക, മങ്ങിക്ക, കറ പ്പെടുക.
Tarriance, *s.* താമസം, പാൎപ്പ.
Tarry, *v. n.* താമസിക്ക, പാൎക്ക, കാത്തി രിക്ക.
Tart, *a.* പുളിപ്പുള്ള, കൎശനമുള്ള.
Tartar, *s.* വീഞ്ഞിന്റെ മട്ട.
Tartly, *ad.* പുളിപ്പായി, മൂച്ചയോടെ.
Tartness, *s.* പുളിപ്പ, മൂച്ച, രൂക്ഷത.
Task, *s.* പാഠം, അദ്ധ്യാനം, ചുമത്തിയ വേല.
Task, *v. a.* വേല ചുമത്തുക.
Taskmaster, *s.* ചുമത്തിയ വേല എടുപ്പി ക്കുന്നവൻ.
Tastable, *a.* രുചിക്കപ്പെടത്തക്ക, രുചി യുള്ള.

**Taste,** *v. a.* രുചിനോക്ക, ആസ്വദിക്ക.

**Taste,** *v. n.* രസിക്ക, രുചിക്ക, അനുഭവിക്ക.

**Taste,** *s.* രുചി, രസം, സ്വാദു, അനുഭവം.

**Tasteful,** *a.* രുചികരമായ, രസമുള്ള.

**Tasteless,** *a.* രുചിയില്ലാത്ത, രസമില്ലാത്ത.

**Tastelessness,** *s.* അരുചി, രസക്കേടു.

**Taster,** *s.* രുചിനോക്കുന്നവൻ.

**Tatter,** *v. a.* ചീന്തുക, കീന്തുക, കീറുക.

**Tatter,** *s.* ചീന്തൽ, കീറൽ, പഴന്തുണി.

**Tattle,** *v. n.* ജല്പിക്ക, വായാടുക.

**Tattle,** *s.* ജല്പം, വായാട്ടം.

**Tattler,** *s.* ജല്പനൻ, വായാടി.

**Taunt,** *v. a.* നിന്ദിച്ചുപറക, ധിക്കരിക്ക.

**Taunt,** *s.* അപഹാസം, ധിക്കാരം.

**Taunter,** *s.* നിന്ദക്കാരൻ, നുണയൻ.

**Tautology,** *s.* പുനരുക്തം, മുഷ്ഭാഷ.

**Tavern,** *s.* ചാരായപ്പീടിക, സത്രം.

**Tawdriness,** *s.* നീച അലങ്കാരം.

**Tawny,** *a.* കരാൽനിറമുള്ള, പിംഗലമായ.

**Tax,** *s.* കരം, വരി, നികുതി, ചുങ്കം.

**Tax,** *v. a.* നികുതികെട്ടുക, കരം പതിക്ക.

**Taxable,** *a.* നികുതി കെട്ടപ്പെടത്തക്ക.

**Taxation,** *s.* നികുതി ചാൎത്തൽ, കരം.

**Taxgatherer,** *s.* നികുതി പിരിക്കുന്നവൻ.

**Tea,** *s.* ചായ.

**Teach,** *v. a.* പഠിപ്പിക്ക, ഉപദേശിക്ക, അഭ്യസിപ്പിക്ക.

**Teachable,** *a.* പഠിപ്പിക്കപ്പെടത്തക്ക.

**Teachableness,** *s.* പഠിപ്പാനുള്ള താൽപൎയ്യം.

**Teacher,** *s.* പഠിപ്പിക്കുന്നവൻ, ഗുരു, ഉപദേശി, ഉപദേഷ്ടാവു, പണ്ഡിതൻ, ഗുരുഭൂതൻ.

**Tead,** *s.* ചൂട്ടു, പന്തം.

**Teak,** *s.* തേക്കു, ജാതിമരം.

**Teal,** *s.* എരണ്ട.

**Team,** *s.* ഏൎക്കുതിര, ഏൎക്കാള.

**Tear,** *s.* കണ്ണീർ, ബാഷ്പം, അശ്രു.

**Tear,** *s.* ചീന്തൽ, കീറൽ, പിളൎപ്പു.

**Tear,** *v. a.* ചീന്തുക, കീറുക, പിളൎക്ക, പറിക്ക.

**Tear,** *v. n.* പിളരുക, കീറിപ്പോക, ക്രോധിക്ക.

**Tearful,** *a.* കണ്ണീർനിറഞ്ഞ, കരയുന്ന.

**Tearless,** *a.* കണ്ണീരില്ലാത്ത.

**Tease,** *v. a.* മുഷിപ്പിക്ക, അസഹ്യപ്പെടുത്തുക.

**Teaser,** *s.* മുഷിപ്പിക്കുന്നവൻ, ഉപദ്രവി.

**Teat,** *s.* മുലക്കാമ്പു, സ്തനം.

**Technical,** *a.* ശാസ്ത്രസംബന്ധമുള്ള.

**Tedious,** *a.* അസഹ്യമായ, തൊല്ലയുള്ള.

**Tediousness,** *s.* അസഹ്യത, തൊല്ല.

**Teem,** *v. n.* പെരുക, ചൊരിയുക, നിറഞ്ഞിരിക്ക.

**Teem,** *v. a.* പ്രസവിക്ക, ജനിപ്പിക്ക, ഊറുക.

**Tegument,** *s.* മൂടൽ, പുറഭാഗം.

**Teint,** *s.* വൎണ്ണം, നിറം, ഛായ, രേഖ.

**Telegraph,** *s.* കമ്പിട്ടപ്പാൽ, വൎത്തമാന കമ്പി.

**Telescope,** *s.* കുഴൽകണ്ണാടി, ചീനക്കുഴൽ.

**Tell,** *v. a.* പറക, ചൊല്ലുക, വചിക്ക.

**Tell,** *v. n.* ഒറുക, എണ്ണുക.

**Telltale,** *s.* ഏഷണിക്കാരൻ.

**Temerity,** *s.* തുനിച്ചൽ, സാഹസം, തന്റേടം.

**Temper,** *v. a.* പാകമാക്ക, പതം വരുത്തുക.

**Temper,** *s.* സ്വഭാവം, ശീലം, പതം, മിതം.

**Temperament,** *s.* സ്വഭാവം, പരിപാകം.

**Temperance,** *s.* പരിപാകം, ശാന്തത.

**Temperate,** *a.* പരിപാകമുള്ള, മിതമുള്ള.

**Temperature,** *s.* ശീതോഷ്ണം.

Tempest, *s.* കൊടുങ്കാറ്റു, കോൾ, അമളി.
Tempestuous, *a.* കൊടുങ്കാറ്റുള്ള, കോളുള്ള.
Temple, *s.* ആലയം, ക്ഷേത്രം.
Temple, *s.* നെററിത്തടം, ചെന്നി.
Temporal, *a.* അനിത്യം, തൽക്കാലികം, ക്ഷണികം.
Temporality, *s.* അനിത്യ വസ്തുവക.
Temporally, *ad.* അനിത്യമായി, തൽക്കാലമായി.
Temporary, *a.* അല്പകാലത്തേക്കുള്ള.
Temporize, *v. n.* താമസിപ്പിക്ക, കാലം സേവിക്ക.
Tempt, *v. a.* പരീക്ഷിക്ക, മോഹിപ്പിക്ക.
Temptable, *a.* മോഹനീയം.
Temptation, *s.* പരീക്ഷ, മോഹനം.
Tempter, *s.* പരീക്ഷകൻ, മോഹിപ്പിക്കുന്നവൻ.
Tempting, *a.* മോഹിപ്പിക്കുന്ന.
Temulent, *a.* ലഹരി പിടിച്ച.
Ten, *n. a.* പത്തു, ദശ.
Tenable, *a.* പിടിച്ചുകൊള്ളാകുന്ന.
Tenacious, *a.* മുറുക പിടിക്കുന്ന.
Tenacity, *s.* പിടിത്തം, മുറുകപിടിക്കൽ.
Tenacy, *s.* പാട്ടം, കുത്തക.
Tenant, *s.* പാട്ടക്കാരൻ, കുടിയാൻ.
Tenant, *v. a.* പാട്ടത്തിനു ഏല്ക്ക.
Tend, *v. a.* കാത്തിരിക്ക, അനുചരിക്ക.
Tend, *v. n.* ചായുക, ഭാവിക്ക, ഉതക.
Tendance, *s.* കാത്തിരിപ്പു, താൽപര്യം.
Tendence, *s.* ചായ്വൽ, മനോഗതം.
Tendency, *s.* ഭാവം, ചായുന്ന ഇച്ഛ, ഗതി.
Tender, *a.* മൃദുവായ, നേൎമ്മയുള്ള, പ്രിയമുള്ള, മാൎദ്ദവമുള്ള, ഇളയ, ഇളന്തരമുള്ള.
**Tender-age,** ഇളയ വയസ്സു.
Tender, *v. a.* കൊടുക്ക, കൈകാണിക്ക, ദക്കാസു എഴുതുക.

Tender, *s.* കൊടുക്കൽ, ദക്കാസു, [illegible]ക ഏല്പൽ.
Tender-hearted, *a.* മനസ്സലിവുള്ള.
Tenderling, *s.* ഉണ്ണി, ഓമനക്കുഞ്ഞു.
Tenderness, *s.* മൃദുത്വം, കാരുണ്യം, കൃപ.
Tendon, *s.* ഞരമ്പു, സന്ധിബന്ധനം.
Tendril, *s.* ചെടിയുടെ ഞരമ്പു, ചുരുൾ.
Tenement, *s.* കൂലിക്കു വാങ്ങിയ വീടു, പാട്ടപ്പറമ്പു.
Tenet, *s.* നില, പക്ഷം, അഭിപ്രായം.
Tenor, *s.* നടപടി, വിധം, പ്രകാരം, അവസ്ഥ.
Tense, *a.* മുറുകിയ, മുറുക്കമുള്ള.
Tense, *s.* ക്രിയാപദങ്ങളുടെ കാലഭേദം.
Tenseness, *s.* മുറുക്കം, ഇറുക്കം.
Tensible, *a.* വിസ്താരമാക്കതക്ക, മുറുക്കാകുന്ന.
Tension, *s.* മുറുക്കം, വലിച്ചൽ.
Tensive, *a.* മുറുക്കമുള്ള, അയവില്ലാത്ത.
Tent, *s.* കൂടാരം, തമ്പു, പടകുടി.
Tentation, *s.* പരീക്ഷ, ശോധന, യത്നം.
Tentative, *a.* ശോധന ചെയ്യുന്ന.
Tenth, *n. a.* പത്താമത, ദശമം.
Tenth, *s.* പത്താലൊന്നു, ദശാംശം.
Tenthly, *ad.* പത്താമതു.
Tenuity, *s.* നേൎമ്മ, സൂക്ഷ്മത.
Tenure, *s.* ഉടമ്പടി, അനുഭവത്തിന്റെ മുറ.
Tepid, *a.* അനച്ച, ചൂടുള്ള.
Terebrate, *v. a.* തുളെക്ക, വേധിക്ക.
Term, *s.* അതിർ, ചൊൽ, വചനം, അവധി, തവണ, ഊഴം, വിധം.
Term, *v. a.* പേരിടുക, വിളിക്ക.
Termagancy, *s.* അമളി, തൊള്ള.
Terminable, *a.* അതിരിടാകുന്ന.
Terminate, *v. a.* അതിരിടുക, തീൎച്ചവരുത്തുക.

**Terminate**, *v. n.* അവസാനിക്ക, തീരുക.
**Termination**, *s.* അതിർ, അവധി, തീൎച്ച.
**Termless**, *a.* അതിരില്ലാത്ത, തീരാത്ത.
**Terrace**, *s.* പുറംതിണ്ണ, തളം, വരമ്പു.
**Terrestrial**, *a.* ഭൂമിസംബന്ധമുള്ള, മണ്ണുള്ള.
**Terrible**, *a.* ഭയങ്കരമുള്ള, ഭീമമായ.
**Terribleness**, *s.* ഭയങ്കരത്വം, ഭീമം, ഘോരത.
**Terribly**, *ad.* ഘോരമായി, കടുപ്പമായി.
**Terrific**, *a.* ഭയങ്കരമായ, ഭൈരവമുള്ള.
**Terrify**, *v. a.* ഭയപ്പെടുത്തുക, പേടിപ്പിക്ക.
**Territorial**, *a.* രാജ്യം സംബന്ധിച്ച.
**Territory**, *s.* നിലം, നാടു, രാജ്യം, ഭൂമി.
**Terror**, *s.* ഭയം, പേടി, ഭീതി, നടുക്കം.
**Terse**, *a.* മിനുപ്പമുള്ള, വൃത്തിയുള്ള.
**Test**, *s.* പരീക്ഷ, സാക്ഷി, ഉരകല്ലു.
**Test**, *v. a.* പരിശോധന ചെയ്യു, പുടമിടുക.
**Testament**, *s.* നിയമം, മരണപത്രിക.
**Testamentary**, *a.* മരണപത്രിക സംബന്ധിച്ച.
**Testate**, *v. a.* മരണപത്രിക എഴുതിവെക്ക.
**Testator**, *s.* മരണപത്രിക എഴുതിവെച്ചവൻ.
**Testatrix**, *s.* മരണപത്രിക എഴുതി വെച്ചവൾ.
**Tested**, *a.* പരീക്ഷിക്കപ്പെട്ട.
**Testifier**, *s.* സാക്ഷിക്കാരൻ.
**Testify**, *v. n.* സാക്ഷിപറക, തെളിയുക.
**Testify**, *v. a.* സാക്ഷീകരിക്ക, നേർതെളിയിക്ക.
**Testily**, *ad.* മുങ്കോപമായി.
**Testimonial**, *s.* നടപ്പുസാക്ഷി എഴുത്തു, ആധാരം.
**Testimony**, *s.* സാക്ഷി, പ്രമാണം, ആധാരം.
**Testiness**, *s.* മുങ്കോപം, ദുശ്ശീലം.
**Testy**, *a.* ദുഷ്കോപമുള്ള.
**Tetragonal**, *a.* ചതുൎക്കോണമുള്ള.
**Tetrarch**, *s.* എടപ്രഭു.
**Tew**, *v. a.* ഉഴക്ക, വലിക്ക, ഇടിക്ക.
**Text**, *s.* ഒരു വേദവാക്യം, മൂലം.
**Textuary**, *a.* വേദവാക്യത്തിലുള്ള.
**Than**, *ad.* കാൾ, കാളും, ഇലും.
**Thank**, *v. a.* വന്ദനം ചെയ്യു, നന്ദികാണിക്ക.
**Thankful**, *a.* നന്ദിയുള്ള, കൃതജ്ഞതയുള്ള.
**Thankfulness**, *s.* നന്ദി, കൂറു, കൃതജ്ഞത.
**Thankless**, *a.* നന്ദിയില്ലാത്ത, കൃതഘ്നതയുള്ള.
**Thankoffering**, *s.* സ്തോത്രബലി.
**Thanks**, *s. pl.* കൂറു, നന്ദി.
**Thanksgiving**, *s.* സ്തോത്രം, സ്തുതി.
**Thankworthy**, *a.* സ്തുത്യമായ.
**That**, *pron.* ആ, അതു.
**That**, *conj.* എന്ന, അതുകൊണ്ടു.
**Thatch**, *s.* മേല്പുര.
**Thatch**, *v. a.* വീടു മേയുക.
**Thaw**, *v. n.* അലിയുക, ഉരുക.
**The**, *art.* ആ.
**Theatre**, *s.* രംഗസ്ഥലം, കളിപ്പുര.
**Theft**, *s.* മോഷണം, കളവു, കവച്ച.
**Their**, *pron. pl.* അവരുടെ.
**Theism**, *s.* അദ്വൈതം.
**Theist**, *s.* അദ്വയവാദി.
**Theme**, *s.* സമാസ്യ, മുഖ്യവിചാരം.
**Themselves**, *pron. pl.* അവർ തന്നെ.
**Then**, *ad.* അപ്പോൾ, അന്നു, പിന്നെ.
**Thence**, *ad.* അവിടെനിന്നു, അന്നുമുതൽ.
**Thenceforth**, *ad.* അന്നുമുതൽ.
**Thenceforward**, *ad.* അന്നുതുടങ്ങി.
**Theocracy**, *s.* ദൈവാധികാരം.
**Theocratical**, *a.* ദൈവാധികാരം സംബന്ധിച്ച.

Theologian, *s.* വേദശാസ്ത്രി, വൈദികൻ.
Theological, *a.* വേദശാസ്ത്രസംബന്ധിച്ച.
Theologue, *s.* വേദശാസ്ത്രി, വൈദികൻ.
Theology, *s.* വേദശാസ്ത്രം, വേദസിദ്ധാന്തം.
Theorem, *s.* സിദ്ധപരീക്ഷ.
Theoretical, *a.* സൂത്രമുള്ള.
Theorist, *s.* ശാസ്ത്രി, സൂത്രക്കാരൻ.
Theory, *s.* ചിന്ത, ധ്യാനം, അഭ്യാസം.
There, *ad.* അവിടെ, അങ്ങു, അതാ.
Thereabout, *ad.* അവിടെ, സമീപത്തു.
Thereafter, *ad.* അപ്രകാരം, അതുപോലെ.
Thereat, *ad.* അതിങ്കൽ.
Thereby, *ad.* അതിനാൽ, അതുകൊണ്ടു.
Therefore, *ad.* അതുകൊണ്ടു, ആകയാൽ.
Therefrom, *ad.* അതിങ്കൽനിന്നു.
Therein, *ad.* അതിൽ, ഇതിൽ.
Thereinto, *ad.* അതിലേക്ക, ഇതിലേക്ക.
Thereof, *ad.* അതിന്റെ, ഇതിന്റെ.
Thereon, *ad.* അതിന്മേൽ, അതിങ്കൽ, ഉടനെ.
Thereto, *ad.* അതിനു, അതിങ്കലേക്കു.
Thereunder, *ad.* അതിൻകീഴെ.
Therewith, *ad.* അതിനോടുകൂടെ, അതുകൊണ്ടു.
Thermometer, *s.* താപമാനം.
These, *pron. pl. of this*, ഇവർ, ഇവ.
Thesis, *s.* അഭിപ്രായം, പക്ഷം, കാൎയ്യം, സംഗതി.
They, *pron. pl. of he*, അവർ, അവ.
Thick, *a.* കനമുള്ള, തടിച്ച, കേമമായ.
Thick, *s.* വണ്ണം, കനം, കേമം, തടി.
Thicken, *v. a.* കനപ്പിക്ക, മുഴപ്പിക്ക, തടിപ്പിക്ക.
Thicken, *v. n.* കനക്ക, തടിക്ക, മുഴക്ക, തിങ്ങുക.
Thicket, *s.* ഇറുപ്പുകാടു.
Thickness, *s.* ഘനം, കനം, തടിപ്പു, കട്ടി.
Thief, *s.* കള്ളൻ, ചോരൻ, തസ്കരൻ.
Thieve, *v. n.* മോഷ്ടിക്ക, കക്ക, അപഹരിക്ക.
Thievery, *s.* മോഷണം, കളവു, കവൎച്ച.
Thievish, *a.* മോഷ്ടിക്കുന്ന, കള്ളത്രാണമുള്ള.
Thievishness, *s.* കള്ളവൃത്തി, മോഷണശീലം.
Thigh, *s.* തുട, ഊരു.
Thimble, *s.* അംഗുലത്രാണം.
Thin, *a.* നേൎത്ത, നേരിയ, മെലിഞ്ഞ, കൃശമുള്ള, ക്ഷീണമുള്ള, ഇളതായ.
Thin, *v. a.* നേൎപ്പിക്ക, ശോഷിപ്പിക്ക.
Thine, *pron.* നിന്റെ, നിണക്കുള്ള.
Thing, *s.* വസ്തു, സാധനം, സാമാനം, കാൎയ്യം.
Think, *v. n.* തോന്നുക, ഊഹിക്ക, നിനെക്ക.
Think, *v. a.* വിചാരിക്ക, ചിന്തിക്ക, ധ്യാനിക്ക.
Thinker, *s.* ധ്യാനിക്കുന്നവൻ.
Thinking, *s.* തോന്നൽ, ഊഹം, നിരൂപണം.
Thinly, *ad.* നേൎമ്മയായി, ചുരുക്കമായി.
Thinness, *s.* നേൎമ്മ, നേൎപ്പു, മെലിച്ചൽ.
Third, *n. a.* മൂന്നാമത, തൃതീയം.
Third, *s.* ത്രയം, മൂന്നാലൊന്നു.
Thirdly, *ad.* മൂന്നാമത.
Thirl, *v. a.* തുളെക്ക, കുത്തിതുളെക്ക.
Thirst, *s.* ദാഹം, തൃഷ, തൃഷ്ണത.
Thirst, *v. n.* ദാഹിക്ക.
Thirstiness, *s.* ദാഹം, തൃഷ്ണത.
Thirsty, *a.* ദാഹമുള്ള.
Thirteen, *n. a.* പതിമൂന്നു, ത്രയോദശം.
Thirteenth, *n. a.* പതിമൂന്നാമതു.

**Thirtieth**, *n. a.* മുപ്പതാമതു.
**Thirty**, *n. a.* മുപ്പതു, ത്രിംശൽ.
**This**, *pron.* ഇതു.
**Thistle**, *s.* മുൾച്ചെടി.
**Thither**, *ad.* അവിടേക്കു, അങ്ങോട്ടു.
**Thitherto**, *ad.* അതുവരെ, അത്രോളം.
**Thitherward**, *ad.* അങ്ങോട്ടു.
**Thole**, *v. n.* അല്പം താമസിക്ക.
**Thong**, *s.* തോൽവാറ, വടക്കയറു.
**Thorn**, *s.* മുള്ളു, കാര, കണ്ടകം.
**Thornapple**, *s.* ഉമ്മം.
**Thorny**, *a.* മുള്ളുള്ള.
**Thorough**, *a.* പൂൎണ്ണമായ, മുഴുവനും, അശേഷം.
**Thorough**, *prep.* മുഖാന്തരം, മൂലം.
**Thoroughly**, *ad.* മുഴുവനും, അശേഷം.
**Thorp**, *s.* ഗ്രാമം, ഊർ.
**Those**, *pron. pl. of that*, അവർ, അവ.
**Thou**, *pron.* നീ, ഭവാൻ.
**Though**, *conj.* എങ്കിലും, എന്നാലും.
**Thought**, *s.* വിചാരം, ചിന്ത, നിനവു.
**Thoughtful**, *a.* വിചാരമുള്ള, ധ്യാനിക്കുന്ന.
**Thoughtfulness**, *s.* വിചാരം, ചിന്തനം.
**Thoughtless**, *a.* വിചാരമില്ലാത്ത.
**Thoughtlessness**, *s.* വിചാരക്കുറവു.
**Thousand**, *s.* ആയിരം, സഹസ്രം.
**Thousandth**, *n. a.* ആയിരാമതു.
**Thraldom**, *s.* ദാസ്യവൃത്തി.
**Thrall**, *s.* അടിയാൻ, ദാസൻ.
**Thrash**, *v. a.* അറയുക, അടിക്ക, തല്ലുക, മെതിക്ക, ചവിട്ടുക.
**Thrasher**, *s.* ധാന്യം മെതിക്കുന്നവൻ.
**Thrashing**, *s.* ധാന്യമെതി, ചവിട്ടു, അടി.
**Thrashingfloor**, *s.* കളം.
**Thread**, *s.* നൂൽ, ചരട, ഇഴ.
**Threaden**, *a.* നൂൽകൊണ്ടുണ്ടാക്കിയ.

**Threat**, *s.* ഭീഷണിവാക്കു, ശാസന.
**Threaten**, *v. a.* പേടിപ്പിക്ക, ഭയപ്പെടുത്തുക.
**Threatener**, *s.* ഭീഷണിക്കാരൻ.
**Three**, *n. a.* മൂന്നു, ത്രയം.
**Threefold**, *a.* മുമ്മടങ്ങു, ത്രിവിധം.
**Threescore**, *a.* മൂവ്വിരുപതു, അറുപതു.
**Threshold**, *s.* ഉമ്മരപ്പടി.
**Thrice**, *ad.* മൂന്നുപ്രാവശ്യം.
**Thrid**, *v. a.* കോക്ക, ഞെക്കിക്കടത്തുക.
**Thrift**, *s.* ആദായം, ലാഭം, ലോഭം.
**Thriftiness**, *s.* തുരിശം, പിശുക്കു.
**Thriftless**, *a.* ദുർവ്യയമുള്ള, ധാരാളമായ.
**Thrifty**, *a.* പിശുക്കുള്ള, തുരിശമുള്ള.
**Thrill**, *v. a.* തുളെക്ക.
**Thrill**, *v. n.* തുളയുക, മുഴങ്ങുക.
**Thrill**, *s.* തുരപ്പണം, തമര.
**Thrive**, *v. n.* തഴെക്ക, വൎദ്ധിക്ക, വാഴ്ക.
**Throat**, *s.* കഴുത്തു, കണ്ഠം, തൊണ്ട.
**Throb**, *v. n.* വിങ്ങുക, കുത്തുക, ചലിക്ക.
**Throb**, *s.* വിങ്ങൽ, പിടച്ചൽ, കുത്തു.
**Throne**, *s.* സിംഹാസനം, ഭദ്രാസനം.
**Throng**, *s.* തിരക്കു, തിക്കു, തിങ്ങൽ.
**Throng**, *v. n.* തിങ്ങുക, ഞെരുങ്ങുക.
**Throng**, *v. a.* തിക്ക, തിരക്ക, ഞെരുക്ക.
**Through**, *prep.* പൎയ്യന്തം, മൂലം, ാൽ.
**Through**, *ad.* ഊടെ, തീരെ, മുഴുവനും.
**Throughly**, *ad.* മുഴുവനും, അശേഷം.
**Throw**, *v. a.* എറിയുക, ചാട്ടുക, കളക, ഉരിക്ക, വീഴിക്ക, മറിച്ചിടുക.
**Throw**, *s.* ഏറ, ചാട്ടൽ, തള്ള, പതനം.
**Thrust**, *v. a.* തള്ളുക, ഉന്തുക, കുത്തുക, തുരത്തുക, നിൎബ്ബന്ധിക്ക.
**Thrust**, *v. n.* തിങ്ങുക, നേരിടുക.
**Thrust**, *s.* ഉന്തു, തള്ള, കുത്തു, കയ്യേററം.
**Thumb**, *s.* പെരുവിരൽ, അംഗുഷ്ഠം.
**Thump**, *s.* മുട്ടൽ, വീഴ്ച, ഇടി.

**Thump**, *v. a.* ഇടിക്ക, അറയുക.
**Thunder**, *s.* ഇടി, മുഴക്കം, ഗൎജ്ജനം.
**Thunderbolt**, *s.* ഇടിവാൾ, മേഘമൂൎത്തി.
**Thunderclap**, *s.* ഇടി, ഇടിവെട്ടു.
**Thundering**, *a.* മുഴങ്ങുന്ന, ഭയങ്കരമുള്ള.
**Thunderstruck**, *a.* ഇടി വെട്ടിയ, ഇടി വീണ.
**Thurification**, *s.* സാമ്പ്രാണിധൂപം, കുന്തുരുക്കം.
**Thursday**, *s.* വ്യാഴാഴ്ച, വ്യാഴം.
**Thus**, *ad.* ഇങ്ങിനെ, ഇപ്രകാരം, ഈ വണ്ണം.
**Thwack**, *s.* അടി, തല്ലു, ഇടി, അറ, തട്ടു.
**Thwart**, *v. a.* വിലങ്ങിക്ക, വികടമാക്ക, തടുക്ക.
**Thy**, *pron.* നിന്റെ, നിണക്കുള്ള.
**Thyself**, *pron.* നീ തന്നെ, നിന്നെത്തന്നെ.
**Tiar, tiara**, *s.* കിരീടം, മുടി, മകുടം.
**Tice**, *v. a.* വശീകരിക്ക, മോഹിപ്പിക്ക.
**Tick**, *s.* കടംകണക്കു, കിടക്കശ്ശീല.
**Ticket**, *s.* അനുവാദച്ചീട്ടു, ചീട്ടു.
**Tickle**, *s.* കിക്കിളി, കിരിണി.
**Tickle**, *a.* ഇളകുന്ന, ഉറപ്പില്ലാത്ത.
**Tid**, *a.* ഇളയ, രുചികരമായ.
**Tide**, *s.* വേലി, നീരോട്ടം, സമയം.
**Tidily**, *ad.* വെടിപ്പായി, ഭംഗിയോടെ.
**Tidiness**, *s.* ഭംഗി, വൃത്തി, വെടിപ്പു.
**Tidings**, *s.* വൎത്തമാനം, കേൾവി, ഉദന്തം.
**Tidy**, *a.* വെടിപ്പുള്ള, മിടുക്കുള്ള.
**Tie**, *s.* കെട്ടു, ബന്ധം, ഉടമ്പടി.
**Tie**, *v. a.* കെട്ടുക, ബന്ധിക്ക, വിരോധിക്ക.
**Tier**, *s.* അടുക്കു, ഓട്ടി, വരി, നിര.
**Tiff**, *s.* പാനീയം, മദ്യം, ഗൎവ്വം.
**Tiffin**, *s.* ചുരുക്കത്തിലുള്ള ഭക്ഷണം.
**Tiger**, *s.* നരി, വ്യാഘ്രം.

**Tight**, *a.* മുറുക്കമുള്ള, ഇടുക്കമുള്ള.
**Tighten**, *v. a.* മുറുക്ക, ഇടുക്കമാക്ക.
**Tightly**, *ad.* മുറുക്കമായി, ഞെരുക്കമായി.
**Tightness**, *s.* മുറുക്കം, ഇടുക്കം, വിഷമം.
**Tigress**, *s.* പെൺനരി.
**Tike**, *s.* വിട്ടഭോഷൻ, കാള.
**Tile**, *s.* ഓടു, മാടോടു, ഇഷ്ടക.
**Tile**, *v. a.* ഓടിടുക, ഓടുമേയുക.
**Tiling**, *s.* ഓടുമേച്ചൽ.
**Till**, *prep.* ഇതുവരെ, അതുവരെ.
**Till**, *conj.* ഓളം, വരെ, വരെക്കും.
**Till**, *v. a.* ഉഴുക, കൃഷിചെയ്ക.
**Tillage**, *s.* ഉഴവു, കൃഷി, വ്യവസായം.
**Tiller**, *s.* കൃഷിക്കാരൻ, ഉഴവുകാരൻ.
**Tilt**, *s.* കൂടാരം, പന്നകം, ഉന്തു.
**Tilt**, *v. a.* മൂടുക.
**Timber**, *s.* മരം, തടി.
**Timbersaw**, *s.* ഈൎച്ചവാൾ.
**Timbrel**, *s.* തപ്പു.
**Time**, *s.* കാലം, സമയം, നേരം, തവണ.
**Timeless**, *a.* അകാലമുള്ള.
**Timely**, *a.* തക്കസമയമുള്ള, കാലോചിതം.
**Timepleaser**, *s.* കാലാനുസാരി.
**Timeserver**, *s.* കാലാനുസാരി.
**Timeserving**, *a.* അന്നന്നുള്ള, അധികാരം സേവിക്കുന്ന.
**Timid**, *a.* ഭീരുതയുള്ള, അധൈൎയ്യമായ.
**Timidity**, *s.* ഭയം, പേടി, ഭീരുത.
**Timorous**, *a.* ഭയമുള്ള, പേടിയുള്ള.
**Timorousness**, *s.* ഭീരുത, ഭയപ്പാടു.
**Tin**, *s.* ചുത്തിനാകം, വെള്ളീയം, ത്രപുലം, ഈയത്തകിടു.
**Tin**, *v. a.* വെള്ളീയം പൂശുക.
**Tinct**, *s.* നിറം, വണ്ണം ഛായം.
**Tincture**, *s.* നിറം, കഷായം, സാരം.
**Tincture**, *v. a.* നിറം പിടിപ്പിക്ക.
**Tine**, *s.* പരവശം, ഞെരുക്കം.

**Tinge**, *v. a.* നിറം പിടിപ്പിക്ക.
**Tingle**, *v. n.* മുഴങ്ങുക, വിങ്ങുക.
**Tink**, *v. n.* ചിലമ്പുക, കിലുങ്ങുക.
**Tinkle**, *v. n.* ചിലമ്പുക, കിലുങ്ങുക.
**Tinkling**, *s.* കിലുക്കം, ചിലമ്പൽ.
**Tinman**, *s.* മൂശാരി.
**Tint**, *s.* നിറം, വൎണ്ണം, ഛായം.
**Tiny**, *a.* ചെറിയ, മെലിഞ്ഞ, അല്പമുള്ള.
**Tip**, *s.* അററം, മുന, അഗ്രം, അടി.
**Tippet**, *s.* കണ്ഠാഭരണം.
**Tipple**, *v. a.* മദ്യപാനം ചെയ്ക.
**Tipple**, *s.* പാനം, മദ്യം, സുരാപാനം.
**Tipsy**, *a.* ലഹരി പിടിച്ച, വെറിയുള്ള.
**Tiptoe**, *s.* കാൽവിരലുകളുടെ അററം.
To walk on tiptoe, കന്തുക, കന്തി നടക്ക.
To stand on tiptoe, കന്തിനില്ക്ക.
**Tire**, *s.* നിര, വരി, തലപ്പാവ.
**Tire**, *v. a.* ആലസ്യപ്പെടുത്തുക, ക്ഷീണിപ്പിക്ക.
**Tire**, *v. n.* ആലസ്യപ്പെടുക, തളരുക.
**Tiredness**, *s.* ക്ഷീണത, തളൎച്ച, മുഷിച്ചൽ.
**Tiresome**, *a.* തളൎച്ചയുള്ള, മുഷിച്ചലുള്ള.
**Tiresomeness**, *s.* തളൎച്ച, മുരച്ചൽ.
**Tiring-room**, *s.* അണിയറ.
**Tissue**, *v. a.* നാനാവൎണ്ണമായി നെയ്യുക.
**Tit**, *s.* ഒരു ചെറിയ കുതിര.
**Tithe**, *s.* പത്താലൊന്ന, ദശാംശം.
**Tithe**, *v. a.* പത്തിലൊന്ന കൊടുക്ക.
**Title**, *s.* തലയെഴുത്തു, സ്ഥാനപ്പേർ.
**Title**, *v. a.* സ്ഥാനമാനം കൊടുക്ക.
**Titleless**, *a.* പേരില്ലാത്ത, സ്ഥാനമില്ലാത്ത.
**Titlepage**, *s.* പുസ്തകത്തിന്റെ തലയെഴുത്തുള്ള കടലാസ്സ.
**Titter**, *v. a.* ഇളിക്ക, ചിരിക്ക.
**Titter**, *s.* ഇളി, ചിരി, പുഞ്ചിരി.
**Tittle**, *s.* വിന്ദു, വിസൎഗ്ഗം, പുള്ളി.
**Tittletattle**, *v. n.* ജല്പിക്ക, വെറുതെ സംസാരിക്ക.
**Titulation**, *s.* വഴുതൽ, ഉത.
**Titular**, *a.* പേർമാത്രം പ്രാപിച്ച.
**Titulary**, *s.* സ്ഥാനക്കാരൻ.
**Tivy**, *ad.* അതിവേഗത്തോടെ.
**To**, *prep.* ക്ക, ക്കായി, ലേക്ക, വരെ, ഓളം.
**Toad**, *s.* പേക്കൻതവള.
**Toast**, *v. a.* ചുടുക, [illegible]ല്ലുക.
**Toast**, *s.* ചുട്ട അപ്പം, വല്ലവന്റെ ക്ഷേമം.
**Tobacco**, *s.* പുകയില.
**Tod**, *s.* ഒരു തൂക്കം.
**Toe**, *s.* കാൽവിരൽ, പാദാംഗുഷ്ഠം.
**Toft**, *s.* പുരത്തറ, ഭവനസ്ഥലം.
**Together**, *ad.* ഒന്നിച്ച, ഒരുമിച്ച, കൂടെ.
**Toil**, *v. a.* അദ്ധ്വാനപ്പെടുക, പ്രയാസപ്പെടുക.
**Toil**, *s.* അദ്ധ്വാനം, പ്രയാസം, പണി.
**Toilsome**, *a.* അദ്ധ്വാനമുള്ള, പ്രയാസമുള്ള.
**Toilsomeness**, *s.* അദ്ധ്വാനം, പ്രയാസം, വരുത്തം.
**Token**, *s.* അടയാളം, കുറി, ചിഹ്നം, അങ്കം, ഓൎമ്മ.
**Token**, *v. a.* അടയാളം കാട്ടുക, കുറിക്ക.
**Tole**, *v. a.* ഇഴക്ക, മെല്ലെ വലിക്ക.
**Tolerable**, *a.* സഹ്യമായ, പൊറുപ്പുള്ള.
**Tolerably**, *ad.* സഹ്യമായി, എളുപ്പത്തിൽ.
**Tolerance**, *s.* സഹ്യത, സഹിഷ്ണുത, പൊറുതി, ക്ഷമ.
**Tolerate**, *v. a.* സഹിക്ക, സമ്മതിക്ക, അനുവദിക്ക.
**Toleration**, *s.* പൊറുപ്പ, ക്ഷമ, അനുവാദം.
**Toll**, *s.* ചുങ്കം, വരി, കടത്തുകൂലി, മണിയുടെ നാദം.
**Toll**, *v. a.* ചുങ്കംതീൎക്ക, മണിനിനദിക്ക.
**Tomb**, *s.* ശവക്കുഴി, കല്ലറ, ഗോരി, ചുടലക്കളം.

**Tombless**, *a.* കല്ലറയില്ലാത്ത.

**Tombstone**, *s.* ശവക്കുഴിയെ മൂടുന്ന കല്ലു, ചൈത്യം.

**Ton**, *s.* 2240 റാത്തൽ തൂക്കം.

**Tone**, *s.* ഒച്ച, ശബ്ദം, സ്വരം, രവം.

**Tong**, *s.* കൊളുത്തു, കട്ടക്കനാക്ക.

**Tongs**, *s. pl.* കൊടിൽ.

**Tongue**, *s.* നാവു, നാക്ക, ജിഹ്വ, രസന, ഭാഷ.

**Tongued**, *a.* നാക്കുള്ള.

**Tonnage**, *s.* ഉരുവിൽ കൊള്ളുന്ന ചരക്ക.

**Tonsure**, *s.* ക്ഷൌരം.

**Too**, *ad.* അതി, വളരെ, പിന്നെയും, അല്ലാതെ.

**Tool**, *s.* പണിക്കോപ്പു, കരു, കൂലിക്കാരൻ.

**Tooth**, *s.* പല്ലു, ദന്തം, ദംഷ്ട്രം.

**Tooth**, *v. a.* പല്ലുണ്ടാക്ക, പല്ലുവെക്ക.

**Toothache**, *s.* പല്ലുകുത്തു, പല്ലുനോവു.

**Toothless**, *a.* പല്ലില്ലാത്ത.

**Toothpick**, *s.* പല്ലുളി, പല്ലുകുത്തി.

**Toothsome**, *a.* രുചിയുള്ള, രസമുള്ള.

**Top**, *s.* മേൽഭാഗം, മേലററം, മുകൾ.

**Top**, *v. a.* മേലററം ഇടുക, മൂടുക, അതിക്രമിക്ക.

**Top**, *v. n.* ഉന്നതപ്പെടുക, മേലോട്ടു കയറുക.

**Toparch**, *s.* മുഖ്യസ്ഥൻ.

**Topaz**, *s.* പുഷ്പരാഗം, പീതസാരം.

**Topful**, *a.* വക്കോളം നിറഞ്ഞ.

**Tophet**, *s.* നരകം.

**Topic**, *s.* സാമാന്യ, പാടവാധാരം.

**Topical**, *a.* സാമാന്യമായ, സ്ഥലസംബന്ധമായ.

**Topmost**, *a.* എല്ലാററിലും, ഉയരമുള്ള.

**Topography**, *s.* സ്ഥലപുരാണം, സ്ഥലവൎണ്ണനം.

**Topping**, *a.* പ്രധാനമുള്ള.

**Topsail**, *s.* കപ്പലിന്റെ മേലത്തെ പായി.

**Topsyturvy**, *ad.* കീഴ്മേലായി.

**Torch**, *s.* പന്തം, ദീപെട്ടി, ചൂട്ട.

**Torchlight**, *s.* പന്തവെളിച്ചം.

**Torment**, *s.* അതിവേദന, ബാധ, പീഡ.

**Torment**, *v. a.* വേദനപ്പെടുത്തുക, പീഡിപ്പിക്ക.

**Tormenter**, *s.* പീഡകൻ, ഉപദ്രവി.

**Torpedo**, *s.* തരിപ്പൻ.

**Torpent**, *a.* തരിപ്പുള്ള.

**Torpid**, *a.* മന്ദതയുള്ള.

**Torpidness**, *s.* മന്ദത.

**Torpor**, *s.* മാന്ദ്യം, മയക്കം, മൂഢത.

**Torrent**, *s.* വേഗത്തിലുള്ള ഒഴുക്ക.

**Torrent**, *a.* വേഗം ഒഴുകുന്ന.

**Torrid**, *a.* ചുട്ടുകത്തുന്ന, അതിചൂടുള്ള.

**Torrify**, *v. a.* വറുക്ക, പൊരിക്ക.

**Tort**, *s.* ഉപദ്രവം, അനൎത്ഥം, ആപത്തു.

**Tortion**, *s.* വേദന, പീഡ, ദണ്ഡം.

**Tortoise**, *s.* ആമ, കൂൎമ്മം, കഛപം.

**Tortuosity**, *s.* പിരിവു, മടക്ക, വളവു.

**Torture**, *s.* പീഡ, വേദന, ദണ്ഡം.

**Torture**, *v. a.* ദണ്ഡിപ്പിക്ക, പീഡിപ്പിക്ക.

**Torturer**, *s.* പീഡകൻ.

**Torvity**, *s.* പുളിപ്പു ഭാവം.

**Tory**, *s.* രാജാഭിമാനി.

**Toss**, *v. a.* മേലോട്ടു എറിയുക, തട്ടുക, അടിക്ക, തള്ളുക, ഇളക്ക.

**Toss**, *v. n.* അലയുക, കലുങ്ങുക, ഇളകുക.

**Toss**, *s.* കലുക്കം, ഇളക്കം, ആട്ടം.

**Total**, *s.* ആകത്തുക, അടക്കം.

**Total**, *a.* ആകകൂടിയ, മുഴുവനായ.

**Totality**, *s.* അടങ്കൽ, എല്ലാം, തികവു.

**Totally**, *ad.* ആകെ, അശേഷം.

**Totter**, *v. n.* അനങ്ങുക, ആടുക.

**Tottering**, *part. a.* ആടുന്ന, ചാഞ്ചാടുന്ന.

**Touch**, *v. a.* തൊട്ടുക, സ്പർശിക്ക, കൊള്ളിക്ക, വർണ്ണിക്ക, വരെ, പററിക്ക.
**Touch**, *v. n.* എത്തുക, കൊള്ളുക, പററുക.
**Touch**, *s.* തൊടൽ, സ്പർശനം, ഉര, മീട്ടൽ, ഇളക്കം, പററു.
**Touchiness**, *s.* മുങ്കോപം, വികടശീലം.
**Touching**, *prep.* പററി, കുറിച്ചു.
**Touching**, *a.* പററുന്ന, കൊള്ളുന്ന.
**Touchstone**, *s.* ഉരകല്ലു, പരീക്ഷ.
**Touchy**, *a.* മുങ്കോപമുള്ള.
**Tough**, *a.* വഴങ്ങലുള്ള, ഉറപ്പുള്ള.
**Toughness**, *s.* വഴങ്ങൽ, ഉറപ്പു, മൂപ്പു.
**Tour**, *s.* യാത്ര, പ്രയാണം.
**Tourist**, *s.* ദേശസഞ്ചാരി, യാത്രക്കാരൻ.
**Touse**, *v. a.* ഇഴെക്ക, വലിക്ക.
**Tow**, *s.* ചക്കനാര.
**Tow**, *v. a.* കയറിട്ടു വലിക്ക.
**Toward**, *a.* അനുകൂലമുള്ള.
**Toward**, *prep.* നേരെ, അടുക്കലേക്ക.
**Towards**, *prep.* നേരെ, ഒട്ടു.
**Towardliness**, *s.* ഇണക്കം, അനുകൂലത.
**Towel**, *s.* തുടെക്കുന്ന ശീല.
**Tower**, *s.* ഗോപുരം, കോട്ട, ദുൎഗ്ഗം, മാളിക.
**Tower**, *v. n.* ഉയരുക, കയറുക, പൊങ്ങിക്ക.
**Town**, *s.* നഗരം, പട്ടണം, പുരം, പുരി.
**Townclerk**, *s.* നഗരസമ്പ്രതികാരൻ.
**Townhouse**, *s.* ചാവടി.
**Townsman**, *s.* നഗരക്കാരൻ, നാഗരികൻ.
**Towntalk**, *s.* ഊർചൊൽ, ജനശ്രുതി.
**Toxical**, *a.* വിഷമുള്ള.
**Toy**, *s.* കളിക്കോപ്പു, അല്പവസ്തു, കളി.
**Toy**, *v. n.* നേരംപോക്ക, ലീലയാട്ടുക.
**Trace**, *s.* കാൽവട്ടു, ചവിട്ടടി, അടയാളം.
**Trace**, *v. a.* പിന്തുടരുക, വരെക്ക.
**Track**, *s.* വണ്ടിപോയ ചാൽ, വഴി.
**Track**, *v. a.* കാൽവട്ടുകളെ നോക്കി പിന്തുടരുക.
**Tract**, *s.* ദേശപുറം, നിലം, വഴി, ചെറിയ പുസ്തകം.
**Tractable**, *a.* ഇണക്കമുള്ള, വഴങ്ങലുള്ള.
**Tractableness**, *s.* ഇണക്കം, അനുകൂലത.
**Tractile**, *a.* വലിയുന്ന, നീളുന്ന, മയമുള്ള.
**Traction**, *s.* വലി, വലിച്ചൽ, ആകൎഷണം.
**Trade**, *s.* വ്യാപാരം, തൊഴിൽ, വാണിഭം, കച്ചവടം, വൎത്തകം.
**Trade**, *v. n.* വ്യാപാരംചെയ്ക, കച്ചവടം ചെയ്ക.
**Traded**, *a.* ശീലിച്ച, നടപ്പായ.
**Trader**, *s.* വ്യാപാരി, കച്ചവടക്കാരൻ.
**Tradesman**, *s.* കച്ചവടക്കാരൻ.
**Tradewind**, *s.* അയനങ്ങളിൽ പതിവായുള്ള വഴിക്കാററു.
**Tradition**, *s.* പാരമ്പൎയ്യം, സമ്പ്രദായം.
**Traditional**, *a.* സമ്പ്രദായമുള്ള.
**Traditive**, *a.* തലമുറ തലമുറയായി പറയുന്ന.
**Traduce**, *v. a.* ശാസിക്ക, കുററപ്പെടുത്തുക.
**Traducement**, *s.* അധിക്ഷേപം, ദൂഷ്യം.
**Traducer**, *s.* ദൂഷണക്കാരൻ.
**Traduction**, *s.* ഉത്ഭവം, ജനനം.
**Traffic**, *s.* വ്യാപാരം, കച്ചവടം, വൎത്തകം.
**Traffic**, *v. n.* വ്യാപാരംചെയ്ക.
**Trafficker**, *s.* വ്യാപാരി, കച്ചവടക്കാരൻ.
**Tragedy**, *s.* കഥകളി, കഷ്ടസംഗതി, നിൎഭാഗ്യം.
**Tragical**, *a.* കഷ്ടമുള്ള, ആപത്തുള്ള.
**Tragicalness**, *s.* സങ്കടകാൎയ്യം, ദുൎഭാഗ്യം.
**Trail**, *v. a.* വലിക്ക, ഇഴെക്ക.
**Trail**, *s.* വലിച്ചു നീട്ടിയ വസ്തു.
**Train**, *v. a.* വലിച്ചുകൊണ്ടുപോക, ആകൎഷിക്ക.
**Train**, *s.* തന്ത്രം, ഉപായം, പരിജനം, കൂട്ടായ്മ, വരി, ചട്ടം, മുറ.

**Trait**, *s.* തട്ടൽ, സ്പൎശനം, വരി, കുറി.

**Traitor**, *s.* ദ്രോഹി, ചതിയൻ, വഞ്ചകൻ.

**Traitorous**, *a.* ദ്രോഹമുള്ള, മത്സരമുള്ള.

**Traject**, *s.* കടത്തൽ, കടത്തുതോണി.

**Trammel**, *v. a.* കുരുക്കിടുക, പിടിക്ക.

**Trample**, *v. a.* ചവിട്ടുക, മെതിച്ചുകളക.

**Trampler**, *s.* ചവിട്ടുന്നവൻ.

**Trance**, *s.* വിവശത, മോഹാലസ്യം.

**Tranquil**, *a.* ശാന്തമായ അമൎന്ന.

**Tranquillity**, *s.* ശാന്തത, അമൎച്ച.

**Tranquillize**, *v. a.* ശാന്തതപ്പെടുത്തുക.

**Trans**, അപ്പുറം, അക്കരെ, കടന്ന.

**Transact**, *v. a.* നടത്തുക, ചെയ്യു, കഴിക്ക.

**Transaction**, *s.* നടത്തൽ, പ്രവൃത്തി, കാൎയ്യം.

**Transcend**, *v. n.* കടന്നു കയറുക.

**Transcendence**, *s.* വിശേഷത, കവിച്ചൽ.

**Transcendency**, *s.* അതിശ്രേഷ്ഠത, ഉൽക്കൎഷം.

**Transcendent**, *a.* വിശേഷമായ, കവിച്ചലുള്ള.

**Transcribe**, *v. a.* പേൎക്ക, പകൎത്തുക.

**Transcriber**, *s.* പേൎക്കുന്നവൻ.

**Transcript**, *s.* പേൎപ്പു, പകൎത്തൽ.

**Transcur**, *v. n.* ഉഴലുക.

**Transfer**, *v. a.* മാററിവെക്ക, മറെറാരുത്തനു ഏല്പിക്ക, കടത്തുക, പേൎക്ക.

**Transfer**, *s.* കൈമാററം, ഏല്പിക്കുന്നതു.

**Transferable**, *a.* കൈമാറത്തക്ക.

**Transfiguration**, *s.* രൂപാന്തരം.

**Transfigure**, *v. a.* രൂപാന്തരപ്പെടുത്തുക.

**Transfix**, *v. a.* കുത്തികടത്തുക.

**Transform**, *v. a.* രൂപഭേദംവരുത്തുക.

**Transform**, *v. n.* രൂപാന്തരപ്പെടുക.

**Transformation**, *s.* രൂപാന്തരം.

**Transfuse**, *v. a.* പകരുക, പകൎന്നൊഴിക്ക.

**Transfusion**, *s.* പകൎച്ച, മാറിപകരുന്നതു.

**Transgress**, *v. a.* ലംഘിക്ക, അതിക്രമിക്ക.

**Transgression**, *s.* ലംഘനം, അതിക്രമം.

**Transgressor**, *s.* ലംഘനക്കാരൻ.

**Transient**, *a.* അനിത്യമുള്ള, നിലനില്ക്കാത്ത.

**Transientness**, *s.* അനിത്യത.

**Transit**, *s.* സംക്രാന്തി.

**Transit-duty**, *s.* കരച്ചുങ്കം.

**Transition**, *s.* സംക്രമം, കടത്തൽ.

**Transitive**, *a.* കടന്നുപോകുന്ന, സകൎമ്മകം.

**Transitory**, *a.* അഴിഞ്ഞുപോകുന്ന.

**Translate**, *v. a.* മാററുക, പരിഭാഷപ്പെടുത്തുക.

**Translation**, *s.* മാററം, ഭാഷാന്തരം.

**Translator**, *s.* ഭാഷാന്തരപ്പെടുത്തുന്നവൻ.

**Translocation**, *s.* സ്ഥലമാററം.

**Translucency**, *s.* പ്രസന്നത, തെളിവു.

**Transmigrate**, *v. n.* സ്ഥലം മാറിപോക.

**Transmigration**, *s.* സ്ഥലം മാറിപോകുന്നതു.

**Transmission**, *s.* കൊടുത്തയക്കൽ.

**Transmit**, *v. a.* കൊടുത്തയക്ക.

**Transmittal**, *s.* കൊടുത്തയക്കുന്നതു.

**Transmutable**, *a.* മാറി പോകത്തക്ക.

**Transmutation**, *s.* മറെറാന്നാക്കിതീൎക്കുക.

**Transmute**, *v. a.* മറെറാന്നാക്കി തീൎക്ക.

**Transparency**, *s.* പ്രസന്നത, തെളിവു.

**Transparent**, *a.* പ്രസന്നതയുള്ള.

**Transpierce**, *v. a.* കുത്തിത്തുളെക്ക.

**Transpiration**, *s.* ആവി പുറപ്പെടുന്നതു.

**Transpire**, *v. n.* ആവി പുറപ്പെടുക.

**Transplace**, *v. a.* സ്ഥലം മാറിവെക്ക.

**Transplant**, *v. a.* പറിച്ചു നടുക.

**Transport**, *v. a.* നാടുകടത്തുക.

**Transport**, *s.* കടത്തൽ, വാഹനം.

**Transportation**, *s.* നാടുകടത്തൽ, ചുമത്തൽ.

**Transposal**, *s.* മാററാട്ടം, ഇടം മാററം.

**Transpose**, *v. a.* ക്രമം മാററുക, മാററാട്ടുക.

**Transposition**, *s.* സ്ഥലമാററം.

**Transubstantiate**, *v. a.* വസ്തു മാററുക.

**Transubstantiation**, *s.* വസ്തുമാററം.

**Trap**, *s.* കുടുക്ക, കണി, പതിയിരിപ്പു.

**Trap**, *v. a.* കുടുക്കിലാക്ക, പിടിക്ക.

**Trapdoor**, *s.* തട്ടുവാതിൽ.

**Trash**, *s.* ചീത്തച്ചരക്ക, കല്മഷം.

**Trashy**, *a.* സാരമില്ലാത്ത, ചീത്ത.

**Travail**, *v.n.* പ്രയാസപ്പെടുക, അദ്ധ്വാനിക്ക.

**Travail**, *s.* പ്രയാസം, അദ്ധ്വാനം.

**Travel**, *v. n.* പ്രയാണം ചെയ്ക, സഞ്ചരിക്ക, പ്രയാസപ്പെടുക, ഉഴലുക.

**Travel**, *s.* യാത്ര, പ്രയാണം, പ്രയാസം.

**Traveller**, *s.* വഴിയാത്രക്കാരൻ.

**Traverse**, *ad.* വിലങ്ങത്തിൽ, കുറുക്കെ.

**Traverse**, *a.* വിലങ്ങത്തിലുള്ള.

**Traverse**, *s.* വിലങ്ങതടി.

**Traverse**, *v. a.* വിലങ്ങിക്ക, വികടമാക്ക.

**Traverse**, *v. n.* ചുററിസഞ്ചരിക്ക, ഉഴലുക.

**Travesty**, *a.* അപഹാസ്യമായ.

**Tray**, *s.* കുഴിത്തട്ടം, മരവി.

**Treacherous**, *a.* ദ്രോഹമുള്ള, ചതിവുള്ള.

**Treachery**, *s.* ദ്രോഹം, ചതി, വിശ്വാസപാതകം.

**Tread**, *v. a.* അടിവെക്ക, ചവിട്ടുക, മെതിക്ക.

**Tread**, *v. n.* അടക്ക, അഹങ്കരിച്ചു നടക്ക.

**Tread**, *s.* ചവിട്ടു, മെതി, ചുവടു.

**Treadle**, *s.* മെതി, ചവിട്ടുപടി.

**Treason**, *s.* ദ്രോഹം, സ്വാമിദ്രോഹം, ചതി,

**Treasonable**, *a.* ദ്രോഹമുള്ള, ചതിവുള്ള.

**Treasure**, *s.* ഭണ്ഡാരം, നിക്ഷേപം, നിധി, ദ്രവ്യം, ധനം, സമ്പത്തു.

**Treasure**, *v. a.* സംഗ്രഹിക്ക, നിക്ഷേപിക്ക.

**Treasurer**, *s.* ഭണ്ഡാരവിചാരകൻ, ന്ത്രാപ്പു.

**Treasury**, *s.* ഭണ്ഡ[illegible]പ്പുര, ഖജാന.

**Treat**, *s.* വിരുന്നു, സ[illegible]ല്ലാസം.

**Treatable**, *a.* സാവധാനമുള്ള, മിതമായ.

**Treatise**, *s.* പ്രകരണം.

**Treatment**, *s.* പ്രയോഗം, വ്യാപാരം, നടപ്പു.

**Treaty**, *s.* ഉടമ്പടി, സന്ധിക്കാര്യം, ആവലാധി.

**Treble**, *a.* മൂന്നിരട്ടിച്ച, മുമ്മടങ്ങുള്ള.

**Treble**, *v. a.* മൂന്നിരട്ടിക്ക.

**Treble**, *s.* ഉച്ചൈസ്സ്വരം.

**Tree**, *s.* വൃക്ഷം, മരം, തരു, ദാരു, വിടപി.

**Tremble**, *v. n.* വിറെക്ക, നടുങ്ങുക, ഞെട്ടുക.

**Trembling**, *a.* വിറെക്കുന്ന, ഇളകുന്ന.

**Tremendous**, *a.* ഭീതിയുള്ള, ഭയങ്കരമുള്ള.

**Tremour**, *s.* വിറയൽ, നടുക്കം, കമ്പനം.

**Tremulous**, *a.* വിറയലുള്ള, ഭീതിയുള്ള.

**Tremulousness**, *s.* വിറയൽ, ചലനം.

**Trench**, *v. a.* കിടങ്ങു കുഴിക്ക, വാടകോരുക.

**Trench**, *s.* കിടങ്ങ, വാട, തോടു, തടം.

**Trenchant**, *a.* മൂൎച്ചയുള്ള, കണ്ടിക്കുന്ന.

**Trend**, *v. n.* ചായുക, ചരിയുക.

**Trepidation**, *s.* ഭയത്താൽ വിറെക്കുന്നതു.

**Trespass**, *v. n.* ലംഘിക്ക, അതിക്രമിക്ക.

**Trespass**, *s.* ലംഘനം, അതിക്രമം, മീറൽ.

**Trespasser**, *s.* അതിക്രമിക്കുന്നവൻ.

**Trestle**, *s.* മുക്കാലി.

**Triable**, *a.* ശോധന ചെയ്യത്തക്ക.

Triad, *s.* ത്രിമൂൎത്തി, ത്രിത്വം, മൂന്നു.
Trial, *s.* പരീക്ഷ, ശോധന, വിചാരണ.
Triangle, *s.* മുക്കോണം.
Triangular, *a.* മുക്കോണമുള്ള.
Tribe, *s.* ജാതി, ഗോത്രം, വംശം.
Tribulation, *s.* കഷ്ടത, അനൎത്ഥം, ദുഃഖം.
Tribunal, *s.* ന്യായാസനം, ന്യായസ്ഥലം.
Tribune, *s.* ഒരു ശ്രേഷ്ഠ അധികാരി.
Tributary, *a.* കപ്പം കൊടുക്കുന്ന.
Tribute, *s.* കപ്പം, കരം, കിസ്തു, രാജഭോഗം.
Trice, *s.* ക്ഷണം, അല്പകാലം, അടി.
Trick, *s.* വഞ്ചന, ചതി, കൃത്രിമം, തന്ത്രം.
Trick, *v. a.* വ്യാപ്തികാട്ടുക, തട്ടിക്ക, ഉരുട്ടുക.
Trickish, *a.* വ്യാപ്തിയുള്ള, തട്ടിപ്പുള്ള.
Trickle, *v. n.* ഇററുവീഴുക, പൊഴിയുക.
Trident, *s.* ശൂലം, ത്രിശൂലം, പിനാകം.
Trier, *s.* ശോധനക്കാരൻ.
Trifle, *s.* അല്പവൃത്തി, അല്പകാൎയ്യം.
Trifle, *v. n.* മിനക്കെടുക, നേരംപോക്ക.
Trifler, *s.* മിനക്കെടുന്നവൻ.
Trifling, *a.* സാരമില്ലാത്ത, അല്പമായ.
Triform, *a.* ത്രിരൂപമുള്ള.
Trigonometry, *s.* അളവുശാസ്ത്രം, ത്രമാനഗണിതം.
Trilateral, *a.* മൂന്നുഭാഗമുള്ള.
Trill, *s.* തൊണ്ടവിറയൽ, രാഗകൂലുക്കം.
Trill, *v. n.* ഇററുവീഴുക, ശബ്ദം പതറുക.
Trillion, *s.* പത്തു ശംഖം.
Trim, *a.* മോടിയുള്ള, വൃത്തിയുള്ള.
Trim, *v. a.* ചമയിക്ക, അലങ്കരിക്ക, നന്നാക്ക.
Trim, *s.* ചമയം, ഉടുപ്പു, മോടി, അവസ്ഥ.
Trine, *v. a.* കേന്ദ്രിക്ക.
Trinity, *s.* ത്രിത്വം, ത്രിമൂൎത്തി.
Trinitarian, *s.* ത്രിത്വം പ്രമാണിക്കുന്നവൻ.

Trip, *v. a.* കാൽതെററിക്ക, വഴുതിക്ക.
Trip, *v. n.* വഴുതുക, ഇടറുക, തടയുക.
Trip, *s.* ഇടൎച്ച, കാൽവഴുതൽ, യാത്ര.
Tripe, *s.* കുടർ, വയറു.
Triple, *a.* മൂന്നിരട്ടിച്ച, മുമ്മടങ്ങുള്ള.
Triple, *v. a.* മൂന്നിരട്ടിക്ക.
Triplicate, *a.* മൂന്നിരട്ടിച്ച.
Triplicate, *s.* മൂന്നാം പ്രതി.
Triplicity, *s.* മൂന്നിരട്ടിപ്പു.
Tripod, *s.* മുക്കാലി.
Tripping, *a.* വേഗത്തിൽ നടക്കുന്ന.
Tripping, *s.* കാൽവേഗത.
Trippingly, *ad.* അതിവേഗമായി.
Trite, *a.* പഴയ, തേഞ്ഞ, സാമാന്യമായ.
Triteness, *s.* പഴക്കം, സാമാന്യത.
Triturate, *v. a.* പൊടിക്ക, അരെക്ക.
Trituration, *s.* പൊടിക്കൽ, അരെക്കൽ.
Triumph, *s.* ജയം, ജയസന്തോഷം.
Triumph, *v. a.* ജയസന്തോഷപ്പെടുക.
Triumphal, *a.* ജയസന്തോഷമുള്ള.
Triumvirate, *s.* മൂവരുടെ വാഴ്ച.
Triune, *a.* ത്രിയേകമായ.
Trivial, *a.* അല്പമായ, സാരമില്ലാത്ത.
Trivialness, *s.* അല്പകാൎയ്യം, അല്പവൃത്തി.
Troll, *v. n.* ചുററിപോക, ഉരുളുക.
Troll, *v. a.* ചുററിക്ക, ഉരുട്ടിക്ക.
Troop, *s.* ജനക്കൂട്ടം, പടജനക്കൂട്ടം, കൂട്ടം.
Troop, *v. n.* പട്ടാളം പോക.
Trooper, *s.* കുതിരച്ചേകവൻ.
Trope, *s.* ഉപമവാക്ക, വാക്കഭേദം.
Trophy, *s.* ജയക്കുറി, യൂപം.
Tropic, *s.* അയനം.
The tropic of Cancer, ഉത്തരായനം.
The tropic of Capricorn, ദക്ഷിണായനം.
Tropical, *a.* അയനസംബന്ധമുള്ള.
Trot, *v. n.* മെട്ടവൊട്ടുക, ചാടുക.
Trot, *s.* മെട്ടവോട്ടം, ചാട്ടം.

Troth, *s.* സത്യം, വിശ്വാസം, നേര.
Trothless, *a.* നേരില്ലാത്ത.
Trouble, *v. a.* അസഹ്യപ്പെടുത്തുക, ഞെരുക്ക, ദുഃഖിപ്പിക്ക, കലഹിപ്പിക്ക.
Trouble, *s.* ദുഃഖം, കഞ്ഞിതം, അമളി.
Troubler, *s.* വിരോധി, ഉപദ്രവി.
Troublesome, *a.* അസഹ്യമുള്ള, സങ്കടമുള്ള.
Troublesomeness, *s.* അസഹ്യത, സങ്കടം.
Troublous, *a.* കലക്കമുള്ള, കലഹമുള്ള.
Trough, *s.* മരത്തൊട്ടി, തൊട്ടി, മരപ്പാത്തി.
Trousers, *s. pl.* കാൽചട്ട.
Trout, *s.* പരമാൎത്ഥി, സത്യവാൻ.
Trow, *v. n.* തോന്നുക, നിരൂപിക്ക, വിശ്വസിക്ക.
Truant, *s.* മടിയൻ, മിനക്കെട്ടു നടക്കുന്നവൻ.
Truce, *s.* യുദ്ധം അല്പം നേരത്തേക്ക നിൎത്തുവാൻ വേണ്ടിയുള്ള ഉടമ്പടി.
Trucidation, *s.* കൊല, വധം, സംഹാരം.
Truck, *s.* തമ്മിൽ മാറി കൊടുക്കുന്ന വ്യാപാരം.
Truckle, *v. n.* ഇഴഞ്ഞു നടക്ക.
Truculence, *s.* കഠോരം, ഘോരഭാവം.
Trudge, *v. n.* ചാടിച്ചാടി പോക.
True, *a.* നേരുള്ള, സത്യമുള്ള, കപടമില്ലാത്ത.
Truehearted, *a.* നേരുള്ള, വിശ്വാസമുള്ള.
Truepenny, *s.* നേരസ്ഥൻ, പരമാൎത്ഥി.
Truly, *ad.* നേരൊടെ, സത്യമായി.
Trump, *s.* കാഹളം, ഉപായം.
Trump, *v. a.* യന്ത്രിക്ക.
Trumpery, *s.* ഹീനമോടി, നിസ്സാരകാൎയ്യം.
Trumpet, *s.* കാഹളം.
Trumpet, *v. a.* കാഹളം ഊതി പ്രസിദ്ധപ്പെടുത്തുക.
Trumpeter, *s.* കാഹളം ഊതുന്നവൻ.
Truncheon, *s.* മുളക്കോൽ, ഗദ, പൊന്തി.
Trundle, *v. a. & n.* ഉരുട്ടുക, ഉരുളുക.
Trundle, *s.* ഉരുൾ, ചുററു.
Trunk, *s.* തടി, കബന്ധം, തുമ്പിക്കൈ.
Trusion, *s.* ഉന്തു, മുന്നോട്ടുള്ള തള്ളൽ.
Truss, *v. a.* ഒതുക്കിക്കെട്ടുക, ഞെരുക്കുക.
Trust, *s.* ആശ്രയം, വിശ്വാസം, പ്രത്യാശ.
Trust, *v. a.* ആശ്രയിക്ക, വിശ്വസിക്ക, പ്രമാണിക്ക.
Trustee, *s.* വിശ്വാസ്യൻ, കാൎയ്യസ്ഥൻ, ഉത്തരവാദി.
Trusty, *a.* വിശ്വാസ്യമുള്ള, നേരുള്ള.
Truth, *s.* സത്യം, നേർ, പരമാൎത്ഥം, തത്വം.
Try, *v. a.* പരീക്ഷിക്ക, ശോധന ചെയ്ക, ശ്രമിക്ക.
Tub, *s.* മരവി, മരക്കലം, തൊട്ടി.
Tube, *s.* കുഴൽ, തുമ്പു, നീണ്ട കുഴൽ.
Tubular, *a.* കുഴൽ പോലെയുള്ള.
Tubule, *s.* ഒരു ചെറിയ കുഴൽ.
Tuck, *s.* മടക്കു, ചുളുക്കു, കുത്തു, ഞെറി.
Tuck, *v. a.* മടക്ക, ഞെറിയുക, ചുളുക്ക.
Tuesday, *s.* ചൊവ്വാഴ്ച, ചൊവ്വ.
Tuft, *s.* കുടമ, ജട, പുൽസ്ഥലം, പൂങ്കുല.
Tug, *v. a.* വലിക്ക, ഇഴക്ക, സാഹസം ചെയ്ക.
Tug, *s.* വലി, ഇഴപ്പു, സാഹസം.
Tuition, *s.* ഉപദേശം, അഭ്യാസം, ശിക്ഷ.
Tulip, *s.* ഒരു പുഷ്പം.
Tumble, *s.* വീഴ്ച, ഉരുൾച്ച, പതനം.
Tumble, *v. n.* വീഴുക, ഇടറുക.
Tumble, *v. a.* വീഴിക്ക, തള്ളിയിടുക.
Tumefaction, *s.* വീങ്ങൽ, വീക്കം, വീൎപ്പു.
Tumefy, *v. a.* വീൎപ്പിക്ക, വീങ്ങിക്ക.
Tumefy, *v. n.* വീങ്ങുക, ചീൎക്ക.
Tumid, *a.* വീൎത്ത, വീങ്ങിയ, ചീൎത്ത.
Tumor, *s.* വീക്കം, വീങ്ങൽ, വീൎപ്പു.

**Tumulate,** *v. n.* വീങ്ങുക, പൊങ്ങുക.
**Tumult,** *s.* കലഹം, കലക്കം, അമളി, കലശൽ, ശല്യം, കലാപം.
**Tumultuous,** *a.* കലഹമുള്ള, കലശലുള്ള.
**Tunable,** *a.* രാഗച്ചേൎച്ചയുള്ള.
**Tune,** *s.* രാഗം, രീതി, സ്വരം, ക്രമം.
**Tune,** *v. a.* രാഗത്തിലാക്കു, രാഗംപാടുക.
**Tuneful,** *a.* രാഗമായ, നല്ല രീതിയുള്ള.
**Tunnel,** *s.* പു[illegible]ട്ടു, പൎവ്വതങ്ങളുടെ ഉള്ളിൽ കൂടെ ഉണ്ടാക്കിയ വഴി.
**Tup,** *s.* മുട്ടാടു, ആട്ടുകൊററൻ.
**Turban,** *s.* തലപ്പാവ്, തലക്കെട്ടു.
**Turbid,** *a.* കലുഷമുള്ള, അഴുക്കുള്ള.
**Turbidness,** *s.* കലുഷം, അഴുക്കു, കലങ്ങൽ.
**Turbulence,** *s.* കലഹം, അമാന്തം.
**Turbulent,** *a.* കലഹമുണ്ടാക്കുന്ന.
**Turcism,** *s.* തുലുക്കമതം.
**Turf,** *s.* പുല്ക്കട്ട.
**Turfy,** *a.* പുല്ക്കട്ടയുള്ള.
**Turgent,** *a.* വീക്കമുള്ള, വീങ്ങുന്ന.
**Turgid,** *a.* വീങ്ങിയ, ചീൎത്ത, പൊങ്ങിയ.
**Turk,** *s.* തുലുക്കൻ, മുസല്മാൻ.
**Turkey,** *s.* തുൎക്കരാജ്യം, വാൻകോഴി.
**Turmeric,** *s.* മഞ്ഞൾ.
**Turmoil,** *s.* അമളി, കലക്കം, അസഹ്യത.
**Turmoil,** *v. a.* ചഞ്ചലപ്പെടുത്തുക, മുഷിപ്പിക്കു.
**Turn,** *v. a.* തിരിക്കു, മറിക്കു, മാററുക.
**Turn,** *v. n.* തിരിയുക, മറിയുക, മാറുക, പിരിയുക, ആയ്തീരുക.
**Turn,** *s.* തിരിച്ചൽ, തിരിപ്പു, മറിവു, മാററം, വിധം, മുറ, വളവു.
**Turncoat,** *s.* പക്ഷം മാറുന്നവൻ.
**Turning,** *s.* തിരിച്ചൽ, മറിച്ചൽ, തിരുകൽ.
**Turnip,** *s.* ഒരുവക കിഴങ്ങു.
**Turnsole,** *s.* സൂൎയ്യകാന്തിപ്പൂ.

**Turpentine,** *s.* പയിനെണ്ണ, രസോഹ്വം.
**Turpitude,** *s.* ദുഷ്ടത, വഷളത്വം.
**Turret,** *s.* ചെറുഗോപുരം, തല്പം.
**Turtle,** *s.* ആമ, കടലാമ, അരിപ്രാവു.
**Turtledove,** *s.* ചെങ്ങാലി, അരിപ്രാവു.
**Tush,** *inter.* ഛി.
**Tusk,** *s.* പല്ലു, ദംഷ്ട്രം, ദന്തം, ആനക്കൊമ്പു, തേററ.
**Tusky,** *a.* തേററയുള്ള.
**Tutelage,** *s.* രക്ഷണം, പാലനം, വിചാരണ.
**Tutenag,** *s.* തുത്തനാകം.
**Tutor,** *s.* ഗുരു, ഗുരുഭൂതൻ.
**Tutoress,** *s.* ഗുരുഭൂത, വിചാരക്കാരത്തി.
**Tutorage,** *s.* ഗുരുസ്ഥാനം, പഠിത്വം.
**Twain,** *a.* രണ്ടു, ഇരു, ഇരുവർ.
**Twain,** *ad.* രണ്ടായി.
**Twang,** *s.* സ്ഫുടശബ്ദം, ഉറച്ചശബ്ദം.
**Twangling,** *a.* കലമ്പലുള്ള.
**Twank,** *v. n.* ശബ്ദിക്കു, ധ്വനിക്കു, കിണുങ്ങുക.
**Twattle,** *v. n.* ജല്പിക്കു, വായാടുക.
**Tweak,** *v. a.* നുള്ളുക, പിച്ചുക, കിള്ളുക.
**Tweak,** *s.* നുള്ളൽ, പിച്ച, കിള്ളൽ.
**Tweedle,** *v. a.* ചൊറുക, തലോടുക.
**Twelfth,** *n. a.* പന്ത്രണ്ടാമത, ദ്വാദശം.
**Twelve,** *n. a.* പന്ത്രണ്ടു, ദ്വാദശം.
**Twelvemonth,** *s.* പന്ത്രണ്ടുമാസം, ഒരു വൎഷം.
**Twentieth,** *n. a.* ഇരുപതാം, വിംശതി.
**Twenty,** *n. a.* ഇരുപതു, വിംശതി.
**Twice,** *ad.* രണ്ടുപ്രാവശ്യം, ഇരട്ടി, രണ്ടുതരം.
**Twig,** *s.* ചിനെപ്പു, ചുള്ളിക്കോൽ.
**Twilight,** *s.* സന്ധ്യ, അസ്തമനശോഭ.
**Twin,** *s.* ഇരട്ടപ്പിള്ള, യുഗ്മം, മിഥുനരാശി.
**Twine,** *v. a.* പിരിക്കു, കൂട്ടിപ്പിരിക്കു, ചുററിക്കു.

Twine, *v. n.* പിരിയുക, ചുററുക, ചുള്ളുക.

Twine, *s.* ചരട്, വക്കനൂൽ.

Twinge, *v. a.* നുള്ളുക, കിള്ളുക, ഇറുക്ക.

Twinge, *s.* നുള്ളൽ, ഇറുക്കു.

Twink, *s.* ഇമ, കണ്ണിമെപ്പു, നിമീലനം.

Twinkle, *v. n.* മിനുങ്ങുക, കണ്ണിമെക്ക.

Twinkling, *s.* കണ്ണിമെപ്പു, നിമിഷം.

Twirl, *v. a.* ചുഴററുക, വട്ടത്തിൽ തിരിക്ക.

Twirl, *v. n.* ചുഴലുക, ചുററുക, ചുളയുക.

Twirl, *s.* ചുഴല്ച്ച, വട്ടം തിരിച്ചൽ.

Twist, *v. a.* പിരിക്ക, പിന്നുക, ചുററിക്ക.

Twist, *v. n.* പിരിയുക, ചുരുളുക, ചുററുക.

Twist, *s.* പിരിച്ചനൂൽ, പിരി, ഇഴ, കയറു.

Twit, *v. a.* നിന്ദിച്ചുനോക്ക, ധിക്കരിക്ക.

Twitch, *v. a.* പിടിച്ചു മുറുക്ക, പിടിച്ചു പറിക്ക.

Twitch, *s.* മുറുക്കം, ഇറുക്കു, കൊളുത്തു, വേദന.

Twitter, *v. n.* ചിലെക്ക, ഇളിക്ക, പരിഹസിക്ക.

Twitter, *s.* ചിലെപ്പു, രാഗത്തിന്റെ ഇളക്കം.

Twittle-twattle, *s.* വ്യൎത്ഥസംസാരം.

Two, *n. a.* രണ്ടു, ദ്വി.

Twofold, *a.* ഇരട്ടിച്ച, ദ്വിഗുണം.

Twoedged, *a.* ഇരുമുനയുള്ള.

Tymbal, *s.* ഭേരി, തമ്പേറു.

Type, *s.* ദൃഷ്ടാന്തം, നിഴൽ, ഛായ, മാതിരി, മുൻകുറി, അച്ചു.

Typical, *a.* ദൃഷ്ടാന്തമുള്ള, മുൻകുറുള്ള.

Typify, *v. a.* നിഴലാട്ടുക, ഉപമിപ്പിക്ക.

Typographer, *s.* അച്ചടിക്കുന്നവൻ.

Typography, *s.* അച്ചടിക്കുന്ന വിദ്യ.

Tyrannical, *a.* കഠോരമായ, ക്രൂരതയുള്ള.

Tyrannize, *v. a.* ക്രൂരത നടത്തിക്ക.

Tyrannous, *a.* ഘോരമായ, ക്രൂരമുള്ള.

Tyranny, *s.* ക്രൂരത, കാഠിന്യത, ദുൎന്നീതി.

Tyrant, *s.* ഉഗ്രൻ, അതിക്രൂരൻ, ദുഷ്ടുള.

# U.

Uberty, *s.* പരിപൂൎണ്ണത, സമൃദ്ധി.

Ubiquity, *s.* സൎവ്വവ്യാപനം, സൎവ്വഗതത്വം.

Udder, *s.* അകിട, മുല.

Ugliness, *s.* വിരൂപത, വൈരൂപ്യം, കുരൂപം.

Ugly, *a.* വിരൂപമായ, അപലക്ഷണമുള്ള.

Ulcer, *s.* വ്രണം, പരു, പുണ്ണു.

Ulceration, *s.* പുണ്ണാകുന്നതു, വ്രണം.

Ultimate, *a.* ഒടുക്കത്തുള്ള, അന്തമുള്ള.

Ultimately, *ad.* ഒടുക്കത്തു, അന്തത്തിൽ.

Ultimatum, *s.* തീൎച്ചയുള്ള കല്പന, തീൎപ്പു.

Umber, *s.* മഞ്ഞൾനിറം.

Umbrage, *s.* നിഴൽ, തണൽ, നീരസം.

Umbrageous, *a.* നിഴലുള്ള, തണലുള്ള.

Umbrella, *s.* കുട, ഛത്രം.

Umpirage, *s.* പഞ്ചായം.

Umpire, *s.* മദ്ധ്യസ്ഥൻ, മേൽപഞ്ചായക്കാരൻ.

Unabased, *a.* താഴാത്ത, വണങ്ങാത്ത.

Unabashed, *a.* നാണമില്ലാത്ത.

Unabated, *a.* കുറയാത്ത, താഴാത്ത.

Unable, *a.* കഴിവില്ലാത്ത, പ്രാപ്തിയില്ലാത്ത.

Unabolished, *a.* നീക്കപ്പെടാത്ത.

Unacceptable, *a.* അംഗീകരിക്കപ്പെടാത്ത.

**Unacceptableness**, *s.* അഗ്രാഹ്യത.
**Unaccepted**, *a.* കൈക്കൊള്ളപ്പെടാത്ത.
**Unaccessible**, *a.* അടുത്തുകൂടാത്ത.
**Unaccommodated**, *a.* പാൎപ്പിടമില്ലാത്ത.
**Unaccompanied**, *a.* കൂട്ടരില്ലാത്ത.
**Unaccomplished**, *a.* സാധിക്കപ്പെടാത്ത.
**Unaccountable**, *a.* കാരണമില്ലാത്ത.
**Unaccountably**, *ad.* അസംഗതിയായി.
**Unaccurate**, *a.* ഒക്കാത്ത, ശരിയില്ലാത്ത.
**Unaccustomed**, *a.* പരിചയമില്ലാത്ത.
**Unacknowledged**, *a.* അറിയിക്കപ്പെടാത്ത.
**Unacquainted**, *a.* പരിചയമില്ലാത്ത.
**Unadmired**, *a.* മാനിക്കപ്പെടാത്ത.
**Unadored**, *a.* വന്ദിക്കപ്പെടാത്ത.
**Unadulterated**, *a.* കലൎപ്പില്ലാത്ത.
**Unadvised**, *a.* ഉപദേശിക്കപ്പെടാത്ത, ബുദ്ധിക്കുറവുള്ള, തന്റേടമുള്ള.
**Unaffable**, *a.* പ്രിയഭാവമില്ലാത്ത.
**Unaffected**, *a.* കപടമില്ലാത്ത.
**Unaided**, *a.* സഹായമില്ലാത്ത.
**Unallied**, *a.* ബന്ധുവില്ലാത്ത.
**Unalterable**, *a.* മാറാത്ത, അഭേദ്യമായ.
**Unamusing**, *a.* രസിപ്പിക്കാത്ത.
**Unanimity**, *s.* ഐകമത്യം, ഏകമനസ്സ.
**Unanimous**, *a.* ഐകമത്യമുള്ള.
**Unanswerable**, *a.* പ്രത്യുത്തരമില്ലാത്ത.
**Unappalled**, *a.* ഭയപ്പെടാത്ത, ധൈൎയ്യമുള്ള.
**Unapparent**, *a.* തെളിയാത്ത, അസ്പഷ്ടമുള്ള.
**Unappeasable**, *a.* ശാന്തതപ്പെടാത്ത.
**Unapproved**, *a.* സമ്മതമില്ലാത്ത.
**Unapt**, *a.* ചേൎച്ചയില്ലാത്ത, മന്ദബുദ്ധിയുള്ള.
**Unargued**, *a.* വിവരിക്കപ്പെടാത്ത.
**Unarmed**, *a.* ആയുധമില്ലാത്ത.
**Unartful**, *a.* കൌശലമില്ലാത്ത.
**Unasked**, *a.* ചോദിക്കപ്പെടാത്ത.
**Unaspiring**, *a.* ഉന്നതഭാവമില്ലാത്ത.
**Unassailable**, *a.* അതിക്രമിക്കപ്പെട്ടുകൂടാത്ത.
**Unassisted**, *a.* തുണക്കപ്പെടാത്ത.
**Unassisting**, *a.* സഹായിക്കാത്ത.
**Unassured**, *a.* നിശ്ചയമില്ലാത്ത.
**Unattainable**, *a.* ലഭിച്ചുകൂടാത്ത.
**Unattempted**, *a.* ശ്രമിക്കപ്പെടാത്ത.
**Unattended**, *a.* പരിജനമില്ലാത്ത.
**Unavailable**, *a.* വ്യൎത്ഥമായ, നിഷ്ഫലമുള്ള.
**Unavailing**, *a.* വൃഥാവായ, പ്രയോജനമില്ലാത്ത.
**Unavoidable**, *a.* ഒഴിച്ചുകൂടാത്ത.
**Unauthorized**, *a.* അധികാരമില്ലാത്ത.
**Unaware**, *ad.* അറിയാതെ, പെട്ടന്ന.
**Unawed**, *a.* നിൎഭയമുള്ള, ശങ്കയില്ലാത്ത.
**Unbar**, *v. a.* പൂട്ടു തുറക്ക.
**Unbeaten**, *a.* ഇടിക്കപ്പെടാത്ത, മെതിക്കാത്ത.
**Unbecoming**, *a.* അയോഗ്യമുള്ള, അനുചിതം.
**Unbefitting**, *a.* ചേൎച്ചയില്ലാത്ത, സാരമില്ലാത്ത.
**Unbelief**, *s.* അവിശ്വാസം.
**Unbeliever**, *s.* അവിശ്വാസി.
**Unbend**, *v. a.* നിവിൎത്തുക, ചൊവ്വാക്ക.
**Unbending**, *a.* വളയാത്ത, വഴങ്ങാത്ത.
**Unbenevolent**, *a.* നിൎദ്ദയയുള്ള, കൃപയില്ലാത്ത.
**Unbenign**, *a.* ദുൎമ്മനസ്സുള്ള, അസൂയയുള്ള.
**Unbent**, *a.* കുലെക്കപ്പെടാത്ത, അനുസരിക്കാത്ത.
**Unbeseeming**, *a.* ചേൎച്ചയില്ലാത്ത.
**Unbewailed**, *a.* വിലാപിക്കപ്പെടാത്ത.
**Unbias**, *v. a.* പക്ഷപാതമില്ലാതാക്ക.

**Unbidden**, *a.* വിളിക്കപ്പെടാത്ത.
**Unbind**, *v. a.* കെട്ടഴിക്ക.
**Unblamable**, *a.* അപവാദമില്ലാത്ത, കുററമില്ലാത്ത, അപരാധമില്ലാത്ത.
**Unblemished**, *a.* അന്യൂനമായ.
**Unblest**, *a.* അനുഗ്രഹമില്ലാത്ത.
**Unblown**, *a.* വികസിക്കാത്ത, വിരിയാത്ത.
**Unbolt**, *v. a.* പൂട്ട തുറക്ക.
**Unborn**, *a.* ജനിക്കാത്ത, ഉണ്ടായിട്ടില്ലാത്ത.
**Unbosom**, *v. a.* ഹൃദയം തുറന്ന പറക.
**Unbought**, *a.* വിലെക്ക വാങ്ങപ്പെടാത്ത.
**Unbound**, *a.* അഴിഞ്ഞ, ബന്ധിക്കപ്പെടാത്ത.
**Unbounded**, *a.* അതിരില്ലാത്ത, അളവില്ലാത്ത, അവധിയില്ലാത്ത.
**Unbrace**, *v. a.* അഴിക്ക, വിടുക.
**Unbred**, *a.* നന്നായി വളൎക്കപ്പെടാത്ത.
**Unbroken**, *a.* മുറിക്കപ്പെടാത്ത.
**Unbrotherly**, *a.* സഹോദര സ്നേഹമില്ലാത്ത.
**Unburied**, *a.* കുഴിച്ചിടപ്പെടാത്ത.
**Unburthen**, *v. a.* ചുമടിറക്ക, ഭാരംനീക്ക.
**Uncalled**, *a.* വിളിക്കപ്പെടാത്ത.
**Uncase**, *v. a.* ഊരുക, ഉരിക്ക.
**Unceasing**, *a.* ഇടവിടാതുള്ള.
**Unceasingly**, *ad.* ഇടവിടാതെ.
**Uncertain**, *a.* നിശ്ചയമില്ലാത്ത.
**Uncertainty**, *s.* നിശ്ചയമില്ലായ്മ, സംശയം, അസ്ഥിരത.
**Unchain**, *v. a.* ചങ്ങലയഴിക്ക.
**Unchangeable**, *a.* മാറാത്ത, മാററമില്ലാത്ത.
**Unchangeableness**, *s.* മാറായ്മ.
**Unchanged**, *a.* മാറാത്ത, സ്ഥിരപ്പെട്ട.
**Unchanging**, *a.* മാറാത്ത, ഭേദിക്കാത്ത.
**Uncharitable**, *a.* അധൎമ്മമുള്ള, സ്നേഹമില്ലാത്ത, കൃപയില്ലാത്ത.
**Uncharitableness**, *s.* അധൎമ്മം, സ്നേഹക്കേട.
**Unchaste**, *a.* പാതിവ്രത്യമില്ലാത്ത.
**Unchastity**, *s.* ചാരിത്രഭംഗം, കാമവികാരം.
**Unchecked**, *a.* വിരോധിക്കപ്പെടാത്ത.
**Unchewed**, *a.* ചവെക്കാത്ത.
**Unchristian**, *a.* ക്രിസ്തുധൎമ്മത്തിന്ന വിരോധമുള്ള.
**Uncircumcised**, *a.* പരിഛേദിക്കപ്പെടാത്ത.
**Uncircumcision**, *s.* അഗ്രചൎമ്മം.
**Uncircumspect**, *a.* സൂക്ഷ്മമില്ലാത്ത.
**Uncircumstantial**, *a.* സാരമില്ലാത്ത.
**Uncivil**, *a.* ഉപചാരമില്ലാത്ത, നിൎമ്മൎയ്യാദമുള്ള.
**Uncivilized**, *a.* നാഗരികമില്ലാത്ത.
**Uncivilly**, *ad.* അനാചാരമായി.
**Unclarified**, *a.* തെളിയിക്കപ്പെടാത്ത.
**Uncle**, *s.* കാരണവൻ, അമ്മാവൻ, ഇളയപ്പൻ.
**Unclean**, *a.* അശുദ്ധം, മലിനം, വെടിപ്പില്ലാത്ത.
**Uncleanly**, *ad.* വെടിപ്പുകൂടാതെ, അശുദ്ധമായി.
**Uncleanness**, *s.* അശുദ്ധി, മലിനത, അഴക്ക.
**Uncleansed**, *a.* ശുദ്ധമാക്കപ്പെടാത്ത.
**Unclench**, *v. a.* കൈവിരിക്ക, മുഷ്ടിതുറക്ക.
**Unclog**, *v. a.* ഭാരം ഒഴിക്ക, ചുമടിറക്ക.
**Unclose**, *v. a.* തുറക്ക, വെളിപ്പെടുത്തുക, അറിയിക്ക.
**Unclosed**, *a.* അടെക്കപ്പെടാത്ത, പറയാത്ത.
**Unclothe**, *v. a.* ഉടുപ്പുനീക്ക, വസ്ത്രമഴിക്ക.
**Unclothed**, *a.* ഉടുപ്പില്ലാത്ത, നഗ്നമായ.

**Unclouded**, *a.* മേഘമില്ലാത്ത, തെളിഞ്ഞ.
**Uncollected**, *a.* ശേഖരിക്കപ്പെടാത്ത.
**Uncoloured**, *a.* നിറം തേക്കപ്പെടാത്ത.
**Uncombed**, *a.* ചിക്കീട്ടില്ലാത്ത.
**Uncomeliness**, *s.* അഭംഗി, വൈരൂപ്യം.
**Uncomely**, *a.* അപലക്ഷണമുള്ള.
**Uncomfortable**, *a.* സുഖക്കേടുള്ള, അസഹ്യമായ.
**Uncommon**, *a.* അപൂൎവ്വമായ, നടപ്പില്ലാത്ത.
**Uncommunicated**, *a.* പ്രസിദ്ധമാക്കപ്പെടാത്ത.
**Uncompact**, *a.* പററാത്ത, ചേരാത്ത.
**Uncompelled**, *a.* നിൎബന്ധിക്കപ്പെടാത്ത.
**Unconceivable**, *a.* ഗ്രഹിച്ചുകൂടാത്ത.
**Unconceived**, *a.* ഗ്രഹിക്കപ്പെടാത്ത.
**Unconcern**, *s.* അജാഗ്രത, ഉദാസീനത.
**Unconcerned**, *a.* വിചാരമില്ലാത്ത.
**Unconcernment**, *s.* വിചാരമില്ലായ്മ.
**Unconform**, *a.* സമമില്ലാത്ത, ഒക്കാത്ത.
**Unconquerable**, *a.* അജിത്യമായ.
**Unconquered**, *a.* ജയിക്കപ്പെടാത്ത.
**Uncontrollable**, *a.* നടത്തികൂടാത്ത.
**Uncorruptness**, *s.* നിൎമ്മലത, പരമാൎത്ഥം.
**Uncountable**, *a.* അഗണ്യമായ, അസംഖ്യമുള്ള.
**Uncourteous**, *a.* അനാചാരമുള്ള.
**Uncourtliness**, *s.* അനാചാരം.
**Uncouth**, *a.* മൎയ്യാദയില്ലാത്ത.
**Uncovered**, *a.* മൂടാത്ത, മറെക്കാത്ത.
**Uncreate**, *a.* സൃഷ്ടിക്കപ്പെടാത്ത, നിത്യമുള്ള.
**Uncreated**, *a.* സൃഷ്ടിക്കപ്പെടാത്ത.
**Uncrown**, *v. a.* കിരീടമില്ലാതാക്ക.
**Unction**, *s.* അഭിഷേകം, തൈലം.
**Unculpable**, *a.* കററമില്ലാത്ത.
**Uncultivated**, *a.* തരിശായ, കാടായ, വിദ്യാഭ്യാസമില്ലാത്ത.
**Uncurl**, *v. a.* ചുഴി നിവിൎക്ക.
**Uncurtailed**, *a.* ചുരുക്കീട്ടില്ലാത്ത.
**Uncut**, *a.* കണ്ടിക്കപ്പെടാത്ത.
**Undam**, *v. a.* ചിറ തുറക്ക.
**Undamaged**, *a.* ഛേതം പററാത്ത.
**Undaunted**, *a.* ഭയമില്ലാത്ത.
**Undauntedly**, *ad.* ഭയം കൂടാതെ.
**Undebauched**, *a.* ദുഷിക്കപ്പെടാത്ത.
**Undecayed**, *a.* കേട പിടിക്കാത്ത.
**Undecaying**, *a.* ക്ഷയമില്ലാത്ത.
**Undeceive**, *v. a.* വഞ്ചന നീക്ക.
**Undeceivable**, *a.* വഞ്ചിക്കപ്പെടുവാൻ കഴിയാത്ത.
**Undecided**, *a.* സംശയ ഭാവം പിടിച്ചു നില്ക്കുന്ന.
**Undecisive**, *a.* നിശ്ചയമില്ലാത്ത, തീൎച്ചയില്ലാത്ത.
**Undeck**, *v. a.* ഉടുപ്പഴിക്ക.
**Undecorated**, *a.* അലങ്കരിക്കപ്പെടാത്ത.
**Undefaced**, *a.* മാച്ചപ്പെടാത്ത.
**Undefended**, *a.* കാത്തുരക്ഷിക്കപ്പെടാത്ത.
**Undefiled**, *a.* കളങ്കമില്ലാത്ത, തീണ്ടപ്പെടാത്ത.
**Undefinable**, *a.* വിവരിക്കപ്പെടുവാൻ കഴിയാത്ത.
**Undefined**, *a.* വിവരിക്കപ്പെടാത്ത.
**Undeliberated**, *a.* വിചാരിക്കപ്പെടാത്ത.
**Undelighted**, *a.* പ്രസാദിക്കാത്ത, ഇഷ്ടപ്പെടാത്ത.
**Undemolished**, *a.* ഇടിക്കപ്പെടാത്ത.
**Undemonstrable**, *a.* തെളിയിക്കപ്പെടുവാൻ കഴിയാത്ത.
**Undeniable**, *a.* നിഷേധിക്കപ്പെടുവാൻ കഴിയാത്ത.
**Undeplored**, *a.* സങ്കടപ്പെട്ടിട്ടില്ലാത്ത.
**Undepraved**, *a.* ദോഷപ്പെടാത്ത.
**Under**, *prep.* കീഴെ, താഴെ, കറയ.

**Underdo**, *v. n.* കുറച്ചു ചെയ്യു.
**Undergird**, *v. a.* അടി ഉറപ്പിച്ചു കെട്ടുക.
**Undergo**, *v. a.* സഹിക്ക, പെടുക, അനുഭവിക്ക.
**Underground**, *s.* പാതാളം, ഭൂമിയുടെ ഉള്ളം.
**Underhand**, *a.* ഗൂഢമായ, ഉപായമുള്ള.
**Underlay**, *v. a.* താങ്ങിടുക, മുട്ടിടുക.
**Underline**, *v. a.* കീഴെ വരെക്ക.
**Undermine**, *v. a.* കീഴെ തുരെക്ക, നശിപ്പിക്ക.
**Undermost**, *a.* ഏറ്റവും താണ.
**Underneath**, *ad.* താഴെ, കീഴെ, അടിയിൽ.
**Underofficer**, *s.* കീഴുദ്യോഗസ്ഥൻ.
**Underprize**, *v. a.* വില താഴ്ത്തുക.
**Underprop**, *v. a.* താങ്ങുക, ഊന്നിടുക.
**Underrate**, *s.* താണവില.
**Undersecretary**, *s.* രണ്ടാം രായസക്കാരൻ.
**Undersell**, *v. a.* വില താഴ്ത്തി വില്ക്ക.
**Underset**, *v. a.* താങ്ങിടുക, കീഴിലാക്ക.
**Understand**, *v. a.* അറിയുക, ഗ്രഹിക്ക, ബോധിക്ക, കേൾക്ക.
**Understanding**, *s.* ബുദ്ധി, ബോധം, മതി, അറിവു, മേധ, വിവേകം, ജ്ഞാപകം.
**Understanding**, *a.* ബുദ്ധിയുള്ള, അറിവുള്ള.
**Undertake**, *v. a.* ഏല്ക്ക, കൈയേല്ക്ക.
**Undertaker**, *s.* കൈയേല്ക്കുന്നവൻ.
**Undertaking**, *s.* പ്രയത്നം, ശ്രമം, വേല.
**Undervalue**, *v. a.* വില താഴ്ത്തുക.
**Undervalue**, *s.* താണ വില.
**Underwood**, *s.* കുററിക്കാടു, കുറുങ്കാടു.
**Underwork**, *s.* ക്ഷുദ്രപ്രയത്നം, ഗൂഢോപായം.
**Undescribed**, *a.* വൎണ്ണിക്കപ്പെടാത്ത.
**Undeserved**, *a.* അപാത്രമായ.
**Undeservedly**, *ad.* സംഗതി കൂടാതെ.
**Undeserving**, *a.* അയോഗ്യമായ
**Undesigned**, *a.* ഭാവിച്ചിട്ടില്ലാത്ത.
**Undesirable**, *a.* ആഗ്രഹിക്കരുതാത്ത.
**Undesired**, *a.* ഇച്ഛിക്കപ്പെടാത്ത.
**Undevoted**, *a.* ഭക്തികേടുള്ള.
**Undigested**, *a.* അജീൎണ്ണമായ, ദഹിക്കപ്പെടാത്ത.
**Undiminished**, *a.* കുറയാത്ത.
**Undirected**, *a.* നടത്തിക്കപ്പെടാത്ത.
**Undiscerned**, *a.* കാണാപ്പെടാത്ത.
**Undiscernable**, *a.* തിരിച്ചറിഞ്ഞുകൂടാത്ത.
**Undiscerning**, *a.* വകതിരിവില്ലാത്ത.
**Undisciplined**, *a.* അഭ്യസിക്കപ്പെടാത്ത.
**Undiscovered**, *a.* കണ്ടെത്തപ്പെടാത്ത.
**Undisguised**, *a.* വേഷം മാറാത്ത, നേരുള്ള.
**Undismayed**, *a.* വിഷാദിക്കാത്ത.
**Undispersed**, *a.* ഭിന്നിക്കപ്പെടാത്ത.
**Undisposed**, *a.* അഴിക്കപ്പെടാത്ത.
**Undisputed**, *a.* തൎക്കമില്ലാത്ത, സ്പഷ്ടമായ.
**Undissembled**, *a.* കപടമില്ലാത്ത.
**Undissolving**, *a.* അലിയാത്ത, ഉരുകാത്ത.
**Undistinguished**, *a.* വിവേചിക്കപ്പെടാത്ത.
**Undisturbed**, *a.* അസഹ്യപ്പെടാത്ത.
**Undivided**, *a.* വിഭാഗിക്കപ്പെടാത്ത.
**Undivulged**, *a.* വെളിപ്പെടാത്ത, രഹസ്യമായ.
**Undo**, *v. a.* ഇല്ലായ്മ ചെയ്യു, അഴിക്ക.
**Undone**, *a.* അഴിഞ്ഞ, നശിച്ച.
**Undoubted**, *a.* സംശയമില്ലാത്ത.
**Undoubtedly**, *ad.* സംശയം കൂടാതെ.
**Undress**, *v. a.* ഉടുപ്പു അഴിക്ക.
**Undue**, *a.* ന്യായമില്ലാത്ത.

**Unduly**, *ad.* അന്ന്യായമായി.
**Undutiful**, *a.* അനുസരണക്കേടുള്ള.
**Uneasiness**, *s.* അസഹ്യത, വ്യസനം.
**Uneasy**, *a.* അസഹ്യമായ, വ്യസനമുള്ള.
**Unedifying**, *a.* ഉപകരിക്കാത്ത.
**Uneligible**, *a.* തെരിഞ്ഞെടുക്കപ്പെടുവാൻ അയോഗ്യമുള്ള.
**Unemployed**, *a.* മിനക്കേടുള്ള.
**Unengaged**, *a.* ഉൾപ്പെടാത്ത, വെറുതെ ഇരിക്കുന്ന.
**Unenjoyed**, *a.* അനുഭവിക്കപ്പെടാത്ത.
**Unenlightened**, *a.* പ്രകാശിപ്പിക്കപ്പെടാത്ത.
**Unentertaining**, *a.* സന്തോഷിപ്പിക്കാത്ത.
**Unequable**, *a.* ഒക്കാത്ത, വ്യത്യാസമുള്ള.
**Unequal**, *a.* സമമില്ലാത്ത, നിരപ്പില്ലാത്ത.
**Unequalled**, *a.* ഒപ്പിക്കപ്പെടാത്ത.
**Unequitable**, *a.* നീതികേടുള്ള, നേരില്ലാത്ത.
**Unequivocal**, *a.* അസംശയമുള്ള, തൎക്കമില്ലാത്ത.
**Unerring**, *a.* തെററിപ്പോകാത്ത.
**Unessential**, *a.* സാരമില്ലാത്ത.
**Unestablished**, *a.* സ്ഥാപിക്കപ്പെടാത്ത.
**Uneven**, *a.* നിരപ്പില്ലാത്ത, സമമില്ലാത്ത.
**Unevenness**, *s.* നിരപ്പുകേടു.
**Unexamined**, *a.* പരിശോധിക്കപ്പെടാത്ത.
**Unexampled**, *a.* അപൂൎവ്വമുള്ള.
**Unexemplified**, *a.* ദൃഷ്ടാന്തമില്ലാത്ത.
**Unexercised**, *a.* ശീലിക്കപ്പെടാത്ത.
**Unexhausted**, *a.* വററാത്ത, ഒടുങ്ങാത്ത.
**Unexpected**, *a.* കാത്തിരിക്കാത്ത, ഇച്ഛിക്കാത്ത.
**Unexpectedly**, *ad.* അകസ്മാൽ, യദൃച്ഛയായി.
**Unexpedient**, *a.* യോഗ്യമില്ലാത്ത, തരക്കേടുള്ള.
**Unexperienced**, *a.* പരിചയമില്ലാത്ത.
**Unexpressible**, *a.* ചൊല്ലിക്കൂടാത്ത.
**Unextinguishable**, *a.* കെട്ടുപോകാത്ത.
**Unextinguished**, *a.* കെട്ടുപോയിട്ടില്ലാത്ത.
**Unfaded**, *a.* വാട്ടം പിടിച്ചിട്ടില്ലാത്ത.
**Unfading**, *a.* വാടാത്ത, വാട്ടംപിടിക്കാത്ത.
**Unfailing**, *a.* കുറയാത്ത, തെററാത്ത.
**Unfair**, *a.* ചേൎച്ചയല്ലാത്ത, നേരല്ലാത്ത.
**Unfairness**, *s.* ന്യായക്കുറവുള്ള പ്രവൃത്തി.
**Unfaithful**, *a.* അവിശ്വാസമുള്ള, ദ്രോഹമുള്ള.
**Unfaithfulness**, *s.* അവിശ്വസ്തത, ദ്രോഹം.
**Unfashioned**, *a.* ദുരാകൃതിയുള്ള.
**Unfasten**, *v. a.* അഴിക്ക, തുറക്ക.
**Unfatigued**, *a.* തളരാത്ത, ക്ഷീണിച്ചിട്ടില്ലാത്ത.
**Unfavourable**, *a.* നിദ്ദ്യമായ, അപ്രിയമുള്ള.
**Unfavourableness**, *s.* അപ്രിയം, അനാദരവു.
**Unfeared**, *a.* പേടിക്കപ്പെടാത്ത.
**Unfeathered**, *a.* തൂവലുകളില്ലാത്ത.
**Unfed**, *a.* തീററീട്ടില്ലാത്ത, പട്ടിണിയുള്ള.
**Unfeeling**, *a.* അലിവില്ലാത്ത, കരുണയില്ലാത്ത.
**Unfeigned**, *a.* വ്യാജമില്ലാത്ത, കപടമില്ലാത്ത.
**Unfeignedly**, *ad.* വ്യാജം കൂടാതെ.
**Unfelt**, *a.* തോന്നീട്ടില്ലാത്ത, തൊടാത്ത.
**Unfertile**, *a.* വിളയില്ലാത്ത, കായിക്കാത്ത.
**Unfetter**, *v. a.* ചങ്ങലയഴിക്ക, തടവൊഴിക്ക.
**Unfilial**, *a.* പുത്രനു അനുചിതമായ.
**Unfilled**, *a.* നിറയാത്ത, നിറച്ചിട്ടില്ലാത്ത.
**Unfinished**, *a.* തികഞ്ഞുവരാത്ത.

**Unfirm**, *a.* ഉറപ്പില്ലാത്ത.
**Unfirmness**, *s.* ഉറപ്പുകേട്, അസ്ഥിരത.
**Unfit**, *a.* കൊള്ളരുതാത്ത, ഉചിതമല്ലാത്ത.
**Unfitness**, *s.* പ്രാപ്തികേട്, അയോഗ്യത.
**Unfix**, *v. a.* ഇളക്ക, അഴിക്ക, അലിക്ക.
**Unfixed**, *a.* സ്ഥിരമില്ലാത്ത, ഉറപ്പില്ലാത്ത.
**Unfledged**, *a.* ചിറകുണ്ടാകാത്ത.
**Unfoiled**, *a.* ജയിക്കപ്പെടാത്ത.
**Unfold**, *v. a.* നിവിൎത്തുക, തെളിയിക്ക.
**Unforbidden**, *a.* വിരോധിക്കപ്പെടാത്ത.
**Unforced**, *a.* നിൎബന്ധിക്കപ്പെടാത്ത.
**Unforeseen**, *a.* അസംഗതിയുള്ള.
**Unforgiving**, *a.* ക്ഷമിക്കാത്ത, കഠിനമുള്ള.
**Unformed**, *a.* രൂപമാക്കപ്പെടാത്ത.
**Unforsaken**, *a.* ഉപേക്ഷിക്കപ്പെടാത്ത.
**Unfortified**, *a.* ഉറപ്പിക്കപ്പെടാത്ത.
**Unfortunate**, *a.* നിൎഭാഗ്യമായ.
**Unfortunately**, *ad.* അഭാഗ്യമായി.
**Unfought**, *a.* പടവെട്ടിയില്ലാത്ത.
**Unfound**, *a.* കണ്ടെത്തപ്പെടാത്ത.
**Unframed**, *a.* ചട്ടപ്പെടാത്ത.
**Unfrequented**, *a.* ജനസഞ്ചാരമില്ലാത്ത.
**Unfriendliness**, *s.* സ്നേഹകേട്, വൈരഭാവം.
**Unfriendly**, *a.* സ്നേഹഭാവമില്ലാത്ത.
**Unfruitful**, *a.* ഫലമില്ലാത്ത, കായ്ക്കാത്ത.
**Unfulfilled**, *a.* നിവൃത്തിയില്ലാത്ത, തികയാത്ത.
**Unfurl**, *v. a.* നിവിൎക്ക, വിടൎക്ക.
**Unfurnished**, *a.* കോപ്പിട്ടിട്ടില്ലാത്ത.
**Ungarnished**, *a.* അലങ്കൃതമില്ലാത്ത.
**Ungathered**, *a.* പെറുക്കീട്ടില്ലാത്ത.
**Ungenerous**, *a.* ഔദാൎയ്യമില്ലാത്ത, ലുബ്ധുള്ള.
**Ungenteel**, *a.* അനാചാരമായ.
**Ungentle**, *a.* സൌമ്യതയില്ലാത്ത.
**Ungentlemanly**, *a.* ഉത്തമന്ന അയോഗ്യമായ.
**Ungentleness**, *s.* അനാചാരം, നിൎദ്ദയ.
**Ungently**, *ad.* നിൎദ്ദയമായി, ക്രൂരതയോടെ.
**Unglorified**, *a.* തേജസ്കരിക്കപ്പെടാത്ത.
**Ungodliness**, *s.* ഭക്തികേട്, ദുഷ്ടത.
**Ungodly**, *a.* ഭക്തിയില്ലാത്ത, ദുഷ്ടതയുള്ള.
**Ungovernable**, *a.* കീഴടങ്ങാത്ത, അമരാത്ത.
**Ungoverned**, *a.* വശപ്പെടാത്ത.
**Ungraceful**, *a.* ചന്തമില്ലാത്ത, ചീത്ത.
**Ungracefulness**, *s.* ചന്തകേട്, അഭംഗി.
**Ungracious**, *a.* കൃപയില്ലാത്ത, ദയയില്ലാത്ത.
**Ungrateful**, *a.* നന്ദികേടുള്ള, കൃതഘ്നതയുള്ള.
**Ungratefully**, *ad.* കൃതഘ്നതയോടെ.
**Ungratefulness**, *s.* കൃതഘ്നത, നന്ദികേട്.
**Ungrounded**, *a.* കററിയില്ലാത്ത, ആധാരമില്ലാത്ത.
**Unhandsome**, *a.* ഭംഗികേടുള്ള.
**Unhappy**, *a.* നിൎഭാഗ്യമുള്ള, ധന്യമുള്ള.
**Unharmonious**, *a.* സ്വരച്ചേൎച്ചയില്ലാത്ത.
**Unheard**, *a.* കേൾക്കപ്പെടാത്ത.
**Unheeded**, *a.* വിചാരിക്കപ്പെടാത്ത.
**Unheedful**, *a.* വിചാരമില്ലാത്ത.
**Unhelped**, *a.* സഹായിക്കപ്പെടാത്ത.
**Unholiness**, *s.* അശുദ്ധി, ദുഷ്ടത.
**Unholy**, *a.* അശുദ്ധിയുള്ള, ദുഷ്ടതയുള്ള.
**Unhonoured**, *a.* മാനിക്കപ്പെടാത്ത.
**Unhopeful**, *a.* ഗുണലക്ഷണമില്ലാത്ത.
**Unhospitable**, *a.* അതിഥിസൽകാരമില്ലാത്ത.
**Unhoused**, *a.* വീടില്ലാത്ത.
**Unhumbled**, *a.* വിനയപ്പെടാത്ത.
**Unhurt**, *a.* ഉപദ്രവിക്കപ്പെടാത്ത.
**Unhurtful**, *a.* ഉപദ്രവിക്കാത്ത.
**Unicorn**, *s.* ഏകശൃംഗമൃഗം.

Uniform, *a.* ഏകാകൃതിയുള്ള.
Uniformity, *s.* ഏകാകൃതി, തുല്യത.
Uniformly, *ad.* ശരാശരിയായി.
Unimaginable, *a.* അചിന്ത്യമായ.
Unimitable, *a.* അനുകരിക്കപ്പെടുവാൻ കഴിയാത്ത.
Unimpairable, *a.* അവ്യയമായ.
Unimportant, *a.* സാരമില്ലാത്ത.
Unimprovable, *a.* ഗുണീകരിക്കപ്പെടുവാൻ കഴിയാത്ത.
Unimproved, *a.* ഗുണപ്പെടാത്ത.
Uninflamed, *a.* ജ്വലിക്കപ്പെടാത്ത.
Uninflammable, *a.* കത്താത്ത.
Uninformed, *a.* അറിവില്ലാത്ത.
Uninhabitable, *a.* കുടിയിരിപ്പാൻ കഴിയാത്ത.
Uninhabited, *a.* കുടികളില്ലാത്ത, പാഴായ.
Uninjured, *a.* ചേതം പററാത്ത.
Uninspired, *a.* ദൈവശ്വാസീയമില്ലാത്ത.
Uninstructed, *a.* പഠിപ്പിക്കപ്പെടാത്ത.
Unintelligent, *a.* അറിവില്ലാത്ത, ബുദ്ധിയില്ലാത്ത.
Unintelligible, *a.* തിരിച്ചറിഞ്ഞുകൂടാത്ത.
Unintentional, *a.* ഭാവിക്കാത്ത.
Uninterested, *a.* ഉദാസീനമുള്ള.
Unintermitted, *a.* ഇടവിടാത്ത.
Uninterrupted, *a.* തടുക്കപ്പെടാത്ത.
Uninvited, *a.* വിളിക്കപ്പെടാത്ത.
Union, *s.* ഐക്യത, ഒരുമ, യോഗം.
Unison, *s.* ഏകതാളം.
Unit, *s.* ഒന്നു, ഏകം, ഏകസ്ഥാനം.
Unite, *v. a.* ഒന്നാക്ക, ഒരുമിക്ക, കൂട്ടുക.
Unite, *v. n.* ഒന്നിക്ക, കൂട്ടുക, ചേരുക.
United, *a.* ഒന്നിച്ച, സന്ധിച്ച.
Unitedly, *ad.* ഒന്നായി, ഒന്നിച്ചു, ഒരുമിച്ചു.
Unition, *s.* ചേൎച്ച, ഐക്യത.
Unity, *s.* ഏകത്വം, ഒരുമ, യോജ്യത.

Universal, *a.* സാധാരണമായ, എല്ലാം, സൎവ്വം.
Universality, *s.* സൎവ്വസ്വസംബന്ധം, ആസകലത.
Universally, *ad.* എങ്ങും, എല്ലാടവും, സൎവ്വത്ര.
Universe, *s.* ലോകം, പ്രപഞ്ചം, വിശ്വം, ജഗതീ, ജഗൽ, അഖിലാണ്ഡം.
University, *s.* എല്ലാ വിദ്യകളും പഠിപ്പിക്കുന്ന ശാല.
Unjointed, *a.* സന്ധിബന്ധം പിരിഞ്ഞ.
Unjudged, *a.* വിധിക്കപ്പെടാത്ത.
Unjust, *a.* അന്യായമുള്ള, നേരുകേടുള്ള.
Unjustifiable, *a.* ന്യായമാക്കപ്പെടുവാൻ കഴിയാത്ത.
Unjustly, *a.* അന്യായമായി, നീതികേടായി.
Unkind, *a.* ദയയില്ലാത്ത, അപ്രിയമുള്ള.
Unkindly, *ad.* ദയകൂടാതെ, അപ്രിയമായി.
Unkindly, *a.* ദയയില്ലാത്ത, പ്രകൃതമില്ലാത്ത.
Unkindness, *s.* അപ്രിയം, സ്നേഹക്കുറവു.
Unknot, *v. a.* അഴിക്ക, കെട്ടഴിക്ക.
Unknowing, *a.* അറിവില്ലാത്ത, ബോധിക്കാത്ത.
Unknown, *a.* അറിയപ്പെടാത്ത.
Unlade, *v. a.* ഭാരം നീക്ക, ചുമടിറക്ക.
Unlaid, *a.* വെക്കപ്പെടാത്ത.
Unlamented, *a.* വിലപിക്കപ്പെടാത്ത.
Unlawful, *a.* അധൎമ്മമുള്ള, ന്യായക്കേടുള്ള.
Unlawfully, *ad.* അധൎമ്മമായ, അന്യായമായ.
Unlawfulness, *s.* അധൎമ്മം, ന്യായക്കേടു.
Unlearned, *a.* പഠിക്കാത്ത.
Unleavened, *a.* പുളിപ്പില്ലാത്ത.
Unless, *ad.* അല്ലാതെ, ഒഴികെ.

**Unlettered**, *a.* അക്ഷരപരിജ്ഞാനമില്ലാത്ത.
**Unlevelled**, *a.* നിരത്തീട്ടില്ലാത്ത.
**Unlicensed**, *a.* കല്പനകിട്ടാത്ത.
**Unlike**, *a.* അതുല്യമായ, അനുരൂപമില്ലാത്ത.
**Unlikely**, *a.* ഇടയില്ലാത്ത, സംശയമുള്ള.
**Unlikeness**, *s.* അതുല്യത, അസാദൃശ്യത.
**Unlimited**, *a.* അതിരില്ലാത്ത.
**Unload**, *v. a.* ഭാരം ഇറക്ക, ചുമട നീക്ക.
**Unlock**, *v. a.* പൂട്ടുതുറക്ക.
**Unlooked-for**, *a.* കാത്തിരിക്കാത്ത.
**Unloose**, *v. a.* അഴിക്ക, കെട്ടഴിക്ക.
**Unloose**, *v. n.* അഴിയുക.
**Unloved**, *a.* സ്നേഹിക്കപ്പെടാത്ത.
**Unloveliness**, *s.* രൂപഭംഗം, വിരൂപം.
**Unlovely**, *a.* ഇൻപമില്ലാത്ത, അനിഷ്ടമുള്ള.
**Unluckily**, *ad.* നിർഭാഗ്യമായി.
**Unlucky**, *a.* നിർഭാഗ്യമുള്ള, വിപത്തിലുള്ള.
**Unmade**, *a.* ഉണ്ടാക്കപ്പെടാത്ത.
**Unmake**, *v. a.* ഗുണമില്ലാതാക്ക, വിരൂപമാക്ക.
**Unmanageable**, *a.* സ്വാധീനമാക്കികൂടാത്ത.
**Unmanly**, *a.* അപൌരുഷമായ.
**Unmannered**, *a.* മൎയ്യാദയില്ലാത്ത.
**Unmarked**, *a.* കരുതാത്ത, കാണാത്ത.
**Unmarried**, *a.* വിവാഹം കഴിയാത്ത.
**Unmask**, *v. a.* വേഷം അഴിക്ക, സ്പഷ്ടമാക്ക.
**Unmasked**, *a.* മറുവേഷം നീങ്ങിയ.
**Unmastered**, *a.* ജയിക്കപ്പെടാത്ത.
**Unmatched**, *a.* സമമല്ലാത്ത, തണ്ടില്ലാത്ത.
**Unmeaning**, *a.* അൎത്ഥമില്ലാത്ത.
**Unmeasurable**, *a.* അളവററ.
**Unmeasured**, *a.* അളക്കപ്പെടാത്ത.
**Unmeddled**, *a.* തൊടപ്പെടാത്ത.
**Unmeet**, *a.* യോഗ്യമല്ലാത്ത, ഉചിതമല്ലാത്ത.
**Unmentioned**, *a.* പറഞ്ഞിട്ടില്ലാത്ത.
**Unmerciful**, *a.* കൃപയില്ലാത്ത, ക്രൂരമുള്ള.
**Unmercifully**, *ad.* കൃപകൂടാതെ.
**Unmercifulness**, *s.* നിഷ്കാരുണ്യം, ക്രൂരത.
**Unmerited**, *a.* അപ[illegible]മായ.
**Unminded**, *a.* വിചാരിക്കപ്പെടാത്ത.
**Unmindful**, *a.* കരുതാത്ത, സൂക്ഷിക്കാത്ത.
**Unmingled**, *a.* കലക്കപ്പെടാത്ത.
**Unmitigated**, *a.* ശമിപ്പിക്കപ്പെടാത്ത.
**Unmixed**, *a.* മിശ്രപ്പെടാത്ത, തനി.
**Unmoistened**, *a.* നനെക്കാത്ത.
**Unmolested**, *a.* അസഹ്യപ്പെടാത്ത.
**Unmourned**, *a.* പ്രലാപിക്കപ്പെടാത്ത.
**Unmoveable**, *a.* ഇളക്കികൂടാത്ത.
**Unmoved**, *a.* ഇളക്കപ്പെടാത്ത.
**Unmusical**, *a.* സ്വരവാസനയില്ലാത്ത.
**Unnamed**, *a.* പേരിടപ്പെടാത്ത.
**Unnatural**, *a.* സ്വാഭാവികവിരോധമായ.
**Unnaturally**, *ad.* സ്വഭാവവിരോധമായി.
**Unnavigable**, *a.* ഉരു നടപ്പില്ലാത്ത.
**Unnecessarily**, *ad.* അനാവശ്യമായി, വെറുതെ.
**Unnecessary**, *a.* ആവശ്യമില്ലാത്ത, വേണ്ടാത്ത.
**Unnerve**, *v. a.* ക്ഷീണിപ്പിക്ക, പേടിപ്പിക്ക.
**Unnoted**, *a.* കുറിക്കപ്പെടാത്ത.
**Unnumbered**, *a.* എണ്ണപ്പെടാത്ത.
**Unobeyed**, *a.* അനുസരിക്കപ്പെടാത്ത.
**Unobjected**, *a.* വിരോധിക്കപ്പെടാത്ത.
**Unobservable**, *a.* കാണാവതല്ലാത്ത.
**Unobserved**, *a.* കാണപ്പെടാത്ത.
**Unobserving**, *a.* അജാഗ്രതയുള്ള.
**Unobtainable**, *a.* കിട്ടുവാൻ കഴിയാത്ത.

Unobtained, *a.* ലഭിയാത്ത, കിട്ടാത്ത.
Unoccupied, *a.* നിവസിക്കപ്പെടാത്ത, വേലയില്ലാത്ത, അനുഭവിക്കപ്പെടാത്ത.
Unoffending, *a.* ഹാനിവരുത്താത്ത.
Unopened, *a.* തുറക്കപ്പെടാത്ത, പൂട്ടിയ.
Unopposed, *a.* എതിൎക്കപ്പെടാത്ത.
Unorganized, *a.* ക്രമപ്പെട്ടിട്ടില്ലാത്ത.
Unowned, *a.* ഉടയവനില്ലാത്ത.
Unpack, *v. a.* ചുമടിറക്ക, കെട്ടഴിക്ക.
Unpaid, *a.* വീട്ടിട്ടില്ലാത്ത.
Unpainful, *a.* നോവില്ലാത്ത.
Unpalatable, *a.* രുചിയില്ലാത്ത.
Unparalleled, *a.* അതുല്യമായ.
Unpardonable, *a.* ക്ഷമിച്ചുകൂടാത്ത.
Unpardonably, *ad.* ക്ഷമിച്ചുകൂടാതവണ്ണം.
Unpardoned, *a.* ക്ഷമിക്കപ്പെടാത്ത.
Unpardoning, *a.* ക്ഷമിക്കാത്ത.
Unparted, *a.* വിഭാഗിക്കപ്പെടാത്ത.
Unpassable, *a.* കടന്നുപോയ്കൂടാത്ത.
Unpeaceable, *a.* സമാധാനമില്ലാത്ത, ശല്യമുള്ള.
Unpeg, *v. a.* മരയാണി പറിക്ക.
Unpeople, *v. a.* കുടികളില്ലാതാക്ക.
Unpeopled, *a.* നിൎജ്ജനമായ.
Unperceivable, *a.* കണ്ടറിവാൻ, കഴിയാത്ത.
Unperceived, *a.* കണ്ടിട്ടില്ലാത്ത, ഗ്രഹിച്ചിട്ടില്ലാത്ത.
Unperfect, *a.* തികവില്ലാത്ത, ഊനമുള്ള.
Unperformed, *a.* ചെയ്യപ്പെടാത്ത.
Unperishable, *a.* അക്ഷയമുള്ള, നാശമില്ലാത്ത.
Unperplexed, *a.* ഭ്രമിക്കപ്പെടാത്ത, വ്യാകുലമില്ലാത്ത.
Unphilosophical, *a.* വിജ്ഞാനവിരോധമായ.

Unpitied, *a.* ആദരിക്കപ്പെടാത്ത.
Unpitying, *a.* കനിവില്ലാത്ത, കാരുണ്യമില്ലാത്ത.
Unpleasant, *a.* അനിഷ്ടമായ, സുഖക്കേടുള്ള.
Unpleasantly, *ad.* അനിഷ്ടമായി, സുഖക്കേടായി.
Unpleasantness, *s.* അനിഷ്ടം, അകൌതുകം.
Unpleased, *a.* അപ്രസാദമുള്ള, സന്തുഷ്ടിയില്ലാത്ത.
Unpleasing, *a.* പ്രസാദിപ്പിക്കാത്ത, വെറുപ്പുള്ള.
Unpliant, *a.* വളയാത്ത, ചേരാത്ത.
Unploughed, *a.* ഉഴുതിട്ടില്ലാത്ത.
Unpoetical, *a.* കാവ്യരീതിയില്ലാത്ത.
Unpolished, *a.* മിനുക്കീട്ടില്ലാത്ത.
Unpolite, *a.* ഉപചാരമില്ലാത്ത.
Unpolluted, *a.* തീണ്ടപ്പെടാത്ത.
Unpopular, *a.* ജനരഞ്ജനമില്ലാത്ത.
Unportable, *a.* വഹിപ്പാൻ കഴിയാത്ത.
Unpossessed, *a.* ലഭിച്ചിട്ടില്ലാത്ത.
Unpractised, *a.* ശീലിച്ചിട്ടില്ലാത്ത.
Unpraised, *a.* സ്തുതിക്കപ്പെടാത്ത, കീൎത്തിക്കപ്പെടാത്ത.
Unprejudiced, *a.* പക്ഷപാതമില്ലാത്ത.
Unprepared, *a.* ഒരുക്കപ്പെടാത്ത.
Unpressed, *a.* നിബന്ധിക്കപ്പെടാത്ത.
Unpretending, *a.* അഹംഭാവമില്ലാത്ത.
Unprevented, *a.* വിരോധിക്കപ്പെടാത്ത.
Unprincely, *a.* അരാജപ്രവൃത്തമുള്ള.
Unprincipled, *a.* അപ്രാമാണ്യമായ.
Unprinted, *a.* അച്ചടിക്കപ്പെടാത്ത.
Unproclaimed, *a.* പരസ്യമാക്കീട്ടില്ലാത്ത.
Unprofaned, *a.* നിന്ദ്യമാക്കീട്ടില്ലാത്ത.
Unprofitable, *a.* അപ്രയോജനമുള്ള.
Unprofitableness, *s.* അപ്രയോജനം.

Unprofitably, *ad.* വ്യൎത്ഥമായി, നിഷ്ഫലമായി.
Unprohibited, *a.* വിലക്കീട്ടില്ലാത്ത.
Unpromising, *a.* ഗുണലക്ഷണമില്ലാത്ത.
Unpronounced, *a.* ഉച്ചരിക്കപ്പെടാത്ത.
Unproportioned, *a.* ഒത്തവീതമില്ലാത്ത.
Unproposed, *a.* പറഞ്ഞിട്ടില്ലാത്ത.
Unprosperous, *a.* അശുഭമായ, സാധിക്കാത്ത.
Unprotected, *a.* രക്ഷയില്ലാത്ത, ആശ്രമില്ലാത്ത.
Unproved, *a.* തെളിഞ്ഞിട്ടില്ലാത്ത.
Unprovided, *a.* ഗതിയില്ലാത്ത.
Unprovoked, *a.* പരിഭവിക്കപ്പെടാത്ത.
Unpublished, *a.* പ്രസിദ്ധപ്പെട്ടത്താത്ത.
Unpunished, *a.* ശിക്ഷിക്കപ്പെടാത്ത.
Unpurified, *a.* വെടിപ്പാക്കപ്പെടാത്ത.
Unpursued, *a.* തേടിക്കപ്പെടാത്ത.
Unqualified, *a.* പ്രാപ്തിയില്ലാത്ത.
Unqualify, *v. a.* കൊള്ളരുതാതാക്ക.
Unquenchable, *a.* കെട്ടുപോകാത്ത.
Unquenched, *a.* കെട്ടത്തിട്ടില്ലാത്ത.
Unquestionable, *a.* സംശയമില്ലാത്ത.
Unquestionably, *ad.* സംശയംകൂടാതെ.
Unquiet, *a.* അശാന്തമായ, അടക്കമില്ലാത്ത.
Unravel, *v. a.* പിണക്കം തീൎക്ക, തെളിയിക്ക.
Unreached, *a.* എത്തീട്ടില്ലാത്ത, പ്രാപിച്ചിട്ടില്ലാത്ത.
Unread, *a.* വായിച്ചിട്ടില്ലാത്ത.
Unready, *a.* ഒരുങ്ങിട്ടില്ലാത്ത.
Unreal, *a.* നേരല്ലാത്ത, അസത്തായ.
Unreasonable, *a.* അകാൎയ്യമായ, അന്യായമായ.
Unreasonableness, *s.* അകാൎയ്യം, ന്യായക്കേട്.
Unreasonably, *ad.* ന്യായക്കേടായി.
Unrebukable, *a.* ശാസിക്കപ്പെട്ടുവാൻ കഴിയാത്ത.
Unreceived, *a.* കൈക്കൊള്ളപ്പെടാത്ത.
Unrecompensed, *a.* പ്രതിഫലം കിട്ടാത്ത.
Unreconcilable, *a,* യോജിപ്പിക്കപ്പെട്ടുവാൻ കഴിയാത്ത.
Unreconciled, *a.* യോജിപ്പിക്കപ്പെടാത്ത.
Unrecorded, *a.* എഴുതപ്പെടാത്ത, ചാൎത്തപ്പെടാത്ത.
Unredeemed, *a.* വീണ്ടുകൊള്ളപ്പെടാത്ത.
Unreduced, *a.* കുറെക്കപ്പെടാത്ത.
Unreformed, *a.* നന്നാക്കീട്ടില്ലാത്ത.
Unrefreshed, *a.* ആശ്വസിക്കപ്പെടാത്ത.
Unregarded, *a.* വിചാരിക്കപ്പെടാത്ത.
Unregenerate, *a.* പുനൎജ്ജന്മമില്ലാത്ത.
Unrelenting, *a.* കരുണ തോന്നാത്ത.
Unrelieved, *a.* സഹായിക്കപ്പെടാത്ത.
Unremarkable, *a.* വിശേഷതയില്ലാത്ത.
Unremediable, *a.* നിൎവ്വാഹമില്ലാത്ത.
Unremitted, *a.* കൊടുത്തയച്ചിട്ടില്ലാത്ത.
Unremittingly, *ad.* ഇടവിടാതെ.
Unremovable, *a.* നീക്കികൂടാത്ത.
Unremoved, *a.* നീക്കപ്പെടാത്ത.
Unrepented, *a.* അനുതപിച്ചില്ലാത്ത.
Unrepenting, *a.* അനുതപിക്കാത്ത.
Unreproached, *a.* ശാസിക്കപ്പെട്ടിട്ടില്ലാത്ത.
Unreprovable, *a.* ആക്ഷേപിക്കപ്പെട്ടുകൂടാത്ത.
Unreproved, *a.* ശാസിക്കപ്പെടാത്ത.
Unrequested, *a.* ചോദിക്കപ്പെടാത്ത.
Unresented, *a.* വൈരം ഭാവിക്കാത്ത.
Unreserved, *a.* അടക്കമില്ലാത്ത, പരമാൎത്ഥമുള്ള.
Unreservedly, *ad.* സ്പഷ്ടമായി, ഔദാൎയ്യമായി.

Unreservedness, *s.* സ്പഷ്ടത, പരമാൎത്ഥം.
Unresisted, *a.* എതിൎക്കപ്പെടാത്ത.
Unresistible, *a.* എതിൎത്തു കൂടാത്ത.
Unresisting, *a.* എതിൎക്കാത്ത, ചെറുക്കാത്ത.
Unresolved, *a.* നിശ്ചയിക്കപ്പെടാത്ത.
Unrespective, *a.* വിചാരമില്ലാത്ത.
Unrest, *s.* അസൌഖ്യം, സുഖക്കേടു.
Unrestored, *a.* യഥാസ്ഥാനപ്പെടാത്ത.
Unrestrained, *a.* തടുക്കപ്പെടാത്ത.
Unrevealed, *a.* വെളിപ്പെടാത്ത, മറവായ.
Unrevenged, *a.* പ്രതിക്രിയ ചെയ്യിട്ടില്ലാത്ത.
Unrewarded, *a.* പ്രതിഫലം ലഭിക്കാത്ത.
Unrighteous, *a.* നീതികേടുള്ള, അധൎമ്മമായ.
Unrighteousness, *s.* അധൎമ്മം, അനീതി.
Unrip, *v. a.* കീറിപ്പൊളിക്ക.
Unripe, *a.* മൂക്കാത്ത, പഴുക്കാത്ത.
Unripened, *a.* പഴുപ്പിക്കാത്ത, മൂപ്പിക്കാത്ത.
Unrivalled, *a.* തുല്യതയില്ലാത്ത.
Unroll, *v. a.* ചുരുൾ നിവിൎക്ക.
Unroof, *v. a.* മേല്പുര നീക്ക.
Unroot, *v. a.* വേർ എടുക്ക, വേരോടെ പറിക്ക.
Unruliness, *s.* അക്രമം, അഴിമതി, താന്തോന്നിത്വം.
Unruly, *a.* അടങ്ങാത്ത.
Unsafe, *a.* അപകടമുള്ള, ഉറപ്പില്ലാത്ത.
Unsaid, *a.* പറഞ്ഞിട്ടില്ലാത്ത, ചൊല്ലാത്ത.
Unsalted, *a.* ഉപ്പിടപ്പെടാത്ത, പച്ച.
Unsanctified, *a.* ശുദ്ധമാക്കപ്പെടാത്ത.
Unsatiable, *a.* തൃപ്തിയാക്കപ്പെട്ടു കൂടാത്ത.
Unsatisfactory, *a.* തൃപ്തിവരുത്താത്ത, പോരാത്ത.
Unsatisfied, *a.* തൃപ്തിയില്ലാത്ത, പോരാത്ത.
Unsatisfying, *a.* തൃപ്തിവരുത്താത്ത, രസിപ്പിക്കാത്ത.
Unsavoury, *a.* രുചിയില്ലാത്ത, രസക്കേടുള്ള.
Unsay, *v. a.* നിഷേധിക്ക, വാക്കു മാറി പറക.
Unscrew, *v. a.* പിരിയാണി അഴിക്ക.
Unscriptural, *a.* വേദവാക്യത്തിന്നു വിരോധമായ.
Unseal, *v. a.* മുദ്രപൊട്ടിക്ക, തുറക്ക.
Unsealed, *a.* മുദ്രയില്ലാത്ത, മുദ്രപൊട്ടിച്ച.
Unsearchable, *a.* തേടാവതല്ലാത്ത.
Unseasonable, *a.* അകാലമുള്ള.
Unseasonableness, *s.* അകാലം, സമയക്കേടു.
Unseasoned, *a.* ഉപ്പിട്ടിട്ടില്ലാത്ത, അകാലമുള്ള.
Unseconded, *a.* സഹായമില്ലാത്ത.
Unsecure, *a.* ഉറപ്പില്ലാത്ത, ഭയമുള്ള.
Unseemly, *a.* അഴകില്ലാത്ത, അഭംഗിയുള്ള.
Unseen, *a.* കാണപ്പെടാത്ത.
Unserviceable, *a.* ഉപകാരമില്ലാത്ത.
Unsettle, *v. a.* സ്ഥിരക്കേടു വരുത്തുക, തീരാതാക്ക.
Unsettled, *a.* സ്ഥിരമില്ലാത്ത.
Unsettledness, *s.* സ്ഥിരക്കേടു, അലസൽ.
Unsevered, *a.* വേറാക്കിട്ടില്ലാത്ത.
Unshakable, *a.* ഇളക്കിക്കൂടാത്ത.
Unshaken, *a.* ഇളക്കപ്പെടാത്ത, കലങ്ങാത്ത.
Unshared, *a.* ഓഹരി ലഭിച്ചിട്ടില്ലാത്ത.
Unsheltered, *a.* മറെക്കപ്പെടാത്ത.
Unshod, *a.* ചെരിപ്പില്ലാത്ത.
Unshorn, *a.* കത്രിക്കപ്പെടാത്ത.
Unsighted, *a.* കാഴ്ചയില്ലാത്ത.
Unsightliness, *s.* വിരൂപത, ഭംഗികേടു.

Unsightly, *a.* വിരൂപമായ, അപലക്ഷണമായ.
Unsigned, *a.* കൈയൊപ്പിട്ടില്ലാത്ത, കരിയാത്ത, വങ്ങാത്ത.
Unsinning, *a.* പാപം ചെയ്യാത്ത.
Unskilful, *a.* സാമൎത്ഥ്യമില്ലാത്ത.
Unskilfulness, *s.* അസമൎത്ഥത, അപ്രാപ്തി.
Unskilled, *a.* സാമൎത്ഥ്യമില്ലാത്ത.
Unsociable, *a.* അസാഹിത്യമായ.
Unsoiled, *a.* കറയില്ലാത്ത, മുഷിഞ്ഞിട്ടില്ലാത്ത.
Unsold, *a.* വിററിട്ടില്ലാത്ത.
Unsolid, *a,* ഉറപ്പില്ലാത്ത.
Unsought, *a.* അന്വേഷിക്കപ്പെടാത്ത.
Unsound, *a.* കേടുള്ള, ഉറപ്പില്ലാത്ത.
Unsounded, *a.* ആഴം നോക്കീട്ടില്ലാത്ത.
Unsoundness, *s.* കേടു, പൊള്ള, കപടം.
Unsown, *a.* വിതച്ചിട്ടില്ലാത്ത.
Unspared, *a.* ശേഷിപ്പിക്കപ്പെടാത്ത.
Unsparing, *a.* ധാരാളമുള്ള.
Unspeakable, *a.* ഉച്ചരിച്ചു കൂടാത്ത.
Unspeakably, *ad.* പറഞ്ഞു കൂടാതവണ്ണം.
Unspecified, *a.* വിവരിക്കപ്പെടാത്ത.
Unspoiled, *a.* വഷളാക്കീട്ടില്ലാത്ത.
Unspotted, *a.* കറപ്പെട്ടിട്ടില്ലാത്ത.
Unstable, *a.* അസ്ഥിരമായ, ഉറപ്പില്ലാത്ത.
Unstaid, *a.* ചപലതയുള്ള, മാററുള്ള.
Unstained, *a.* കറപ്പെടാത്ത, അഴുക്കില്ലാത്ത.
Unsteadfast, *a.* സ്ഥിരമില്ലാത്ത, ഇളകുന്ന.
Unsteadily, *ad.* അസ്ഥിരമായി, കലുക്കമായി.
Unsteadiness, *s.* അസ്ഥിരത, ഇളക്കം.
Unsteady, *a.* അസ്ഥിരമുള്ള, ഉറപ്പില്ലാത്ത.
Unstirred, *a.* ഇളക്കപ്പെടാത്ത.
Unstopped, *a.* നിൎത്തീട്ടില്ലാത്ത.
Unstrengthened, *a.* ബലപ്പെടാത്ത.

Unstring, *v. a.* ചരടു അഴിക്ക, കെട്ടഴിക്ക.
Unstudied, *a.* പഠിച്ചിട്ടില്ലാത്ത.
Unsubdued, *a.* കീഴടക്കപ്പെടാത്ത.
Unsubstantial, *a.* കാൎയ്യമല്ലാത്ത.
Unsuccessful, *a.* സാധിക്കാത്ത, ഫലിക്കാത്ത.
Unsuccessfully, *ad.* അസാദ്ധ്യമായി.
Unsufferable, *a.* അസഹ്യമായ.
Unsuitable, *a.* ചേൎച്ചയില്ലാത്ത, അയോഗ്യമായ.
Unsuitableness, *s.* അയോഗ്യത, ചേൎച്ചക്കേടു.
Unsuiting, *a.* ചേരാത്ത, യോഗ്യമില്ലാത്ത.
Unsupportable, *a.* താങ്ങി കൂടാത്ത, സഹിച്ചു കൂടാത്ത.
Unsupported, *a.* സഹായിക്കപ്പെടാത്ത.
Unsure, *a.* നിശ്ചയമില്ലാത്ത, ഉറപ്പില്ലാത്ത.
Unsurmountable, *a.* ജയിച്ചുകൂടാത്ത.
Unsurpassed, *a.* കവിഞ്ഞിട്ടില്ലാത്ത.
Unsuspected, *a.* സംശയമില്ലാത്ത, സംശയം പററാത്ത.
Unsuspecting, *a.* സംശയിക്കാത്ത.
Unsuspicious, *a.* സംശയംതോന്നാത്ത.
Unsustained, *a.* സഹായിക്കപ്പെടാത്ത.
Untaken, *a.* പിടിക്കപ്പെടാത്ത.
Untamable, *a.* ഇണക്കിക്കൂടാത്ത.
Untamed, *a.* ഇണക്കപ്പെടാത്ത.
Untangle, *v. a.* കുടുക്കുതീൎക്ക.
Untasted, *a.* രുചിനോക്കീട്ടില്ലാത്ത.
Untaught, *a.* പഠിപ്പിക്കപ്പെടാത്ത.
Untempered, *a.* പാകമാക്കീട്ടില്ലാത്ത.
Untempted, *a.* പരീക്ഷിക്കപ്പെടാത്ത.
Untenable, *a.* കാത്തു രക്ഷിക്കപ്പെടുവാൻ കഴിയാത്ത.
Untender, *a.* മാൎദ്ദവമില്ലാത്ത, കരുണയില്ലാത്ത.
Untendered, *a.* കൊടുത്തിട്ടില്ലാത്ത.

Unterrified, *a.* ഭയപ്പെടാത്ത, അധീരതയുള്ള.
Unthankful, *a.* നന്ദിയില്ലാത്ത.
Unthankfully, *ad.* നന്ദികൂടാതെ.
Unthankfulness, *s.* നന്ദികേടു, കൃതഘ്നത.
Unthinking, *a.* വിചാരമില്ലാത്ത.
Unthought-of, *a.* വിചാരിച്ചിട്ടില്ലാത്ത.
Unthreatened, *a.* പേടിപ്പിക്കപ്പെടാത്ത.
Unthrift, *s.* മട്ടിയൻ.
Unthrifty, *a.* ദുർവ്യയമുള്ള.
Unthriving, *a.* വാഴ്ച്ചയാത്ത, വർദ്ധിക്കാത്ത.
Untie, *v. a.* അഴിക്ക, കെട്ടഴിക്ക.
Untied, *a.* കെട്ടഴിച്ച.
Until, *ad.* വരെ, ഓളം, പൎയ്യന്തം.
Untilled, *a.* കൃഷിചെയ്യപ്പെടാത്ത.
Untimely, *ad.* അകാലമായി, അസമയമായി.
Untimely, *a.* അകാലമുള്ള, അസമയമുള്ള.
Untinged, *a.* കറപിടിച്ചിട്ടില്ലാത്ത.
Untired, *a.* ക്ഷീണിക്കാത്ത, തളരാത്ത.
Untitled, *a.* സ്ഥാനനാമമില്ലാത്ത.
Unto, *prep.* വരെ, ഓളവും, ക്ക, ന്ന, ലേക്ക.
Untold, *a.* പറഞ്ഞിട്ടില്ലാത്ത.
Untouched, *a.* തൊട്ടിട്ടില്ലാത്ത.
Untoward, *a.* പ്രതികൂലമായ, വികടമുള്ള.
Untowardly, *ad.* പ്രതികൂലമായി.
Untractable, *a.* ഇണക്കമില്ലാത്ത, വഴിപ്പെടാത്ത.
Untractableness, *s.* ദുശ്ശഠത, ശാഠ്യം, അനുസരണക്കേടു.
Untrained, *a.* അഭ്യസിക്കപ്പെടാത്ത.
Untransparent, *a.* തെളിവില്ലാത്ത.
Untried, *a.* പരീക്ഷിക്കപ്പെടാത്ത.
Untrod, *a.* മെതിക്കപ്പെടാത്ത, ചവിട്ടപ്പെടാത്ത.
Untroubled, *a.* അസഹ്യപ്പെടുത്താത്ത.
Untrue, *a.* അസത്യമുള്ള, കപടമുള്ള.
Untruly, *ad.* അസത്യമായി, കളവോടെ.
Untruth, *s.* അസത്യം, കള്ളം, ഭോഷ്കു, നുണ.
Unturned, *a.* തിരിക്കപ്പെടാത്ത, മറിച്ചിട്ടില്ലാത്ത.
Untwine, *v. a.* പിരിയഴിക്ക, പിണക്കം തീൎക്ക.
Unurged, *a.* നിൎബന്ധിക്കപ്പെടാത്ത.
Unused, *a.* ഉപകരിക്കപ്പെടാത്ത.
Unuseful, *a.* ഉപകാരമില്ലാത്ത, സാരമില്ലാത്ത.
Unusual, *a.* അപൂൎവ്വമുള്ള, നടപ്പില്ലാത്ത.
Unutterable, *a.* ചൊല്ലികൂടാത്ത.
Unvail, *v. a.* മൂടൽ എടുക്ക, പുതപ്പുനീക്ക.
Unvaluable, *a.* വില മതിച്ചുകൂടാത്ത.
Unvalued, *a.* വിലമതിച്ചില്ലാത്ത.
Unvanquished, *a.* ജയിക്കപ്പെടാത്ത.
Unvariable, *a.* മാറാത്ത, ഭേദമില്ലാത്ത.
Unvariableness, *s.* മാററമില്ലായ്മ, സ്ഥിരത.
Unvaried, *a.* മാററീട്ടില്ലാത്ത.
Unvarnished, *a.* നിറം തേക്കപ്പെടാത്ത.
Unvarying, *a.* മാറാതിരിക്കുന്ന.
Unveil, *v. a.* മൂടുപടം നീക്ക, മൂടൽ തുറക്ക.
Unveritable, *a.* അസത്യമുള്ള, നേരല്ലാത്ത.
Unviolated, *a.* ലംഘിക്കപ്പെടാത്ത, അതിക്രമിക്കപ്പെടാത്ത.
Unvirtuous, *a.* സുകൃതമില്ലാത്ത.
Unvisited, *a.* ചെന്നു കാണാത്ത.
Unwalled, *a.* മതിലില്ലാത്ത.
Unwarily, *ad.* അജാഗ്രതയായി.
Unwariness, *s.* അജാഗ്രത, ഉദാസീനത.
Unwarrantable, *a.* നിശ്ചയംവരുത്തികൂടാത്ത.
Unwarranted, *a.* നിശ്ചയമില്ലാത്ത.
Unwary, *a.* ജാഗ്രതയില്ലാത്ത, സൂക്ഷ്മക്കേടുള്ള.

Unwashed, *a.* കഴുകാത്ത, അഴുക്കുള്ള.
Unwasted, *a.* നഷ്ടമാക്കാത്ത.
Unwatered, *a.* നനെക്കാത്ത.
Unwearied, *a.* ആലസ്യപ്പെടാത്ത.
Unweary, *v. a.* തളൎച്ച തീൎക്ക.
Unweighed, *a.* തൂക്കപ്പെടാത്ത.
Unwelcome, *a.* ഇഷ്ടമില്ലാത്ത, സൽക്കരിക്കപ്പെടാത്ത.
Unwell, *a.* സൌഖ്യമില്ലാത്ത, ദീനമുള്ള.
Unwholesome, *a.* സുഖക്കേടുള്ള, ചീത്ത.
Unwilling, *a.* മനസ്സില്ലാത്ത, ഇഷ്ടമില്ലാത്ത.
Unwillingness, *s.* അനിഷ്ടം, വെറുപ്പു.
Unwind, *v. a.* ചുററഴിക്ക, പിരിയഴിക്ക.
Unwise, *a.* ബുദ്ധിയില്ലാത്ത, അറിവില്ലാത്ത.
Unwisely, *ad.* ബുദ്ധിക്കുറവായി.
Unwished, *a.* ആഗ്രഹിച്ചിട്ടില്ലാത്ത, അനിഷ്ടമുള്ള.
Unwit, *v. a.* ബുദ്ധിയില്ലാതാക്ക.
Unwithstood, *a.* വിരോധിക്കപ്പെടാത്ത.
Unwitnessed, *a.* സാക്ഷിയില്ലാത്ത.
Unwittingly, *ad.* അറിയാതെ, ഓൎക്കാതെ.
Unwonted, *a.* പതിവില്ലാത്ത, അപൂൎവ്വമായ.
Unworking, *a.* പ്രവൃത്തിക്കാത്ത, വേലകൂടാത്ത.
Unworshipped, *a.* ആരാധിക്കപ്പെടാത്ത.
Unworthily, *ad.* അയോഗ്യമായി.
Unworthiness, *s.* അയോഗ്യത, അപാത്രത.
Unworthy, *a.* അയോഗ്യമുള്ള, അപാത്രമായ.
Unwounded, *a.* മുറിവില്ലാത്ത.
Unwritten, *a.* എഴുതാത്ത, എഴുതപ്പെടാത്ത.
Unwrought, *a.* ഉണ്ടാക്കപ്പെടാത്ത.
Unwrung, *a.* പിഴിയാത്ത.
Unyielded, *a.* ഇണങ്ങാത്ത, അടങ്ങാത്ത.
Unyoke, *v. a.* നുകം അഴിച്ചുവിടുക.
Unyoked, *a.* പിണച്ചിട്ടില്ലാത്ത.
Up, *ad.* മേൽ, മേലെ, ഉയരെ, ലേക്ക, ഓളം.
Up, *inter.* എഴുനീല്ക്ക, നോക്ക, ഇതാ.
Up, *prep.* മേൽ, മീതെ.
Upbear, *v. a.* പൊക്ക, പൊന്തിക്ക.
Upbraid, *v. a.* ശകാരിക്ക, ഭത്സിക്ക.
Upbraidingly, *ad.* ശകാരിച്ചിട്ടു, ധിക്കരിച്ചിട്ടു.
Uphill, *a.* പ്രയാസമുള്ള, വിഷമമുള്ള.
Uphold, *v. a.* പൊക്ക, ഉയൎത്തുക, താങ്ങുക, രക്ഷിക്ക, നിലനില്ക്കമാറാക്ക.
Upholder, *s.* ഉയൎത്തുന്നവൻ, രക്ഷിക്കുന്നവൻ.
Upland, *s.* ഉയൎന്ന ഭൂമി, കുന്നപ്രദേശം.
Uplay, *v. a.* സംഗ്രഹിച്ചു വെക്ക.
Uplift, *v. a.* പൊക്ക, പൊന്തിക്ക.
Upmost, *a.* എല്ലാററിലും ഉയൎന്ന.
Upon, *prep.* മേലെ, മീതെ, ഉയരെ, മുകളിൽ, യിൽ, ങ്കൽ, ാൽ.
Upper, *a.* മേലുള്ള, മീത്തലുള്ള.
Upperlip, *s.* മേലധരം.
Uppermost, *a.* എല്ലാററിലും മേലുള്ള.
Upraise, *v. a.* ഉയൎത്തുക, കിളൎത്തുക.
Uprear, *v. a.* നിൎത്തുക, നാട്ടുക.
Upright, *a.* നിവിൎന്ന, നേരുള്ള സത്യമുള്ള.
Uprightness, *s.* നിവിൎച്ച, സത്യം, പരമാൎത്ഥം.
Uprise, *v. n.* എഴുനീല്ക്ക, ഉയരുക.
Uproar, *s.* കലഹം, അമളി, ഇമുലം.
Uproot, *v. a.* വേരോടെ പറിക്ക, പിഴുക്ക.
Uprouse, *v. a.* ഉണൎത്തുക, ഉത്സാഹിപ്പിക്ക.
Upset, *v. a.* കമിഴ്ത്തിക്കളക, മറിച്ചുകളക.

**Upshot**, *s.* അവസാനം, തീൎച്ച, ഗതി.
**Upside**, *s.* മേൽഭാഗം, മേല്പുറം.
**Upside-down**, *ad.* മേൽകീഴായി.
**Upstand**, *v. n.* എഴുനീല്ക്ക, നിവിൎന്നിരിക്ക.
**Upstart**, *v. n.* ഞെട്ടുക, ക്ഷണത്തിൽ എഴുനീല്ക്ക.
**Upstay**, *v. a.* താങ്ങുക, കാത്തുരക്ഷിക്ക.
**Upturn**, *v. a.* മറിക്ക, മറിച്ചിടുക.
**Upward**, *a.* മേല്പെട്ടുള്ള, മേലായുള്ള, ഉയൎന്ന.
**Upwards**, *ad.* മേലോട്ടു, മേലായി, ഉയരെ.
**Urbanity**, *s.* ഉപചാരം, ആചാരം, സൽക്കാരം.
**Urge**, *v. a.* നിബന്ധിക്ക, നിൎബ്ബന്ധിക്ക, ഉഴററുക, ഉത്സാഹിപ്പിക്ക, ഉദ്യോഗിപ്പിക്ക.
**Urgency**, *s.* നിബന്ധം, അത്യാവശ്യം, അടിയന്തരം.
**Urgent**, *a.* നിബന്ധിക്കുന്ന, ആവശ്യമുള്ള, അടിയന്തരമുള്ള.
**Urgently**, *ad.* അടിയന്തരമായി, ഉഗ്രമായി.
**Urger**, *s.* നിബന്ധിക്കുന്നവൻ, ഉത്സാഹിപ്പിക്കുന്നവൻ.
**Urine**, *s.* മൂത്രം, മൊള്ള.
**Urn**, *s.* സഞ്ചയനപാത്രം, വായികുറഞ്ഞ പാത്രം.
**Uroscopy**, *s.* മൂത്രശോധന.
**Usage**, *s.* ആചാരം, മൎയ്യാദ, ഉപചാരം, ചട്ടം.
**Usance**, *s.* പലിശ, വട്ടി, മേൽലാഭം.
**Use**, *s.* പ്രയോഗം, പെരുമാററം, മുറ, നടപ്പു, മൎയ്യാദ, ആചാരം, ശീലം, അഭ്യാസം.
**Use**, *v. a.* പ്രയോഗിക്ക, ഉപകരിക്ക, അനുഭവിക്ക.
**Use**, *v. n.* പെരുമാറുക, കൈയാളുക, അഭ്യസിക്ക.
**Useful**, *a.* ഉപകാരമുള്ള, ഉപയോഗമുള്ള.
**Usefully**, *ad.* ഉപകാരമായി, പ്രയോജനമായി.
**Usefulness**, *s.* പ്രയോജനം, ഉതവി, സഹായം.
**Useless**, *a.* ഉപകാരമില്ലാത്ത, ഉതകാത്ത.
**Uselessly**, *ad.* വ്യൎത്ഥമായി, വെറുതെ.
**Uselessness**, *s.* അപ്രയോജനം, ഉപകാരമില്ലായ്മ.
**User**, *s.* പ്രയോഗിക്കുന്നവൻ, ഉപകരിക്കുന്നവൻ.
**Usher**, *v. a.* ഉൾപ്രവേശിപ്പിക്ക, മുമ്പെ ഓട്ടുക.
**Usual**, *a.* പതിവുള്ള, നടപ്പായ, മൎയ്യാദയുള്ള.
**Usually**, *ad.* നടപ്പായി, മൎയ്യാദയായി.
**Usualness**, *s.* നടപ്പു, മൎയ്യാദ, പഴക്കം.
**Usurer**, *s.* അന്യായപ്പലിശ വാങ്ങുന്നവൻ.
**Usurp**, *v. a.* അപഹരിക്ക, പിടിച്ചു പറിക്ക.
**Usurpation**, *s.* അപഹാരം, പിടിച്ചുപറി.
**Usurper**, *s.* അപഹാരി, ആക്രമിച്ചെടുക്കുന്നവൻ.
**Usury**, *s.* അന്യായപ്പലിശ, ബഹുലാഭം.
**Utensil**, *s.* പണിക്കോപ്പു, ഉപകരണം.
**Uterus**, *s.* ഗൎഭപാത്രം.
**Utility**, *s.* ഉപയോഗം, ഉപകാരം, പ്രയോജനം.
**Utis**, *s.* നിലവിളി, അമളി, ഇരച്ചൽ.
**Utmost**, *a.* അത്യന്തമായ, അതി, ഏറിയ.
**Utmost**, *s.* അത്യന്തം, ആവതു, അതിശക്തി.
**Utopian**, *a.* ഊഹമുള്ള, മായയുള്ള.
**Utter**, *a.* എല്ലാററിനും പുറത്തുള്ള, മുഴുവൻ.
**Utter**, *v. a.* ഉച്ചരിക്ക, ചൊല്ലുക, ഉരിയാടുക, മിണ്ടുക.
**Utterable**, *a.* ഉച്ചരിക്കപ്പെടത്തക്ക.

**Utterance**, *s.* ഉച്ചാരണം, ചൊൽ, ഉരിയാട്ടം.

**Utterer**, *s.* ഉച്ചരിക്കുന്നവൻ.

**Utterly**, *ad.* അശേഷം, മുഴുവനും, തീരെ.

**Uttermost**, *a.* അത്യന്തമായ, തുലോം.

**Uttermost**, *s.* അത്യന്തഭാഗം, തുലോം അററം.

**Uvula**, *s.* ചെറുനാക്ക, അണ്ണാക്ക.

# V.

**Vacancy**, *s.* ഒഴിവു, ഒഴിച്ചൽ, വിട്ടതൽ.

**Vacant**, *a.* ഒഴിവുള്ള, ഒഴിഞ്ഞ, ഇടയുള്ള.

**Vacate**, *v. a.* തള്ളിക്കളക, ഒഴിവാക്ക.

**Vacation**, *s.* ഒഴിപ്പു, ഒഴിവു, അവസരം.

**Vaccinate**, *v. a.* ഗോവസൂരി കുത്തിവെക്ക.

**Vaccination**, *s.* കുത്തിവെപ്പു.

**Vacillate**, *v. n.* ആടുക, ചാഞ്ചാടുക.

**Vacillation**, *s.* ആട്ടം, ചാഞ്ചാട്ടം.

**Vacuation**, *s.* ഒഴിപ്പിക്കൽ, ഒഴിച്ചൽ.

**Vacuity**, *s.* വെറുമ, അവകാശം, വെറും ഇടം.

**Vacuum**, *s.* വെറുമ, അവകാശം, പൊള്ള.

**Vagabond**, *s.* ഉഴന്നു നടക്കുന്നവൻ, തെണ്ടി.

**Vagrancy**, *s.* ഉഴന്നു നടക്കുന്നതു.

**Vagrant**, *s.* വ്യർത്ഥസഞ്ചാരി, തെണ്ടി.

**Vagrant**, *a.* ഉഴന്നു നടക്കുന്ന, തെണ്ടിനടക്കുന്ന.

**Vague**, *a.* നിരർത്ഥമുള്ള, നിശ്ചയമില്ലാത്ത.

**Vail**, *v. a.* മൂടുക, മറെക്ക, വീഴിക്ക.

**Vail**, *v. n.* ഇടകൊടുക്ക, മാറുക.

**Vain**, *a.* നിഷ്ഫലമായ, വ്യർത്ഥമായ, ഫലമില്ലാത്ത, മിഥ്യയായ.

In vain, വൃഥാ, വെറുതെ.

A vain person, വീണൻ, അഹംഭാവി.

**Vainglorious**, *a.* വൃഥാഡംഭമുള്ള.

**Vainglory**, *s.* വൃഥാഡംഭം, ഉൽപ്രാഭവം.

**Vainly**, *ad.* വെറുതെ, വൃഥാ.

**Valance**, *s.* തൊങ്ങൽ.

**Vale**, *s.* താഴ്വര, മലയിടുക്ക്, മലപള്ളം.

**Valediction**, *s.* ആശീർവ്വാദം, ആശി.

**Valedictory**, *a.* ആശീർവ്വദിക്കുന്ന.

**Valerian**, *s.* ജടാമാംസി.

**Valiant**, *a.* പരാക്രമമുള്ള, ശൌര്യമുള്ള.

**Valiantly**, *ad.* പരാക്രമത്തോടെ.

**Valiantness**, *s.* പരാക്രമം, ധീരത.

**Valid**, *a.* ബലമുള്ള, ഘനമുള്ള.

**Validity**, *s.* ബലം, ശക്തി, ഖണ്ഡിതം, സാരം.

**Valley**, *s.* താഴ്വര, മലയിടുക്ക.

**Valorous**, *a.* പരാക്രമമുള്ള, ശൂരതയുള്ള.

**Valour**, *s.* പരാക്രമം, വിക്രമം, വീൎയ്യം.

**Valuable**, *a.* വിലയുള്ള, വിലയേറിയ.

**Valuation**, *s.* വിലമതിപ്പു, വില.

**Valuator**, *s.* വിലമതിക്കുന്നവൻ.

**Value**, *s.* വില, മതിപ്പു, നിരക്ക.

**Value**, *v. a.* വിലമതിക്ക, വില നിശ്ചയിക്ക.

**Valueless**, *a.* വിലയില്ലാത്ത, സാരമില്ലാത്ത.

**Vamp**, *v. a.* കേടുതീർക്ക, നന്നാക്ക.

**Van**, *s.* മുമ്പട, വലിയ വിശറി, മുറം.

**Vane**, *s.* കാററാടി.

**Vanguard**, *s.* മുമ്പട, മുന്നണി.

**Vanish**, *v. n.* കാണാതാക, അപ്രത്യക്ഷമാക.

**Vanity**, *s.* മായ, ശൂന്യം, വൃഥാചിന്ത.

**Vanquish**, *v. a.* ജയിക്ക, തോല്പിക്ക.

**Vanquisher**, *s.* ജയിക്കുന്നവൻ.

**Vantage**, *s.* ലാഭം, ആദായം, മുഖ്യത.
**Vapour**, *s.* ആവി, പുക, ധൂമം.
**Vapour**, *v. n.* ആവി പുറപ്പെടുക, പുകയുക.
**Vaporous**, *a.* ആവി നിറഞ്ഞ, പുകയുള്ള.
**Variable**, *a.* മാറുന്ന, മാററമുള്ള.
**Variableness**, *s.* മാററം, അസ്ഥിരത.
**Variably**, *ad.* മാററമായി.
**Variance**, *s.* മാററം, വ്യത്യാസം.
**Variation**, *s.* മാററം, തെററു, പിഴ.
**Variegate**, *v. a.* പലനിറമാക്ക, വൎണ്ണിക്ക.
**Variegated**, *a.* പലനിറമുള്ള, നാനാവൎണ്ണമായ.
**Variegation**, *s.* നാനാവൎണ്ണം, പലനിറം.
**Variety**, *s.* പലമാതിരി, വ്യത്യാസമുള്ള.
**Various**, *a.* പല, പലവിധമുള്ള, വെറു.
**Variously**, *ad.* ബഹുവിധമായി, വെവ്വേറായി.
**Varlet**, *s.* അതിദുഷ്ടൻ, കള്ളൻ.
**Varnish**, *s.* വിളാംപശ, മിനുസം, വൎണ്ണനം.
**Varnish**, *v. a.* പശയിടുക, മിനുക്ക, അലങ്കരിക്ക.
**Vary**, *v. a.* മാററുക, ഭേദം വരുത്തുക.
**Vary**, *v. n.* മാറുക, ഭേദംവരിക, പിരിയുക.
**Vary**, *s.* മാററം, ഭേദം, വ്യത്യാസം.
**Vase**, *s.* പാത്രം, ചട്ടി.
**Vassal**, *s.* കുടിയാൻ, ആശ്രിതൻ, ദാസൻ.
**Vast**, *a.* മഹാവലിയ.
**Vast**, *s.* വിസ്താരം, വിശാലത, പാഴ്, കുഴിച്ചു.
**Vastness**, *s.* വിസ്തീൎണ്ണത, പരപ്പു, വലിപ്പം.
**Vastly**, *ad.* വിസ്താരമായി, വളരെ.
**Vault**, *s.* നിലവറ, വളവു, ഗുഹ, പ്രേതാലയം.
**Vault**, *v. a.* വളവു പണിയുക, തുള്ളുക, ചാടുക.
**Vaulty**, *a.* മേൽവളവുള്ള.
**Vaunt**, *v. n.* വമ്പുപറക, വലിപ്പംപറക.
**Vaunt**, *s.* ഊററം, വമ്പു.
**Veal**, *s.* കന്നുകുട്ടിയുടെ ഇറച്ചി.
**Veer**, *v. a.* മറിക്ക, തിരിക്ക.
**Vegetable**, *s.* സസ്യം, ശാകം, കായ്കറി.
**Vegetate**, *v. n.* സസ്യാദികളുണ്ടാക.
**Vegetation**, *s.* സസ്യാദികളുണ്ടാകുന്നതു.
**Vegetative**, *a.* സസ്യാദികളുണ്ടാകുന്ന.
**Vehemence**, *s.* ഘോരത, ഉഗ്രത, ബലം.
**Vehement**, *a.* ഘോരമായ, ഉഗ്രമായ, ബലമായ.
**Vehemently**, *ad.* ഘോരമായി, ബലമായി.
**Vehicle**, *s.* വാഹനം, വണ്ടി, രഥം.
**Veil**, *s.* മൂടൽ, മൂടുപടം, മറ, വേഷം.
**Vein**, *s.* നാഡി, രക്തഞരമ്പു, പൊള്ള, ഭാവം, അട്ടി.
**Vellicate**, *v. a.* വലിച്ചു മുറുക്ക, പറിക്ക.
**Vellication**, *s.* മുറുക്കം, ഉറുത്തു.
**Vellum**, *s.* തോൽകടലാസ്സു.
**Velocity**, *s.* അതിവേഗം, സത്വരം, ബദ്ധപ്പാടു.
**Velvet**, *s.* സൂൎയ്യകാന്തിപ്പട്ടു, സൂൎയ്യപടം.
**Venality**, *s.* ലുബ്ധു, ഹീനത, ദുൎമ്മാൎഗ്ഗം.
**Venation**, *s.* നായാട്ടു, വേട്ട.
**Vend**, *v. a.* വില്ക്ക.
**Vender**, *s.* വില്ക്കുന്നവൻ.
**Vendition**, *s.* വില്പ, വിക്രയം.
**Veneficial**, *a.* വിഷമുള്ള, വശീകരമുള്ള.
**Venemous**, *a.* വിഷമുള്ള, നഞ്ചുള്ള.
**Venenate**, *v. a.* വിഷം കൊടുക്ക.
**Venenation**, *s.* വിഷം, വിഷദാനം.
**Venerable**, *a.* വന്ദ്യമുള്ള, മാന്യമുള്ള, വണക്കമുള്ള.

**Venerableness**, *s.* വന്ദ്യം, മാന്യം, പൂജ്യത.
**Venerate**, *v. a.* വന്ദിക്ക, വണങ്ങുക.
**Veneration**, *s.* വണക്കം, വന്ദനം, ഭക്തി.
**Venerator**, *s.* വന്ദിക്കുന്നവൻ.
**Venery**, *s.* നായാട്ടു, ക്രീഡ, ശയനം.
**Venge**, *v. a.* ശിക്ഷ കഴിക്ക, ക്രോധം നടത്തിക്ക.
**Vengeance**, *s.* പ്രതിക്രിയ, പ്രതികാരം.
**Vengeful**, *a.* പകയുള്ള, പ്രതികാരം ചെയ്യുന്ന.
**Venison**, *s.* മാനിറച്ചി.
**Venom**, *s.* വിഷം, നഞ്ചു, ജംഗുലം.
**Venomous**, *a.* വിഷമുള്ള, നാശകരമുള്ള.
**Vent**, *s.* ദ്വാരം, പൊട്ടു, പൊത്തു, വഴി.
**Vent**, *v. a.* തുറന്നുവിടുക, പുറത്താക്ക.
**Ventiduct**, *s.* കാററുപോകുവാനുള്ള ദ്വാരം.
**Ventilate**, *v. a.* കാററുകൊള്ളിക്ക, വീശുക.
**Ventilation**, *s.* കാററു കൊള്ളുക, വീശുക.
**Ventilator**, *s.* കാററുണ്ടാക്കുന്ന യന്ത്രം.
**Venture**, *v. n.* തുനിയുക, ഒരുമ്പെടുക, ശ്രമിക്ക, തുടങ്ങുക.
**Venture**, *s.* തുനിവു, ഒരുമ്പാടു, സംഭവം.
**Venturer**, *s.* പരിശ്രമിക്കുന്നവൻ.
**Venturous**, *a.* തുനിവുള്ള, ഭയമില്ലാത്ത.
**Venus**, *s.* വെള്ളി, ശുക്രൻ.
**Veracious**, *a.* സത്യമുള്ള, നേരുള്ള.
**Veracity**, *s.* സത്യം, നേരു.
**Verb**, *s.* ക്രിയാപദം.
**Verbal**, *a.* പറഞ്ഞ, വാക്കിനാലുള്ള.
**Verbally**, *ad.* വാഗ്വിശേഷമായി.
**Verbatim**, *ad.* ചൊല്ലിനു ചൊല്ലായി.
**Verberate**, *v. a.* അടിക്ക, തല്ലുക.
**Verberation**, *s.* അടി, തല്ലു.
**Verbosity**, *s.* വാചാലത്വം.
**Verdant**, *a.* പച്ചയുള്ള, തഴെക്കുന്ന.
**Verdict**, *s.* വിധി, തീൎപ്പു.
**Verdigris**, *s.* കളിമ്പു, കിളാവു.
**Verditure**, *s.* പച്ച, പച്ചനിറം.
**Verdure**, *s.* പച്ച, പച്ചനിറം.
**Verdurous**, *a.* പച്ചയുള്ള.
**Verge**, *s.* കോൽ, വടി, ഗദ, ഓരം, വക്ക.
**Verge**, *v. n.* ചായുക, തൂങ്ങുക, ചായുക.
**Verification**, *s.* നേരുതെളിയിപ്പു, ഉറപ്പു.
**Verify**, *v. a.* നേരുതെളിയിക്ക, ഉറപ്പിക്ക.
**Verily**, *ad.* സത്യമായി, നേരോടെ.
**Verisimilar**, *a.* സത്യപ്രകാരമുള്ള.
**Veritable**, *a.* നേരുള്ള, സത്യമുള്ള.
**Verity**, *s.* സത്യം, നേരു, നിശ്ചയം.
**Vermicule**, *s.* ചെറുപുഴ, കൃമി.
**Vermilion**, *s.* ചായില്യം, കട്ടംചുവപ്പു.
**Vermin**, *s.* പേൻ മൂട്ട ആദിയായ ജന്തുക്കൾ.
**Vermination**, *s.* പുഴുപ്പു.
**Vernacular**, *a.* സ്വദേശസംബന്ധമുള്ള.
**Vernacular language**, *s.* സ്വദേശഭാഷ.
**Versal**, *a.* see universal.
**Versatile**, *a.* ചുരുളുന്ന, ചുററിത്തിരിയുന്ന.
**Verse**, *s.* ശ്ലോകം, വാക്യം, വാക്കു.
**Versed**, *a.* നന്നായി പഠിച്ച, ശീലിച്ച.
**Versification**, *s.* ശ്ലോകനിൎമ്മാണം.
**Versify**, *v. a.* ശ്ലോകം ഉണ്ടാക്ക.
**Version**, *s.* പരിഭാഷ, മാററം.
**Vertex**, *s.* ഉച്ചസ്ഥം, കൊടുമുടി.
**Vertical**, *a.* ഉച്ചമായ.
**Vertically**, *ad.* ഉച്ചത്തിൽ.
**Vertigo**, *s.* തലതിരിച്ചൽ, ചുററൽ.
**Very**, *a.* നേരുള്ള, സത്യമുള്ള, വലിയ.
**Very**, *ad.* ഏററവും, മഹാ, വളരെ, മാത്രം.
**Vesicate**, *v. a.* പൊള്ളിക്ക.
**Vesper**, *s.* വൈകുന്നേരം, സന്ധ്യകാലം.
**Vessel**, *s.* പാത്രം, മരവി, ഉരു, കപ്പൽ.
**Vest**, *s.* പുറം കുപ്പായം.
**Vest**, *v. a.* ഉടുപ്പിക്ക, ധരിപ്പിക്ക.

**Vestal**, *a.* നിൎമ്മലകന്യക.
**Vestibule**, *s.* നടമുഖം, പൂമുഖം.
**Vestige**, *s.* ചവിട്ടടി, കാലടി, അടയാളം.
**Vestment**, *s.* ഉടുപ്പു, വസ്ത്രം.
**Vestry**, *s.* പള്ളിയോടു ചേൎന്ന ചെറുമുറി.
**Vesture**, *s.* ഉടുപ്പു, വസ്ത്രം.
**Veteran**, *s.* വയസ്സു ചെന്ന പടയാളി.
**Vex**, *v. a.* അലട്ടുക, അസഹ്യപ്പെടുത്തുക.
**Vexation**, *s.* അസഹ്യത, മുഷിച്ചൽ, അലട്ടു, ഉപദ്രവം, പീഡ, ദുഃഖം.
**Vexatious**, *a.* അസഹ്യമായ, മുഷിച്ചലുള്ള.
**Vial**, *s.* ഒരു ചെറിയ കുപ്പി.
**Viands**, *s. pl.* ആഹാരം, അന്നം.
**Vibrate**, *v. a.* വീശുക, അടിക്ക, കുലുങ്ങുക.
**Vibration**, *s.* വീശൽ, കുലുക്കം.
**Vicar**, *s.* കാൎയ്യസ്ഥൻ, പകരക്കാരൻ.
**Vicarious**, *a.* പകരമുള്ള.
**Vice**, *s.* ദുഷ്ടത, ദുൎഗ്ഗുണം, പാപം, കുററം.
**Vice**, *s.* രണ്ടാമൻ.
**Vice-admiral**, *s.* രണ്ടാം കപ്പൽ പടനായകൻ.
**Vice-agent**, *s.* കാൎയ്യസ്ഥൻ, കാൎയ്യക്കാരൻ.
**Viceroy**, *s.* ഉപരാജാവു.
**Viceroyalty**, *s.* ഉപരാജസ്ഥാനം.
**Vicinage**, *s.* അയൽ, സമീപസ്ഥാനം.
**Vicinal**, *a.* അയലത്തുള്ള, അടുത്തുള്ള.
**Vicinity**, *s.* അയൽ, അന്തികം, സമീപം.
**Vicious**, *a.* ദുഷ്ടതയുള്ള, ദുശ്ശീലമുള്ള.
**Viciousness**, *s.* ദുഷ്ടത, കേടു, വഷളത്വം, ദോഷം.
**Vicissitude**, *s.* മാററം, കാലചക്രം.
**Victim**, *s.* ബലി, ഉപാകൃതം, ജയിക്കപ്പെട്ടതു.
**Victor**, *s.* ജയിച്ചവൻ, ജയി, ജൈത്രൻ.
**Victorious**, *a.* ജയമുള്ള, ജയിച്ച.
**Victoriously**, *ad.* ജയത്തോടെ.
**Victory**, *s.* ജയം, വിജയം, വെല്ലൽ.
**Victuals**, *s. pl.* അന്നം, ഊണു, ഭക്ഷണം.
**Victual**, *v. a.* ഊട്ടുകഴിക്ക, ഊട്ടുക.
**Vie**, *v. n.* പൊരുതുക, മത്സരിക്ക.
**View**, *v. a.* നോക്ക, ചുററും നോക്ക, കാണ്ക.
**View**, *s.* നോക്ക, നോട്ടം, കാഴ്ച, ദൃഷ്ടി, വിചാരം, ദൎശനം, മതം.
**Vigilance**, *s.* ഉറക്കിളപ്പു, ജാഗരണം.
**Vigilant**, *a.* ജാഗരണമുള്ള, ഉണൎച്ചയുള്ള.
**Vigilantly**, *ad.* ജാഗരണത്തോടെ.
**Vigorous**, *a.* ബലമുള്ള, വീൎയ്യമുള്ള.
**Vigorously**, *ad.* ബലമായി, ഊക്കോടെ.
**Vigour**, *s.* ബലം, ശക്തി, തിറം, വീൎയ്യം.
**Vile**, *a.* നീചമായ, ഹീനമുള്ള, ദുഷ്ടതയുള്ള.
**Vilely**, *ad.* ദോഷമായി, നീചമായി.
**Vileness**, *s.* ദോഷം, ദുഷ്ടത, നീചത്വം.
**Vilify**, *v. a.* അവമാനിക്ക, ദൂഷിക്ക.
**Villa**, *s.* വിശേഷഭവനം, ഗ്രാമം.
**Village**, *s.* ഗ്രാമം, ഉപവസഥം, കര.
**Villager**, *s.* ഗ്രാമക്കാരൻ.
**Villain**, *s.* കള്ളൻ, ഖലൻ, ചണ്ഡാലൻ.
**Villanous**, *a.* കള്ളമായ, ദുഷ്ടതയുള്ള.
**Villanously**, *ad.* ദുഷ്ടതയോടെ.
**Villany**, *s.* ദുഷ്ടത, കള്ളം, ഹീനത, കുററം.
**Vincible**, *a.* ജയിക്കപ്പെടത്തക്ക.
**Vindicate**, *v. a.* നേരു തെളിയിക്ക, സ്ഥാപിക്ക.
**Vindication**, *s.* നേരു തെളിയിക്കുന്നതു, പ്രതിക്രിയ, ഉത്തരവാദം.
**Vindicative**, *a.* പ്രതിക്രിയ ചെയ്യുന്ന.
**Vindicator**, *s.* നേരു തെളിയിക്കുന്നവൻ.
**Vindicatory**, *a.* ശിക്ഷനടത്തുന്ന.
**Vindictive**, *a.* പകയുള്ള, പ്രതികാരം ചെയ്യുന്ന.
**Vine**, *s.* മുന്തിരിവള്ളി, ദ്രാക്ഷം.
**Vinegar**, *s.* കാടി, പുളി, ചുക്കാ.

